ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

ശ്രീ

# രാമതീൎത്ഥ പ്രതിധ്വനികൾ

തരംഗം എട്ട്

ദശാദേശങ്ങൾ



ഓം

# സ്വാമി രാമതീൎത്ഥന്റെ സംക്ഷിപ്ത ജീവചരിത്രം.

# വിഷയാനുക്രമണിക.







## ശുദ്ധിപത്രം.

| പുറം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| xx | 34 | ഇരുപത്തി | പത്തി |
| xxi | 1 | അഞ്ചും | നഞ്ചും |
| 53 | 2 | നിറച്ചു | നിറച്ചുരത്ന |



# മുഖവുര.



൧. വന്ദ്യശ്രീ സ്വാമിരാമതീൎത്ഥന്റെ ഇംഗ്ലീഷുഭാഷയിലുള്ള പ്രസംഗങ്ങളുംമററും "രാമതീൎത്ഥപ്രതിദ്ധ്വനിക"ളുടെ ആദ്യത്തെ ഏഴുതരംഗങ്ങളിലായി മുമ്പിനാലേ പ്രസിദ്ധപ്പെടുത്തപ്പെട്ടിട്ടുണ്ടല്ലൊ. സ്വാമികൾ അമ്മേരിക്കായിൽനിന്നു മടങ്ങിവന്നതിനു ശേഷം ഇൻഡ്യായിൽ പലസ്ഥലത്തുംവെച്ചു് ഉൎദ്ദു ഹിന്ദി ഭാഷകളിൽ പ്രസംഗങ്ങൾചെയ്കയുംമററും ഉണ്ടായിട്ടുണ്ടെന്നും അതുകളിൽ ഏതാനുംകൂടി പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ടെന്നും ഞാൻ ഒന്നാംതരംഗത്തിലെ 'അവതാരിക'യിലും, ഏഴാംതരംഗത്തിലെ 'മംഗളോപഹാരപ്രസ്താവന'യിലും പ്രസ്താവിച്ചിരുന്നു. പ്രസ്തുത പ്രസിദ്ധീകരണത്തിന്റെ ഒരു പ്രതി, ദേവനാഗരിയിൽ 'ദശാദേശങ്ങൾ' എന്നപേരിൽ അച്ചടിച്ചതു്, അന്നെല്ലാം എന്റെ പക്കൽ ഉണ്ടായിരുന്നതും, ഞാൻ വായിച്ചിരുന്നതും, ആണു്. എന്നാൽ അതുംകൂടി മലയാളഭാഷയിലേയ്ക്കു പരിവൎത്തനം ചെയ്യാനും, അന്നു് അച്ചടിപ്പിക്കാനും ഉള്ള സാഹസമോ, ധൈൎയ്യമോ എനിക്കുണ്ടായിരുന്നില്ല. പാണ്ഡിത്യക്കുറവു്, ഉറുദു ഹിന്ദിഭാഷകളിലുള്ള പരിജ്ഞാനത്തിന്റെ പോരായ്മ, പേൎഷ്യൻകവിതകളിൽനിന്നും സുലഭമായി സ്വാമികൾ ചേൎത്തിരുന്ന പദ്യശകലങ്ങളെ ഗ്രഹിക്കാനുള്ള വിഷമത, സൎവ്വോപരി ആത്മവിശ്വാസഹീനത—ഇക്കാരണങ്ങൾ ആണു് എന്നെ അധൈൎയ്യപ്പെടുത്തിയിരുന്നതു്.

൨. കൂരിരുട്ടത്തു് കടന്നുനിന്നാലും കുറെകഴിയുമ്പോൾ കാഴ്ച്ചയുണ്ടായിത്തുടങ്ങുമെന്നുപറയപ്പെടുകയും, നമുക്കനുഭവം ഉണ്ടായിക്കൊണ്ടിരിക്കുകയുംചെയ്യുംപോലെ, അഞ്ചെട്ടുമാസംമുമ്പുമുതൽക്കു ഞാൻ ആ "ദശാദേശങ്ങൾ" വീണ്ടുംവീണ്ടും പഠിക്കാൻ ആരംഭിക്കയും, അതോടുകൂടി ദുൎഘടങ്ങൾ നീങ്ങി അതുകൂടി തൎജ്ജമ ചെയ്യാമെന്നുള്ള വിശ്വാസം ഉദിക്കയുംചെയ്തു. അങ്ങിനെ അല്പാല്പമായി മലയാളത്തിൽ വിവൎത്തനംചെയ്തതാണു് ഈ എട്ടാം 'തരംഗം'. എനിക്കുതന്നെ ഇതുംകൂടി പരിഭാഷപ്പെടുത്തുവാനും, പ്രസിദ്ധീകരിക്കാനും ഇടയായതിൽ വളരെ കൃതാൎത്ഥത തോന്നുന്നുണ്ടു്.

൩. സ്വാമികളുടെ അമേരിക്കായിൽവെച്ചുണ്ടായ പ്രസംഗങ്ങളും, സംഭാഷണങ്ങളും അത്രെ മുമ്പിലത്തെ ഏഴുതരംഗങ്ങളിൽ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ള സംഗതികൾമിക്കതും. ഭാരതീയസംസ്കാരം, ഹൈന്ദവവേദാന്താദിദർശനങ്ങൾ മുതലായവറ്റുകളെ വിദേശീയക്കു വ്യാഖ്യാനിച്ചുകൊടുത്തു് അവരെ ഉൽബോധിപ്പിക്കയും, അവയുടെ മാഹാത്മ്യവും, ശ്രേഷ്ഠതയും പ്രചരിപ്പിക്കയും, ഉറപ്പിക്കയും ആയിരുന്നു അവയുടെ ഉദ്ദേശം. ഈ എട്ടാംതരംഗത്തിലെ ഉള്ളടക്കങ്ങളാകട്ടെ അദ്ദേഹം ഇൻഡ്യായിൽതിരിച്ചുവന്നതിന്മേൽ ഭാരതീയരുടെ മേന്മയ്ക്കും, ഉയൎച്ചയ്ക്കുംവേണ്ടി അദ്ദേഹം കൊടുത്തിട്ടുള്ള ശാസനങ്ങളും, ഉപദേശങ്ങളും ആണു്. അതുകൊണ്ടായിരിക്കാം ഇതിലെ പ്രസംഗങ്ങളും, പ്രബന്ധങ്ങളും താരതമ്യേന ഇൻഡ്യാ നാട്ടുകാക്കു അധികം പ്രയോജനപ്രദവും, ഉത്തേജനകരവും, ശ്രേഷ്ഠതരവും ആയിക്കാണപ്പെടുന്നതു്. 'ഉപാസന,' 'അക്ബർ ദില്ലീ,' 'ധമ്മതത്വം' എന്നീലേഖനങ്ങൾ കൊണ്ടു് സാർവ്വജനീനമായ മതത്തിൻെറ—വിവിധമതങ്ങളിലും അന്തർഭൂതമായിരിക്കുന്ന ധമ്മസാരതത്വത്തിൻെറ—സ്വരൂപം അനിതരസാധാരണവും, പ്രത്യേകവും ആയ രീതിയിൽ, അതിസ്പഷ്ടവും, ലളിതവും ആയി അദ്ദേഹം പ്രതിപാദിക്കുന്നു. ശേഷമുള്ളവ ആ മതത്തെ നടപ്പിൽവരുത്തി അനുഷ്ഠിക്കാനും, അങ്ങിനെ ലൌകികവും, പാരത്രികവുമായ നന്മപ്രാപിക്കാനും നമ്മെ സോത്സാഹം പ്രചോദിപ്പിക്കുന്ന അതിശക്തിമത്തായ പ്രസംഗങ്ങളത്രെ. "രാമതീർത്ഥപ്രതിധ്വനികളു"ടെ എട്ടുതരംഗങ്ങളിലും വെച്ചു് ഈ എട്ടാംതരംഗം സർവ്വഥാ നമുക്കു അധികഗുണകരവും, അമോഘവും, ഉപയോഗപ്രദവും ആണെന്നാണു് എൻെറ വിനീതമായ അഭിപ്രായം.

൪. സ്വാമികളുടെ "ഒരു ലഘുജീവചരിത്രം" മുമ്പേതന്നെ ഒരു പ്രത്യേകപുസ്തകമായി അച്ചടിപ്പിച്ചിട്ടുണ്ടെങ്കിലും, അതിലേക്കാളൊക്കെ മനോഹരവും, കൂടുതൽ വിവരങ്ങൾ ഉൾക്കൊള്ളുന്നതും, അധികം പ്രാമാണ്യം ഉള്ളതും ആയ ഒരു 'സംക്ഷിപ്തജീവചരിത്രം' കൂടി ഈ പുസ്തകത്തിൽ ചേക്കാൻ സംഗതിയായതു് ഭാഗ്യം എന്നേ പറയാനുള്ളൂ.

൫. ഈ ബുക്കിലും എൻെറ പോരായ്മകൾകൊണ്ടു് പല ദൂഷ്യങ്ങളും വന്നുപോയിരിക്കാം. എന്നല്ലാ, വന്നിട്ടുണ്ടുതന്നെ. അവയെ വായനക്കാർ ദയാപൂർവ്വം ക്ഷമിക്കണമെന്നു സവിനയം അപേക്ഷിക്കയേ എനിക്കു നിവൃത്തിയുള്ളൂ.

൩. ഈ തൎജ്ജമ പൊതുവേയും, പ്രത്യേകിച്ച്, പേൎഷ്യൻ കാവ്യശകലങ്ങളും, പഞ്ചാബിഗീതങ്ങളും ഇവയുടെ ഭാഷാന്തരം പ്രത്യേകമായും, ഈ രൂപത്തിലെങ്കിലും പ്രകാശിപ്പിക്കാൻ എന്നെ ആത്മാൎത്ഥമായി പലരും സഹായിച്ചിട്ടുണ്ട്. അവൎക്കെല്ലാവൎക്കും ഞാൻ അത്യന്തം കടപ്പെട്ടിരിക്കുന്നു.

൪. രാമതീൎത്ഥചൈതന്യം ലോകമൊക്കെയും, പ്രത്യേകിച്ചും ഇൻഡ്യാമുഴവനും, പ്രസരിച്ച് സൎവ്വപ്രകാരേണയും ജനാവലികളെ ഉണൎത്താൻ ഇടവരട്ടെ എന്നു ഹൃദയംഗമമായി പ്രാൎത്ഥിക്കുന്നു.

എന്ന്, വിവൎത്തകൻ,
ററി. ആർ. നാരായണൻ നമ്പ്യാർ
ബി. ഏ; ബി. എൽ

## സൂചന

......(സ്വാമിരാമതീൎത്ഥന്റെ) ഹിന്ദി ഉറുദു ലേഖനങ്ങളും, ഉപദേശങ്ങളും ഒന്നായിശേഖരിച്ചു വേറൊരു പുസ്തകമായി പ്രസിദ്ധീകരിക്കണമെന്നു രാമഭക്തന്മാർ പ്രേരിപ്പിച്ചുവരുന്നു. അതനുസരിച്ച് ഹിന്ദിയിലും, ഉറുദുവിലും ഉള്ള പത്തു ലേഖനോപദേശങ്ങൾ "സ്വാമിരാമന്റെ ഉപദേശങ്ങൾ" എന്ന പേരിൽ ഒരേ പുസ്തകമായിട്ടു ഇതാ പ്രകാശിപ്പിച്ചിരിക്കുന്നു. ഞങ്ങളുടെ വായനക്കാർ ഇതിനെ വാങ്ങി വായിപ്പാൻ നിശ്ചയമായും ദയവുള്ളവരായിരിക്കുമെന്നു ഞങ്ങൾ ആശിക്കുന്നു.

സെക്രട്ടറി,
ശ്രീ രാമതീർത്ഥാപബ്ളിക്കേഷൻ ലീഗ്,
ലക്നൌ P O

# നിവേദനം.

ഈ പുസ്തകത്തിൽ ചേർത്തിട്ടുള്ള പരമഹംസസ്വാമിരാമതീർത്ഥമഹാരാജിൻെറ സംക്ഷിപ്തജീവചരിത്രം ഒരു നവീന ഹിന്ദി മാധുരീപത്രികയിൽ പ്രസിദ്ധപ്പെടുത്തണമെന്ന വിചാരത്തോടുകൂടി ഈ ലേഖകൻെറ തുരുമ്പിക്കുന്ന പേനാകൊണ്ടു എഴുതപ്പെട്ടതാണ്. എന്നാൽ അല്പം സ്വാർത്ഥവാസനകൾ ഇടയിൽ കയറിക്കൂടിയതുകൊണ്ടു് അതു പ്രസിദ്ധീകരിക്കുന്ന കാര്യത്തിൽ ഒരു വഴക്കുണ്ടാകുമെന്നു കണ്ടതിനാൽ മൂന്നുമാസത്തിനുശേഷം ആ പത്രികയുടെ മാന്യനായ സമ്പാദകനിൽനിന്നു കുറെ പ്രയാസപ്പെട്ടു് അതിൻെറ കോപ്പികൾ തിരികെ വാങ്ങിക്കയും, വന്ദ്യചരണനായ ശ്രീമന്നാരായണസ്വാമിജി മഹാരാജ്, അതിനെ ഈ രൂപത്തിൽ പ്രകാശിപ്പിച്ചു് ഹിന്ദിവായനക്കാർക്ക് സംഭാവന ചെയ്യുകയും ചെയ്തിട്ടുള്ളതാണ്.

പവിത്രമായ ഈ ജീവചരിത്രം എഴുതുന്നതിൽ എനിക്കു യാതൊരു കർത്തൃത്വവും ഇല്ല; സകലതും ശ്രീമന്നാരായണസ്വാമികൾ പറഞ്ഞുതന്ന വിവരങ്ങളും, അദ്ദേഹംതന്നെ പ്രദാനം ചെയ്ത പ്രചോദനവും മാത്രമാണ്. ഞാനായിട്ടു സശ്രദ്ധം പഠിച്ചു് സംക്ഷേപിച്ചു് എൻെറ സ്വന്തം ഭാഷയിൽ മുഴുവനും എഴുതിയെന്നേ ഉള്ളൂ. അതിനാൽ ഈ ചെറുചിത്രണംകൊണ്ടു വായനക്കാർക്ക് എന്തെങ്കിലും കുറച്ചാനന്ദം കൈവരുന്നുവെങ്കിൽ അതു് ആ രാമചക്രവർത്തിയുടെ പവിത്രജീവിതവും, ശ്രീമന്നാരായണസ്വാമികളുടെ പ്രസാദവുംമൂലം ഉണ്ടാകുന്ന ഫലമാണെന്നു ഗ്രഹിക്കയും, ഇതിൽ എന്തെങ്കിലും കേടു സംഭവിച്ചിട്ടുള്ളപക്ഷം അതു് എൻെറ സ്വന്തം ദോഷംകൊണ്ടാണെന്നു മനസ്സിലാക്കുകയും ചെയ്തുകൊണ്ടു് എന്നെ ഒരു മൂഢബുദ്ധിയായിക്കരുതി ക്ഷമിക്കണം എന്നു അപേക്ഷിക്കുന്നു.

ലേഖകൻ,
ചന്ദ്രികാ പ്രസാദഗുപ്തൻ
ലക്നൌ.

ഓം

# സ്വാമി രാമതീർത്ഥന്റെ സംക്ഷിപ്ത ജീവചരിത്രം.

"നമ്മുടെ ജീവിതമഖിലം
നന്മയിലത്യുച്ചമാക്കിടാമെന്നു
സന്മഹതാം ജീവിതഗതി-
യോർമ്മിപ്പിച്ചനുവഹം ലസിക്കുന്നു."
(ഇംഗ്ലീഷുകവി ലോങ്ങ്ഫെല്ലോ).

## ജനനവും ബാലലീലയും.

വിശ്വവിദിതനും, ബ്രഹ്മലീനനും, ആത്മദർശിയും ആയ സ്വാമി രാമതീർത്ഥപരമഹംസൻ എം. ഏ. പഞ്ചാബുസംസ്ഥാനത്തിൽ ഗുജറൻവാലാജില്ലയിൽ മുരളീവാലാ എന്ന ഗ്രാമത്തിൽ ഒരു ഗോസ്വാമിബ്രാഹ്മണവംശത്തിൽ (ഗോസായികുലത്തിൽ) വിക്രമാബ്ദം ൧൯൩൦-കാർത്തികമാസം ൧-ാംനു-യ്ക്കു അനുരൂപമായ ക്രിസ്താബ്ദം ൧൮൭൩-ഒക്ടോബർ ൨൨-ാംതീയതി ബുധനാഴ്ച ഭൂജാതനായി. അദ്ദേഹം സൂര്യവംശരാജാക്കന്മാരുടെ കുലപുരോഹിതനായ വസിഷ്ഠമഹർഷിയും, ഹിന്ദിസാഹിത്യനഭോമണ്ഡലത്തിൽ പൂർണ്ണചന്ദ്രനും, "രാമചരിതമാനസം" (രാമായണം) എന്ന പുസ്തകത്തിന്റെ കർത്താവുമായ ഗോസ്വാമി തുളസീദാസനും ജനിച്ച ഗോസ്വാമി വംശത്തിലാണുണ്ടായതു്. അങ്ങിനെ വളരെ കീർത്തിമത്തായ ഒരു കുലപരമ്പരയിലെ ഒരു സന്താനമായിട്ടു് അദ്ദേഹത്തിന്റെ ജന്മം സംഭവിച്ചു. നമ്മുടെ കഥാനായകന്റെ ഗൃഹസ്ഥാശ്രമനാമധേയം ഗോസായി തീർത്ഥരാമൻ എന്നായിരുന്നു.

തീർത്ഥരാമന്റെ പിതാവു് ഗോസായി ഹീരാനന്ദൻ ആയിരുന്നു. അദ്ദേഹം ബഹുഗുണശീലനായ ഒരു സാധാരണക്കാരനും, എന്നാൽ അല്പം ക്രോധപ്രകൃതക്കാരനും ആയിരുന്നു. ബ്രഹ്മവൃത്തി (അതായതു്, പൌരോഹിത്യം) കൊണ്ടാണു് അദ്ദേഹം

കാലക്ഷേപംകഴിച്ചിരുന്നതു്. വിദ്യ, ബുദ്ധി, അലൌകികമായ പ്രതിഭ, അസാധാരണമായ പരിശ്രമശീലം മുതലായ ഗുണങ്ങൾ, ത്യാഗബുദ്ധി, ഉത്സാഹപ്രകൎഷം, അല്പായുസ്സ് ഇങ്ങിനെയുള്ള പ്രത്യേകതകളാൽ ഭൂമണ്ഡലം അശേഷം മോഹിപ്പിക്കത്തക്ക ഒരു പുത്രരത്നം ഗോസായി ഹീരാനന്ദനുണ്ടാകുമെന്ന അന്നു ആൎക്കാണു് പ്രതീക്ഷിക്കാൻകഴിഞ്ഞതു്? പുത്രൻ തന്റെ ജ്ഞാനത്തിന്റെ പ്രകാശംമൂലം വിചാരശീലരും, ധൎമ്മാത്മാക്കളുംആയ മഹാത്മാക്കളുടെ ദൃഷ്ടിയിൽ ഒരു വിദ്യുല്ലതികപോലെ ശോഭിച്ചു് അവരുടെ ഹൃദയങ്ങളിൽ ഒരു ദിവ്യജീവന്റെ ജ്യോതിസ്സുണൎത്തുവാൻ ഇടയായിത്തീൎന്നു!

നമ്മുടെ ജ്യൌതിഷികന്മാരായ വായനക്കാരുടെ സവിശേഷവും, പക്ഷേ രസകരവും ആയ ശ്രദ്ധയ്ക്കായി ചരിത്രനായകന്റെ ജാതകപത്രം ഇവിടെ ചേൎക്കുന്നതു് അപ്രസക്തമാകാനിടയില്ലല്ലൊ.

ശ്രീമദ്വിക്രമാദിത്യാബ്ദത്തിൽ ൧൯൩൦-ാംവൎഷം, ശാലീവാഹനശകാബ്ദത്തിൽ ൧൭൯൫-ാംവൎഷം ദക്ഷിണായനശരൽക്കാലത്തു് മാസങ്ങളിൽ ഉത്തമമായ കാൎത്തികമാസത്തിൽ, ശുഭശുക്ലപക്ഷത്തിൽ പ്രതിപദതിഥിയിൽ, ബുധവാരം ൨൭ നാഴിക ൫൬ വിനാഴിക ചെന്നപ്പോൾ, സ്വാതിനക്ഷത്രത്തിൽ ൩൧ നാഴിക ൨൭ വിനാഴികയായസമയം, പ്രീതിയോഗത്തിൽ ൨൯ നാഴിക ൪൯ വിനാഴികയായസമയം, നവകരണപഞ്ചാംഗപ്രകാരം സൂൎയ്യോദയാനന്തരം ൨൪ നാഴിക ൪൮ വിനാഴികചെന്ന മീനലഗ്നോദയത്തിൽ ശ്രീ ഗോസ്വാമി രാമലാലാത്മജനായ ശ്രീ ഗോസ്വാമി ഹീരാനന്ദന്റെ ഗൃഹത്തിൽ പുത്രൻ ജാതനായി. സ്വാതിനാളിന്റെ നാലാംപാദത്തിൽ ജനിച്ചതിനാൽ രാശിനാമം താരാചന്ദ്രൻ എന്നുവരുന്നു.

അഥ ജന്മലഗ്നം.

| ല | സ | | |
|---|---|---|---|
| | | | |
| ര | | | ഗു |
| കു | | ച<br>രശി | ബു<br>ശു |

തീൎത്ഥരാമന്റെ ജനനലഗ്നത്തെ ആസ്പദമാക്കി ജ്യോത്സ്യന്മാർ അനേകം ഭവിഷ്യൽസംഭവങ്ങൾ പ്രവചിച്ചിരുന്നു. എന്നാൽ വിസ്താരഭയത്താൽ അവയെല്ലാം ഇവിടെ രേഖപ്പെടുത്താതെ കേവലം ഒരു സംക്ഷേപംമാത്രം കൊടുക്കുന്നു. ഒരു ഗണിതജ്ഞന്റെ വാക്കുകളിൽനിന്നു താഴെപ്പറയുന്ന പത്തുഫലങ്ങൾ കണ്ടെത്തു് താഴെക്കുറിക്കുന്നു:—

(൧) അതിവിദഗ്ദ്ധത, (൨) ഇരുപത്തിയൊന്നോ രണ്ടോ വയസ്സാകുമ്പോൾ പരമാത്മപ്രാപ്തിയ്ക്കുള്ള ആൎത്തിയുടെ ആധിക്യം, (൩) ഓങ്കാരംപോലെയുള്ള ഇഷ്ടസാധനകളുടെ അത്ഭുതാനുഭവം, (൪) നിശ്ചിതമായ ദേശസഞ്ചാരം, (൫) രാജസഭയിൽ പ്രൌഢിയോടുകൂടി സന്നിഹിതനാകാതെയിരിക്കുക, (൬) ശരീരരോഗവും ഏതെങ്കിലും അംഗത്തിനു വൈകല്യവും, (൭) ആയുരന്തത്തോടുകൂടി വിഷയവാസനാനിതാന്തനാശം, (൮) കുറഞ്ഞ പക്ഷം രണ്ടുപുത്രന്മാരുടെ ജനനം, (൯) ൨൮-നും ൩൦-നും ഇടയ്ക്കുള്ള ശരീരത്യാഗം, (൧൦) ബ്രാഹ്മണജന്മമാണെങ്കിൽ ജലത്തിലും, ക്ഷത്രിയവംശജന്മമാണെങ്കിൽ കെട്ടിടത്തിൽനിന്നു താഴെവീണും ഉള്ള മരണം.

ഇരിക്കട്ടെ. തീൎത്ഥരാമനു് കേവലം ഒമ്പതുമാസം പ്രായമായപ്പോൾ മാതാവു് പരലോകപ്രാപ്തയായി. അതിനാൽ ശിശുപരിപാലനം തന്റെ ജ്യേഷ്ഠസോദരിയായ തീൎത്ഥദേവിയും, പിതൃസഹോദരിയുംകൂടി ഏല്ക്കേണ്ടിവന്നു. അത്യന്തബാല്യം മുതൽക്കു മുലപ്പാലിന്റെ അഭാവത്താൽ അദ്ദേഹം പശുവിൻപാൽ കുടിക്കേണ്ടിവന്നതിനാൽ ശരീരം ബഹുകൃശവും, ബലഹീനവും ആയിത്തീൎന്നു. എന്നാൽ പ്രായപൂൎത്തിക്കുശേഷം, യൌവനത്തിൽകാൽവെച്ചതോടുകൂടി, ആത്മീയാഭിവൃദ്ധിയിൽ സകലരിലും ഉയൎന്ന ഒരു സ്ഥാനം സമ്പാദിച്ചതുപോലെ, തന്റെ ശാരീരികമായ ശക്തിയ്ക്കും ആദർശപരമായ വികാസം ഉണ്ടായി; സന്യാസം വരിച്ചതിനുശേഷം ദുൎഗ്ഗമങ്ങളായ പൎവ്വതീയമാൎഗ്ഗങ്ങളിൽകൂടിനിത്യംമുപ്പതുമയിൽ നടക്കുന്നതു് അദ്ദേഹത്തിനു കുട്ടികളുടെ കളിപോലെ അത്ര നിഷ്പ്രയാസവും, സുഗമവും ആയിരുന്നു. ഹിമാവൃതമായ ശീതളശൈലശിഖരങ്ങളുടെ സമീപത്തു് കേവലം ഒരു ഉടുവസ്ത്രംമാത്രം ധരിച്ചുകൊണ്ടുസഞ്ചരിക്കുന്നതു് ഒരു സാധാരണകാൎയ്യം മാത്രമായിരുന്നു. അമരനാഥം, യമുനോത്രി മുതലായ സ്ഥലങ്ങളിലെ യാത്ര അശേഷം ഒരൊററവസ്ത്രം ഉടുത്തുംകൊണ്ടു മാത്രമായിരുന്നു.

ഇക്കാലത്തു് ശരീരബലവും, സ്വാസ്ഥ്യവും സംബന്ധിച്ച ജ്ഞാനത്തിൽ വലിയ ഭ്രാന്തി പ്രചരിച്ചുവരുന്നു. കണ്ടമാനം ഭക്ഷണം കഴിച്ചും, ദേഹത്തെ വീപ്പിച്ചും, ദണ്ഡ്കസത്തു മുതലായ വ്യായാമങ്ങൾചെയ്തും "മൈതാനത്തിലെ ഫയൽമാൻ" ആകുന്നതാണു് ആരോഗ്യവും, ബലവും എന്നു് സാമാന്യമായി ജനങ്ങൾ ധരിക്കുന്നു. ആ കൂട്ടർ അല്പം ശൈത്യമോ, ഉഷ്ണമോ, കായക്ലേശമോ വരുമ്പോൾ രോഗികളായിത്തീരുന്നു. വാസ്തവത്തിൽ അവർ ദൂഷിതമലമാംസപൂർണ്ണരും, രോഗികളും ആകുന്നു. സ്വാസ്ഥ്യവും, ദേഹശക്തിയും ഉള്ളവർ അങ്ങിനെയുള്ളവരല്ല. ഭംഗിയുള്ള ആകാരവും, മിതമായ സ്ഥൗല്യവും, കഷ്ടതാസഹിഷ്ണുതയുടെ ആധിക്യവും, അക്ലാന്തപരിശ്രമശീലവും ഉള്ള മനുഷ്യനാണു് യഥാൎത്ഥാരോഗ്യവും ബലവും ഉള്ളവൻ. അതങ്ങിനെ നില്ക്കട്ടെ.

തീൎത്ഥരാമന്റെ പിതൃസഹോദരി വളരെ ധൎമ്മപരായണയും, പ്രേമത്തിന്റെ മൂൎത്തിയും ആയിരുന്നു. അവർ തന്റെ സമയംമുഴുവനും ഈശ്വരഭജനം, പൂജ, വ്രതം, ഉപവാസം ആദിയായ ധൎമ്മകൃത്യങ്ങളിൽ ചെലവു ചെയ്തിരുന്നു. നിത്യവും അവർ ഗ്രാമത്തിലെ ക്ഷേത്രത്തിൽ ദൎശനംചെയ്കയും, ദീപാരാധനയിൽ പങ്കെടുക്കയും പതിവായിരുന്നു. എവിടെയെങ്കിലും ഈശ്വരകഥാപാരായണമോ, കഥാപ്രസംഗമോ ഉണ്ടായിരുന്നാൽ അവിടെപോയി വലിയ ശ്രദ്ധയോടെ അതു കേൾക്കുകയും അവൾക്കു പതിവായിരുന്നു. പോകുന്നിടത്തെല്ലാം അവർ തീൎത്ഥരാമനെ കൂടി കൊണ്ടുപോയിരുന്നു. ഇങ്ങിനെ അതിശൈശവംമുതല്ക്കേ തീർത്ഥരാമന്റെ ഭാസുരഭാവിയായ ആത്മാവിൽ ഒരു ധാൎമ്മിക പ്രഭാവത്തിന്റെ നിഴൽ അടിച്ചിരുന്നു.

കുഞ്ഞിനു വെറും മൂന്നുവയസ്സു പ്രായമായിരുന്നപ്പോൾ ഉണ്ടായ ഒരു സംഭവം ഗോസായിഹീരാനന്ദൻ പറഞ്ഞിട്ടുണ്ടു്. ഒരുദിവസം അതിനെയുംകൊണ്ടു അദ്ദേഹം ഭഗവൽകഥാവായന കേൾക്കാൻ പോയിരുന്നു. കഥാശ്രവണം നടന്നപ്പോൾ ബാലൻ ദൃഷ്ടിഉറപ്പിച്ചു് കഥ വായിച്ചുകൊണ്ടിരുന്ന പണ്ഡിതന്റെ നേരെ നോക്കിക്കൊണ്ടിരുന്നു. പിറേറന്നാൾ കഥാപ്രസംഗാരംഭത്തിന്റെ ശംഖുവിളി കേട്ടപ്പോൾ തീൎത്ഥരാമൻ കരയാൻതുടങ്ങി. കുഞ്ഞിന്റെ കരച്ചിൽമാററി സമാധാനിപ്പിക്കാൻ അച്ഛൻ പല ശ്രമങ്ങളും ചെയ്തുനോക്കി, പക്ഷേ എല്ലാം നിഷ്ഫലമായി. ഒടുവിൽ അദ്ദേഹം അതിനെ മടിയിൽ എടുത്തുകൊണ്ടു ധൎമ്മശാല

യിലേയ്ക്കു തിരിക്കയും, അപ്പോഠം അതിന്റെ കരച്ചിൽ മാറുകയും ചെയ്തു. കുട്ടി കരയാതെയായപ്പോഠം പിതാവു കുറെനിന്നു് അതിനെ തിരികെ ഗൃഹത്തിൽകൊണ്ടുപോയി വിടാൻ ഭാവിച്ചു. എന്നാൽ അതിനുളുടങ്ങിയപ്പോഠം ബാലൻ വീണ്ടും നിലവിളിതുടങ്ങി. വീണ്ടും കഥാപ്രസംഗസ്ഥലമായ ധൎമ്മശാലയ്ക്കു തിരിഞ്ഞപ്പോഠം കുഞ്ഞു കരയാതെ ആയി. എന്തിനു്? അന്നുമുതൽ ദിവസംപ്രതി കഥാപ്രസംഗത്തിന്റെ ശംഖനാദം കേട്ടാൽ കുഞ്ഞു കരഞ്ഞുതുടങ്ങുകയും, കഥാപ്രസംഗത്തിനു പോയാൽ കരച്ചിൽ നിൎത്തുകയും ചെയ്യുക പതിവായി.

തീൎത്ഥരാമനു് രണ്ടുവൎഷം പ്രായം തികഞ്ഞിരുന്നില്ല; ഒരു ദിവസം തന്റെ അച്ഛൻ ഗുജറൻവാലാജില്ലയിൽ വാജിറാബാദ താലൂക്കിൽ ബൈരോകേ എന്ന ഗ്രാമത്തിൽ രാമചന്ദ്രപണ്ഡിതർ എന്നൊരാളുടെ അവിടെ അവനെ കൊണ്ടുപോയി. അവിടെയാണു് ആ പണ്ഡിതരുടെ വംശം വസിച്ചിരുന്നതായി അറിയപ്പെടുന്നതു്. ആ വംശത്തിൽ പണ്ഡിത്മുസദ്ദീലാൽ എന്നു് ഒരു വൃദ്ധൻ ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ അച്ഛൻ വാജിറാബാദിൽ സിക്കുകാരുടെ അമൽദാരിയിൽ (ഇടവക അഥവാ ദേശവഴി) ഒരു ഭരണാധികാരി ആയിരുന്നു. അവിടെവെച്ചു് തീൎത്ഥരാമന്റെ വിവാഹനിശ്ചയം അപ്പോഠം ചെയ്യപ്പെട്ടു. പിന്നീടു് ഏതാണ്ടു പത്തുവയസ്സായപ്പോഠം ആ ബാലന്റെ വിവാഹവും നടത്തപ്പെട്ടു. ഇത്ര ചെറുപ്രായത്തിൽ ആ കുട്ടി കല്യാണഘോഷമെല്ലാം എന്താണറിയുന്നതു്? നന്നായി! കുറെ പ്രായം ചെന്നതിന്റെശേഷം തീൎത്ഥരാമൻ സംഗതി മനസ്സിലാക്കിയപ്പോഠം ഒരുനാഠം പിതാവിനോടു ഇങ്ങിനെ പ്രസ്താവിച്ചുവെന്നു പറയപ്പെട്ടിരിക്കുന്നു:—"അച്ഛൻ എന്നെ ഇത്ര ചെറുപ്പത്തിലേ ഈ കുഴപ്പങ്ങളിൽ കൊണ്ടുപോയി ബന്ധിച്ചല്ലോ!." എന്നാൽ ബാല്യവിവാഹപാരമ്പൎയ്യത്തിൽക്കൂടെ ഹൈന്ദവകുടുംബങ്ങളിൽ എന്തു പരിതാപകരമായ ദുൎഗ്ഗതി ഉണ്ടായാലും അതിനെ സംബന്ധിച്ചു മററുമുള്ള കാൎയ്യങ്ങഠം ധൌനിക്കാൻ ആരുണ്ടു്? അതിരിക്കട്ടെ.

## വിദ്യാഭ്യാസം

അഞ്ചരവയസ്സു പ്രായമായപ്പോഠം തീൎത്ഥരാമൻ മുരളീവാലാഗ്രാമത്തിലെ നാട്ടുഭാഷാപ്രാഥമികപാഠശാലയിൽ പഠിക്കാൻ ചേൎക്കപ്പെട്ടു. അദ്ദേഹം ചെറുശരീരിയും, ശാന്തസ്വഭാവിയും ആയിരുന്നുവെങ്കിലും ബുദ്ധി ബഹുതീക്ഷ്ണവും, പഠി

ക്കാൻ എല്ലാവരിലുംവെച്ചു് അതിസമർത്ഥനും, പരിശ്രമശാലിയും ആയിരുന്നു. സ്കൂളിലെ പ്രധാനാദ്ധ്യാപകൻ മൌലവി മുഹമ്മദാലി ആയിരുന്നു. ആ വാദ്ധ്യാർ തീർത്ഥരാമന്റെ കുടുത്ത പ്രതിഭാശക്തിയും, അത്ഭുതകരമായ ധാരണാശക്തിയുംകണ്ടു വളരെയധികം വിസ്മയാവിഷ്ടനായി. തീർത്ഥരാമൻ മൂന്നുവഷം കൊണ്ടു പാഠശാലയിലെ അഞ്ചുക്ലാസിലും പഠിച്ചു് പരീക്ഷയിൽ ഒന്നാംക്ലാസിൽ ജയിച്ചുസർട്ടിഫിക്കേറ്റുവാങ്ങി. ഈ വിദ്യാഭ്യസനകാലത്തു് അദ്ദേഹം മൌലവിസാഹേബിൽനിന്നു് പേഷ്യൻഭാഷയിലെ സുപ്രസിദ്ധഗ്രന്ഥങ്ങളായ ഗുലിസ്താമും, ബോസ്താമുംകൂടി പഠിച്ചു. തീർത്ഥരാമന്റെ ഓമ്മശക്തിയുടെ തീക്ഷ്ണതകൊണ്ടു അഞ്ചാംക്ലാസിലെ ഉറുദുപാഠപുസ്തകത്തിലെ പദ്യങ്ങൾ മുഴുവനും അദ്ദേഹം കണ്ഠസ്ഥമാക്കി. മൌലവിസാഹേബിന്റെ കൂടെയുള്ള അധ്യയനം അവസാനിച്ചപ്പോൾ അദ്ദേഹം തന്റെ പിതാവിനോടു ഇപ്രകാരം അപേക്ഷിച്ചുവെന്നു പറയപ്പെട്ടിരിക്കുന്നു:—"പിതാജി! സ്കൂളിലെ മൌലവിസാഹേബ് എനിക്കുവേണ്ടി അത്യധികം കഷ്ടപ്പെട്ടിട്ടുണ്ടു്. നമ്മുടെ ഗൃഹത്തിലെ കറവയുള്ള എരുമകളെ അദ്ദേഹത്തിനു ഗുരുദക്ഷിണയായികൊടുത്താൽകൊള്ളാമെന്നു എനിക്കാഗ്രഹമുണ്ടു്." ഹാഹാ! ഒമ്പതുപത്തുവഷംമാത്രം പ്രായമായ ആ ബാലന്റെ കത്തവ്യജ്ഞാനം! "ആശാവഹമായ വൃക്ഷത്തിന്റെ ഫലത്തെ ദ്യോതിപ്പിക്കുന്ന തളിർ!"

പ്രാഥമികവിദ്യാഭ്യാസം സമാപിച്ചതിനുശേഷം ഇംഗ്ലീഷു പഠിക്കാൻവേണ്ടി തീർത്ഥരാമൻ തന്റെ അച്ഛനുമൊന്നിച്ചു് ഗുജറൻവാലാഹൈസ്കൂളിൽ ചേരാൻപോയി. ഈ നഗരം മുരളീവാലാഗ്രാമത്തിൽനിന്നു് ഏകദേശം ഏഴുമയിൽ ദൂരെയാണു്. പത്തുവയസ്സുമാത്രം പ്രായമുള്ള ബാലനെ യാതൊരു സംരക്ഷകനുംകൂടാതെ ഭവനത്തിൽനിന്നു ഇത്രദൂരത്തുവിടുന്നതു് ഉചിതമല്ലെന്നുവിചാരിച്ചു് പിതാവു് അവനെ യോഗ്യനും, കൃപാലുവും ആയ തന്റെ ഒരു സുഹൃത്തു്-ഭഗത്തു് ധനാരാമജി എന്നു പേരുള്ള ഒരു മാന്യന്റെപക്കൽ, അദ്ദേഹത്തിന്റെ സംരക്ഷണയിൽ ഏല്പിച്ചുകൊടുത്തു. * നിയമപ്രകാരം തീർത്ഥരാമൻ ഗുജറൻ

* ഭഗത്ധനാരാമജി ഒരു ബാല്യബ്രഹ്മചാരി (നിത്യബ്രഹ്മചാരി)യായ സംന്യ (സന്യാസി) ആയിരുന്നു. അദ്ദേഹം ജാതിയിൽ പാത്രപ്പണിക്കാരൻ ആയിരുന്നു. വിക്രമാബ്ദം ൧൮൦൦-ൽ അദ്ദേഹം ജനിച്ചു. പിതാവു വ്യവഹാരിലാൽ എന്നൊരാളായിരുന്നു. അമ്മ ചെറുപ്പത്തിലേ മരിച്ചുപോയി. തന്നെ വളർത്തിയതു അമ്മൂമ്മയാണ്. ഭഗത്ജി കൊച്ചിലേ ഉദാരനും, അത്ഭുതപ്രകൃതിയും ആയിരുന്നു.

വാലാഹൈസ്ക്കൂളിൽ സ്പെഷ്യൽക്ലാസിൽ ചേക്കപ്പെട്ടുകയും, രണ്ടു വഷംകൊണ്ടു മിഡിൽസ്കൂൾപരീക്ഷയും, പിന്നീടു രണ്ടുകൊല്ലം കൊണ്ടു പ്രവേശനപരീക്ഷയും (Entrance Examination) പാസ്സാകയുംചെയ്തു. എൻട്രൻസ് പരീക്ഷാകാലത്തു് അദ്ദേഹത്തിനു ൧൫ൽ വയസ്സുപ്രായവും, പരീക്ഷയിൽ പഞ്ചാബുമുഴക്കെ അദ്ദേഹത്തിന്റെ ജയം നവ്വ-ാമനായിട്ടും ആയിരുന്നു.

ഹൈസ്കൂൾവിദ്യാഭ്യാസം പൂത്തിയാക്കിയതിനുശേഷം ഉപരിവിദ്യാഭ്യാസത്തിനായി തീർത്ഥരാമൻ ലാഹോറിലേയ്ക്കു പുറപ്പെടാൻ ഒരുങ്ങി. പിതാവു അദ്ദേഹത്തെ മേലാൽ പഠിപ്പിക്കാൻ ആഗ്രഹിച്ചില്ല. അതിനാൽ അച്ഛന്റെ സഹായംകിട്ടുമെന്നാശിക്കാതെ കേവലം ഭഗവാനെ ആശ്രയിച്ചുകൊണ്ടു് സ്വഭവനത്തിൽനിന്നു പിണങ്ങി അദ്ദേഹം ലാഹോറിൽപോയി അവിടുത്തെ ഫോർമൻക്രസ്ത്യൻകോളേജിൽ ആദ്യവഷക്ലാസിൽചേന്നു. ഗുജറൻവാലാമുനിസിപ്പാലിററിയിൽനിന്നുലഭിച്ചിരുന്ന സ്കോളർഷിപ്പു സംഖ്യകൊണ്ടുമാത്രമാണു് ഇക്കാലത്തു് അദ്ദേഹം ചെലവുകഴിച്ചിരുന്നതു്. തന്റെ മാതൃസഹോദരീഭത്താവു പണ്ഡിത് രഘുനാഥമൽഡോക്ടരും, ഗുരു ഭഗത്ധന്നാറാംജിയും കൊടുത്ത സഹായവും, പ്രോത്സാഹനവുംകൊണ്ടു വിദ്യാഭ്യാസം നിർവ്വഹിക്കാൻ കുറെ സൌകയ്യമുണ്ടായി.

എഫ്. ഏ. പഠിത്തത്തിന്റെ രണ്ടാംവഷത്തിലുണ്ടായ ഘോരമായ പരിശ്രമംമൂലം തീർത്ഥരാമൻ മിക്കവാറും രോഗിയാ

---

സാധാരണവിദ്യാഭ്യാസമേ ഉണ്ടായിരുന്നുള്ളു. അദ്ദേഹത്തിനു ചെറുപ്പത്തിലേ ഗുസ്തിപിടിത്തം വളരെ ഉത്സാഹമായി. പ്രായംചെല്ലുവോ തന്റെ ഈ വിദ്യയിൽ അതിനിപുണനായിത്തീന്നു. ഒരിക്കൽ താൻ തനിയേ രണ്ടു ഫയൽമാന്മാരെ ഗുസ്തിയിൽ ഒന്നിച്ചു് അടിപെടുത്തി. സ്കൂൾപഠിത്തം കഴിഞ്ഞു് പിച്ചളപ്പണി സ്വീകരിച്ചു് അതിലും അതിശീഘ്രം സമത്ഥനായി. ൧൯-ാം വയസ്സിൽ അദ്ദേഹം "കടാസരാജതീർത്ഥ"ത്തിലെ ഉത്സവത്തിനുപോയി അവിടെവെച്ചു് അനേകായിരം ഭിക്ഷുക്കളെ കണ്ടുമുട്ടി. തീർത്ഥം അദ്ദേഹത്തെ വളരെ ആകഷിച്ചു. അതിനാൽ അവിടെ ഒരു പാത്രവ്യാപാരം തുടങ്ങി. ആ സ്ഥലത്തുവെച്ചുണ്ടാക്കിയതെല്ലാം സാധുക്കൾക്കും, സത്തുക്കൾക്കുമായി ഉപയോഗത്തിനു കൊടുത്തു. ആ സ്ഥലത്തുവെച്ചുതന്നെ ഭഗത്ജി കുറെ ഹഠയോഗസാധന ചെയ്തു് അതിലും നല്ലമിടുക്കനായി. ഭഗവൽകഥയും സൽസംഗവും വളരെ പ്രിയപ്പെട്ടിരുന്നു. ഭക്തിപ്രേമസ്പർശകങ്ങളായ പ്രസംഗങ്ങൾ തന്റെ കണ്ണുനീരിനു പ്രേരകങ്ങളായിരുന്നു. ഇവിടെത്തന്നെവെച്ചു ധന്നാറാംജി കുറെ കവിതകളും, സ്തോത്രങ്ങളും എഴുതിച്ചൊല്ലിക്കേൾപ്പിക്കാനാരംഭിച്ചു. കവിതകൾ അത്യൂർജ്ജസ്വലമായിരുന്നു! ഒരിക്കൽ യോഗവാസിഷ്ഠകഥകൾ അതിശ്രദ്ധയാ കേട്ടതുമുതൽ തനിക്കു അദ്വൈതബ്രഹ്മജ്ഞാനമൊരാവം ഉണ്ടായിവിജൃംഭിച്ചു. സകലരും ഇദ്ദേഹത്തെ സാധുവാം ബ്രഹ്മം എന്നു വിളിക്കാൻ തുടങ്ങി. അതോടുകൂടി

യിട്ടാണിരുന്നതു്. എന്നിട്ടും ഏകാന്തമായിരുന്നു ശ്രമംചെയ്യാനും, ധ്യാനിക്കാനുമുള്ള തീവ്രനിഷ്ഠ എത്രമാത്രമായിരുന്നുവെന്നുള്ളതു് അദ്ദേഹം ഡാക്ടർ രഘുനാഥമല്ലിനയച്ച ഒരു കത്തിൽനിന്നു നമുക്കറിയാം. അദ്ദേഹം എഴുതിയിരുന്നു:—"എന്റെ എല്ലാത്തിലും വലിയ അത്യാവശ്യം (൧) ഏകാന്തസ്ഥാനവും (൨) സമയവും അത്രെ. ഹേ! പരമാത്മാവേ! പരിശ്രമശീലമുള്ള മനസ്സും, ഏകാന്തസ്ഥലവും, സമയവും—ഈ മൂന്നുവസ്തുക്കളും എനിയ്ക്കൊരിക്കലും ദുർല്ലഭമാകാതിരിക്കേണമേ! ഇളയച്ഛാ! ഇതാണെന്റെ സങ്കല്പം; ശേഷമെല്ലാം ഭഗവാന്റെ അധീനതയിൽ."

ഈ പ്രാർത്ഥനയുടെ ഫലമായിട്ടുണ്ടായ ഈശ്വരാനുഗ്രഹത്താൽ, അദ്ദേഹം നിരന്തരം രോഗഗ്രസ്തനായിരുന്നിട്ടും, ൧൮൯൦-ലെ എഫ്. ഏ. പരീക്ഷയിൽ തന്റെ കോളേജിൽ ഒന്നാമനായി ജയംനേടി. കൂടാതെ, സർക്കാരിൽനിന്നുകൂടി ഒരു സ്കോളർഷിപ്പു ലഭിക്കയും, അതോടുകൂടി അതേ കോളേജിൽ തന്നെ തന്റെ ബി. ഏ. പഠനം തുടരുകയുംചെയ്തു.

ഇങ്ങിനെ ഏതാണ്ടുകഷ്ടിച്ചുബുദ്ധിമുട്ടി വിദ്യാഭ്യാസം നിർവ്വഹിച്ചുവരവേ, തന്റെ സഹായമൊന്നുംകൂടാതെ തീർത്ഥരാമൻ പഠിത്തംതുടരുന്നുവെന്നും, തന്റെ ഇച്ഛാനുസാരം എന്തെങ്കിലും ജോലിക്കുപോകാൻ തയ്യാറല്ലെന്നുംഅറിഞ്ഞു് അദ്ദേഹത്തിന്റെ അച്ഛൻ ക്രോധാവിഷ്ടനായി ഒരുദിവസം തീർത്ഥരാമന്റെ പത്നിയെ ലാഹോറിൽക്കൊണ്ടുപോയി അദ്ദേഹത്തിന്റെകൂടെ

---

പഠിപ്പിച്ചതെല്ലാം അദ്ദേഹത്തെയും "ഈശ്വരൻ", "രബ്", അഥവാ "പ്രേമം" എന്നു വിളിച്ചുകൊണ്ടു! ബ്രഹ്മബോധം വളർന്നപ്പോൾ ഭഗത്ജി തന്റെ ഗുജറാൻവാലായിൽ എത്തി അവിടെവെച്ചു പല മഹാത്മാക്കളെ കണ്ടുമുട്ടുകയും, അവരോടു സമാധി അഭ്യസിക്കയും ചെയ്തുവന്നു. എന്നാൽ ശിഷ്യത്വത്തിനുവേണ്ടി അദ്ദേഹം കുറെ പര്യടനവും ചെയ്തിരുന്നു. അതിൽവെച്ചു് അനാഹതശബ്ദാനുസന്ധാനം ശീലിച്ചു് മനസ്സിനും, വാക്കിനും ചില സിദ്ധികളും സമ്പാദിച്ചിരുന്നു. തന്മൂലം തന്റെ ശാപാനുഗ്രഹങ്ങൾ ഫലിച്ചുതുടങ്ങി. ഒടുവിൽ ഗുജറാൻവാലാ ജില്ലയിൽ മടങ്ങിവന്നു താമസം തുടങ്ങിയതിനുശേഷം തന്റെ കീർത്തി വ്യാപിച്ചുവന്നു. അക്കാലത്താണു് തീർത്ഥരാമന്റെ രക്ഷാകർത്തൃത്വം സമാഗതമായതു്. കേവലം ഒരു ഗുരുവെന്നല്ലാ, പ്രത്യക്ഷത്തിലുള്ള ഈശ്വരാവതാരം തന്നെയാണെന്നു പരിഗണിക്കത്തക്കവിധം തീർത്ഥരാമനു ഭഗത്ജിയുടെ പ്രഭാവം ശക്തിമത്തായി പ്രവർത്തിച്ചിരുന്നു. വിദ്യാഭ്യാസകാലത്തു തീർത്ഥരാമൻ ധാരാളം കത്തുകളും ധന്നാരാംജിയ്ക്കയച്ചിരുന്നു. ഇവയിൽ മുന്നൂറെണ്ണംവരെ നാരായണസ്വാമികൾ "രാമപത്രങ്ങൾ" എന്ന ഗ്രന്ഥത്തിൽ അച്ചടിപ്പിച്ചിട്ടുണ്ടു്. ഭഗത്ജി ഇന്നും ജീവിക്കുന്നു. ഗുജറാൻവാലായിൽ പുരാണീ മണ്ഡി (പഴയചന്ത)യിൽ താമസിക്കുന്നു. ഏതാണ്ടു നൂറു വയസ്സായി. ഭംഗിയായി നടക്കും. ഇന്നത്തെ യുവാക്കളെക്കാൾ ശക്തനുമാണു്.

വിട്ടുംവെച്ചു കടന്നുകളകയും, ആ ബാലികയുടെ ചെലവിന്ന പോലും യാതൊരു സഹായവും ചെയ്യാൻ തയ്യാറാകാതെയിരിക്കയും ചെയ്തു. ഈ സമയം നവയുവാവായ തീർത്ഥരാമന്ന് വളരെ കഠിനമായ കഷ്ടപ്പാടുകൊണ്ടു ക്ലേശിക്കേണ്ടതായിവന്നു. വീട്ടുവാടക, പുസ്തകങ്ങൾ, ഫീസ്, തന്റെയും ഭാര്യയുടെയും ഭക്ഷണാദിചെലവ്— ഇവയെല്ലാം എങ്ങിനെ സാധിക്കും? എന്നാൽ സത്യമാണ്, ദൃഢസങ്കല്പരായ ധീരപുരുഷന്മാൎക്ക കഠിനതകളുടെ പൎവ്വതത്തെപോലും പൊടിച്ചുതകൎക്കാൻ കഴിയുമെന്നുള്ളത് ശരിയാണ്; നിരാശാഘനമേഘങ്ങളെ ഛിന്നഭിന്നമാക്കിക്കളയാൻ അവൎക്ക കഴിയും.

ഒരിക്കൽ സ്കോളർഷിപ്പുസംഖ്യ മുഴുവനും ഗോസായിജി പുസ്തകം വാങ്ങാൻ ചെലവാക്കിപ്പോയി. മററാവശ്യങ്ങളുടെ കാൎയ്യം അപ്പോൾ വിസ്മരിച്ചുപോയി. എന്നാൽ പിന്നീട് വലിയ സങ്കടത്തിൽ അകപ്പെട്ടു. കണക്കു നോക്കിയപ്പോൾ ആ മാസത്തിൽ തന്റെ സ്വന്തം ആവശ്യത്തിന്ന് ദിവസംപ്രതി മൂന്നു പൈസാമാത്രമേ ചെലവാക്കാനുള്ളുവെന്നു മനസ്സിലായി. ആദ്യം കുറെ പരിഭ്രമിച്ചുവശമായെങ്കിലും പിന്നീട് ആത്മദമനം ചെയ്തുകൊണ്ടു പ്രസ്താവിച്ചു:—"ഭഗവാൻ എന്നെ പരീക്ഷിക്കാൻ ഇച്ഛിക്കയാണ്; ചിന്താകുലത വേണ്ടതന്നെ. ഭിക്ഷാലയങ്ങളെങ്കിലും രണ്ടോ മൂന്നോ പൈസാകൊണ്ടു ദിവസം കഴിച്ചുകൂട്ടുന്നുണ്ടല്ലോ." അതിനുശേഷം ഗോസായി തീർത്ഥരാമൻ കാലത്തു രണ്ടുപൈസായ്ക്കും, വൈകിട്ടു ഒരുപൈസായ്ക്കും കിട്ടുന്ന റൊട്ടി (ചപ്പാത്തി) കൊണ്ടു നിത്യത കഴിച്ചുവന്നു. എന്നാൽ ഒരുനാൾ വൈകിട്ടത്തെ ഭക്ഷണത്തിന്ന ഹോട്ടലിൽചെന്നപ്പോൾ വ്യാപാരി പറഞ്ഞു:—"നിങ്ങൾ ദിവസംപ്രതി ഒരുപൈസായുടെ ചപ്പാത്തിയോടുകൂടി വിലകൊടുക്കാതെ പരിപ്പും ഭക്ഷിച്ചുവരുന്നല്ലോ. പോകണം! ഞാനിനി ഒരുപൈസായ്ക്കു റൊട്ടി തരുകയില്ല." ഈസ്ഥിതിയിൽ യുവാവായ തീർത്ഥരാമൻ മനസ്സിൽ ഇങ്ങനെ ഉറച്ചു:—"നടക്കട്ടെ! വേറെ ശ്രമം കിട്ടാത്തിടത്തോളം, ഇരുപത്തിനാലുമണിക്കൂറിൽ ഒരിക്കൽമാത്രം ഭക്ഷിച്ചുകൊണ്ടുകഴിക്കാം."

ഈ ലേഖനത്തിന്റെ വിസ്താരം വൎദ്ധിക്കുമെന്ന ഭയത്താൽ, തീർത്ഥരാമന്ന് ഇക്കാലത്തു നേരിട്ട ദാരിദ്ര്യവും, സങ്കടവും ഉണ്ടായിരുന്നിട്ടും, തന്റെ ഹൃദയത്തിലെ പരിശ്രമനിഷ്ഠയും, ഗുരുഭക്തിയും, ഈശ്വരവിശ്വാസവും എത്രമാത്രം പ്രോജ്ജ്വലത്തായിരുന്നുവെന്നു കാണിക്കുന്ന കത്തുകൾ ഇവിടെ ഉദ്ധരിക്കാൻ തരമില്ല.

എങ്കിലും, അദ്ദേഹത്തിന്റെ ൧൮൯൦ ജൂലായി ൧൯-ാംനു-യിലെ ഒരു നീണ്ട കത്തിൽ, തന്റെ ഈശ്വരസമനായ ഗുരുവിനു്—ഭഗത്ധന്നാരാമിനു് അയച്ച എഴുത്തിൽ, പരിശ്രമത്തെക്കുറിച്ചു എഴുതപ്പെട്ടിരുന്ന ചില ഖണ്ഡങ്ങൾ ഇവിടെ ചേക്കാനുള്ള ആത്തിയെ ലോഭചിന്തയ്ക്കു തടയാൻ ശക്തിയില്ലതന്നെ. തീത്ഥരാമൻ എഴുതുന്നു:—

"വേലചെയ്യാതിരിക്കുമ്പോൾ പ്രപഞ്ചത്തിലെ യാതൊരു മനുഷ്യനും സമത്ഥനാകാൻ സാധ്യമല്ല. സമത്ഥൻ വലിയ പരിശ്രമം ചെയ്തുകൊണ്ടിരിക്കുന്നു. അപ്പോൾ അവൻ ചതുരനായിഭവിക്കുന്നു. നമുക്കവന്റെ കഠിനപ്രയത്നം അജ്ഞാതമായിരുന്നാലും, ഗുപ്തരൂപത്തിൽ അവൻ നിസ്സന്ദേഹം പ്രയത്നശാലിയായിരിക്കണം. അഥവാ, അവൻ മുമ്പേതന്നെ ശ്രമംചെയ്തു കഴിഞ്ഞിരിക്കണം ഈ സംഗതി പൂണ്ണമായി തെളിയിക്കപ്പെടേണ്ടതാണു്.........."

"പ്രതിഭാശാലികൾ എന്തുപറഞ്ഞാലും, അവരും പ്രയത്നംകൊണ്ടു വലുതായിതീരുന്നതാണു്. പരിശ്രമംചെയ്യാതെ ഒരുത്തൻ യേനകേനപ്രകാരേണ പരീക്ഷയിൽ ഭംഗിയായി ജയിച്ചാലും, അവനു് പഠിക്കുന്നതുമൂലമുള്ള രുചി ഒരിക്കലും ആസ്വാദിക്കാവതല്ല. അവൻ വളരെ ദുഷ്ടനാണു്. തന്റെ പേരുവെച്ചു് ഒരു കവിത എഴുതിക്കൊടുക്കണമെന്നു പണ്ടൊരാൾ അങ്ങയുടെ അടുക്കൽ അപേക്ഷിച്ചില്ലയോ? അവനെപ്പോലെയാണു് ഈ ദുഷ്ടൻ......"

"പ്രയത്നം വളരെ നല്ലൊരു വസ്തുവാണെന്നു ഞാൻ അറിയുന്നു. ഞാനിങ്ങനെ പണിചെയ്യാതിരുന്നാൽ, എനിക്കു രോഗം പിടിക്കും....പരമാത്മൻ! എന്റെ മനസ്സു് പരിശ്രമത്തിൽ അധികമധികം ഊജ്ജിതമായിരിക്കട്ടെ. ഞാൻ അത്യുച്ചനിലയിൽ അധപാനിക്കും...."

ഗോസായി തീത്ഥരാമൻ ഗണിതശാസ്ത്രത്തിൽ (മാത്തമാററിക്സിൽ) അതിതീക്ഷ്ണബുദ്ധിയും, പരിശ്രമശീലനും ആണെന്നു പ്രസിദ്ധനായിരുന്നു. എന്നാൽ ബി. ഏ. പരീക്ഷയിൽ, എന്തു കാരണമെന്നറികപ്പെട്ടില്ല, ക്ലാസിൽ വളരെ സമത്ഥരും, യോഗ്യരുമായിരുന്ന വിദ്യാത്ഥികൾ തോററുപോകയും, അയോഗ്യരും, മന്ദബുദ്ധികളും ആയിരുന്നവർ ജയിക്കയും ചെയ്തു കൂട്ടത്തിൽ നമ്മുടെ ഗോസായിയും കേവലം ഇംഗ്ലീഷിൽ മൂന്നുമാക്കു കുറവാണെന്ന കാരണത്താൽ പാസ്സാകാതെപോയി. ഇതുകണ്ടു് കോളേജുപ്ര

ഫസ്സറന്മാരും പ്രിൻസിപ്പാളും അത്യന്തം ആശ്ചൎയ്യഭരിതരായി ത്തീൎന്നു. തീൎത്ഥരാമന്റെ ഇംഗ്ലീഷുത്തരക്കടലാസ്സ് വീണ്ടും പരിശോധിപ്പിക്കാൻ അവർ ഭഗീരഥപ്രയത്നംതന്നെ ചെയ്തുവെങ്കിലും അതെല്ലാം വിഫലമായിത്തീൎന്നു. പിന്നെ എന്തുണ്ടായി? ഇംഗ്ലീഷുവൃത്താന്തപത്രങ്ങളിൽ പരാതികൾ പ്രകടമാക്കപ്പെട്ടു. സൎവ്വകലാശാലയിലെ ഫെലോമഹാശയന്മാർ കുഴങ്ങി. ഭാവിയിൽ നടപ്പിൽ വരത്തക്കവിധം ഒരു പുതിയ റൂൾ ഉണ്ടാക്കപ്പെട്ടുവെന്നതായിരുന്നു പരിണാമം. ഏതെങ്കിലും പരീക്ഷ്യന്മാൎക്കു ഏതെങ്കിലും ഒരു പേപ്പറിൽ നിശ്ചിതസംഖ്യയിൽ അഞ്ചുമാൎക്കുവരെ കുറവായിരുന്നാൽ, അഥവാ ആകെ മാൎക്കുകളുടെ മൊത്തസംഖ്യയിൽ അഞ്ചുമാൎക്കുവരെ കുറഞ്ഞുപോയാൽ അവരെ പ്രത്യേകം പരിഗണിക്കയും, അവരുടെ ഉത്തരക്കടലാസുകൾ വീണ്ടും നോക്കിക്കയും ചെയ്യണമെന്നായിരുന്നു ഈ റൂൾ. ഈ നിയമം കൊണ്ടു് ഭാവിപരീക്ഷ്യന്മാൎക്കു സൌകൎയ്യമുണ്ടായി എങ്കിലും നമ്മുടെ ഗോസായിജി വീണ്ടും ആ വൎഷം ബി. എ. ക്ലാസിൽതന്നെ ഇരിക്കയും, രണ്ടാമതും പഠിക്കാൻ നിൎബ്ബന്ധിതനാകയും ചെയ്തു.

ഈ ആകസ്മികവിപത്തിനാൽ തീൎത്ഥരാമന്റെ കോമളഹൃദയത്തിന്നു് ഒരു കഠോരതാഡനം ഏറ്റു. അദ്ദേഹത്തിന്റെ സ്കോളർഷിപ്പും നിന്നുപോയി. താൻ അതീവ വ്യാകുലചിത്തനും, വിചാരമഗ്നനും ആയി. സ്കോളർഷിപ്പുപോയി; ഇനി പഠിക്കാൻതുടങ്ങിയാൽ ഒരാണ്ടുമുഴുവനും ഫീസ്സുകൊടുക്കാനും, പുസ്തകം വാങ്ങാനും ഭക്ഷണാദികൾക്കും എവിടെനിന്നു പണമുണ്ടാകും? ഈ സങ്കടാവസ്ഥമൂലം അദ്ദേഹം ഒരുദിവസം തന്റെ ചിറ്റപ്പന്നു് ഒരെഴുത്തെഴുതിഅയച്ചു.—"തീൎത്ഥരാമന്നു് തന്റെ ഇഷ്ടംപോലെ പഠിക്കാൻ സാധിക്കാത്തപക്ഷം അവൻ ഇഹലോകവാസം വിടുക സംഭവ്യമാണു്." ഒരുതരത്തിലും ഹൃദയശാന്തി ലഭിക്കായ്കയാൽ അദ്ദേഹം ഒരുനാൾ ഏകാന്തസ്ഥാനത്തു പോയി ഈശ്വരധ്യാനം ചെയ്തിട്ടു്, താഴെ പറയുന്ന ശ്ലോകം ഉച്ചരിച്ചുംകൊണ്ടു് വിങ്ങിവിങ്ങിക്കരഞ്ഞു നിലംപതിച്ചു:—

"ത്വമേവ മാതാ ച പിതാ ത്വമേവ
ത്വമേവ ബന്ധുശ്ച സഖാ ത്വമേവ
ത്വമേവ വിദ്യാ ദ്രവിണം ത്വമേവ
ത്വമേവ സൎവ്വം മമ ദേവദേവ!"

കരഞ്ഞുകരഞ്ഞു് തീൎത്ഥരാമന്റെ കണ്ണുകൾ ചുകന്നു. അശ്രുവൎഷത്താൽ തുണിയെല്ലാം നനഞ്ഞു. ത്രുരുത്രുവിധം കര

ണാവിവശവും, ഹൃദയഭേദകവും ആയ വാചകങ്ങൾ ഉച്ചരിച്ചു. ഒടുക്കം അദ്ദേഹം ഈശ്വരനോടു അത്യന്തം വിഗളിതചിത്തനായി താഴെപ്പറയുന്ന പ്രാർത്ഥന കവിതാരൂപത്തിൽ ചൊല്ലിത്തുടങ്ങി:—

"ഞാനൊരു പരിശുദ്ധകനകക്കട്ടയത്രേ,
നീ നിനക്കിഷ്ടംവന്നാലുരുക്കിയെടുത്താലും!
വിശ്വാസംപോരെന്നാകിലിന്നേനീയെടുത്തെന്നെ
സ്വച്ഛരമ്യമുരകല്ലിലുരച്ചുപരീക്ഷിക്കൂ!
നിന്നിഷ്ടംപോലെ കൊട്ടുംതാളത്തിലഖിലവും
നിന്നുള്ളുവാൻമൂലം നീതാനായ് ഭവിച്ചാലും!
സകലവിധത്തിലും സകലപരീക്ഷയും
തികവിൽനോക്കിയുള്ളിലുറപ്പുവരുത്തുക.
നിന്മതമെന്തായാലുമായതു സ്വീകരിപ്പാൻ
സമ്മതമത്രേമമ, സംശയമില്ലാലേശം.
ഏതൊന്നെങ്ങിനെനന്നോനന്നതാനതാംവിധം
ചേതസിസുഖംബാലേ! സർവ്വവും രസംബലേ!
മൽപ്രിയനാഥാ! നമ്മോടാംപ്രിയംപൂണ്ടു പാരം
സുപ്രസന്നനായെന്നിൽ അല്പം കാരുണ്യംകാട്ടു!
നിഷ്ഠുരനെന്നിത് നിൻെറയിഷ്ടംപോൽ ഖഡ്ഗരം
വെട്ടിനീ വാളാലെന്നെപ്പൊട്ടിച്ചുതകർത്താലും!
എന്നെനീ ജീവിപ്പിച്ചുനിർത്തുക!, അല്ലെന്നാകിൽ
ഛിന്നമാക്കുകതലയെന്നുടൽതന്നിൽനിന്നു"!
രാമൻ നിൻപ്രേമത്തിനായ് താണിതാപ്രാർത്ഥിക്കുന്നു.
സീമാതീതഭക്തിയോടിന്നിതാ! വിളിക്കുന്നു.
ഏതൊന്നെങ്ങിനെനന്നോനന്നതാനതാംവിധം,
ചേതസീസുഖംബാലേ! സർവ്വവും രസംബലേ!"

ധ്രുവബാലൻെറ അർത്ഥന ഏതുചെവികളിൽക്കൂടികേട്ടുവോ, പ്രഹ്ലാദൻെറവിളി ഏതുശ്രവണങ്ങളിൽഎത്തിയോ, ദ്രൗപദിയുടെ കരുണാക്രന്ദനം ഏതു കർണ്ണകുഹരങ്ങളിൽ പ്രവേശിച്ചുവോ, മുതലയാൽ ഗ്രസിതമായ ഗജത്തിൻെറ ആഹ്വാനം എവിടെ പ്രാപിച്ചുവോ, അതേശ്രവണങ്ങളിൽ യുവാവായ തീർത്ഥരാമൻെറ ആർത്തനാദവും എത്തിച്ചേർന്നു. വേണ്ടിവന്നാൽ ഭഗവാൻ ഇന്നും സിംഹമായിവരാൻ തയ്യാറുണ്ട്. പ്രഹ്ലാദനെപ്പോലുള്ള ഭക്തന്മാർക്കഭയസ്ഥാനമാണദ്ദേഹം. രണ്ടാംദിവസം കോളേജിലെ ഭക്ഷണവ്യാപാരി ധ്വന്ദുമാൽ തീർത്ഥരാമനോടു ഇങ്ങിനെ അപേക്ഷിച്ചു:—"ഗോസായിജി! ഇയാണ്ടുമുഴുവനും നിങ്ങൾ എൻെറ ഗൃഹത്തിൽവന്നു ഭക്ഷണംകഴിച്ചുകൊള്ളൂ." താമസിക്കാനുള്ള സ്ഥലവും അയാൾ തൻെറവീട്ടിൽ സൌകര്യപ്പെടുത്തിക്കൊടുത്തു. കോളേജുപ്രൊഫസറന്മാർ അദ്ദേഹത്തെ നാനാപ്രകാരേണ പ്രോത്സാഹിപ്പിക്കയും, മാത്തമാററിക്സ് പ്രൊഫസ്സറായിരുന്ന ഗിൽബർട്ട് സൺധ്വര തൻെറ ശമ്പളത്തിൽനിന്നു ഫീസിനുള്ള രൂപാകൊടു

ക്കകയുംചെയ്യത്തുടങ്ങി. ഇതിനുംപുറമേ ഗോസായിജിക്കു കുറെ ദ്രൂഷനം ലഭിച്ചു. ഇതെല്ലാംകൊണ്ടും ബി. ഏ.യ്ക്കുള്ള അധ്യയനം നിർവ്വിഘ്നം ഉത്സാഹപൂർവ്വം നടന്നു.

ഇത്തവണ ബി. ഏ. പരീക്ഷയിൽ തീത്ഥരാമൻ പഞ്ചാബു മുഴുക്കെ ഒന്നാമനായി ജയിച്ചു. ഈ പരീക്ഷയെ സംബന്ധിച്ച് അദ്ദേഹം തന്റെ "വിശ്വാസം" എന്ന പ്രസംഗത്തിൽ ഇപ്ര കാരം പിന്നീടു പ്രസ്താവിച്ചിട്ടുണ്ട്.:—

"രാമൻ ബി. ഏ. പരീക്ഷയ്ക്കു ചേന്നകാലത്ത്, പരീക്ഷ കൻ ഗണിതശാസ്ത്രചോദ്യക്കടലാസിൽ പതിമ്മൂന്നുപ്രശ്നങ്ങൾ ചേർത്തുംവെച്ച് മുകളിൽ ഒരു കുറിപ്പിൽ ഏതെങ്കിലും ഒമ്പതെണ്ണ ത്തിന് ഉത്തരം എഴുതണമെന്നു നിർദ്ദേശിച്ചിരുന്നു. രാമന്റെ ഹൃദയത്തിൽ വിശ്വാസം അതിമാത്രം ദൃഢമായിരുന്നു. അതി നാൽ അവൻ ക്ലിപ്തസമയത്തിനകംസകലചോദ്യങ്ങൾക്കും ഉത്തരം എഴുതിയുംവെച്ച് ഏതെങ്കിലും ഒമ്പതുത്തരം നോക്കിക്കൊള്ളാ മെന്നു ഒരപേക്ഷകൂടി എഴുതിവെക്കയാണുചെയ്തത്. എന്നാൽ ഇതരപരീക്ഷ്യന്മാർ (വിദ്യാത്ഥികൾ) കഠിനപ്രയത്നംചെയ്തിട്ടും മൂന്നോനാലോ ചോദ്യങ്ങൾക്കേ ഉത്തരം എഴുതാൻ പ്രാപ്തരാ യുള്ളൂ." അതങ്ങിനെയിരിക്കട്ടെ.

ബി. ഏ. യ്ക്കു ഒന്നാംക്ലാസിൽ ഒന്നാമനായി ജയിക്കയാൽ ഗോസായി തീത്ഥരാമന് എം. ഏ. യ്ക്കു പഠിക്കാൻ മാസം പ്രതി അറുപതുറുപ്പികയുടെ ഒരു സ്കോളർഷിപ്പു ലഭിച്ചു.

അക്കാലത്തു മിഷ്യൻകോളജിൽ എം. ഏ. ക്ലാസ്സു തുടങ്ങി യിരുന്നില്ല. അതിനാൽ ബി. ഏ. പാസ്സായതിനുശേഷം എം. ഏ. യ്ക്കു വായിക്കാൻ ഫവ്വൻമ്പ-മേയ്മാസത്തിൽ ഗോസാ യിജി ഗവമ്മെണ്ടുകോളജിൽ ചേക്കപ്പെട്ടു. അദ്ദേഹത്തിനു പ്പോൾ ഫൻൽ വയസ്സുണ്ടായിരുന്നു. അദ്ദേഹം ബി. ഏ. ജയിച്ച സമയം പഞ്ചാബുസർവ്വകലാശാലയിൽനിന്ന് ആ വഷത്തേയ്ക്കു ൨൦൦ പവന്റെ പ്രതിമാസവേതനത്തോടുകൂടി ഒരു വിദ്യാത്ഥി യെ സിവിൾ സർവ്വീസുപരീക്ഷയ്ക്കായി ഇംഗ്ലണ്ടിൽ അയയ്ക്കാനു ള്ള മുറയായിരുന്നു. ഗവമ്മെണ്ടുകോളജുപ്രിൻസിപ്പാൾ മിസ്റ്റർ ബെൽ എന്നൊരു യൂറോപ്യനായിരുന്നു. അന്നത്തെ ബിരുദദാ നരജിസ്ട്രാർ അദ്ദേഹംതന്നെയുമായിരുന്നു. ഒരിക്കൽ ആ ധാര യാദൃഛികമായി ഗോസായിയെ സന്ദശിക്കാനിടയായിരുന്നതിനാൽ അദ്ദേഹം തീത്ഥരാമന്റെ ശുഭാശംസിയും ആയിത്തീൎന്നു. മിസ്റ്റർ ബെൽ തീത്ഥരാമന്റെപേർ ശുപാശ്ചെയ്കയുംചെയ്തു.

എന്നാൽ ഗോസായിജിയുടെ മോഹം ഒരു ധർമ്മോപദേശകനോ, അധ്യാപകനോ ആകണമെന്നല്ലാതെ സർവ്വീസുപരീക്ഷ ജയിച്ചു് ഒരു എക്സ്റ്റ്റാ അസിസ്റ്റണ്ടുകമ്മീഷണർ ആകണമെന്നല്ലായിരുന്നു. അതിനാൽ ആ സ്കോളർഷിപ്പു് വേറൊരു വിദ്യാർത്ഥിയ്ക്കാണു് നൽകപ്പെട്ടതു്.

എം. എ. യ്ക്കു പഠിച്ചകാലത്തെ ദിനചര്യയെപ്പറ്റി തീർത്ഥരാമൻ തന്റെ ഗുരുവിനു് ഫ്രവ്വൻർ ഫെബ്രുവരി ൧൦-ാനു അയച്ച എഴുത്തിൽ ഇങ്ങിനെ കാണുന്നു:—

"ഞാനിപ്പോൾ കാലത്തു് അഞ്ചു മണിക്കു ഉറക്കമെഴുന്നേല്ക്കുകയും, ഏഴുമണിവരെ വായിക്കയുംചെയ്യുന്നു പിന്നീടു ബാഹ്യങ്ങൾക്കുപോയിവന്നു് സ്നാനംചെയ്യുന്നു തദനന്തരം കുറെ വ്യായാമമായി. പിന്നെ പണ്ഡിത്ജിയുടെ അവിടെ പോകും. പോകുംവഴിക്കു വായിച്ചുകൊണ്ടാണു നടക്കുന്നതു്. അവിടെച്ചെന്നു് ഒരു മണിക്കൂർകഴിഞ്ഞു് ഭക്ഷണംകഴിച്ചുംവെച്ചു് അദ്ദേഹത്തോടുകൂടി കോളജിൽ എത്തും. കോളജിൽനിന്നു വീട്ടിലേയ്ക്കു മടങ്ങുംവഴിക്കു കുറെ പാൽ കുടിക്കും. വീട്ടിൽ വന്നാൽ കുറെ മിനിട്ടു് അവിടെ ഇരുന്നുംവെച്ചു് നദീതീരത്തിലേയ്ക്കു തിരിക്കുന്നു. അവിടെയെത്തി നദീതടത്തിൽകൂടി അരമണിക്കൂറോളം നടന്നുകൊണ്ടിരിക്കും. മടങ്ങുന്ന സമയം നഗരത്തിലെ നാലുപുറത്തുമുള്ള തോട്ടങ്ങളിൽ കൂടെയാണു് നടക്കുന്നതു്. വീട്ടിൽ എത്തിയാൽ മേൽമട്ടുപ്പാവിൽ കുറെ നടന്നുകൊണ്ടിരിക്കും. അപ്പോഴേയ്ക്കും ഇരുട്ടാകും. എന്നാൽ ഒന്നോർമ്മിക്കണേ! ഞാൻ നടക്കുമ്പോഴെല്ലാം പഠിച്ചുംകൊണ്ടാണിരിക്കുന്നതു്. രാത്രിയായാലുടൻ കസർത്തു ചെയ്കയും, വിളക്കുകത്തിച്ചു് ഏഴുമണിവരെ വായിക്കയുംചെയ്യുന്നു. പിന്നീടു ഭക്ഷണത്തിനു പോകയായി. "പ്രേമൻ" എന്ന പേരുള്ള ഞാൻ പഠിപ്പിക്കുന്ന വിദ്യാർത്ഥിയുടെ അവിടെയും കയറും. അവിടെ നിന്നു വന്നു് പത്തുപന്ത്രണ്ടുമിനിട്ടു് വീട്ടിലെ പുരയുടെ വളയിൽ പിടിച്ചു വീണ്ടും കസർത്തുടക്കും. പിന്നെ പത്തരമണിവരെ പഠിക്കയും, തദനന്തരം കിടക്കുകയും ചെയ്യും. നമ്മുടെ പകാശയം സ്വസ്ഥാവസ്ഥയിൽ ഇരുന്നാൽ നമുക്കു അത്യന്തം ആനന്ദപ്രഫുല്ലതയും, ചിത്തൈകാഗ്രതയും, പരമേശ്വരസ്മരണയും, അന്തഃകരണശുദ്ധിയും പ്രാപ്തമാകുമെന്നും, ബുദ്ധിയും, ഓർമ്മശക്തിയും തീക്ഷ്ണമായി വരുമെന്നും എന്റെ അനുഭവംകൊണ്ടു കാണപ്പെടുന്നു. ആദ്യമേതന്നെ ഞാൻ കുറച്ചേ ഭക്ഷിക്കാറുള്ളു, അതു നല്ലവണ്ണം ദഹിച്ചു കഴിഞ്ഞിട്ടേ വീണ്ടും ഭക്ഷണം കഴിക്കാറുംഉള്ളു."

ഇക്കാലത്ത് ഗോസായിജിയുടെ ആഹാരം ബഹുലാഘവും, സത്വഗുണപ്രധാനവും ആയിരുന്നു. കാലംപോകുമ്പോൾ അതു കേവലം പാലുമാത്രമായി പരിമിതപ്പെടുത്തപ്പെട്ടു. ഇത്തരമുള്ള ആഹാരം കാരണം അദ്ദേഹത്തിനു പ്രതീക്ഷാതീതമായ ശക്തി പ്രാപ്തമായിത്തീൎന്നു.

ഈ ഘട്ടത്തിൽ തീൎത്ഥരാമൻ പ്രകൃതിയുടെ കാഴ്ചകൾ കാണുന്നതിൽ വളരെ അനുരക്തനായിരുന്നു. പ്രകൃതിവിലാസങ്ങളെ ചിത്രണം ചെയ്യാൻ അദ്ദേഹത്തിനു എത്ര സ്വാഭാവികസാമൎത്ഥ്യം ഉണ്ടായിരുന്നുവെന്നുള്ളതു് അദ്ദേഹത്തിന്റെ കത്തുകളിൽ നിന്നു പ്രകടമായിരിക്കുന്നു. ഒരു കാഴ്ചയെ വൎണ്ണിച്ചു് തന്റെ ഗുരുവിന്റെ പേൎക്കു ഫവ്രുവരി ജൂലായി ൨൦-ാംതീയതി അയച്ച കത്തിലെ ഒരു ഭാഗം ഇവിടെ പകൎത്തുന്നു:—

"ഇന്നലെ ഇവിടെ ഘോരമാരിവൎഷിച്ചു. ഇന്നു ഞാൻ കോളജിൽനിന്നു നടന്നു വീട്ടിലേക്കു വരികയായിരുന്നു. ഈ സന്ദൎഭം ബഹുസുന്ദരമാണു്. നോക്കുന്നിടത്തെല്ലാം ജലമോ, പച്ചനിറമോ മാത്രമേ കാണ്മാനുള്ളൂ. ശീതശീതമായ കാററു് ഹൃദയത്തിനു ബഹുപ്രിയകരമായിരിക്കുന്നു. ആകാശമണ്ഡലത്തിൽ മേഘങ്ങൾ സൂൎയ്യനെ ചിലപ്പോൾ മറയ്ക്കുകയും, ചിലപ്പോൾ പ്രകാശിപ്പിക്കയും ചെയ്തുകൊണ്ടിരിക്കുന്നു. തോടുകളിലും, ഓടകളിലും ഒക്കെ അതിശക്തിപൂൎവ്വം വെള്ളം ഒഴുകികൊണ്ടിരിക്കുന്നു. ലാഹോറിലെ ഗോൽബാഗ് എന്ന തോട്ടത്തിൽ വൃക്ഷങ്ങൾ ഫലപൂൎണ്ണങ്ങളായി വൎത്തിക്കുന്നു. അവയുടെ ശിഖരങ്ങൾ ചാഞ്ഞു് ഭൂമിയിലേക്കു് തൊട്ടുകിടക്കുന്നു. മാതളമ്പഴം, മാങ്ങ മുതലായ ഫലങ്ങൾ താഴെ വീണോ, വീഴുമോ എന്നു തോന്നുമാറു് തൂങ്ങിക്കിടക്കുന്നു. പ്രാവു്, കാക്ക, പരുന്തു് മുതലായ പക്ഷികൾ പ്രസന്നരായി വായുവിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. മരങ്ങളിൽ വിഹഗങ്ങൾ സാഹ്ളാദം കൂജനം ചെയ്യുന്നു. എന്റെ ആഗമനത്തെ കാത്തുനില്ക്കുയാണോ എന്നു തോന്നുമാറു് കണ്ണുകൾ തുറന്നു് പലവിധ പുഷ്പങ്ങൾ വികസിച്ചുനില്ക്കുന്നു. ഭൂമിയിലെ പച്ചനിറം എന്താണു്? അതു കണ്ടാൽ പച്ചമനമൽകൊണ്ടുള്ള കിടക്ക (കംബളം) വിരിച്ചിരിക്കയാണോ എന്നു ശങ്കിക്കാം. സരസ്സുകളുടെയും അരുവികളുടെയും കരയ്ക്കുള്ള ഉന്നതതരുക്കൾ ഇപ്പോൾതന്നെ കുളികഴിച്ചു് സൂൎയ്യന്റെ നേരെ ധ്യാനമഗ്നരായി ഒററക്കാലിൽ നിന്നു സന്ധ്യാവന്ദനം ചെയ്യുന്നതുപോലെ നില്ക്കുന്നു. ആകാശത്തിന്റെ നീലിമയും, ശ്വേതവൎണ്ണവും ആശ്ചൎയ്യകരമായ ഒരലങ്കാ

രമാണു്. തവളകൾ വർഷജലം ആസ്വദിച്ചു് ആനന്ദമഗ്നരായി കാണപ്പെട്ടുന്നു. കാർത്തികമാസവും മാർഗ്ഗശീർഷമാസവും ഏവയുടെ സത്വഗുണംനിറഞ്ഞ സന്താനങ്ങളാണോ ആ ആകാശഭൂമികളുടെ വിവാഹഘോഷത്തെ പ്രദ്യോതിപ്പിക്കാനെന്നപോലെ നാനാവശത്തുനിന്നും ആഹ്ലാദസൂചകങ്ങളായ ഭേരീനിനാദങ്ങൾ മാറെറാലിയടിക്കുന്നു. ഈ സന്ദർഭം എന്നെ അങ്ങയെപ്പററി ഓൎമ്മിപ്പിക്കുകയാണു്. ഈ കാഴ്ചകൾ എനിക്കവിടുത്തെ കാണിക്കാൻ സാധിക്കാത്തതിനാൽ ഇതെഴുതുകയാണു്. ഇതാ! ഞാനിപ്പോൾ വീട്ടിൽ വന്നെത്തിയതേ ഉള്ളൂ."

ബി. ഏ. പാസായതിനുശേഷം ഗോസായിതീൎത്ഥരാമൻ ഗണിതശാസ്ത്രപാണ്ഡിത്യത്തിൽ സുവിഖ്യാതനായിത്തീൎന്നിരുന്നു. അതിനാൽ അനേകം കാളേജുകളിലെ ബി. ഏ; എം. ഏ. വിദ്യാൎത്ഥികൾ മാത്തമാററിക്സ പഠിക്കാൻ അദ്ദേഹത്തിൻെറ സമീപത്തുവന്നുതുടങ്ങി. ഒരു ആംഗ്ലേയവിദ്യാൎത്ഥിയും ആ കൂട്ടത്തിൽ ഗണിതംപഠിക്കാൻവന്നിരുന്നു. ഗോസായിക്കു തൻെറ കോളേജിൽ നാമമാത്രമായി ഒരുമണിക്കൂറേ ജോലി ഉണ്ടായിരുന്നുള്ളൂ. അതിനുശേഷമുള്ള സമയമൊക്കെ മിഷൻകോളേജിലെ എഫ്. ഏ; ബി. ഏ. വിദ്യാൎത്ഥികളെ ഗണിതംപഠിപ്പിക്കാൻ അദ്ദേഹം വിനിയോഗിച്ചു. ഇതിനുംപുറമേ ഇതരപ്രഫസ്സറന്മാരുടെ ഗണിതശാസ്ത്രചോദ്യക്കടലാസുകളും പരിശോധനയ്ക്കു വന്നിരുന്നു. ഇതെല്ലാംമൂലം അദ്ദേഹത്തിനു് അതികഠിനമായ പണി ഉണ്ടായിരിക്കയും, രാപകൽ ഒരുപോലെ ശ്രമംചെയ്യേണ്ടതായിവരുകയും ചെയ്തു. ഇതിനുംപുറമേ വ്യയഭാരവും അദ്ദേഹത്തിനുതാങ്ങാൻ വിഷമമായിരുന്നു. ൩൦ രൂപായുടെ സ്കോളർഷിപ്പിൽനിന്നു ഒരു പൈസാപോലും മിച്ചിക്കാൻ കഴിഞ്ഞില്ല. പരീക്ഷാഫീസ്സടയ്ക്കാനുള്ളവകയ്ക്കു തൻെറ പക്കൽ യാതൊന്നും ഇല്ലായിരുന്നു. തൻെറ ഇളയച്ഛൻെറ സഹായംമൂലം എം. ഏ. പരീക്ഷയ്ക്കുചേരുകയും, എഴുതുകയുംചെയ്തു. ഏപ്രിൽമാസത്തിൽ ഫലം പ്രസിദ്ധീകൃതമായപ്പോൾ തീൎത്ഥരാമൻ അത്യന്തം സാഫല്യപൂൎവ്വകം വിജയശ്രീലാളിതനായി ഭവിച്ചു.

## പ്രവൎത്തനരംഗം.

എം. ഏ. പാസ്സായതിൻെറശേഷം ഗവൎമ്മെണ്ടുകോളേജു പ്രിൻസിപ്പാൾ മിസ്റ്റർ ബെല്ലിൻെറ അനുമതിയോടുകൂടി എഫ്. ഏ., ബി. ഏ. വിദ്യാൎത്ഥികൾക്കു പ്രതിമാസം പത്തും, ഇരുപത്തി

അഞ്ചും രൂപാവീതം ഫീസുവെച്ച് ഗണിതാധ്യാപനത്തിന് സ്വന്തമായി ഒരു പ്രൈവറ്റുട്യൂട്ടോറിയൽ ക്ലാസാരംഭിക്കുവാൻ ൧൮൯൯-ൽ മെയ്മാസത്തിൽ നിശ്ചയിക്കപ്പെട്ടു. എന്നാൽ രേഖാര പരിശ്രമംമൂലം തീൎത്ഥരാമന്റെ ആരോഗ്യം ശിഥിലീഭവിച്ചുപോയതിനാൽ സ്വാസ്ഥ്യം പുനഃസ്ഥാപിക്കുവാൻവേണ്ടി അദ്ദേഹം ശീഘ്രംതന്നെ തന്റെ മുരളീവാലാഗ്രാമത്തിലേയ്ക്കു പോകേണ്ടിവന്നു. കുറെനാൾകഴിഞ്ഞ് തിരിയെ ലാഹോറിൽ വന്നപ്പോൾ അദ്ദേഹം സനാതനധൎമ്മസഭയുടെ മന്ത്രിയായി തിരഞ്ഞെടുക്കപ്പെട്ടു. ഈ ഘട്ടത്തിൽ ലാലാഹംസരാജിന്റെ സഹായത്താൽ ദയാനന്ദ ആംഗ്ലോവൈദികകോളേജിൽ കുറെ ഡ്രോയിംഗ് പഠിക്കാനും തീൎത്ഥരാമനു സാധിച്ചു. തദനന്തരം അദ്ദേഹം സിയാൽകോട്ടു അമേരിക്കൻമിഷ്യൻ ഹൈസ്കൂളിൽ ൫൦ രൂപാമാസശമ്പളത്തിൽ രണ്ടാം അധ്യാപകനായിനിയമിക്കപ്പെട്ടു. കുറെകഴിഞ്ഞ് ആ ഹൈസ്കൂളിലെ ബോർഡിംഗ്സൂപ്രണ്ടുകൂടി ആയി. കേവലം രണ്ടുമാസം ഇങ്ങിനെ ജോലിചെയ്തുവരവേ ൧൮൯൯ ഏപ്രിൽ മാസത്തിൽ ഗോസായിജി ലാഹോർമിഷ്യൻ കോളേജിൽതന്നെ മാത്തമാററിക്സ്പ്രഫസ്സരും, തദനന്തരം ൧൮൯൯ മെയ്മാസത്തിൽ അവിടുത്തെ സീനിയർ പ്രഫസ്സരും ആയിത്തീൎന്നു.

ഇക്കാലത്ത് നമ്മുടെ തീൎത്ഥരാമന് കൃഷ്ണഭക്തിയുടെ സ്രോതസ്സ് അതിവേഗതയോടെ ഹൃദയത്തിൽ കുതിച്ചുപൊങ്ങിത്തുടങ്ങി. ഭഗവൽഗീത വിധിപ്രകാരം പാരായണം ചെയ്യപ്പെട്ടു. ത്യാഗബുദ്ധി ഉച്ചകോടിയിൽ എത്തി. ശമ്പളം വാങ്ങിച്ചാൽ അതു ദീനദുഃഖികളുടെ സഹായത്തിനായി ചെലവാക്കപ്പെട്ടു. വീട്ടാവശ്യത്തിനു തീരെ ശേഷിക്കാതെയായി. അതിനാൽ പിതാവു ഗോസായി ഹീരാനന്ദജി ശമ്പളം വാങ്ങുന്ന ഗഡുവുനോക്കി സ്വയം ലാഹോറിൽ എത്തി വീട്ടുചെലവിനുള്ളതു് വാങ്ങിക്കൊണ്ടു പോകേണ്ടിവന്നിരുന്നു. ഈയിടയ്ക്ക് പ്രഫസ്സർ തീൎത്ഥരാമൻ അജ്മീർ, സിംല, ലാഹോർ, അമൃതസരസ്സ്, പേഷവാർ, സിയാൽകോട്ട് ആദിയായ സ്ഥലങ്ങളിൽ സനാതനധൎമ്മസഭകളിൽ ചെയ്ത പ്രസംഗങ്ങളിൽ പ്രേമത്തിന്റെയും ഈശ്വരഭക്തിയുടെയും പ്രവാഹത്തിൽ ശ്രോതാക്കളെ മഗ്നരാക്കിക്കൊണ്ടിരുന്നു. പ്രസംഗം ചെയ്ത സന്ദൎഭങ്ങളിൽ തന്റെ പ്രേമപൂൎണ്ണനേത്രങ്ങളിൽനിന്നു അവിരളമായി അശ്രുധാര ഒഴുകുമായിരുന്നു. ലാഹോറിൽ "ഇശ്കേ ഇലാഹീ" (ദിവ്യപ്രേമം) സഭയിൽ അദ്ദേഹം ചെയ്ത പ്രഭാഷണസമയത്ത് തന്നിൽ പ്രേമാവേശം വന്ന് വളരെ കരയു

കയും, ഇക്കിറം ഉണ്ടാകയുംചെയ്തു. പേഷവാറിൽ വെച്ചു "തൃപ്തി" വിഷയകമായി ഉണ്ടായ പ്രസംഗമദ്ധ്യേ അദ്ദേഹം വികാരവിഹ്വലനായി ഭവിക്കയും, വളരെ നേരത്തേയ്ക്കു ശബ്ദം പുറപ്പെടാതെ പോകയും ചെയ്തു. ഈ വിധമുള്ള പ്രസംഗങ്ങൾ കേട്ട് ശ്രീമന്നാരായണസ്വാമിയുടെ മനോമധുകരനം ഗോസായിജിയുടെ പാദപത്മങ്ങളിലേയ്ക്കു ആകൃഷ്ടനായിത്തീൎന്നു.

ഈ സമയത്തു ദ്വാരകാപീഠത്തിലെ അധിപതി ശ്രീ ജഗൽഗുരു ശങ്കരാചാൎയ്യസ്വാമികൾ ലാഹോറിൽ ആഗതനായി. ലാഹോർ സനാതനധൎമ്മസഭയ്ക്കുവേണ്ടി തീർത്ഥരാമൻ അദ്ദേഹത്തെ സ്വീകരിക്കയും, ശുശ്രൂഷിക്കയും ചെയ്യേണ്ടഭാരം ഏറ്റെടുത്തു. ജഗൽഗുരുജി സംസ്കൃതഭാഷയിൽ അപാരവിദ്വാനും, വേദാന്തശാസ്ത്രപാരദൎശിയും ആയിരുന്ന അദ്ദേഹം പ്രായേണ ഉപനിഷത്തുകളെ വ്യാഖ്യാനിച്ചു പ്രസംഗം ചെയ്കയും, വേദാന്തതത്വോപദേശം ചെയ്കയും പതിവായിരുന്നു. അദ്ദേഹവുമായുള്ള സൽസംഗംകൊണ്ടു ഗോസായിജിയുടെ പവിത്രമായ അന്തഃകരണത്തിൽ ശക്തിമത്തായ പ്രഭാവം പതിയുകയും, തന്റെ ഭക്തിനിൎഭരമായ ഹൃദയത്തിൽ ജ്ഞാനത്തിന്റെ അഗ്നി ജ്വലിക്കാൻ തുടങ്ങുകയുംചെയ്തു. കൃഷ്ണദൎശനതൃഷ്ണ ആത്മസാക്ഷാൽക്കാരത്തിന്റെ ആൎത്തിയായി പരിണമിച്ചു. വേനൽക്കാലത്തിലെ അവധിയ്ക്കു വൎഷംപ്രതി മധുര, വൃന്ദാവനം മുതലായ സ്ഥലങ്ങളിൽ പോകാറുണ്ടായിരുന്ന പതിവ് ഇപ്പോൾ ഉത്തരഖണ്ഡത്തിലെ നിർജ്ജനവനങ്ങളിലും, ഏകാന്തഗിരിഗുഹകളിലും പാൎപ്പിടം അന്വേഷിക്കുന്നതായി പരിവൎത്തനം ചെയ്തു. ജഗൽഗുരുവിന്റെ ഉപദേശം മൂലം ഇപ്പോൾ തീർത്ഥരാമൻ ഗീതാപാരായണത്തോടുകൂടി ഉപനിഷത്തുകളും, ബ്രഹ്മസൂത്രങ്ങളും, വേദാന്തഗ്രന്ഥങ്ങളും നിരന്തരം അദ്ധ്യയനം ചെയ്യാൻ തുടങ്ങി. ഇപ്പോൾ അദ്ദേഹം ആത്മവിചാരം, ആത്മധ്യാനം, ആത്മചിന്തനം എന്നിവയിൽ നിമഗ്നനായി ഭവിച്ചു. തന്റെ ഈ ചിന്താപരിവൎത്തനത്തിന്റെ വിവരം പൂർവ്വഗുരുവായ ഭഗത്ധന്നാരാംജിയെ ധരിപ്പിച്ചപ്പോൾ ആ മഹാനും അത്യന്തം പ്രസന്നനാകയും, വളരെ ഉത്സാഹവൎദ്ധകമായ മറുപടി പറകയും ചെയ്തു. എന്തുകൊണ്ടെന്നാൽ ഭഗത്ജി പണ്ടേതന്നെ ബ്രഹ്മജ്ഞാനത്തിൽ അനുരക്തചിത്തനായിരുന്നു.

തീൎത്ഥരാമൻ പാൎത്തിരുന്ന കെട്ടിടത്തിൽ ഏകാന്താഭ്യാസത്തിനു സൌകൎയ്യമായ സ്ഥലം ഇല്ലാതിരുന്നതുകൊണ്ട് അതിനെ

വിട്ടിട്ടു് അദ്ദേഹം "ഹരിചരൺകീ പെഢിയാം" ("ഹരിചരണ സോപാനങ്ങൾ") എന്നസ്ഥലത്തു് ഒരു കെട്ടിടം വാടകയ്ക്കെടുത്തു. ഈ വീട്ടിൽ എത്തിയതിനുശേഷം ഗോസായിജി എത്രയോ അധികം പണിയെടുത്തു. ഇവിടെ ഒരു പ്രാവശ്യം വിശ്വവിശ്രുതനായ സ്വാമി വിവേകാനന്ദനും തന്റെ അനുചരന്മാരോടു കൂടി ചെല്ലുകയും, ഗോസായിജിയുടെ ആതിഥ്യം സ്വീകരിക്കയും ചെയ്തു. ഈ കെട്ടിടത്തിൽവെച്ചു തീർത്ഥരാമൻ ഉറുദുഭാഷയിൽ "അലിഫ്" (ആദ്യക്ഷരമായ 'അ'കാരം) എന്ന പേരോടുകൂടിയ, വേദാന്തവിദ്യാപ്രചാരംചെയ്തിരുന്ന, ഒരു മാസികാപത്രവും പുറപ്പെടുവിക്കയുണ്ടായി. ഇതേഭവനത്തിൽനിന്നാണു് ഗോസായിയുടെ മാനസസരസ്സു് ആത്മാനന്ദലഹരീവേഗത്താൽ തരംഗിതമായപ്പോൾ വാനപ്രസ്ഥജീവിത നിർവ്വഹണത്തിനായി ഭാര്യാപുത്രാദികളോടുകൂടി വനവാസാർത്ഥം പുറപ്പെട്ടുപോയതും. ൧൯൦൧ ഫെബ്രുവരിയിൽ "അദ്വൈതാമൃതവർഷിണീ"എന്ന പേരുള്ള ഒരു സഭ സ്ഥാപിക്കയും, വ്യാഴാഴ്ചതോറും സാധുമഹാത്മാക്കളുടെയും, വിവേകിമഹാന്മാരുടെയും സംഘടനയുണ്ടാക്കി ശ്രവണ,മനന, നിദിധ്യാസനദ്വാരാ ആത്മാനന്ദപ്രാപ്തിക്കായി തന്റെ വൃത്തികളെ അന്തർമ്മുഖമാക്കാൻ അഭ്യാസംചെയ്കയും ചെയ്തതും ഇതേ ഗൃഹത്തിൽവെച്ചാണു്. ഇവിടെവെച്ചുതന്നെയാണു് കാലക്രമേണ നിരന്തരാഭ്യാസത്താൽ നിജാനന്ദം വിജൃംഭിച്ചു് ചിത്തം ദിവസംപ്രതി സംസാരമോഹമായയിൽനിന്നു പിൻതിരിഞ്ഞപ്പോൾ തീർത്ഥരാമൻ ഭഗവൽസന്നിധിയിൽ എന്നന്നേയ്ക്കുമായി ആത്മസമർപ്പണംചെയ്തുംവെച്ചു് ൧൯൦൧ ഒക്ടോബറിൽ ൨൯-ാം തീയതി തന്റെ മാതാപിതാക്കന്മാൎക്കു ഇങ്ങിനെ ഒരു കത്തെഴുതിയതും:—

"എന്റെ പരമപൂജ്യനായ പിതാജി മഹാരാജ്! പാദനമസ്കാരം! അവിടുത്തെ പുത്രനായ തീർത്ഥരാമന്റെ ശരീരം ഇപ്പോൾ വില്ക്കപ്പെട്ടുപോയി. രാമന്റെ (ഈശ്വരന്റെ) സന്നിധിയിലേയ്ക്കു സമർപ്പിക്കപ്പെട്ടിരിക്കുന്നു. ഇന്നത്തെ ദീപമാലയ്ക്കു (ദീപാളിദിവസമാണു്) അവന്റെദേഹം ബലികൊടുക്കപ്പെട്ടു. മഹാരാജിനു് വിജയപ്രാപ്തിയുംവന്നു! അവിടുത്തേയ്ക്കു കൃതജ്ഞതയും, അഭിനന്ദനവും ഭവിക്കട്ടെ! ഇനി എന്തുപദാർത്ഥങ്ങൾ വേണമെങ്കിലും അവിടുന്നു് എന്റെ നാഥനോടു (ഈശ്വരനോടു) ചോദിക്കുക. അദ്ദേഹം അതുകളെ സ്വയം നേരിട്ടുതരുകയോ, എന്നിൽകൂടി അയച്ചുതരുകയോ ചെയ്തുകൊള്ളും. ഒരുതവണയെ

ങ്കിലും ദൃഢവിശ്വാസത്തോടുകൂടി അങ്ങു് അദ്ദേഹത്തോടുചോദി ച്ചുനോക്കൂ! പത്തൊമ്പതു്, ഇരുപതുദിവസങ്ങളായിട്ടു എന്റെ കൃത്യങ്ങളെയെല്ലാം അദ്ദേഹം ബഹുസമർത്ഥമായി സ്വമേധയാ നിർവ്വഹിച്ചുവരുകയാണു്. അങ്ങേപ്പണികളും എന്തുകൊണ്ടു് അദ്ദേഹം ചെയ്യാതിരിക്കും? പരിഭ്രമിക്കുന്നതു തീരെ ശരിയല്ല. എങ്ങിനെ കല്പന ഉണ്ടാകുന്നുവോ അങ്ങിനെ പ്രവൎത്തിക്കണ മെന്നേ ഉള്ളൂ. ഗോസായികളായ നമ്മുടേ ധനം ഈശ്വരൻതന്നെ യാണു് അശേഷവും. സ്വന്തവും, സത്യവും, അമൂല്യവുംആയ ധനത്തെ ത്യജിച്ചുംവെച്ചു്, സംസാരത്തിലെ വ്യാജക്കവടികളുടെ (നിസ്സാരപദാർത്ഥങ്ങളുടെ) പുറകെ പായുന്നതു നമുക്കു ഉചിത മല്ലാ. ആ കവടികൾ കിട്ടാതെവരുമ്പോൾ ഖേദിക്കുന്നതു അത്യ ധികം ഭീത്തയാണു്. അവിടുത്തെ സ്വന്തമായ യഥാർത്ഥസമ്പ ത്തുമൂലമുള്ള ആനന്ദം ഒരുപ്രാവശ്യം ആസ്വദിച്ചുനോക്കൂ"

ഈ ഗൃഹത്തിൽവെച്ചുതന്നെയാണു് പൂർവ്വാശ്രമത്തിൽ നാരായണദാസ് എന്നറിയപ്പെട്ടിരുന്ന ശ്രീമന്നാരായണസ്വാമി യും ഗോസായിജിയുടെ സംസർഗ്ഗംകൊണ്ടു തൃപ്തനും, ഭക്തിപരവ ശനും ആയി അദ്ദേഹത്തിന്റെ മുമ്പാകെ പൂർണ്ണമായി ആത്മ സമർപ്പണം ചെയ്തതും. തദനന്തരം നാരായണസ്വാമി നിരന്തരം അദ്ദേഹത്തിന്റെകൂടെ വസിക്കയും, ചരിക്കയും മററും ചെയ്തു കൊണ്ടിരുന്നു.

൧൮൯൭ ഏപ്രിൽമാസത്തിൽ തീർത്ഥരാമൻ 'കടാസരോജ' മെന്ന തീർത്ഥത്തിലേയ്ക്കു ഒരു യാത്രചെയ്തു. അന്നവിടെ മഹാ മേള—മഹോത്സവം—നടന്നിരുന്നു. അതിൽ അനേകം സന്ന്യാ സി മഹാത്മാക്കളും, വിദ്വാന്മാരും, യോഗിരാജന്മാരും വന്നിട്ടുണ്ടാ യിരുന്നു. എന്നാൽ മഹോന്നതമനസ്കനായ ഗോസായിജി ഈ ഉത്സവംകണ്ടിട്ടു പ്രസന്നനായില്ല. അദ്ദേഹം തന്റെ ഗുരുവിനു ഇങ്ങിനെ എഴുതി:—"ഏകാന്തസേവനത്തിലും, സ്വന്തംഭവന ത്തിലും കിട്ടുന്നസുഖം മററൊരിടത്തും ലഭ്യമല്ല." ഈ ഘട്ടത്തിൽ വിദ്യാർത്ഥികളുടെ ഉപയോഗത്തിനുവേണ്ടി തീർത്ഥരാമൻ ഗണി തശാസ്ത്രപഠനം സംബന്ധിച്ചു് ഒരു വിദ്വത്വപൂർണ്ണമായ പ്രഭാഷ ണം ചെയ്കയും, പിന്നീടു അതു് "How to excel in mathematics?" (ഗണിതശാസ്ത്രത്തിൽ എങ്ങിനെ ഉന്നതിനേടാം?) എന്ന പേരിൽ പുസ്തകരൂപത്തിൽ പ്രകാശിതമാകയുംചെയ്തു. ഇതു് അദ്ദേഹത്തിന്റെ അച്ചടിക്കപ്പെട്ട ആദ്യകൃതി ആയിരുന്നു. ഈ ചെറുപ്രബന്ധം ഇപ്പോൾ അദ്ദേഹത്തിന്റെ ഇംഗ്ലീഷുപ്രസംഗ

ങ്ങളോട്ടചേൎത്തു് "In Woods of God-Realisation" എന്ന പുസ്തകത്തിൽ പ്രകാശിതമായിരിക്കുന്നു. രാമതീൎത്ഥപബ്ളിക്കേഷൻ ലീഗ് ഇതിനെ പ്രത്യേകമായി പ്രസിദ്ധീകരിച്ചിട്ടുമുണ്ടു്.

വനാന്തരയാത്രയും ആത്മസാക്ഷാൽക്കാരവും.

൧൮൯൭-ലെ വേനൽക്കാലവെക്കേഷനിൽ ഏകാന്തസേവനം ലക്ഷ്യമാക്കി ഗോസായിജി ഹരിദ്വാരത്തിൽക്കൂടി ഹൃഷീകേശത്തിലുള്ള തപോവനത്തിൽ പ്രവേശിച്ചു. ഹൃഷീകേശത്തിൽ നിന്നു വനത്തിലേയ്ക്കു പോയപ്പോൾ അദ്ദേഹത്തിൻെറ പക്കൽ ഉണ്ടായിരുന്ന സ്വല്പം പണം മുഴുവനും സാധുസന്യാസിമാൎക്കായി അൎപ്പിക്കയും, തനിയേ ഏകാകിയായി ഉപനിഷൽഗ്രന്ഥങ്ങളും വഹിച്ചു്, ഈശ്വരനിൽ സൎവ്വവും സമൎപ്പിച്ചു് തപോവനത്തിൽ കയറി നടക്കുകയുംചെയ്തു. ഈ വനം ഹൃഷീകേശത്തിൽ നിന്നു എട്ടുമയിൽ ദൂരംതൊട്ടു ആരംഭിക്കുന്നു. ഇവിടെ കല്ലോലോല്ലാസിനിയായ ഗംഗാഭഗവതി തൻെറ കളകളനാദത്തോടുകൂടി പ്രവഹിക്കുന്നതിനു സമീപത്തായി ഒരു ബ്രഹ്മപുരീക്ഷേത്രമുണ്ടു്. ഈ സ്ഥാനം ഗോസായിജിക്കു വളരെ പ്രിയപ്പെടുകയും, അവിടെ അദ്ദേഹം തൻെറ ഇരിപ്പിടം തയ്യാറാക്കുകയുംചെയ്തു. ഇവിടെ വെച്ചു് അദ്ദേഹം അത്യുഗ്രമായി ഏകാഗ്രചിത്തനാകയും, ആത്മസാക്ഷാൽക്കാരം പ്രാപിക്കയും ചെയ്തുവെന്നു പറയപ്പെടുന്നു. ഇവിടെ വസിച്ചുംകൊണ്ടു് തൻെറ ആന്തരികാവസ്ഥയെയും, ആത്മാനുഭൂതിയെയും മനോഹരമായി വൎണ്ണിച്ചു് "ജലവായേകഹസാര" (പൎവ്വതീയദൃശ്യം) എന്ന നാമധേയത്തിൽ ഉറുദുവിൽ എഴുതിയിട്ടുള്ളതു വായനക്കാരുടെ വിനോദത്തിനായി ഇങ്ങനെ ഒരു വികൃതരൂപത്തിൽ ഇവിടെ സംഗ്രഹിക്കുന്നു*:—

"അല്ലയോ! ഗംഗാദേവി! ഹാ! ബ്രഹ്മവിദ്യാപോഷണത്തിനുതകുന്ന പാൽ സ്രവിക്കുന്നതു് അവിടുത്തെ മാൎവ്വിടത്തിൽനിന്നു തന്നെയാണോ? അല്ലയോ! ഹിമവാൻ പൎവ്വതമേ! ബ്രഹ്മവിദ്യ കളിയാടുന്നതു് അവിടുത്തെ ഉത്സംഗത്തിൽ തന്നെയാണോ?" നഗ്നശിരസ്കനും, നഗ്നപാദനും, നഗ്നശരീരനും ആയി ഉപനിഷത്തുകളും കയ്യിലേന്തി ആത്മസാക്ഷാൽക്കാരതരംഗങ്ങളിൽ മഗ്നനായി, പരിഭ്രാന്തിയിൽ മുഴുകി, ഗംഗാതീരത്തിലെ പൎവ്വതവന

* സവിസ്താരമായ വൎണ്ണന വേണമെങ്കിൽ ഉറുദു രാമതീൎത്ഥ ഗ്രന്ഥാവലി ൧൨-ാം ഭാഗം നോക്കുക.

ങ്ങളിൽ രാമൻ ചുററിക്കറങ്ങിത്തിരിയുകയും, വീണ്ടും വീണ്ടും ഇങ്ങിനെ പറകയും ചെയ്തുകൊണ്ടിരുന്നു:—

"ഹൃത്തലം നീറുന്ന വേദന മൈലാഞ്ചി-
പത്രങ്ങളിൽ ഞാനെഴുതി നൽകും;
കയ്ത്താരു കൊണ്ടവ വാങ്ങിയും നോക്കിയും
പേർത്തുപേർത്തെന്നുടെ ചിത്തനാഥൻ
പാർത്തിടുമ്പോൾ ക്രമാൽ തൽക്കരങ്ങൾ പക്ഷേ
രക്തവർണ്ണം പൂശി ലാലസിക്കാം."

(മൈലാഞ്ചി ചിലയിടങ്ങളിൽ മരുതോന്നിയെന്നും പറയപ്പെടുന്നു—പരിഭാഷകൻ)

"പർവ്വതഗുഹകളിൽക്കൂടി പ്രതിധ്വനി പുറപ്പെടുന്നതു് കേൾക്കുമ്പോൾ ശൈലങ്ങൾ രാമനോടു അവയുടെ സഹാനുഭൂതി പ്രകടിപ്പിക്കയാണോ എന്നു തോന്നിപ്പോകുന്നു; രാമന്റെ ശബ്ദത്തെ പ്രതിഫലിപ്പിച്ചുകൊണ്ടിരിക്കുന്നുവോ എന്നു തോന്നുന്നു."

"എന്നെൻ തലയിൽ പ്രേമ-
ത്തിന്നുടെ കാര്യം വരച്ചു നിർമ്മിച്ചോ
അന്നേ കിട്ടീ നെടുവീ-
ർപ്പെന്നൊരുദാനം, ചുടും മണൽക്കാടും."

ഭീഷണ പ്രതിജ്ഞാ

"മതി! കൊള്ളാം! തഖ്ത് (രാജസിംഹാസനം)അല്ലെങ്കിൽ തഖതാ (ചിത അഥവാ പട്ടട)! മാതാപിതാക്കന്മാരേ! നിങ്ങളുടെ മകൻ ഇനി തിരിയെ വരുകില്ല. വിദ്യാർത്ഥിഗണങ്ങളേ! നിങ്ങളുടെ വിദ്യാഗുരു ഇനി മടങ്ങി വരുകയില്ല. പ്രിയതമേ! ഹേ! ഗൃഹിണി! നിങ്ങളുടെ ഈ ബന്ധങ്ങൾ എത്രനാൾ പുലത്താൻ സാധിക്കും? മുട്ടാടിന്റെ അമ്മ എത്രകാലം കുട്ടിയുടെ കുശലം നോക്കിക്കൊണ്ടിരിക്കും? ക്ഷേമാന്വേഷണം ചെയ്തുകൊണ്ടുകഴിക്കും? രാമനാകട്ടെ തന്റെ സകല സംബന്ധങ്ങളെയും കാൾ രാമൻ (ഈശ്വരൻ) ശ്രേഷ്ഠതരനായിരിക്കും. അഥവാ, നിങ്ങളുടെ സകല ആശകളുടെയും തലയിൽ ഒരററംമുതൽ മറേറ അററംവരെ അന്ത്യോദകം സമർപ്പിക്കപ്പെടും. രാമന്റെ ആനന്ദഫേനതരംഗങ്ങളിൽ സകലതും, സമസ്തധനഗൃഹാദികളും മുങ്ങിപ്പോകും. അഥവാ, രാമന്റെ ശരീരം ഗംഗാകല്ലോലങ്ങളിൽ സമർപ്പിക്കപ്പെടും; ദൈഹികദശ അസ്തമിച്ചുപോകും. മരിച്ചാൽ ഓരോരുത്തരുടെയും അസ്ഥികൾ ഗംഗയിൽ എറിയപ്പെടുന്നു. എന്നാൽ രാമനു് ഈശ്വരസാക്ഷാൽക്കാരം ഭവിക്കാത്തപക്ഷം, ശരീരഭാവത്തിന്റെ ഗന്ധംപോലും അവശേഷിക്കുന്നുവെങ്കിൽ,

ജീവിച്ചിരിക്കെത്തന്നെ രാമന്റെ അസ്ഥികളും മാംസവും മത്സ്യങ്ങൾക്കു ഇരയായി തീരുന്നതാണു്."

"പർവ്വതപ്രദീപമേ! † നിൻചുറ്റം ശലഭമായ്
സർവ്വദാ കറങ്ങി ഞാനട്ടുത്തുവന്നകൂടി.
അക്കാര്യം വീണ്ടും വീണ്ടും ചൊല്ലിഞാൻ നിന്നെ മുഷി-
പ്പിക്കുകയില്ല, വേറൊന്നാണെന്റെയലട്ടകൾ."

അതികഠിനപ്രയത്നം ചെയ്തിട്ടും ഗോസായിജിക്കു് ആത്മസാക്ഷാൽക്കാരം ലഭിക്കാഞ്ഞപ്പോൾ, ഒരുദിവസം അതിവ്യാകുലഹൃദയനായി തന്റെ ശരീരം ഗംഗാപ്രവാഹത്തിൽ എറിഞ്ഞു് ഒഴക്കിക്കളഞ്ഞു. ഗംഗ അപ്പോൾ വെള്ളപ്പൊക്കംകൊണ്ടു ശക്തിയായി പ്രവഹിക്കയായിരുന്നു. കളകളധ്വനി മുഴക്കിക്കൊണ്ടു് ജലം അതിത്വരിതം ഒഴുകിക്കൊണ്ടിരിക്കെ ഒരു വിശാലതരംഗം ഗോസായിയുടെ ദേഹത്തെ ഗാഢാലിംഗനംചെയ്തു തന്റെ ഉള്ളിൽ ഒളിച്ചുവെക്കയും, അതിവേഗം പാഞ്ഞുചെന്നു് ഒരു പർവ്വതീയശിലാഖണ്ഡത്തിൽ (ഇതു ഗംഗാനദിയുടെ അകത്തായിരുന്നു) കൊണ്ടുപോയി അതിനെ നിക്ഷേപിക്കയുംചെയ്തു. കുറെ നേരം കഴിഞ്ഞു് വെള്ളം ഇറങ്ങിക്കഴിഞ്ഞപ്പോൾ രാമൻ പർവ്വതത്തിൽ കയറി ഇരുന്നുകൊണ്ടു് ഇങ്ങിനെ പാടി:—

"'പ്രേമാഗ്നിതന്നിൽ ദഹിക്കാൻ 'സർദാർ' ആയി
സീമാതീതധൈര്യേണ ഞാനിരുന്നിതു പാരം,
ധീരമായ് തലവാൾ ഭേദിച്ചുപിളച്ചതാണും,"
ഘോരമായ്പ്പോലും 'സറേദാർ' ആയിത്തന്നെനിന്നേൻ;*
പ്രേമത്തിനായി രക്തമൂററിഞാൻ സമർപ്പിച്ചേൻ,
താമസമൊരുലേശം കണ്ടതില്ലഹോ! പക്ഷേ
മൈലാഞ്ചിച്ചാറുകൊണ്ടു ശോണിമകലർന്നവരൽ
കാലടിയുള്ള പ്രിയതമനെയത്രേകണ്ടു!'

[സർദാർ=പടനായകൻ.]

[സറേദാർ=ശിരസ്സു ശൂലത്തിൽ കോക്കപ്പെട്ടവൻ.]

തീർത്ഥരാമനു് അവിടെവെച്ചു ആത്മാനുഭൂതി ഉണ്ടായി എന്നു പറയപ്പെടുന്നു. അദ്ദേഹം ഇങ്ങിനെ വിളിച്ചുപാടി:—

"ഞാനിതാ! മുക്തനായി, ഞാനിതാ! മുക്തനായി!
ദീനതാശോകങ്ങൾക്കു വളരെ ദൂരസ്ഥനായ്;
പ്രപഞ്ചസപത്നിയാകിയ കിഴവിതൻ
കപടക്കളികളിൽനിന്നു ദൂരെ മുക്തനായ്. (ഫ)

---

† സീനായി പർവ്വതത്തിൽ മോശ അഗ്നിരൂപത്തിൽ ദൈവത്തെ കണ്ടതിന്റെ സൂചന. (ബൈബിൾകഥ).

*ഉദ്ദേശം സാധിച്ചു എന്നു താല്പര്യം. ചെറിയ 'ഞാൻ' നശിച്ചു.

ഞാനേകൻ മാത്രമായീ, ഞാനേകൻമാത്രമായീ,
ഞാനേകൻ മാത്രമായീ, ഹാ ഹാ! എന്താരാശ്ചര്യം!
എന്നെവിട്ടന്യം വസ്തു യാതൊന്നും നാസ്തി, യേകൻ
തന്നെയദ്വിതീയൻ ഞാൻ, നിതാന്തമേകൻ മാത്രം; (൧)

സകല മനുഷ്യരും കർമ്മങ്ങൾ ചെയ്യുന്നേരം,
സകല കൈകാലുകൾ ചലിച്ചീടുന്നനേരം,
അക്രിയനഹം, സർവ്വഗതിക്കും നികേതനം,
ഒക്കവേവിശ്വമെന്നാൽ ഗതിശീലമായ്ത്തീർന്നു. (൨)

ഞാനെന്നിൽനിന്നു പുറത്തെങ്ങിനെപോകും? ചൊല്ലിൻ!
ഞാനെവിടേയ്ക്കുപോകും? എന്തിനായ് കർമ്മംചെയ്യും?
സമസ്തപ്രയോജനജാലങ്ങൾക്കു പ്രാണാത്മാ-
വമലനഹം തന്നെ, പിന്നെയെന്തു മേ ചെയ്യാൻ? (൩)

ഞാനെന്തു നിർദ്ധനനോ? സത്യമായ് നിർദ്ധനനോ?
നൂനമെൻ കയ്യിൽ കട്ടകിന്മണിപോലുമില്ലേ;
അല്ലല്ലോ! ഉണ്ടു്! താരരത്നവും, സ്വർഗ്ഗസ്വർണ്ണം;
കില്ലില്ലാ, സകലം ഞാൻ—ഞാനേകൻ മാത്രമായി! (൪)

ഉന്മത്തനഹം, പൂർണ്ണവിക്ഷിപ്തനഹം, ബുദ്ധി-
സംബന്ധം, വിവേകവുമെന്നിൽ നില്ക്കുന്നേയില്ല.
വ്യർത്ഥമായ് വിശ്വസൃഷ്ടിചെയ്യുഞാൻ, സൃഷ്ടിച്ചതു
നിത്തിളൂത്തുമാറിനില്ക്കുന്നേനഹം സദാ. (൫)

'നമ്രൂദ്'* എന്തുകൊണ്ടു 'മരദ്ദൂദ്'* ആയിപ്പോയി?
കിമപിയവൻ സൃഷ്ടി ഹ്രസ്വമായ് ഭവിക്കയോ;
ആവിധമഹങ്കാരം സർവ്വശ്രേഷ്ഠനാമെന്നിൽ,
സർവ്വവ്യാപിയാമെന്നിൽ, എങ്ങിനെ ശോഭിച്ചീടും? (൬)

ജിജ്ഞാസുക്കളേ! അപമാനിച്ചീടല്ലാ നമ്മെ
നോക്കുവിൻ! നിങ്ങൾക്കഹോ, 'രാമ'നുണ്ടിരിക്കുന്നു,
എന്നിൽനിന്നെന്തു മുഖം തിരിച്ചീടുന്നു നിങ്ങൾ?
ധന്യർ നിങ്ങൾ ഏത്തട്ടിൽ ഞാൻ പ്രകാശിച്ചു നില്പൂ. (൭)

---

* [നമ്രൂദ് യമൻ എന്ന ദേശത്തെ ചക്രവർത്തി ആയിരുന്നു. തന്റെ വൈഭവം എല്ലാവരെക്കാളും അധികമാണെന്നുകണ്ടു് താൻ ഈശ്വരൻ തന്നെയാണെന്നു പറഞ്ഞുതുടങ്ങി. ഈശ്വരേച്ഛയാ അദ്ദേഹത്തിന്റെ ചെവിയിൽ ഒരു കൊതുക് കടന്നുകൂടുകയും, മസ്തിഷ്കത്തിൽ കടന്നുകിടന്നു പിടയ്ക്കുകയും ചെയ്തു. ആരെങ്കിലും തന്റെ തലയിൽ ചെരുപ്പുകൊണ്ടടിച്ചാൽ സ്വാസ്ഥ്യം കിട്ടുമെന്നു വൈദ്യന്മാർ ഉപായം പറഞ്ഞുകൊടുത്തു. തദനുസാരം അദ്ദേഹം സിംഹാസനത്തിൽ ഇരുന്നു, ഒരു ഭൃത്യൻ പുറകിൽനിന്നു തലയിൽ ചെരുപ്പുകൊണ്ടടിച്ചുതുടങ്ങി. ഇതിനുശേഷം ഒരു ദേവദൂതൻ വന്നു അദ്ദേഹത്തിന്റെ രാജപദവിയെല്ലാം പിടിച്ചെടുത്തുംവെച്ചു് അയാളെ പുറത്തു തള്ളിവിട്ടു. തെരുവുതോറും തെണ്ടിനടന്നു ഭിക്ഷക്കാരനായി അയാൾ ദുഃഖിക്കവേ അയാൾക്കു ബോധംവന്നു. പാപപുണ്യഫലദാതാവായി വേറൊരാൾ ഉണ്ടെന്നു വിശ്വസിച്ചുതുടങ്ങി. നമ്രൂദ് ദുർല്ലഭസംഭവം തേടിയതു. താൻ ഈശ്വരനാണെന്നു പറകയും, എന്നാൽ തന്റെ പരിച്ഛിന്ന ശരീരമാണതെന്നു ഗ്രഹിക്കയും, സമസ്തജഗത്തിനുംകൂടി ഒരീശ്വരനുണ്ടെന്നുള്ള കാര്യം നിഷേധിക്കയും ചെയ്തതുകൊണ്ടാണെന്നു സ്വാമിജി സൂചിപ്പിക്കുകയാണു്. ആ കാരണത്താൽ നമ്രൂദ് ദുർഗ്ഗതിയടഞ്ഞു. എന്നാൽ ഞാൻ നമ്രൂദ്പോലെയുള്ള അഹങ്കാരിയല്ല എന്നർത്ഥം. മരദൂദ്=താഡിതൻ]

## വിരക്ത ജീവിതം.

ഈ ഏകാന്താഭ്യാസംമൂലം ഉന്മത്തനും, ആത്മാനന്ദമഗ്നനും ആയ തീൎത്ഥരാമൻ വനങ്ങളിൽനിന്നു മടങ്ങിവന്നപ്പോൾ തന്റെ ജീവിതക്രമവും മാറിപ്പോയി. ഇപ്പോൾ അദ്ദേഹം സംസാരവ്യവഹാരങ്ങളിൽനിന്നു തീരെ മാറിനിന്നു തുടങ്ങി. പൈസാ കവടികൾ, അതായത്തു പണവും മണ്ണും, സ്വന്തവും അന്യവും— എന്നിങ്ങനെയുള്ള ഭേദഭാവം തീരെ നഷ്ടമായിത്തീൎന്നിരുന്നു. ശമ്പളം വാങ്ങുന്നതു് കോളജുവിദ്യാൎത്ഥികളുടെയും, ഭൃത്യന്മാരുടെയും മുമ്പിൽ വെക്കയും, ഇപ്രകാരം പറകയും ചെയ്യുമായിരുന്നു.—"ഭഗവൻ! ആൎക്കെത്രവേണമോ അവൎക്കത്രയും എടുക്കാം". പിന്നീടും ശേഷിക്കുന്നതു ദീനദുഃഖികൾക്കും, സാധുക്കൾക്കുമായി ലീലയാ കൊടുത്തുവന്നു. ഗോസായിഹീരാനന്ദജിയുടെ കയ്യിലെത്തുന്ന അല്പമോ അധികമോ ആയ പങ്കുകൊണ്ടു വീട്ടുചെലവുകൾ നടന്നുവന്നു. ശമ്പളത്തിനുപുറമേ മിഡിൽസ്കൂൾ പരീക്ഷയിലും, എൻട്രൻസു പരീക്ഷയിലും ചേരുന്ന വിദ്യാൎത്ഥികളുടെ ഉത്തരക്കടലാസ്സുകൾനോക്കുന്നതിന്റെ ഫീസ്സിനങ്ങളിലും യഥേഷ്ടം പണം വന്നുകൊണ്ടിരുന്നു. എന്നാൽ അതും വഴിവഴിയത്തിലും ചെലവായിക്കൊണ്ടിരുന്നു. ഭക്ഷണം കഴിക്കയും, ഓട്ടുകകയും ചെയ്യുന്നതിൻ പുറമേ ഗോസായിജിക്കു പുസ്തകപാരായണത്തിലും ബഹുരസം ഉണ്ടായിരുന്നതിനാൽ അതിലേയ്ക്കു പുസ്തകവ്യാപാരികളായ ലാഹോറിലെ രാമകൃഷ്ണാ അൻഡ് സൺസ് എന്ന ഒരു വ്യാപാരാലയത്തിൽ ഏൎപ്പാടും ചെയ്യപ്പെട്ടിരുന്നു. ഗണിതശാസ്ത്രമോ, തത്വജ്ഞാനമോ സംബന്ധിച്ചു പുറപ്പെടുന്ന സകല പുതിയ പുസ്തകങ്ങളും അദ്ദേഹം വാങ്ങുകയും, അധ്യയനാനന്തരം അവ ലൈബ്രറിയിൽ കൊടുക്കയും ചെയ്യുമായിരുന്നു. ഈ എല്ലാ ചെലവുകളുടെയും പരിണാമം എന്തായി? പ്രായേണ മാസാന്ത്യകാലത്തു ഭക്ഷണം വകയ്ക്കുപോലും ഉള്ളതു കയ്യിൽ കാണാറില്ല; അപ്പോൾ ഉപവാസംകൊണ്ടു കഴിയും; വിളക്കെണ്ണയ്ക്കു വകയില്ലാതെ ആയാൽ പുസ്തകമെടുത്തു വീട്ടിനു പുറത്തു വെളിച്ചമുള്ളിടത്തു പോയിരുന്നു വായിക്കും. അദ്ദേഹത്തിന്റെ ഈ സ്ഥിതി കണ്ടിട്ടും അദ്ദേഹം ദുഃഖിയോ, ദരിദ്രനോ ആയിരിക്കയാണെന്നു പഠിതാക്കൾ (വിദ്യാൎത്ഥികൾ) ഗ്രഹിച്ചിരുന്നില്ലതാനും. ഒരിക്കലുമില്ലാ. മഹാപുരുഷനായ തീൎത്ഥരാമൻ ഈ അവസ്ഥയിലും എത്ര സുഖിയും, സന്തുഷ്ടനും ആയിരുന്നുവോ അതുപോലെ ചക്രവൎത്തി സാമ്രാട്ടുകൾപോലും ഇരിക്കുന്നതല്ല. ലവലേശം സംശയമില്ല.

൧൮൯൯ ഡിസംബർ ൧൧-ാംതീയതി തന്റെ ഗുരുവിനയച്ച ഒരെഴുത്തിൽ അദ്ദേഹം പറയുന്നു:—

"ഈ ബാഹ്യദരിദ്രാവസ്ഥയിൽ ഇരിക്കുന്ന രാമൻ (ഇക്കാലത്തു് തീൎത്ഥരാമൻ സ്വയം 'രാമൻ' എന്നുമാത്രം പേർ പറഞ്ഞു തുടങ്ങിയിരുന്നു.) ആദ്ധ്യാത്മികമായിട്ടുള്ള പദവിയിൽ അതിധനികനും, ചക്രവൎത്തിയും, ആയിരിക്കുകയാണു്. മുമ്പു വളരെ ആലോചിച്ചു് എന്റെ ആവശ്യങ്ങളെ സാധിക്കാൻ പ്രയത്നം ചെയ്തിരുന്നു. ഇപ്പോഴാകട്ടെ പാവപ്പെട്ട ആവശ്യകതകൾ തന്നെ താനേ നിർവ്വഹിച്ചു് മുമ്പിൽ വരുമ്പോൾ രാമന്റെ ദൃഷ്ടി അവയിൽ പതിയുകയാണു്. ഇല്ലെന്നിരിക്കട്ടെ, അപ്പോൾ അവയുടെ ഭാഗ്യത്തെപ്പററി രാമൻ ചിന്തിക്കുന്നതെവിടെ? പ്രാരബ്ധകൎമ്മങ്ങളും, കാലസ്വരൂപികളായ സേവകന്മാരും നൂറുതവണ കാത്തുകെട്ടിക്കിടക്കട്ടെ! അവ വന്നു രാമപാദഷായുടെ (രാമചക്രവൎത്തിയുടെ) ചരണങ്ങളെ ചുംബിക്കട്ടെ! അവ ഓരോ പരിചാരകാരായിവന്നു് അവരവരുടെ നൃത്തം ചെയ്തുപോകയോ, പോകാതിരിക്കയോ ചെയ്യുന്നതിനെപ്പററി ആ ചക്രവൎത്തി മററുവിധത്തിൽ പരിഗണിക്കുന്നുണ്ടോ?

"പാരമക്ഷാളനജലം സേവിപ്പാൻ മോഹമെങ്കിൽ
സാദരം നൂറുവട്ടം സമയം നോക്കിപ്പാൎക്ക!
ആദിത്യചന്ദ്രന്മാരിലെന്തിനായ് ചക്രംതിരി-
ഞ്ഞാദിയന്തമില്ലാതെ നീ കറങ്ങുന്നു സദാ?
ഒററക്കുത്തിനപരം കുന്തത്തിൻശക്തിയെന്താ-
ണേററുനില്ക്കുവ മറിവെത്രയോ ഹിതംപോലെ!"

ഉത്തരഖണ്ഡത്തിൽനിന്നു തിരിച്ചുവന്നതിനുമേൽ രാമപാദഷായുടെ ജീവിതപ്രവാഹം പുതിയ ഒരു വശത്തേയ്ക്കു തിരിഞ്ഞു തുടങ്ങിയിരുന്നുവെന്നു മുമ്പേ പറഞ്ഞുവല്ലോ. ഇപ്പോൾ അദ്ദേഹത്തിന്റെ സ്ഥിതി ഇങ്ങിനെ വന്നുകൂടി. കോളജിൽ വിദ്യാൎത്ഥികളെ ഗണിതപ്രശ്നങ്ങൾ പഠിപ്പിച്ചുകൊണ്ടിരിക്കുമ്പോൾ വേദാന്തസിദ്ധാന്തങ്ങളെ അനുഷ്ഠാനംചെയ്തു സിദ്ധിവരുത്താനും, സന്ദൎഭം ലഭിക്കുമ്പോൾ അവരെ ഷാംസ് തബ്രേജ്", മൌലാനാറൂം ആദിയായവരുടെ ഉച്ചകോടി കവിതകൾ വായിച്ചുകേൾപ്പിച്ചു് സൂഫീമതത്തിലെ ഗംഭീരസൂക്തികളുടെ മൎമ്മം വെളിപ്പെടുത്തിക്കൊടുത്തു് അവയെ പഠിക്കാനും അവരെ പ്രേരിപ്പിക്കക്കൂടി ചെയ്തുതുടങ്ങി. വിദ്യാൎത്ഥികളുടെ ഹൃദയത്തിൽ ഈ സകല സംഗതികളും വലിയ പ്രഭാവം ചെലുത്തിയെന്നു പറയുന്നതിൽ അതിശയോക്തിയില്ല. രാമൻ മഹാപുരുഷനാണെന്നു കരുതി

അവർ അദ്ദേഹത്തോടു ഭക്തിമാന്മാരായി പരിണമിച്ചു. ഇക്കാരണത്താൽ മിഷ്യൻ കോളജിലെ മലിനഹൃദയരും, സ്വാത്ഥപരായണന്മാരും ആയ മിഷ്യനറിമാരും, പ്രൊഫസ്സറന്മാരും അദ്ദേഹത്തോടു ഈൎഷ്യാബുദ്ധികളായിത്തീൎന്നു. അവർ അന്യോന്യം കൂടി ആലോചിച്ചു് സാധുപ്രകൃതിയായ രാമനോടു ഇങ്ങിനെ ഗുണദോഷിച്ചു:—"ആരുടെ ഒഴിവിൽ നിങ്ങൾ പ്രഫസ്സറായിജോലി ചെയ്യുന്നുവോ ആ മനുഷ്യൻ ഇംഗ്ലണ്ടിൽനിന്നു തിരിയെ വരുന്നുണ്ടു്. അതിനാൽ നിങ്ങൾക്കിവിടെ സ്ഥാനമുണ്ടായിരിക്കയില്ല. അതുകൊണ്ടു വേറൊരു ജോലി സമ്പാദിക്കാൻ ഇപ്പോൾതന്നെ ശ്രമിച്ചുകൊള്ളണം. അല്ലെങ്കിൽ കുറെനാൾ കഴിയുമ്പോൾ നിങ്ങൾ ദീനനായിപ്പോയേക്കാം; സങ്കടാവസ്ഥയിലായേക്കാം." പ്രപഞ്ചത്തിലെ ഭൂമിയെ തൃണവൽഗണിക്കുന്ന ചക്രവത്തി രാമനു് ഇതു കേട്ടു വളരെ ആഹ്ലാദമുണ്ടായി. എന്തെന്നാൽ അദ്ദേഹം ആ സേവനം മുമ്പേതന്നെ ഉപേക്ഷിക്കാൻ ആഗ്രഹിച്ചിരിക്കയായിരുന്നു. ആ സമയം ഓറിയൻറൽ കോളജിലെ റീഡർ സ്ഥാനം ഒഴിവായിരുന്നു; അവിടെ കേവലം രണ്ടുമണിക്കൂർ നേരത്തെ ഡ്യൂട്ടിയേ ഉണ്ടായിരുന്നുമുള്ളൂ. ഗോസായിജി അവിടെ നിയമിക്കപ്പെട്ടു. കുറെകാലത്തിനകം അദ്ദേഹത്തിനു് അവിടെ വേദാന്തവും, ഗണിതവും പഠിപ്പിക്കാനുള്ള ജോലി സമപ്പിതമായി. അദ്ദേഹത്തിൻെറ ഹൃദയം ആനന്ദകല്ലോലിതമായി. സ്വണ്ണത്തിനു സൌരഭ്യം വന്നതുപോലെയുള്ള ഫലം ഉണ്ടായി. ഇപ്പോൾ എന്തുവന്നു? രാമചക്രവത്തിയുടെ ഹൃദയത്തിൽ നിറഞ്ഞിരുന്ന ജ്ഞാനത്തിൻെറ അഗാധമായ സ്രോതസ്സ് നദീരൂപത്തിൽ കുതിച്ചുചാടിക്കൊണ്ടിരുന്നു. ഇപ്പോൾ അതു വേഗവതിനദീധാരാതുല്യം ഒഴുകാൻ തുടങ്ങി. ഈ സമയത്തു് മുരളീവാലായിൽ രാമചക്രവത്തിയ്ക്കു തൻെറ ഗൃഹത്തിൽവെച്ചു പുത്രജനനം ഉണ്ടായി എന്നു ധന്നാരാംജി സൂചന നൽകി. ഈ കത്തിനു ഗോസായിജി നൽകിയ മറുപടി അദ്ദേഹത്തിൻെറ ഹൃദയവിശാലതയുടെയും, നിരാസക്തിയുടെയും പൂണ്ണമായ ഒരു ചിത്രമാണു് അദ്ദേഹം എഴുതിയിരിക്കുന്നു:—

"പുത്രൻ ജനിച്ചിരിക്കുന്നുവെന്നു് അവിടുത്തെ എഴുത്തിൽ നിന്നു മനസ്സിലായി. സമുദ്രത്തിൽ ഒരു നദി വന്നുചേരുന്നതുമൂലം അതു വദ്ധിക്കയോ, ചേരാത്തതുമൂലം അതു കുറയുകയോ ചെയ്യുന്നില്ല. സൂയ്യൻ പ്രകാശിക്കുന്ന ഒരു സ്ഥലത്തു് ഒരു വിളക്കുകൊളുത്തിവെച്ചാലെന്തു്? വെക്കാതിരുന്നാലെന്തു്? യാതൊന്നു

ശരിക്കു ഉചിതമോ അതു സ്വയം സംഭവിക്കും. ഏതു വിധത്തിലും ഉള്ള ശോകമോ, ചിന്തയോ നാമെന്തിനു കൈവരിക്കുന്നു? ഈ ശോകചിന്തകൾ വഹിക്കുന്നതു് അനുചിതമത്രെ. നമ്മൾ ജ്ഞാനികൾ അല്ല, സ്വയം ജ്ഞാനംതന്നെയാണു്. ദേഹവുമായി യാതൊരു സംബന്ധവുമില്ല. ദേഹവും, തൽസംബന്ധങ്ങളും, അവയുടെ പ്രാരബ്ധങ്ങളും പൊയ്യ്ക്കൊള്ളട്ടെ. അതുകൊണ്ടു നമുക്കെന്താണു്?

> മനോബുദ്ധ്യഹങ്കാരചിത്താനി നാഹം,
> ന ച ശ്രോത്രജിഹ്വേ ന ച ഘ്രാണനേത്രേ,
> ന ച വ്യോമഭൂമി,ന്ന തേജോ, ന വായുഃ,
> ചിദാനന്ദരൂപഃ ശിവോഹം ശിവോഹം".

(അർത്ഥം:—'ഞാൻ' മനസ്സല്ലാ, ബുദ്ധിയല്ല, അഹങ്കാരമല്ലാ, ചിത്തമല്ല, ചെവിയല്ല, നാക്കല്ലാ, മൂക്കല്ലാ, കണ്ണുകളല്ലാ, ആകാശം, ഭൂമി, തേജസ്സു്, വായു—ഇതുകളുമല്ലാ; 'ഞാൻ' ചിദാനന്ദസ്വരൂപനാണു്, ശിവനാണു്, ശിവനാണു്.)

ഗോസായിജിയുടെ ഈ ബ്രഹ്മവിദ്യാനിമഗ്നവൃത്തികാരണം കുട്ടിക്കു ബ്രഹ്മാനന്ദൻ എന്നു നാമകരണം ചെയ്യപ്പെട്ടു. (ഇക്കാലത്തു് ആ കുട്ടി ബി. ഏ; എൽ. എൽ-ബീ. പരീക്ഷകൾ പാസ്സായി പഞ്ചാബിൽ ഒരു വലിയ ഗവണ്മെൻറുദ്യോഗസ്ഥനാണു്.)

ഈ വർഷത്തിലെ മദ്ധ്യവേനൽ ഒഴിവുകാലത്തു് തീർത്ഥരാമൻ അമരനാഥത്തിലേയ്ക്കു യാത്രചെയ്തു. മാർഗ്ഗമദ്ധ്യേ ശ്രീനഗരവും, കാശ്മീരവും സഞ്ചാരരംഗങ്ങളായപ്പോൾ അവിടങ്ങളിലെ അകൃത്രിമപ്രകൃതിശോഭാതിരേകം ആസ്വദിച്ചു് തന്റെ ചിത്തത്തിൽ ഉണ്ടായ ആനന്ദോദ്രേകത്തെ അദ്ദേഹം 'കാശ്മീരസഞ്ചാരം' എന്ന പേരിൽ സ്വയം തന്റെ ഒരു ലേഖനത്തിൽ പ്രകടിപ്പിച്ചിട്ടുണ്ടു്. വിസ്താരഭയംമൂലം ആ മനോഹരവർണ്ണനയുടെ അല്പം വികൃതരൂപമെങ്കിലും കൊടുക്കാൻ ഇവിടെ സാദ്ധ്യമല്ല. ഉന്മത്തഹൃദയനും, ആനന്ദസ്വരൂപനും ആയ രാമൻ അമരനാഥത്തിൽനിന്നു മടങ്ങിവന്നപ്പോൾ അദ്ദേഹത്തിന്റെ പവിത്രതാജ്യോതി പട്ടണത്തിലാസകലം വിപുലമായി വ്യാപിച്ചിരുന്നു. ഈ സമയം ശ്രീമന്നാരായണസ്വാമി രാമചക്രവർത്തിയെ ദർശിക്കാനും, ഉപദേശങ്ങൾ കേൾക്കാനുംവേണ്ടി അദ്ദേഹത്തിന്റെ അടുത്തു വന്നുതുടങ്ങി. ആ ദർശനവും, ഉപദേശശ്രവണവുംകൊണ്ടു് നാരാ

യണസ്വാമിയുടെ ചിത്തത്തിൽ ആകൎഷണനിൎഭരമായ പ്രഭാവം മുദ്രിതമായി. തൽഫലമായി ആ സ്വാമി സ്വയം രാമന്റെ ചരണങ്ങളിൽ സമൎപ്പിക്കയുംചെയ്തു. രാമന്റെയും നാരായണ ന്റെയും സമാഗമത്തിന്റെ ഫലരൂപമായി ലാലാ ഹരലാൽ ജിയുടെ ധനസഹായംകൊണ്ടു് ഒരു അച്ചടിശാല ഉൽഘാടനം ചെയ്യപ്പെടുകയും, 'അലിഫ്' (ഉറുദു 'അ') എന്ന നാമധേയ ത്തിൽ ഒരു ഉറുദു പത്രിക പ്രസിദ്ധീകൃതമാകയുംചെയ്തു. ആ പത്രികയുടെ രണ്ടോ, മൂന്നോ ലക്കങ്ങൾമാത്രം പുറപ്പെട്ടപ്പോഴേ യ്ക്കും അതിലെ ലേഖനങ്ങൾ വയനക്കാൎക്ക് അത്യന്തം പ്രിയകര മായി തോന്നിയതിനാൽ അതിന്റെ ഒന്നും, രണ്ടും ലക്കങ്ങൾ രണ്ടും, മൂന്നും പരിവൃത്തി വീണ്ടും അച്ചടിപ്പിച്ചു് വായനക്കാരുടെ സേവനത്തിനായി അയക്കേണ്ടിവന്നു.

വാനപ്രസ്ഥം അഥവാ വനവാസം.

പൂൎണ്ണാനന്ദസന്ദായകമായ ഈ പത്രം മൂന്നു് അങ്കങ്ങൾ മാത്രമേ പുറപ്പെട്ടുള്ളൂ. അപ്പോഴേയ്ക്കും ജ്ഞാനാഗ്നിശോണിമ രാമന്റെ അന്തൎഭാഗത്തു ഒതുങ്ങിനില്പാൻ നിവൃത്തിയില്ലാതെ യായി; അതിന്റെ ജ്വാലകൾ പുറത്തേയ്ക്കു പ്രവഹിച്ചുതുടങ്ങി. ഇപ്പോൾ രാമചക്രവൎത്തിയ്ക്കു പത്തുഗജം ഭൂമിയ്ക്കുള്ളിൽ, ഭിത്തിക ളാൽ ചുററും വലയംചെയ്യപ്പെട്ടു് ഒരിടത്തു് ഇരിക്കാനും, കോലാ ഹലപൂൎണ്ണമായ നഗരത്തിൽ താമസിക്കാനും അസാധ്യമായിത്തീ ൎന്നു. അതുകൊണ്ടു് വിരക്തിതുന്ദിലവും, വികാരനിൎഭരവും ആയ ചിത്തത്താൽ പരവശനായി അദ്ദേഹം ൧൯൦൦-ജൂലൈമാസത്തിൽ ഉദ്യോഗം രാജികൊടുത്തുംവെച്ചു് വനങ്ങളിലേയ്ക്കു പുറപ്പെട്ടു. അദ്ദേഹത്തിന്റെ ധൎമ്മപത്നിയും പുത്രന്മാരും അദ്ദേഹത്തോടു കൂടിയുണ്ടായിരുന്നു. കൂടാതെ സ്വാമി ശിവഗണാചാൎയ്യൻ, ലാലാ തുലാരാമൻ (ഇദ്ദേഹം പിന്നീടു സ്വാമി രാമാനന്ദനായി,) ലാലാ ഗുരുദാസൻ (ഇദ്ദേഹവും പിന്നീടു സ്വാമി ഗോവിന്ദാനന്ദ നായി,) അമൃതസരസ്സുകാരനായിരുന്ന മഹാത്മാ നിക്കേശാഹ്, നാരായണദാസ് (പിന്നീടു ശ്രീമന്നാരായണസ്വാമി) എന്നിത്യാ ദിസജ്ജനങ്ങളും അദ്ദേഹത്തെ അനുഗമിച്ചിരുന്നു. പ്രേമത്തി ന്റെയും, ആനന്ദത്തിന്റെയും ബാഷ്പങ്ങൾ ചൊരിഞ്ഞുകൊണ്ടും, ഭജനകീൎത്തനാദികൾ പാടിക്കൊണ്ടും കോളജുവിദ്യാൎത്ഥികൾ അനുയാത്രചെയ്തു. ത്യാഗവൈരാഗ്യഭാവങ്ങളെ ഉദ്ദീപിപ്പിക്കുന്ന ഗാനങ്ങൾ ആലപിച്ചും, രാമചക്രവൎത്തിയെ പുഷ്പസമൂഹം കൊണ്ടു അഭിഷേകംചെയ്തുംകൊണ്ടു് അവർ റയിൽവേ

സ്റ്റേഷൻവരെ പോയി അദ്ദേഹത്തെ അവിടെ എത്തിച്ചു. സ്റ്റേഷനിൽ കാഴ്ചക്കാരുടെ ഒരു വലിയ സംഘം അവിടെ തടിച്ചുകൂടി. വിയോഗസമയത്തുണ്ടായ യാത്രപറച്ചിൽ രാമന്റെതന്നെ വാക്കുകളിൽ കേൾക്കുക:—

വന്ദനം! ഗണിതമേ! വന്ദനം! പാഠശാല,
വന്ദനമെന്റെ പ്രിയ 'രാവി' വാഹിനി! ഇല്ലം,
വന്ദനം! മമവീട്ടുകാരരേ! സകലർക്കും
വന്ദനം! തിരിച്ചറിവില്ലാത്ത കുഞ്ഞുങ്ങളേ!
വന്ദനം! മിത്രങ്ങളേ! വന്ദനം ശത്രുക്കളേ!
വന്ദനം! ശീതോഷ്ണങ്ങൾ യുഗ്മമേ! സമരായി,
വന്ദനം! ലേഖനാദി കൃത്യമേ! പാറകളേ!
വന്ദനം! നിങ്ങൾക്കിപ്പോൾ ഭാഗ്യദുർഭാഗ്യങ്ങളേ!
വന്ദനം! മനസ്സേ! സർവ്വേശ്വരാ! വന്ദനം തേ!
വന്ദനം! രാമാ! വന്ദനത്തിനമിതം! സലാം;

*　　　*　　　*

പ്രിയമർത്ത്യരേ! നാട്ടിൽനിന്നും പോയി, നാട്ടും
പോയല്ലോ നമ്മെവിട്ടു സർവ്വകാലത്തേയ്ക്കുമായ്,
വനവാസത്തിനുള്ളൊരുക്കങ്ങൾ തയ്യാർചെയ്തു
ഞാനിതാ യാത്രപ്പെട്ടുപോകുന്നു സ്നേഹിതരേ!

*　　　*　　　*

ജീവിക്കാനാർത്തിയില്ലാ, മൃത്യുവിൽ ഖേദമില്ലാ,
ജീവിതമരണങ്ങൾ രണ്ടുമൊന്നില്ലാതുള്ളം.
രാമനു ക്ഷണംപോലും വാഞ്ഛകൾ, മോഹങ്ങളും
ഹാ! മനംതന്നിൽ മൗനം യാതൊന്നുമില്ലാതായി.
രാവിന്റെ ക്ലേശങ്ങളോ, പകലിൻകരച്ചിലോ
കേവലം ലവലേശം രാമനെ സ്പർശിച്ചിടാ.
ദിനരാത്രങ്ങൾ, യാമം, നാഴിക, വർഷം, മാസം
നൂനമിന്നൊരുപോലെയാനന്ദംതന്നെ മമ.
നിഖിലസ്ഥിതിയിലുമൊരുപോൽ സന്തുഷ്ടനായ്
സുഖമായ് കഴിക്കുന്ന പൂരുഷനത്രേ പൂർണ്ണൻ.

*　　　*　　　*

ഗ്രാമ്യവാസത്തിനില്ലാ ലവവും മോഹം; തഥാ
ബാഹ്യദേശത്തിലൊരു കാര്യവും ചെയ്യുന്നില്ലാ.
കൊതിയില്ലുപധാനം, മെത്തകൊണ്ടില്ലൊരു കാര്യം,
ഭുവിയിൽ മണിഗ്രഹം കുതുകം തരുന്നില്ലാ,
ക്ഷേത്രങ്ങൾ കൊണ്ടുമൊരു സംഗതിയില്ലാ, സാധു-
മർത്ത്യരും വേണ്ടാ, ധനിവർഗ്ഗത്തോടില്ലാ കാര്യം,
മൈതാനത്തിലും, കമ്പോളത്തിലും, തെരുവിലും
യാതൊരു ഭേദം കൂടാതാനന്ദം തുളുമ്പുന്നു.
നിഖിലസ്ഥിതിയിലുമൊരുപോൽ സന്തുഷ്ടനായ്
സുഖമായ് കഴിക്കുന്ന പൂരുഷനത്രേ പൂർണ്ണൻ.

ഇത്യാദി

ലാഹോറിൽനിന്നു പുറപ്പെട്ടു് തീർത്ഥരാമൻ ഒരാറെ ഹരിദ്വാരത്തിൽ എത്തി; അവിടെനിന്നു ബദരീനാരായണത്തിലേയ്ക്കുള്ള മാർഗ്ഗത്തിൽ പ്രവേശിച്ചു. കുറെദൂരം പോയി ദേവപ്രയാഗിൽ ചെന്നപ്പോൾ സ്വാമി ശിവഗണാചാര്യൻ, മുതലായി പല സ്നേഹിതന്മാരും അവരുടെവെച്ചു വേർപിരിഞ്ഞു. അവർ ബദരീനാരായണമാർഗ്ഗേണ സഞ്ചാരം തുടരുകയും, രാമൻ ഗംഗോത്രി വഴിക്കു പോകയും ചെയ്തു. ടെഹ്രി എന്ന സ്ഥലത്തെത്തിയപ്പോൾ രാമൻ താമസിക്കാനുള്ള ഏകാന്തസ്ഥാനം അന്വേഷിച്ചു തുടങ്ങി. ടെഹ്രിയിൽനിന്നു സുമാർ രണ്ടു മയിൽ അകലെ മുരളീധരൻ എന്നൊരു സേട്ടിന്റെ വളരെ വലുതായ ഒരു തോട്ടമുണ്ടായിരുന്നു. അതു് ആ സേട്ടു് സാധുസന്യാസിമാരുടെ ഏകാന്തവാസത്തിനായി സങ്കല്പിച്ചിട്ടിരുന്നതാണു്. രാമൻ അവിടെ ആസനം ഉറപ്പിക്കാൻ സജ്ജീകരണംചെയ്തു. അവരുടെ പക്കൽ ഉണ്ടായിരുന്ന ചില്ലറ സംഖ്യ പണങ്ങൾ രാമചക്രവർത്തിയുടെ കല്പനപ്രകാരം ഗംഗയിൽ എറിയപ്പെട്ടു. എല്ലാവരും പ്രത്യേകം വേർതിരിഞ്ഞു് ഇരുന്നു് 'അഹംഗ്രഹോപാസന' ചെയ്വാൻ ആജ്ഞാപിക്കപ്പെട്ടു. അദ്ദേഹം സ്പഷ്ടമായി പറഞ്ഞു:— "ഇപ്പോൾ ഈശ്വരനിൽ സമ്പൂർണ്ണവിശ്വാസം ഉറപ്പിച്ചു് നിശ്ചിന്തരായി അഭ്യാസം ചെയ്യുവിൻ!" തീർത്ഥരാമാജ്ഞയിൽ വിശ്വാസമർപ്പിച്ചു് സകലരും യഥാസ്ഥാനത്തു പോയിരുന്നു. അതേദിവസം പ്രാതഃകാലത്തു പത്തുമണിക്കു യദൃച്ഛയാ ഹൃഷീകേശത്തിലെ കൽക്കത്താക്ഷേത്ര (ധർമ്മശാലാ) മാനേജർ അവിടെ വരുകയും, എല്ലാവരുടെയും ഭക്ഷണത്തിനു് ഏർപ്പാടുചെയ്തിട്ടു മടങ്ങുകയും ചെയ്തു. രാമന്റെ ഈശ്വരവിശ്വാസവും, ദൈവികമായ ഈ സഹായലബ്ധിയുംകൊണ്ടു ജനങ്ങൾ വിസ്മയഭരിതരായി. ഭാവിയിലും ഈശ്വരരക്ഷയുണ്ടാകുമെന്നുള്ള ദൃഢവിശ്വാസം സകലരുടെ ഹൃദയത്തിലും ഉണ്ടായി. ഇവിടെ ഇരിക്കുമ്പോൾ ഉന്മത്തചേതസ്സായ രാമനിൽ നിന്നുദിച്ച ലേഖനധാരാപ്രവാഹം 'വനവാസം' എന്ന പേരിൽ പിന്നീടു പ്രസിദ്ധീകൃതമായി.

കുറെക്കാലം ഇവിടെ പാർത്തതിനുശേഷം ഒരുദിവസം അർദ്ധരാത്രിയിൽരാമൻ തന്റെ സുഹൃത്തുക്കളോടു ആരോടും യാത്രപറയാതെ, ദമയന്തി ഉറങ്ങിക്കിടക്കെ ആ സാധ്വിയെ ഉപേക്ഷിച്ചുംവെച്ചുപോയ ഭർത്താവു് രാജാവു നളനെപ്പോലെ, തനിയേ നഗ്നപാദനും, നഗ്നശിരസ്കനും ആയി ഉത്തരകാശിമാർഗ്ഗേണ കടന്നുകളഞ്ഞു. രാമന്റെ ഈ രീതിമൂലം അദ്ദേഹത്തിന്റെ പരി

യുടെ ഹൃദയത്തിന് അതികഠിനമായ പീഡ ഉണ്ടാകയും, ആ മഹതി രോഗഗ്രസ്തയാകയുംചെയ്തു. കുറെ നാൾകശേഷം രാമൻ കരുണാപുരസ്സരം അവിടെ മടങ്ങിയെത്തിയെങ്കിലും, ആ സാധ്വി ക്ക സ്വാസ്ഥ്യം വീണ്ടെടുക്കാൻ ശക്യമായില്ല. ആ വനത്തിലെ വെള്ളവും കാററും അവൾക്ക തീരെ പിടിക്കാതെയും വന്നിരുന്നു. അവൾക്ക രോഗം മാറണമെന്നുള്ള ആശ വദ്ധിച്ചപ്പോൾ, തന്റെ പുത്രരോടുകൂടി തിരിയെ സ്വഭവനത്തിലേയ്ക്കു മടങ്ങാൻ ആഗ്ര ഹമുള്ളതായി പറകയും, രാമന്റെ ആജ്ഞപ്രകാരം ബ്രഹ്മചാരി നാരായണദാസ് അവരെ മുരളീവാലാഗ്രാമത്തിൽ അവരുടെ ശ്വശ്രൂരൻ ഗോസായി ഹീരാനന്ദന്റെ അടുക്കൽ കൊണ്ടുപോയി വിടാൻ നിയുക്തനാകയുംചെയ്തു.

## സന്യാസവരണവും തീത്ഥയാത്രകളും.

ഇത്തരത്തിൽ ഏകാന്തവാസം ചെയ്തുചെയ്ത് ആറുമാസ കാലം കഴിഞ്ഞപ്പോൾ അദ്ദേഹത്തിന്റെ മനസ്സിൽ സന്യാസം സ്വീകരിക്കാനുള്ള ആശാതരംഗങ്ങൾ അലതല്ലാൻ തുടങ്ങി. ദ്വാരകാമഠാധിപതി ജഗൽഗുരു ശങ്കരാചാൎയ്യർ രാമനുമായിട്ടുള്ള സമാഗമകാലത്ത് "എപ്പോൾ വൈരാഗ്യസ്രോതസ്സ് ഉള്ളിൽ അടക്കാൻ പാടില്ലാതെയാകുന്നുവോ, അപ്പോൾ ഗംഗാതടത്തിൽ വെച്ച് സന്യാസം വരിച്ചുകൊള്ളും" എന്നു ആജ്ഞാപിച്ചിട്ടു ണ്ടായിരുന്നു. അതുതന്നെ സംഭവിച്ചു. ൧൯൦൧-ന്റെ ആരംഭ ത്തിൽ, സ്വാമി വിവേകാനന്ദന്റെ ശരീരത്യാഗത്തിന് സ്വല്പ ദിവസംമുമ്പ്, ഒരുദിവസം രാമചക്രവത്തി ക്ഷൗരകനെ വിളിപ്പി ച്ചുവരുത്തി സർവ്വതോഭദ്രമായി മുണ്ഡനംചെയ്യിച്ച്, കാവിവ സ്ത്രവും സംഭരിച്ച്, ഗംഗാമദ്ധ്യത്തിൽനിന്നുകൊണ്ട് "ഓം! ഓം!!" എന്നു ജപിച്ചു ജപിച്ച് യജ്ഞോപവീതം പറിച്ചു ഗംഗാനദി യിൽ സമപ്പിക്കയും, സൂൎയ്യഭഗവാനെ സാക്ഷിനിത്തി "തീത്ഥ രാമൻ" എന്ന നാമത്തിൽനിന്നു "സ്വാമിരാമതീർത്ഥൻ" എന്ന പേരിലേയ്ക്കു പരിവത്തിതനായി ഗംഗയിൽനിന്നു കയറുകയും, കാവിവസ്ത്രം ധരിക്കുകയുംചെയ്തു. ആ സമയം അദ്ദേഹത്തിന്റെ ഗൌരകാന്തവും, സുന്ദരവുമായ മുഖമണ്ഡലത്തിൽ ഒരു അപൂർ വ്വവും, അലൌകികവും, ദിവ്യവും ആയ തേജസ്സുദിച്ചു കാണപ്പെട്ടു. ഈ സന്യാസഗ്രഹണത്തിന്റെ വിവരം ആദ്യമായി തന്റെഗുരു ദേവനും, പിന്നീട്ടു എല്ലായിടത്തും എഴുതി അറിയിച്ചു. ഈ വാ ത്തയറിഞ്ഞു ദിവസംപ്രതി അനേകശതം മനുഷ്യർ അദ്ദേഹത്തെ ദശിക്കാനും, ഉപദേശങ്ങൾ കേൾക്കാനുംവേണ്ടി വന്നു തുടങ്ങി.

സന്ന്യാസസ്വീകരണത്തിനുശേഷം സ്വാമിജി ആറുമാസ ത്തോളം അവിടെ താമസിച്ചു. എന്നാൽ ജനങ്ങളുടെ ഗമനാഗമ നങ്ങൾമൂലം അവിടം ഏകാന്തമല്ലാതായതിനാൽ അദ്ദേഹം ൧൯൦൧ ജൂൺ ൧൪-ാംനു- അവിടംവിട്ടു് ആരോടും മിണ്ടാതെ കടന്നുകളകയും, നാലഞ്ചുമയിൽ അകലെ ഗംഗാതീര ത്തുള്ള ബംരോഗി എന്ന ഗുഹയിൽ താമസിക്കാൻ തുടങ്ങുകയും ചെയ്തു അവിടെയും ഒന്നു രണ്ടു മാസം പാർത്തിട്ടു് ബ്രഹ്മചാരി നാരായണദാസും, തുലാരാമനും ഒന്നിച്ചു് ൧൯൦൧ ഓഗസ്ററു ൧൫-ാംനു- രാമചക്രവത്തി യമുനോത്രി, ഗംഗോത്രി, ത്രിയുഗിനാ രായണം, കേദാരനാഥം, ബദരീനാരായണം എന്നീ പവിത്രസ്ഥാ നങ്ങളിലേയ്ക്കു യാത്രതിരിച്ചു. ൧൯൦൧ സെപ്ടംബർ ൭-ാംനു- ജന്മാഷ്ടമിദിവസം സ്വാമി യമുനോത്രിയിൽ എത്തി. അവിടെ ഒരു മാസം കഴിച്ചുകൂട്ടിയിട്ടു് അതിന്റെ ഉപരിഭാഗത്തുള്ള സുമേ രുപർവ്വതത്തിൽ സഞ്ചരിക്കാൻ തുടങ്ങി. ഈ പർവ്വതമാണു് "ബന്ദർപൂച്ഛ്" (കപിവാൽ) എന്ന പേരിൽ വിഖ്യാതമായിട്ടുള്ള തു്. ഇവിടത്തെ പ്രകൃതിരമണീയദൃശ്യങ്ങളാൽ സ്വാമിക്കുണ്ടായ ആനന്ദത്തെ വർണ്ണിച്ചുകൊണ്ടദ്ദേഹം "സുമേരുസന്ദർശനം" എന്നു് ഒരു ഗദ്യപദ്യാത്മകമായ ലേഖനം എഴുതിയിട്ടുണ്ടു്. യമുനോത്രി യിൽ എത്തിയപ്പോൾ തന്റെ ചിത്തത്തിന്റെ പ്രഫുല്ലിതവും, ഉന്മത്തവും ആനന്ദമയവും, ആയ അവസ്ഥയെ ആ ഗദ്യപദ്യ മയമായ എഴുത്തിൽ രേഖപ്പെടുത്തിയിട്ടുള്ളതു് കുറച്ചു താഴെ ഉദ്ധരിക്കുന്നു:—

"ഈ അത്യുന്നതസ്ഥാനത്തു് ഉഴുന്നുപരിപ്പു് (ദാൽ) വേകു ന്നില്ല (ന ഗൽതീ); പ്രപഞ്ചത്തിന്റെ മുറിവുകൾ—ദുഃഖങ്ങൾ (ദാൽ) പിഴച്ചുപോലും ഉണ്ടാകുന്നുമില്ലാ. (ന ഗൽതി). ഉത്തുംഗ മായ ഉറവകൾ, പ്രാകൃതികദൃശ്യങ്ങൾ, ശോഭായമാനമായ രജത ത്തെപോലും ലജ്ജിപ്പിക്കുന്ന വെളുത്ത തുപ്പട്ടാപോലുള്ള യമുനാ ജലതരംഗങ്ങൾ (ഫേനങ്ങൾ) അവയ്ക്കു കീഴെ ആകാശത്തിന്റെ വർണ്ണത്തെ മങ്ങളിപ്പിക്കുന്ന യമുനാറാണിശരീരം—എന്നിവ ഓരോന്നും കാശ്മീരത്തെ പരാജയപ്പെടുത്തുന്നു.

"ഉറവകളിൽനിന്നുള്ള ജലപാതങ്ങൾ, തരംഗങ്ങളിൽ നിരഹങ്കാരങ്ങളായി നിജാനന്ദത്തിൽ മഗ്നീഭവിച്ചു നൃത്തം ചെയ്തു കൊണ്ടിരിക്കുന്നു. യമുനാറാണി വാദ്യഘോഷങ്ങൾ മുഴക്കി ക്കൊണ്ടു വത്തിക്കുന്നു. രാമചക്രവത്തി ഇങ്ങിനെ പാടിക്കൊണ്ടു രസിക്കുന്നു:—

പല്ലവി—ഹിപ് ഹിപ് ഹുറേ! ഹുറേ! ഹിപ് ഹിപ് ഹുറേ! ഹുറേ!

ഈശ്വരഗേഹത്തിലദ്യ കല്യാണമാം,
പശ്യ! രാമന്റെ സന്ദർശനം പ്രാപ്തമായ്;
നൽപദാൽ നൃത്തം ചവിട്ടിടുന്നു ചില- —ഹിപ് (൧)

തൽഫുല്ലചിത്തരായ് മേളിച്ചു പാടുന്നു; —ഹിപ്
കെല്പെഴും മംഗളവാദ്യം മുഴക്കുന്നു —ഹിപ് (൨)

സ്വചരങ്ങളെല്ലാം തയ്യാറു ചെയ്തീടുന്നു,
സ്വചരവധൂഗണേ ഞാനും വസിക്കുന്നു!
ഇബ്ദേദേശം വനയെന്തിനീനമ്മാൾക്ക! —ഹിപ് (൩)

സർവ്വനേത്രങ്ങളിൽക്കൂടി ഞാൻ നോക്കുന്നു,
സർവ്വശ്രോത്രങ്ങളിൽക്കൂടി ഞാൻ കേൾക്കുന്നു,
എൻ പാത്രമെന്നാൽ സമ്മുഖമായീടുന്നു, —ഹിപ് (൪)

ഞാൻ ചിലപ്പോൾ സോമസുന്ദരീരൂപമാം,
പഞ്ചാനനധാരിരൂപമായും വരും,
ശില്പവേഷങ്ങളെന്തെല്ലാം ധരിപ്പു ഞാൻ? —ഹിപ് (൫)

കൃഷ്ണനായ് വന്നു ഞാൻ, കംസനായ് തീർന്നു ഞാൻ,
ജിഷ്ണു രാമൻ, പാരന്തികന്നാമായി ഞാൻ,
വേദങ്ങളിപ്പോഴും പ്രതിജ്ഞ ചെയ്യുന്നിതാ! —ഹിപ് (൬)

ഞാനന്തരാത്മാ, വചലൻ സനാതനൻ,
നാനാവിധം പാവ ഞാൻ കളിപ്പിക്കുന്നു,
സൂത്രങ്ങളെപ്പിടിച്ചെല്ലാമിളക്കുന്നു. —ഹിപ് (൭)

സർവ്വമഹർഷിമാർ സ്വച്ഛഹൃദർപ്പണേ
തീവ്രം തിളങ്ങുന്നതെന്റെ പ്രകാശങ്ങളാം,
ക്ഷിപ്രമെന്നാൽ കവിസംഘം പാടുന്നു; —ഹിപ് (൮)

ഞാനഖിലത്തിലുമന്തരാത്മാ, സർവ്വ-
മാനവസൂക്തങ്ങൾക്കുമേകനാഥനഹം;
മൽദർശനം പാപി പായുന്നു ദുഃഖങ്ങൾ. —ഹിപ് (൯)

സ്രഷ്ടാവു, നാഥൻ, പ്രദാതാവിതാ ഞാനാൽ,
ദൃഷ്ടിപാതാൽ രചിക്കുന്നു യുഗങ്ങളും,
ചിത്രത്തിനെന്തിനായ് ചായം ചമയ്ക്കുന്നു? —ഹിപ് (൧൦)

ഏകനായ് ഞാനീപ്രപഞ്ചത്തിനെസ്സൃഷ്ടിച്ചു-
ശോകമാമന്ദിരേ വാഴുന്നു ഞാൻ സ്വയം,
അപ്പട്ടണത്തിൽ ഞാനേകനായ് വാഴുന്നു —ഹിപ് (൧൧)

ലൗകികഭോഗവിലാസമാം വീഞ്ഞിനെ-
യേകുന്നമുന്തിരി ഞാ,നതെൻ ചാരുതാൻ-
വൃക്ഷങ്ങളെന്നിൽനിന്നേല്ക്കുന്നു കാന്തികൾ. —ഹിപ് (൧൨)

പൂജ്യപ്രതിഷ്ഠാപ്രതിമയും, *കാബായും,
ഗർജ്ജിക്കും ശംഖിന്റെ നാദവും ഞാൻ തന്നെ-
കേൾപ്പിച്ചിടുന്നതാം ക്രൂശിസ്സ്കലത്തും, (൧൩)

വിശാമശേഷവുമെന്നുടെ ഛായകൾ,
ശാശ്വതംകാലം മറിഞ്ഞുതുളുമ്പതെ,
ചുറ്റും ചുഴറ്റുന്ന ബിംബങ്ങളെ ഛായ. ഹിപ് (൧൪)

---

* മുസൽമാന്മാരുടെ പുണ്യസ്ഥലം.

ഉയരെയുള്ള തുഷാരാവൃതവും, ദുൎഗ്ഗമവും ആയ മാൎഗ്ഗത്തിൽക്കൂടി ധരാളി എന്ന ഗ്രാമത്തിൽ ചെന്നപ്പോൾ ഗംഗോത്രി പ്രാപ്തമായി. ഈ ദുൎഗ്ഘടവികടഹിമാകീൎണ്ണമാൎഗ്ഗേണയുള്ള യാത്രയുടെ ഒരു വിസ്താരമായ വൎണ്ണന സ്വാമി ഇംഗ്ലീഷിൽ ഒരു ലഘുപുസ്തക രൂപത്തിൽ എഴുതിയിട്ടിട്ടുണ്ടു്. ഗംഗോത്രിനിവാസാനന്തരം അദ്ദേഹം വൃദ്ധകേദാരവും, ത്രിയുഗീനാരായണവും പ്രാപിക്കാനുള്ള മാൎഗ്ഗത്തിൽക്കൂടി കേദാരനാഥത്തിൽ എത്തുകയും, അവിടെ നിന്നു ബദരീനാരായണത്തിലേയ്ക്കു യാത്ര തുടരുകയും ചെയ്തു. ദീപാവലിയ്ക്കു ഒരു വാരം മുമ്പേ അദ്ദേഹം ബദരീനാരായണത്തിൽ ചെന്നെത്തി. അക്കൊല്ലം ഒരേ പക്ഷത്തിൽ സൂൎയ്യഗ്രഹണവും, ചന്ദ്രഗ്രഹണവും രണ്ടുംക്കൂടി സംഭവിച്ചു. സൂൎയ്യഗ്രഹണസ്നാനത്തിനുശേഷം സ്വാമി രാമൻ ഒരു കവിത എഴുതി. വായനക്കാരുടെ വിനോദത്തിനായി അതിലെ ഒന്നു രണ്ടു ഭാഗങ്ങൾ ഇവിടെ ഉദ്ധരിക്കുന്നു:—

“ഘോരമാമാൎത്തിപോൽ ആതപപ്രമാരുത-
ധാരാപ്രവാഹമലതല്ലുന്നു,
മദ്യശാലയ്ക്കാരാവശ്യവും കാണാതെ
ഹൃദ്യമായ ചിത്തമുന്മത്തമല്ലോ;
രക്തമെല്ലാം സുരാപൂരമായീടുന്നു,
ചിത്തംപൊരിച്ചോരു മാംസമായി,
മദ്യപാനത്തിനു പാനപാത്രത്തിൻെറ-
യത്രയുമാവശ്യംപാലുമില്ല. ... ... ... (൧)

പ്രാപ്തമായീനിജാനന്ദഘനം പര-
മാൎത്ഥമായിച്ചുവേറെന്തൊന്നുള്ളൂ?
ദൃശ്യമായുള്ള പ്രപഞ്ചമശേഷവും,
ദൃഷ്ടിയിൽനിന്നു മറഞ്ഞുപോയി;
ക്ഷേത്രങ്ങൾ പ്രാൎത്ഥനാമന്ദിരങ്ങൾ തൊട്ട-
തശ്രുലവവുമാവശ്യമില്ല. ... ... ... (൨)

വന്ദനം! ഹേ! രോഗബാധിതലോകമേ!
വന്ദനം! ഹേ! ദേഹബോധമേ! തേ;
വന്ദനം! ദാഹമേ! വന്ദനം! ക്ഷുൽപീഡേ!
വന്ദനം! നിങ്ങൾ മറഞ്ഞുപോവിൻ!
ദ്രോഹകരമായ ഭക്ഷണശാലകൾ
ആഹന്ത! തെല്ലുമാവശ്യമില്ലാ. ... ... (൩)

ആസ്വാദ്യമിസ്സുഷമാതിരേകാഗ്നിതൻ
ഭാസ്വത്താം ജ്വാലകൾ പ്രക്ഷേപിക്കും
ഉഗ്രസ്ഫുലിംഗങ്ങളാണോയിവയൊക്കെ?
വ്യഗ്രതാലേശമിവകൊണ്ടില്ലാ;
ആയവ തല്ലി വധിച്ചാല്പമല്ലുകതി-
യീയുള്ളവനൊരു ഖേദമേകാ. ... ... ... (൪)

സൂൎയ്യനും, ചന്ദ്രനും, വിദ്യാഭ്യാസാലയം,
ഗൌരവഗ്രന്ഥം 'ഫ്ലലിസ്തൂം', ഗിരി,
സുന്ദരവാഹിനി-സർവ്വവും സ്വന്തമായ്
തന്നെയിരിക്കുന്നു പൂൎണ്ണമിപ്പോഴാം.
ഈ സ്വത്വപാരാസ്തോത്രങ്ങളും വൎണ്ണനാ-
മിശ്രങ്ങളൊക്കെയും വേണ്ട വേണ്ട! ... ... (൫)

ഈ ഗ്രഹണം രവിതന്നെ ഗ്രസിച്ചെന്നു
വാക്കുകൾ ചൊല്ലുന്നു ലോകരെല്ലാം,
തെറ്റാണിതൊക്കെയും; ആയതെൻ മാൎഗ്ഗത്തിൽ
പററിനിന്നമ്പിൽ ചരിക്കയത്രെ;
മൂട്ടപടത്തിനാൽ മൂടിയതുപോലെ
കേട്ടുലവിച്ചിരിക്കുന്നതല്ലും. ... ... (൬)

എന്നുടെ ജീവചൈതന്യമേ! ദേഹത്തിൽ
നിന്നുണൎന്നങ്ങെഴുന്നേററു നില്ക്കൂ!
രാമസ്വരൂപനിമഗ്നനായ് തീൎന്നാലും,
ഈ മൺശരീരം ബദരീനാഥൻ
തന്നുടെ മൂൎത്തിയെപ്പോലുള്ള ബാലക-
വൃന്ദത്തിൻ കേളിതൻ സൃഷ്ടിയല്ലേ? ... ... (൭)

അഥവാ (കണ്ണൂപൎവ്വതിതി)

പരമപ്രേമത്തിൻ സുധാലഹരിയ-ത്യന്തം പെരുവൎഷസമാനം പെയ്യുന്നു,
മദിരശാലതന്നുപയോഗം വേണ്ട-മദിരയാകുന്നു രുധിരമാകവേ;
ഹൃദയമിന്നിതാ! പൊരിച്ചമാംസമായ്-മദിരമോന്തുവാൻകുടിപാത്രംവേണ്ട. ൧

നിജാനന്ദഘനം കുതിച്ചുപൊങ്ങുന്നു-നിജഹൃദിമഹം പറവാനെന്തിനി?
പ്രപഞ്ചമൊക്കെയും മറഞ്ഞുപോയ് കണ്ണിൻ-ജപാക്ഷത്രാദികളാക്കിനി
(യെന്താവശ്യം? ൨

രജാത്തലോകമേ! നിനക്കുവന്ദനം!-ജഡജീവന്മാരേ! ഇതാ! എൻ വന്ദനം!
പിപാസയേ! ക്ഷുത്തേ! മറഞ്ഞുപോകുവിൻ! ഉപദ്രവകരമട്ടുകളുവേണ്ട. ൩

സൂക്ഷ്മാഗ്നിജ്വാലാസ്ഫുലിംഗജാലമോ_വിഷമിച്ചുകൊണ്ടുലസിക്കുന്നതിഹ?
അടിച്ചുകൊന്നാലുമതിന്റെ ശക്തിയെ-കുട്ടകോളംപോലും ഭയപ്പെടുന്നില്ല. ൪

ദിനകരൻ, സോമൻ, പഠനമന്ദിരം,-മനോഹരപാഠാവിശിഷ്ടഗ്രന്ഥവും,
മഹീധരങ്ങളും, നദീഗണങ്ങളും ബുദ്ധരുചിപ്രദംസകലതും സ്വന്തം.
ഇവയുടെയെല്ലാം വികൃതവൎണ്ണനം-വിവരസ്തോത്രങ്ങളിനി വേണ്ട നൂനം. ൫

ഗ്രഹണം സൂൎയ്യനെപിടികൂടിയെന്ന-ബുദ്ധജനങ്ങളും തൻമൊഴിതെററിപ്പോയി
അവനെൻമാൎഗ്ഗത്തിൽ നിമഗ്നനായ്തീൎന്നു-നിറവിൻപൎദായിൽ നിഴലെന്ന
(പോലെ ൬

മദീയജീവ! നീശരീരത്തിൽനിന്നു-കുതിച്ചുണൎന്നുയൎന്നിരിയരാമന്റെ
നിജസ്വരൂപത്തിൽലയിക്ക, യിന്ദ്രധം-ബദരീമൂൎത്തിപോൽശിശുകേളിയല്ലേ? ൭

## ധൎമ്മസമോത്സവങ്ങളും ശ്രീമന്നാരായണസ്വാമിയുടെ സന്ന്യാസവരണവും.

സ്വാമി രാമതീൎത്ഥൻ ബദരീനാരായണത്തുനിന്നു തിരി
യെ പുറപ്പെടുന്ന സമയത്തു് മധുരയിൽനിന്നും സ്വാമി ശിവ

ഗണാചാൎയ്യരുടെ ഒരു കത്തുകിട്ടി. മധുരയിൽവെച്ച് സൎവ്വമത സ്ഥരുടെയും ഒരു കോൺഫറൻസ്, അതായത്, ഒരു ധൎമ്മമഹോത്സവം നടത്താൻ താൻ ഉത്സാഹിച്ചുവരുകയാണെന്നും, അതിൻെറ അഗ്രാസനാധിപതിയായി രാമതീൎത്ഥനെ മനസ്സുകൊണ്ടു താൻ വരിച്ചിരിക്കുന്നുവെന്നും ആ കത്തിൽ അദ്ദേഹം വെളിപ്പെടുത്തി. തന്മൂലം ൧൯൦൫ സെപ്റ്റംബർ മാസത്തിൽ സ്വാമിജി ബ്രഹ്മചാരി നാരായണദാസ്, തുലാരാമൻ എന്നീക്കൂട്ടുകാരോടുകൂടി മധുരയിൽ പോകുകയും, ധൎമ്മമഹോത്സവത്തിൽ സഭാപതിയുടെ കസേരയെ അലങ്കരിക്കയുംചെയ്തു. ഇവിടെവെച്ചു രാമചക്രവൎത്തിയുടെ മനോഹരമായ ഉപദേശങ്ങളും, ദിവ്യവും, തേജോമയവും ആയ ശരീരത്തിൻെറ ദൎശനവുംകൊണ്ടു കാണികളിൽ ഉണ്ടായ പ്രഭാവവും, സ്വാധീനശക്തിയും എഴുതി വൎണ്ണിക്കുക സാധ്യമല്ല തന്നെ,

മധുരയിലെ ഉത്സവാനന്തരം ൧൯൦൬-ൽ സാധാരണധൎമ്മ സഭയുടെ രണ്ടാമത്തെ വാൎഷികയോഗത്തിനു രാമതീൎത്ഥസ്വാമി അയോധ്യയിലെ ഫൈസാബാദിൽ എത്തി. ഇവിടെ ഹിന്തുക്കളും, മുസൽമാന്മാർ, ക്രിസ്ത്യാനികൾ, മററു മതസ്ഥർ എന്നിവർ—പ്രചാരകന്മാർ പലരും—അവരവരുടെ മതങ്ങളുടെ വിശേഷതകളെ വൎണ്ണിച്ചുകാണിച്ചു. ഈ സഭയിൽ മുസ്ലീംമതത്തെ അധികരിച്ച് മൌലവി മുഹമ്മദ് മുൎത്തസാ അലിഖാൻസാഹേബ് സ്വാമിജിയോട് ശാസ്ത്രാൎത്ഥവാദം ചെയ്യുവാൻ വരുകയുണ്ടായി. എന്നാൽ മൌലവിസാഹേബ് സ്വാമിയുടെ സന്നിധിയിൽ വരുകയും. അദ്ദേഹത്തിൻെറ മനോഹരശരീരം ദൎശിക്കയും ചെയ്തപ്പോൾ, ആ മനുഷ്യൻെറ എതിർഭാവം എങ്ങിനെയോ എവിടെയോ നീങ്ങിപ്പോകയും, നേരെമറിച്ച് കണ്ണുകളിൽനിന്നു പ്രേമാശ്രുപ്രവഹിച്ചു തുടങ്ങുകയും, അദ്ദേഹം രാമൻെറ വലിയൊരു പ്രേമിയും, ഭക്തനും ആയിത്തീരുകയും ആണുണ്ടായതു്.

ഫൈസാബാദിലെ സാധാരണധൎമ്മസഭാമഹോത്സവത്തിൽ സ്വാമി രാമൻെറ ആജ്ഞപ്രകാരം ബ്രഹ്മചാരി നാരായണദാസും പ്രസംഗം ചെയ്കയുണ്ടായി. നാരായണദാസിൻെറ പ്രഭാഷണം ശ്രോതാക്കളിൽ വലിയ ഉത്തേജനം ഉളവാക്കി. അതു കണ്ടു് സ്വാമി രാമൻ അദ്ദേഹത്തോടു സന്ന്യാസം കൈവരിച്ച് ദേശാടനംചെയ്തു് തൻെറ ഉപദേശങ്ങൾ പ്രചരിപ്പിക്കാൻ ആജ്ഞാപിച്ചു. അതനുസരിച്ച് ൧൯൦൬-ൽ നാരായണദാസ് ജിക്കു സന്ന്യാസം ലഭിക്കയും, അദ്ദേഹം രാമനുമായി വേർതിരിഞ്ഞു്

കാവിവസ്ത്രം ധരിച്ചുകൊണ്ടു ദേശംപ്രതി സഞ്ചരിക്കാൻ ആരംഭി ക്കയുംചെയ്തു. എന്നാൽ കേവലം നാലുമാസം ഇങ്ങിനെ സഞ്ചരിച്ചുംവെച്ച് ൧൯൦൨-ജൂൺ മാസത്തിൽ അദ്ദേഹം വീണ്ടും രാമതീൎത്ഥന്റെ അടുത്തു പൎവ്വതങ്ങളിലേയ്ക്കുചെന്നുചേൎന്നു.

ടെഹ്രിമഹാരാജാവുമായിട്ടുള്ള സമാഗമം.

൧൯൦൨-മെയ്മാസത്തിൽ സ്വാമി രാമൻ ടെഹ്രിപൎവ്വതത്തിൽ പോയിരുന്നപ്പോൾ ആഗ്രായിലെ പെൻഷൻജഡ്ജി റായി ബഹദൂർ ലാലാ ബൈജനാഥ് ബീ. ഏ. യും അദ്ദേഹത്തിന്റെകൂടെ ഉണ്ടായിരുന്നു. ടെഹ്രിയിൽനിന്നു ഡറാഡൂണിലേക്കുള്ള വഴിയിൽ ഏകദേശം പതിനൊന്നുമൈൽ ദൂരത്തിൽ കൌഡിയാചട്ടി എന്നു പേരുള്ള ഒരു താവളസ്ഥാനം ഉണ്ട്. അവിടെ വിശാലമായ ഒരു ദുൎഗ്ഗത്തിനു തുല്യമായ ഒരു പുരാതന പ്രാസാദമുണ്ട്. അതു ജീൎണ്ണിച്ചുവീണുകിടന്നിരുന്നു. അതിന്റെ നാലുവശത്തും വിസ്തീൎണ്ണമായ മൈതാനവും, വിവിധതരത്തിലുള്ള സുരഭിലപുഷ്പങ്ങളാൽ അലംകൃതമായ ഗഹനവനങ്ങളും ഉണ്ട്. ഈ രമണീയസ്ഥലത്തു പ്രകൃതീദേവി പുഷ്പതരുപരമ്പരകളാൽ ആവൃതയായി ലജ്ജിതമനസ്കയായ ഒരു മുഗ്ദ്ധനായികയെപോലെ രാമചക്രവൎത്തിയെ പ്രതീക്ഷിച്ചുകൊണ്ടിരിക്കയായിരുന്നു. രാമനും അവിടെ തന്റെ ആസനം സജ്ജീകരിച്ചു പാൎപ്പാക്കി.

വൈസറോയിയെ സന്ദൎശിക്കാൻ ഡറാഡൂണിൽ പോയിട്ടു വന്ന ടെഹ്രിയിലെ മഹാരാജാവു് യദൃച്ഛയാ ആ വഴിക്കു പ്രത്യക്ഷപ്പെടുകയും, അതേ താവളത്തിൽ തങ്ങുകയുംചെയ്തു. രാമചക്രവൎത്തിയുടെ ആഗമനവാൎത്ത അറിഞ്ഞു് മഹാരാജാവു് അദ്ദേഹത്തെ ദൎശിക്കാൻ അത്യന്തം ഉൽക്കണ്ഠ പ്രകടിപ്പിച്ചു. തന്റെ മന്ത്രിമുഖേന ദൎശനത്തിനുള്ള അപേക്ഷ അദ്ദേഹം രാമനെ അറിയിച്ചു. രാമൻ മന്ത്രിയോടുകൂടി പുറപ്പെട്ടു. സ്വാഗതം ചെയ്വാൻ മാൎഗ്ഗമദ്ധ്യേ വന്നു നിന്നിരുന്ന മഹാരാജാവു് രാമനെ തന്റെ കൂടാരത്തിലേയ്ക്കു നയിച്ചു. അദ്ദേഹം വലിയ വിദ്വാനായിരുന്നു. എന്നാൽ ഹൃദയത്തിൽ ഹെർബർട്ടു് സ്പെൻസറിന്റെ അജ്ഞേയവാദം (Agnosticism) കടന്നുകൂടുകയും, തന്മൂലം ഒരജ്ഞാനവാദിയെന്നു പ്രസിദ്ധി നേടുകയും ചെയ്തിരുന്നു. രാമചക്രവൎത്തി അവിടെ ചെന്നപ്പോൾതന്നെ ഒരു വലിയ ഡർബാർ തയ്യാർ ചെയ്യപ്പെട്ടു. മഹാരാജാവു ഈശ്വരാസ്തിത്വസംബന്ധമായ പ്രശ്നം അവതരിപ്പിച്ചു. നാനായുക്തിപ്രമാണങ്ങൾ പ്രയോഗിച്ചു് പകൽ രണ്ടുമണിമുതൽ അഞ്ചുമണിവ

രെയും—മൂന്നുമുഴമണിക്കൂർനേരം—ഒരു പ്രഭാഷണം നടന്നു. ഈശ്വരന്റെ അസ്തിത്വം പ്രത്യക്ഷത്തിൽ സ്ഥാപിച്ചു കാണിപ്പാൻ രാമൻ ചെയ്ത പ്രസ്താവും, ഈ സൽസംഗവും മൂലം മഹാരാജാവിന്റെ ഹൃദയത്തിൽ വലിയ പ്രഭാവം പതിയുകയും, അദ്ദേഹം അത്യന്തം വിനീതഭാവത്തിലും, ശ്രദ്ധാപൂർവ്വമായും സ്വാമിനോടു ഇങ്ങിനെ പ്രാർത്ഥിക്കയുംചെയ്തു:—"മനസ്സിൽനിന്നു വളരെ സംശയങ്ങൾ നീങ്ങിക്കഴിഞ്ഞു. എന്നാൽ രാമമഹാരാജ് ടെഹ്രിയിലോ, പ്രതാപ്നഗരത്തിലോ കൃപാപൂർവ്വം വരുകയും, ഇത്തരം സൽസംഗത്തിനുള്ള സന്ദർഭം മേലും ഉണ്ടാക്കിത്തരുകയും ചെയ്യണം. അപ്പോൾ സംശയങ്ങൾ അവശ്യം സകലതും നശിച്ചുപോകും."

## വിദേശഗമനം

രാമൻ കുറെനാൾ ടെഹ്രിയിൽ പോയി താമസിച്ചു. തദനന്തരം അദ്ദേഹം അവിടെനിന്നു പ്രതാപ് നഗരത്തിൽ പോയി. ഈ സ്ഥലം പർവ്വതത്തിന്റെ ഉച്ചത്തിലാണ്. ഇതു് ടെഹ്രിമഹാരാജാവിന്റെ പിതാമഹൻ ശ്രീ പ്രതാപ്ഷാ തന്റെ വേനൽകാലവസതിയായി നിർമ്മിച്ചതാണ്. ടെഹ്രിമഹാരാജാവും അവിടെ ചെന്നിരുന്നു. ഇക്കാലത്തു് വാരംപ്രതി ആ രാജാവു് സ്വാമിയുടെ അടുത്തുപോകയും, അത്യുത്സാഹപുരസ്സരം സൽസംഗം ചെയ്കയും പതിവായിരുന്നു. ൧൯൦൨ ജൂലായി മാസത്തിൽ രാജാവു് ഏതോ ഒരിംഗ്ലീഷുപത്രത്തിൽ ഈ വാർത്ത വായിച്ചു:—"ചിക്കാഗോ നഗരത്തിൽവെച്ചു നടന്നതുപോലെ ജപ്പാനിൽവെച്ചു വിശ്വത്തിലെ സകല മതങ്ങളുടെയും പ്രതിനിധികളുടെ ഒരു ധർമ്മമഹാസമ്മേളനം നടക്കുന്നതാണ്. അതിനെപ്പറ്റി ഭാരതവർഷത്തിലെ സകലമതങ്ങളിലെയും വിദ്വാന്മാരെ അറിയിച്ചിട്ടുണ്ടു്." മഹാരാജാവു് ആ പത്രവും എടുത്തുകൊണ്ടു് താൻതന്നെ സ്വാമിയുടെ അടുത്തുപോകുകയും, ആ കോൺഫറൻസിൽ സമ്മേളിക്കാൻ അദ്ദേഹത്തോടു അഭ്യർത്ഥിക്കയും ചെയ്തു. രാമൻ അതു സ്വീകരിക്കയാൽ മഹാരാജാവു് ഉടനെ കമ്പി അടിപ്പിച്ചു് തോമ്മസ് കുക്ക് അൻഡ് കമ്പനിമുഖേന അദ്ദേഹത്തിന്റെ യാത്രയ്ക്കായി കപ്പൽക്കൂലി മുതലായതിനു ൧൦൦൦ ഉറുപ്പിക അയച്ചു് സകല ഏർപ്പാടുകളും സ്വമേധയാ ചെയ്യിച്ചു. യാത്ര പുറപ്പെടാനായി സ്വാമി ടെഹ്രിയിൽനിന്നു ലക്നൌവിലും, ആഗ്രാ മുതലായ സ്ഥലങ്ങളിലും ഒന്നു ചുററിയുംവെച്ചു് തന്റെ സുഹൃത്തുക്കളെ മായി കണ്ടുപിരിഞ്ഞു് കൽക്കത്തായിലേയ്ക്കു

പോയി. അവിടെച്ചെന്നു് തന്റെകൂടെ പോകാൻവേണ്ടി നാരായണസ്വാമിയെക്കൂടി കൽക്കത്തായിലേയ്ക്കു വിളിപ്പിക്കയും, ൧൯൦൨ ആഗസ്റ്റ് ൨൯-ാംനു- ജോർഡൺ കമ്പനിക്കാരുടെ കുമൈസെൻ എന്ന കപ്പലിൽ കയറി ജപ്പാനിലേയ്ക്കു സഞ്ചാരം തുടങ്ങുകയും ചെയ്തു. മാൎഗ്ഗമദ്ധ്യേ ഹോങ്ങ്‌കോങ്ങ്‌ മുതലായ തുറമുഖങ്ങളിൽ ഇറങ്ങി ചില പ്രസംഗങ്ങൾകൊണ്ടു ജനങ്ങളെ മുഗ്ദ്ധരാക്കിയതിനുശേഷം ഒക്ടോബർ ആദ്യവാരത്തിൽ സ്വാമി ജപ്പാനിലെ യൂക്കോഹാമാ എന്ന വലിയ തുറമുഖത്തിൽ എത്തി. ഈ ജലയാത്രക്കാലത്തു് അദ്ദേഹത്തിന്റെ ഹൃദയത്തിൽ ഉണ്ടായ ഗദ്ഗദദശയെ ഒരു സമുജ്ജ്വലരൂപത്തിൽ താഴെക്കാണുന്ന കവിതയിൽ അദ്ദേഹം വൎണ്ണിച്ചിരിക്കുന്നു:—

പല്ലവി

രാമ നീയെന്നിലും, രാമനിൽ ഞാനുമായ്
ഭൂമയിലൊന്നായി ചേൎന്നില്ലേ
അത്യത്ഭുതകരം സഞ്ചാരമിന്നിതെ-
ന്തത്യന്തം നിസ്തുലം മഞ്ജുളമേ? —രാമനീ
ഞാഷ്ടകളൊക്കെയും ജാജ്വല്യമാനങ്ങൾ
ആശ്ചര്യധാമങ്ങളെന്തീവിധം? —രാമനീ
സൌന്ദര്യപ്രേമങ്ങൾക്കൊക്കെയുറവ ഞാൻ
എന്നിൽ രഹസ്യങ്ങൾ—പ്രേമം, മോക്ഷം
എന്നിവയ്ക്കുള്ളിൽ ഗൂഢതത്വദർശനാകാംക്ഷി-
യൊന്നായി നിക്ഷിപ്തമായ് കിടപ്പൂ. —രാമനീ
ഞാനെന്റെ രൂപത്തെ പ്രേമിച്ചു മഗ്നനായ്
താനേവസിക്കുന്നു പ്രീതിപൂൎവ്വം —രാമനീ
കാലമോ രാമന്റെ കണ്ണാടിമാത്രമാം,
കോലങ്ങളിലെല്ലാം ജാതനവൻ
തത്വത്തിൻ ദൃഷ്ടിയിൽ കൂടി നോക്കീടുമ്പോൾ
സത്യമായ് ദർശിക്കാം വസ്തുതത്വം. —രാമനീ
നാനാവൎണ്ണങ്ങളിലായവനൊന്നോടു
ലീനനായ് മേവുന്നു വേർവിടാതെ,
സൂനവും സൌരഭ്യപൂരവും സമ്മേളി-
ച്ചൂനംകലരാതെ ശോഭിക്കുംപോൽ, —രാമനീ
വിസ്തൃതവാരിധി ബുദ്ബുദജാലത്തോ-
ടൊത്തുസുഖകേളിചെയ്തീടുംപോൽ. —രാമനീ
തൽപരമാനന്ദവിസ്മയമഗ്നൻഞാൻ
ജല്പിപ്പാനെന്തുള്ള യുക്തിവാദേ?
വാതിലിൽത്തൂങ്ങുന്നകർട്ടൻ ഞാനെന്തിനു
ഹാ! തിരിഞ്ഞങ്ങോട്ടുനോക്കിടേണ്ടു?
സൎവ്വപദാർത്ഥവുമിധ്വനിയൊന്നുതാൻ
തീവ്രമായിസ്സദാഘോഷിക്കുന്നു! —രാമനീ
എന്നുടെമാനസനായകനെൻമനം
തന്നിലേവാഴുന്നു സ്വൈരമായി;

കണ്ണാടിസൃഷ്ടിച്ച പൂരുഷൻതാൻസ്വയം
കണ്ണാടിയിൽതന്നെ വാണിടുന്നു!
എന്താണിതാശ്ചര്യം? എന്തൊരുവിസ്മയം?
ഹന്ത! നിനച്ചാലിതെപ്രകാരം? —രാമനി
വീട്ടുപേക്ഷിച്ചാലതു പുറത്തേ വെറും
തോടാണ്; രാമനും ഞാനുമതിൽ
ഇല്ലാതെകണ്ടാണിരുന്നതു്, ചുറ്റിലും
നല്ലോണംനോക്കവെ ബോധംവന്നു- —രാമനി
ജ്ജ്വലാസന്ദർശനം സാന്ദ്രംവിളങ്ങുന്നു,
വിദ്യുൽപ്രണീതമാമഗ്നിശൈലം
തന്നെ ഹൃദയസ്ഥലമത്ര, ഹൃത്തിതാ!
സ്പന്ദിച്ചുറക്കെവിളിച്ചീടുന്നു. —ര മനി
നോക്കൂ! നദീതലേകപ്പലും, കപ്പലിൽ
നില്ക്കുന്നകണ്ടോ? നദിയുമിപ്പോൾ!
കപ്പലാണീയുടൽ, രാമൻ നദിതന്നെ
ശില്പമിക്കാഴ്ചയെ കണ്ടുകൊൾവിൻ!" —രാമനീ

## രാമതീർത്ഥൻ ജപ്പാനിൽ.

ഏതെങ്കിലും വലിയ കപ്പലുകൾ അവിടെ ചെല്ലുമ്പോൾ, അവയിലെ ഒന്നും രണ്ടും ക്ലാസ്സ്യാത്രക്കാരുടെ പേരുകളുംമററും വരവിനു ഒരുദിവസംമുമ്പുകൂട്ടി ആ തുറമുഖത്തിലെ വൃത്താന്തപത്രങ്ങളിൽ പ്രസിദ്ധീകരിക്കുന്ന ഒരുപതിവു് വിദേശങ്ങളിൽഉണ്ടു്. അതിനാൽ കപ്പൽ ജപ്പാനിൽ അടുത്തപ്പോൾതന്നെ ഒരു ഇൻഡ്യൻ, സിന്ധുനാട്ടുകാരൻ വണിക്ശ്രേഷ്ഠനായ സേട്ടു് വസിയാമൽ ആസുമൽ എന്ന ആളിൻെറ രണ്ടു ഭൃത്യന്മാർ കപ്പലിൽവന്നു് സ്വാമിയെ സ്വീകരിച്ചിറക്കി അവരുടെ വാണിജ്യശാലയിൽ കൊണ്ടുപോയി. ഒരുവാരകാലം അവിടെത്തന്നെ അദ്ദേഹം കഴിച്ചുകൂട്ടി. എന്നാൽ സാർവ്വലൌകികധർമ്മമഹാസമ്മേളനത്തിനാണു് സ്വാമി അയക്കപ്പെട്ടതെന്നു അറിഞ്ഞുഉടനെ അവിടുത്തുകാർ അത്യന്തം വിസ്മിതരായി. എന്തുകൊണ്ടെന്നാൽ ആ കൂട്ടർ അങ്ങിനെയൊരു സമ്മേളനത്തിൻെറ വിവരം യാതൊന്നും അറിഞ്ഞിരുന്നില്ല. ഇങ്ങിനെ യൂക്കോഹാമായിൽനിന്നു മതസമ്മേളനവിവരം യാതൊന്നുംലഭിക്കാഞ്ഞതിനാൽ, ജപ്പാൻെറ രാജധാനിയായ ടോക്കിയോവിൽ പ്രസ്തുതവിഷയം അന്വേഷിക്കുന്നതു് ഉചിതമാണെന്നു അവക്കുതോന്നി. തന്മൂലം സേട്ടുജിയുടെ ഒരു ബുദ്ധിമാനായ ഉദ്യോഗസ്ഥനോടുകൂടി സ്വാമി ടോക്കിയോവിൽ പോകയും, അവിടെ ഒരു വിദ്യാത്ഥിയായിരുന്ന ഭാരതീയൻ പൂർണ്ണസിംഗിൻെറ വസതിയിൽ എത്തുകയുംചെയ്തു. തൻെറ ജന്മദേശമായ പാഞ്ചാബിൽനിന്നു് രണ്ടു തേജസ്വികളായ യുവസന്ന്യാ

സിമാൻ തൻെറ ഗൃഹത്തിൽവന്നു കണ്ടതിനാൽ പൂൎണ്ണസിംഹൻ (അഥവാ പൂരണസിംഗ്) വളരെ ആനന്ദവിഹ്വലനായി എന്നാൽ മേല്പറഞ്ഞ സമ്മേളനത്തെപ്പററി സ്വാമി രാമൻചോദിച്ചപ്പോൾ ഏതോ ഒരു ഫലിതക്കാരൻ കളവായി ഈ വാൎത്ത ഇൻഡ്യൻ പത്രങ്ങളിൽ പ്രസിദ്ധം ചെയ്തതാണെന്നു അറിവുകിട്ടി. ഇതിൻെറ സത്യാവസ്ഥ അറിഞ്ഞപ്പോൾ സ്വാമിജി കമ്പിയടിച്ചു് ആ വാൎത്തയുടെ അടിസ്ഥാനരാഹിത്യത്തെപ്പററി ഇൻഡ്യൻ പേപ്പറുകളിൽ പരസ്യം ചെയ്യിച്ചു.

അക്കാലത്തു് ടോക്കിയോവിൽ ഭാരതീയനായ പ്രഫസ്സർ ഹരത്രേയുടെ സൎക്കസ്സ്സംഘം അതിൻെറ അത്ഭുതക്രിയകളെ പ്രദൎശിപ്പിച്ചുകൊണ്ടിരിക്കയും, ആ പ്രഫസ്സരുടെ ഉത്സാഹത്താൽ നേപ്പാളം, പഞ്ചാബു്, യു. പി. എന്നീ ഇൻഡ്യൻ പ്രദേശങ്ങളിൽ നിന്നുവന്നിരുന്ന ഭാരതീയവിദ്യാൎത്ഥികൾക്കായി, അനേകം ഭാരതപ്രേമികളായ ജപ്പാൻ സഹോദരന്മാരുടെ സഹായത്തോടെ, ഒരു "ഇൻഡോ-ജാപ്പനീസ് ക്ലബ്ബ്" സ്ഥാപിച്ചുനടത്തപ്പെട്ടുകയും ചെയ്തുകൊണ്ടിരിക്കയായിരുന്നു. ഈ സ്ഥാപനത്തിൻെറ ലക്ഷ്യം ഭാരതീയയുവാക്കന്മാരെ ജപ്പാനിലേയ്ക്കു വിളിച്ചുവരുത്തി പഠിപ്പിക്കയും, വിദ്യാൎത്ഥികൾ തമ്മിൽ സ്വദേശസാഹോദൎയ്യം പുലൎത്തി പരസ്പരം സഹായികളായി ജീവിക്കാൻ അവരെ പരിചയപ്പെടുത്തുകയും ചെയ്യണമെന്നുള്ളതായിരുന്നു. ഈ നൂതനക്ലബ്ബിൽ രാമചക്രവൎത്തി അനേകം പ്രസംഗങ്ങൾചെയ്തു. തന്മൂലം വിദ്യാൎത്ഥികളിൽ ഒരു നവജീവൻ പ്രചരിപ്പിക്കയുണ്ടായി. തദനന്തരം ടോക്കിയോവിലെ ഉന്നതവാണിജ്യകോളേജിൽവെച്ചു് "വിജയത്തിൻെറ രഹസ്യം" എന്ന വിഷയത്തെ അധികരിച്ചു് സ്വാമിജി അതിയുക്തിപൂൎണ്ണമായ ഒരു പ്രസംഗംചെയ്തു. അതുമൂലം ജപ്പാൻ വിദ്യാൎത്ഥികളുടെയും, പ്രഫസ്സറന്മാരുടെയും ഹൃദയങ്ങളിൽ അദ്ദേഹത്തിൽനിന്നു് അതിവിലക്ഷണമായ ഒരു പ്രഭാവം മുദ്രിതമായി. ഈ പ്രസംഗങ്ങളുടെയെല്ലാം സംക്ഷിപ്തക്കുറിപ്പുകൾ നാരായണസ്വാമി എഴുതി എടുക്കയും, പൂൎണ്ണസിംഹൻ അവയെ തൻെറ ഓജസ്വിനിയായ ഭാഷയിൽ, രാമൻെറ വാക്കുകളിൽതന്നെ, വികസിതരൂപത്തിലാക്കിക്കൊടുക്കയുംചെയ്തു. സ്വാമി ഇതുകണ്ടു പ്രസന്നനായി പൂൎണ്ണസിംഹനെ പ്രേമനിൎഭരദൃഷ്ട്യാനോക്കി സംഭാഷണംചെയ്തപ്പോൾ അയാൾ ഭാസുരഭാവിയുള്ള ഒരു യുവാവാണെന്നും, ഹെർബർട്ട് സ്പെൻസരുടെ മതത്തെ സ്വീകരിച്ചവനും, യഥാൎത്ഥാനന്ദത്തിനാൎത്തിയുള്ളവനും ആണെന്നും അറിയപ്പെട്ടു.

ജീവിതത്തിൽ തന്റെ കർത്തവ്യം എന്താണെന്നു പൂർണ്ണസിംഹൻ സ്വാമിയോടു പല പ്രാവശ്യം ചോദിച്ചു. തന്റെ അന്തരാത്മാവിനോടന്വേഷിക്കാൻ സ്വാമി നിർദ്ദേശിക്കയും, അതിനെ അനുസരിപ്പാൻ ഗുണദോഷിക്കയുംചെയ്തു. വീണ്ടും പ്രശ്നം ആവർത്തിക്കപ്പെട്ടപ്പോൾ, "സന്യാസം സ്വീകരിച്ചു മനുഷ്യസേവ ചെയ്യാൻ" അദ്ദേഹം ആ മനുഷ്യനോടുപദേശിച്ചു.*

## രാമചക്രവർത്തി അമേരിക്കായിൽ

യൂറോപ്പു്, ആഫ്രിക്കാ, സിലോൺ, ബർമ്മാ മുതലായ പ്രദേശങ്ങളിൽ ധർമ്മപ്രചാരം ചെയ്യാൻ ആജ്ഞകൊടുത്തു് നാരായണസ്വാമികളെ അയച്ചിട്ടു് കുറച്ചുനാൾക്കുശേഷം സ്വാമി രാമതീർത്ഥൻ പ്രൊഫസ്സർ മൈത്രേയോടുകൂടി അമേരിക്കായ്ക്കു പുറപ്പെട്ടു. അവിടെ എത്തിയതിനുശേഷം അദ്ദേഹം ചെയ്ത ജോലികളുടെ വിവരം ഈ ചെറുലേഖനത്തിൽ എഴുതുക അസംഭവ്യമാണു്. സംക്ഷേപിച്ചു് ഇങ്ങിനെ പറയാം. കുറച്ചുനാൾ പ്രൊഫസ്സർ മൈത്രേയുടെകൂടി അവിടെ ചുറ്റിക്കറങ്ങുകയും, പ്രസംഗങ്ങൾ ചെയ്കയുംചെയ്തു. എന്നാൽ സ്യാട്ടിൽറാഷ് എന്ന നഗരത്തിൽ കുറെ കഴിച്ചിട്ടു്, അവിടുത്തെ ഗുണപൂർണ്ണരായ അമേരിക്കൻ ജനങ്ങൾ അദ്ദേഹത്തെ പ്രൊഫസ്സർ മൈത്രേയിൽനിന്നു വേർപെടുത്തുകയാൽ, വളരെക്കാലം സ്വാമി ഒരു സഹൃദയസജ്ജനമായ ഡാക്ടർ ആൽബർട്ടു് ഹില്ലർ എന്ന ആളിന്റെകൂടെ സാൻഫ്രാൻസിസ്കോയിൽ താമസിച്ചു. ഈ പട്ടണം കാലിഫോർണിയായിലെ സുപ്രസിദ്ധനഗരവും, തുറമുഖവും അത്രെ. മേല്പറഞ്ഞ ഡോക്ടർ മഹാശയൻ അതിശ്രദ്ധാപൂർവ്വം ഒന്നരവർഷക്കാലം സ്വാമിയെ തന്റെ കൂടെ പാർപ്പിക്കയും, ഒരു ബംഗ്ലാവു് അദ്ദേഹത്തിനായി വേർതിരിച്ചുകൊടുക്കയും

---

*രാമൻ അമേരിക്കായിൽ പോയതിനുശേഷം പൂർണ്ണസിംഹൻ സന്യാസം വരിച്ചു് ജപ്പാൻ യോഗികളെപ്പോലെ വർഷംമുഴുവൻ ആ നഗരം ചുറ്റിത്തിരിഞ്ഞു വേദാന്തപ്രചാരംചെയ്തു. ഇത്രമാത്രമല്ല, ജപ്പനീസ് യുവാക്കളിൽ വേദാന്തപ്രചാരം വരുത്താൻവേണ്ടി "ഗർജ്ജിക്കുന്ന പ്രഭാതം" (Thundering Dawn) എന്നു് ഒരു പത്രം പുറപ്പെടുവിക്കുകൂടി ഉണ്ടായി. ഒരുവർഷം കഴിഞ്ഞു് അദ്ദേഹം സ്വദേശത്തേയ്ക്കുമടങ്ങി. മാതാപിതാക്കന്മാർ കൽക്കത്തായിൽ വന്നു മകനെ കണ്ടപ്പോൾ അവന്റെ സന്യാസിവേഷംകണ്ടു സങ്കടപ്പെട്ടുകരഞ്ഞുപോയി. സ്വന്തഗൃഹത്തിൽ എത്തിയശേഷം പഞ്ചാബിൽവെച്ചു അവർ അദ്ദേഹത്തെ ഗുണദോഷിച്ചു പ്രേരിപ്പിച്ചു വീണ്ടും ഗൃഹസ്ഥനാക്കി. തദനന്തരം അദ്ദേഹം ഹാംഗ്ലൂളിയർ ഗവർമ്മെണ്ടിന്റെ വനംവകുപ്പിൽ കെമിക്കൽ അഡൈ്വസറുടെ ജോലിവഹിച്ചു. ഇപ്പോൾ (ഫൻസം) അദ്ദേഹം തിരിയെ സിക്കമതം അംഗീകരിച്ചു് സർദാർ പൂർണ്ണസിംഹനായി പ്രസിദ്ധിനേടിയിരിക്കുന്നു.

ചെയ്തു. അവിടെവെച്ച് സ്വാമിയുടെ ഉപദേശപ്രകാരം ജനങ്ങൾ പല സൊസൈററികളും സ്ഥാപിച്ചു. ദരിദ്രരായ ഭാരതീയ യുവാക്കന്മാൎക്ക വിദ്യാഭ്യാസത്തിന് അമേരിക്കായിൽ എല്ലാ വിധവുമുള്ള സഹായങ്ങൾ ചെയ്യുക എന്നതായിരുന്നു ഇവയുടെ ഉദ്ദേശ്യം. നിത്യം സൽസംഗലാഭത്തിനായി "സാധുസഹോദരസംഘം (Hermetic Brotherhood) എന്ന് ഒരു സ്ഥാപനമുണ്ടാക്കാൻ സ്വാമി ഉത്സാഹിച്ചു. അതിൽ അദ്ദേഹത്തിന്റെ ഉപദേശങ്ങളാണ് അധികതരമായി പ്രകടിതമായതു്. ഈ ഉപദേശങ്ങളാൽ രാമതീൎത്ഥന്റെ പ്രഭാവം ആ നാട്ടിൽ പ്രസരിക്കയും, അവിടുത്തെ പത്രങ്ങൾ അദ്ദേഹത്തിന്റെ ചിത്രവും കൊടുത്തു് "ജീവിക്കുന്ന യേശുക്രിസ്തു അമേരിക്കായിൽ വന്നിരിക്കുന്നു!" എന്ന ശീൎഷകത്തിൽ മുഖപ്രസംഗങ്ങൾ പ്രസിദ്ധപ്പെടുത്തുകയും, അദ്ദേഹത്തിന് ഭൂരിഭൂരിപ്രശംസകൾ കൊടുക്കയും ചെയ്തു. അമേരിക്കായിൽ അദ്ദേഹത്തിനുണ്ടായ ഖ്യാതിയുടെ വലിപ്പംനിമിത്തം അക്കാലത്തെ അമേരിക്കൻപ്രസിഡണ്ടു് വന്ന് അദ്ദേഹത്തെ സന്ദൎശിക്കയും ഉണ്ടായി.

ന്യൂയോൎക്കിലെ ഒരു പത്രം ഇങ്ങിനെ എഴുതി:—"അമേരിക്കായിൽ വിചിത്രനായ ഒരു ഭാരതീയസന്യാസി വന്നിട്ടുണ്ടു്. അദ്ദേഹം തന്റെ മൂക്കുകണ്ണാടി ഒഴികെ മറെറാരു ലോഹധാതുക്കളെയും സ്പൎശിക്കയേ പതിവില്ല. തന്റെ പക്കൽ യാതൊരു ഭോജനസാമഗ്രികളും കരുതുന്നില്ല. സഞ്ചാരത്തിനു പുറപ്പെടുമ്പോൾ അദ്ദേഹം ഒരു സാധാരണവസ്ത്രം ധരിച്ച് വളരെ ദിവസങ്ങൾ അത്യന്തശീതളപ്രദേശങ്ങളിൽ ചരിച്ചുകൊണ്ടിരിക്കുന്നു. പ്രസംഗങ്ങൾ ചെയ്യുന്നകാലത്തു് ഒരുദിവസം അനേകം പ്രാവശ്യവും, ഓരോ തവണയും മൂന്നുമണിക്കൂർ ദീൎഗ്ഘമായും പ്രഭാഷണം ചെയ്തുകൊണ്ടിരിക്കുന്നു. അദ്ദേഹത്തിന്റെ മനോജ്ഞമായ രൂപം ബഹുകാന്തിമത്താണു്."

അമേരിക്കായിലെ "The Great Pacific Rail Road Company"യുടെ മാനേജർ ഇങ്ങിനെ എഴുതിയിരുന്നു:—"ഭാരതീയതത്വജ്ഞാനിയായ രാമന്റെ അപ്രതിരോധ്യമായ ചിരിയും, മന്ദഹാസവും മനസ്സിനെ മോഹാവിഷ്ടമാക്കുന്നു."

സെൻറ്ലൂയിസ്സ് എന്ന നഗരത്തിലെ ധാൎമ്മികസഭയിൽ സംബന്ധിച്ച അവിടുത്തെ ഒരു പ്രാദേശികപത്രകാരൻ ഇപ്രകാരം എഴുതി:—"ഈ സഭാസമാരോഹത്തിൽ സവിശേഷമായ ഒരു കാൎയ്യം സ്വാമി രാമന്റെ പ്രഫുല്ലമായ മുഖമണ്ഡലം ആയി

രുന്നു. അദ്ദേഹം ഒരു ഭാരതീയതത്വജ്ഞാനിയും, നമ്മൾക്കു ജ്ഞാനം പ്രദാനംചെയ്യാൻ വന്നിരിക്കുന്ന ആളും ആണു്." ഇങ്ങിനെ അസംഖ്യം ലേഖകന്മാർ അമേരിക്കൻ വൃത്താന്തപത്രങ്ങളിൽ ലേഖനങ്ങൾ എഴുതി പ്രസിദ്ധീകരിച്ചു. രാമന്റെ സന്ദർശകന്മാർക്കു അതിമഹനീയമായ പ്രഭാവം അനുഭവപ്പെട്ടിരുന്നു. അതിനാൽ അമേരിക്കായിലെ ഒരു നാസ്തികസമാജത്തിന്റെ പ്രസിഡണ്ടും, മഹാവിദുഷിയും ആയ ഒരു സ്ത്രീരത്നം ഒരിക്കൽ രാമനോടു വാഗ്വാദം ചെയ്യാൻവേണ്ടിച്ചെന്നു. രാമചക്രവർത്തി അപ്പോൾ സമാധിചെയ്തുകൊണ്ടിരുന്നു. അദ്ദേഹം സമാധിയിൽനിന്നു് ഉണരുന്നതുവരെ ആ നിരീശ്വരവാദിനിയായ പണ്ഡിത നിശ്ശബ്ദം അദ്ദേഹത്തെത്തന്നെ നോക്കിക്കൊണ്ടിരുന്നു. സമാധിയിൽനിന്നുണരവേ സ്വാമി അവരുടെ നേരെ നോക്കി അവരുടെ ഇംഗിതം പറയാൻ സങ്കേതം കാണിച്ചു. വാദപ്രതിവാദത്തിനു തയ്യാറായി തിളച്ചുകൊണ്ടിരുന്ന ആ മഹിളയുടെ അഹങ്കാരം പെട്ടന്നു ശിഥിലമായി അവർ ഇങ്ങിനെ വിളിച്ചുപറഞ്ഞു:—"എന്റെ ദൈവമേ! (My Lord!) ഞാൻ ഒരു നാസ്തികയല്ല. അവിടുത്തെ കണ്ടതുകൊണ്ടുമാത്രം എന്റെ സകല സന്ദേഹങ്ങളും ദൂരെപ്പോയിരിക്കുന്നു." മിസ്സസ്സ് വെൽമാൻ ഹൃദയാലുവായ ഒരമേരിക്കൻ സാധ്വി ആയിരുന്നു. അവർ രാമന്റെ "ഓം, ഓം" എന്ന ഹൃദയഹാരിണിയായ ധ്വനികേട്ടിട്ടു് അത്യന്തം പുളകിതഗാത്രി ആയി തന്റെ പാശ്ചാത്യവസ്ത്രങ്ങളെ കീറിയെറിഞ്ഞു് ഒരു സന്യാസിനിയായിത്തീരുകയും, ഭാരതീയസന്യാസിനിമാരെപ്പോലെ പണമൊന്നും കൂടാതെ നഗരങ്ങളിൽ അലഞ്ഞുതിരിയുകയും ചെയ്തു. ഈ രാമപ്രേമമത്താനന്ദയായിനിയായ യോഗിനി ഇൻഡ്യായിലും വരുകയും, രാമന്റെ ജന്മസ്ഥലം സന്ദർശിക്കാൻ മുരളീവാലാഗ്രാമത്തിൽ പോകുകയും ചെയ്തിട്ടുണ്ടു്. ആ ചെറുഗ്രാമത്തിൽ എത്തിയപ്പോൾ അവർ ഹർഷാതിരേകംകൊണ്ടു ഗദ്ഗദപൂർണ്ണയായിപ്പോയി. ഇവരെ കൂടാതെ വേറെ അനേകം സ്ത്രീകളും ഭാരതത്തിൽവന്നു് രാമന്റെ ജനനസ്ഥലം കാണ്മാൻ അഭിലാഷം പ്രകടിപ്പിക്കയും, വന്നുകൊണ്ടിരിക്കയും ചെയ്തിരുന്നു. "In Woods of God realisation" എന്ന പേരിൽ അനേകം ഭാഗങ്ങളിലായി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള സ്വാമിയുടെ ഇംഗ്ലീഷുപ്രസംഗങ്ങൾ വായിച്ചുനോക്കുമ്പോൾ ഈ സംഗതിയും, അമേരിക്കൻ ജനതയുടെ പരിഷ്കാരരീതിയും, അവരുടെ അകൃത്രിമരാമപ്രേമവും കൊണ്ടാണു് ആ പ്രസിദ്ധീക

രണം സാധ്യമായതെന്നുള്ളതും വ്യക്തമാകുന്നതാണ്. അദ്ദേഹത്തിന്റെ അമേരിക്കൻ പ്രസംഗങ്ങളെ അവർ ചുരുക്കെഴുത്തുരൂപത്തിൽ കുറിച്ചെടുക്കയും, പിന്നീട് വിസ്തൃതരൂപത്തിൽ ടൈപ്പു ചെയ്യിച്ച് അവയുടെ നാലഞ്ചു പ്രതികൾ എടുത്ത് ഒന്നു രണ്ടെണ്ണം രാമനെ കാണിച്ച് അദ്ദേഹത്തിനു കൊടുക്കയും ശേഷം ഉള്ളവ അവരുടെ ഉപയോഗത്തിനു സൂക്ഷിക്കയും ചെയ്തു വെന്നുള്ളതാണ് വസ്തുത. രാമനവ വാങ്ങി തന്റെ പുസ്തകക്കെട്ടിന്റെകൂടെച്ചേർത്തു വെച്ചിരുന്നു. ഇങ്ങിനെ ജനങ്ങൾ അദ്ദേഹത്തിനുകൊടുക്കയും, അദ്ദേഹം പുസ്തകമഞ്ജൂഷയിൽ സൂക്ഷിക്കയും ചെയ്തിരുന്ന പ്രസംഗങ്ങളെതന്നെയാണ് അച്ചടിപ്പിച്ചിട്ടുള്ളത്. എത്രയെണ്ണം എഴുതാതെയും, നഷ്ടപ്പെട്ടും പോയിട്ടുണ്ടെന്നുള്ളത് ആക്കന്വേഷിക്കാൻ കഴിയും? സ്വാമി രാമൻ തന്റെ പരമഹംസവൃത്തിയ്ക്കനുസരിച്ച് ഒരിക്കലും തന്റെ പ്രസംഗവിഷയങ്ങൾ രേഖപ്പെടുത്തുകയോ, ഡയറി എഴുതിവെക്കയോ ചെയ്യാൻ ശ്രമിച്ചില്ല. അമേരിക്കായിലെ ശതശതങ്ങളായ പത്രങ്ങൾ അതാതു സമയം അദ്ദേഹത്തെപ്പററി എഴുതിയ പ്രശംസാലേഖനങ്ങളെ വെട്ടിയെടുത്ത് അദ്ദേഹത്തിനു സമപ്പിക്കപ്പെട്ടതുകൂടി താൻ സാക്ഷ്യമെണ്ടോ എന്ന നദിയിൽ എറിയുകയാണ് ചെയ്തത്. സ്വാമി തനിയേ ഇരുന്ന സ്ഥാനങ്ങളുടെയോ, അദ്ദേഹത്തിന്റെ ശൃംഖലിതജീവിതചര്യകളുടെയോ വിവരങ്ങൾ ശരിയായി ലഭിച്ചിട്ടില്ല. അദ്ദേഹം ഏകാന്തവാസത്തിന്റെ വലിയ പക്ഷപാതി ആയിരുന്നല്ലൊ. മറെറാരാളിന്റെ സാന്നിധ്യം കൊണ്ടു മനുഷ്യന്റെ ഈശ്വരനിർഭരതചത്തിനു ഹാനിസംഭവിക്കുമെന്നാണ് അദ്ദേഹത്തിന്റെ പ്രസ്താവം. എന്തെന്നാൽ അവൻ അപ്പോഴം ആ അന്യന്റെ സഹായത്തെ അവലംബിക്കാനിടവന്നേയ്ക്കാമല്ലൊ.

### രാമചക്രവത്തി ഈജിപ്ററിൽ

അതങ്ങിനെയിരിക്കട്ടെ. അമേരിക്കായിൽ ബഹുലക്ഷം പവിത്രഹൃദയങ്ങളിൽ വേദാന്തഭാവം നിറച്ചതിനുശേഷം, ജിബ്രാൾട്ടർമാഗ്ഗം രാമൻ ഈജിപ്ററിൽ എത്തി. അവിടെ മുസ്സൽമാൻമാരുടെ സമ്മേളനത്തിൽ ഒരു മുസ്ലീംപള്ളിയിൽവെച്ച് പേഷ്യൻഭാഷയിൽ ഒരു ഗംഭീരവും, ചൈതന്യപൂണ്ണവും ആയ പ്രസംഗംചെയ്തു. തന്മൂലം തദ്ദേശീയരായ മുസൽമാന്മാർ അത്യന്തം പ്രസന്നരായി. അവിടുത്തെ സുപ്രസിദ്ധ അറബിപത്രമായ "അലഹാബി"ൽ രാമചക്രവത്തിയുടെ ആ പ്രഭാഷണത്തെപരാ

മശിച്ചു് എഴുതപ്പെടുകയും, 'ഹിന്ദുതത്വജ്ഞാനി' എന്ന ശീഷ്കത്തിൽ അതു് അച്ചടിക്കപ്പെടുകയുംചെയ്യുതായി കേട്ടിട്ടുണ്ടു്. ഇതുകൂടാതെ അദ്ദേഹം ഈജിപ്റ്ററിൽ വേറെ വല്ലകൃത്യവും ചെയ്തോ ഇല്ലയോ എന്നുപറവാൻ ഈ ലേഖകന്റെ പക്കൽ ഒരു വിവരവും ഇല്ല. ഇത്രമാത്രം പറയാനേ തരമുള്ളൂ. അതായതു്, സ്വാമിരാമൻ പോയിടത്തെല്ലാം ആ ദേശത്തിലെ ജനങ്ങൾ അദ്ദേഹത്തെ സ്വന്തംപോലെ പരിഗണിക്കയും, അദ്ദേഹത്തിനു് അനേകശതം ഭക്തന്മാർ ഉണ്ടാകയുംചെയ്യിട്ടുണ്ടു്.

സ്വദേശപ്രത്യാഗമനം.

ഇങ്ങിനെ വിദേശങ്ങളിൽ വേദാന്തത്തിന്റെ സിംഹനാദംമുഴക്കിയുംവെച്ചു് രാമതീത്ഥസ്വാമി രണ്ടരവഷംകഴിഞ്ഞു് ൧൯൦൪ ഡിസംബർ ൪-ാംതീയതി ബോംബേയിൽ വന്നിറങ്ങി. വിദേശയാത്രയ്ക്കുമുമ്പേതന്നെ ഭാരതവഷത്തിൽ അദ്ദേഹത്തിന്റെ കീത്തി പരന്നിരുന്നു. ഇവിടെ, അമ്മേരിക്കായിലുംമററും പോകയും, ഇംഗ്ലീഷ്പത്രങ്ങളിൽ അദ്ദേഹത്തെപ്പററി പരാമശനങ്ങൾ വദ്ധിക്കയുംചെയ്യുതിനാൽ ഭാരതത്തിന്റെ കണ്ണുകളെല്ലാം അദ്ദേഹത്തിന്റെ ശുഭാഗമനത്തെ പ്രതീക്ഷിച്ചുകൊണ്ടിരുന്നു. എല്ലാ സാമ്പ്രദായികന്മാരുടേയും വൃത്താന്തപത്രങ്ങൾ സ്വാമിയെ വളരെ പ്രേമപൂർവ്വം സ്വാഗതംചെയ്തു. അദ്ദേഹത്തിനെ കപ്പലിൽനിന്നു ഇറക്കിക്കൊണ്ടുവരാൻ തന്റെ അനേകം പ്രേമികൾ അതിൽ ചെന്നിരുന്നു. സ്വദേശത്തിൽവന്നതിനുമേൽ സ്വാമിയുടെ ആദ്യപ്രസംഗം ബോംബേയിൽവെച്ചായിരുന്നു. അവിടെനിന്നും അദ്ദേഹം പുറപ്പെട്ടു് ആഗ്രാ, മധുര, ലക്നൌ എന്നിവിടങ്ങളിൽ തന്റെ അനുഭവങ്ങളെ വണ്ണിച്ചു് ഉത്തേജനകരങ്ങളായ വചനങ്ങളാൽ ലോകരുടെ തൃഷ്ണയെ ശാന്തമാക്കിക്കൊണ്ടു പുഷ്കരരാജിൽ എത്തി. ഈ സകലസ്ഥലങ്ങളിലും അദ്ദേഹത്തിനു വലിയ ആഘോഷപൂർവ്വം സ്വാഗതമുണ്ടായി. സ്വാമിയുടെ ഉദാരചിന്താമാഹാത്മ്യത്താൽ ഈ സ്വാഗതത്തിൽ ആയ്യസമാജികളും, സനാതനധമ്മികളും, ബ്രഹ്മസമാജക്കാരും, സിക്കുകാരും, ക്രൂസ്ത്യാനികളും, മുസൽമാന്മാരും ഒരുപോലെ പങ്കെടുത്തിട്ടുണ്ടു്.

രാമചക്രവത്തിയുടെ ഉദാരഭാവം.

അമ്മേരിക്കായിൽനിന്നു മടങ്ങിവന്നതിൽപിന്നെ സ്വാമിജി മധുരയിൽ ചെന്നപ്പോൾ അദ്ദേഹത്തിന്റെ അനവധിഭക്തന്മാർ തൽപരാമർശകമായി ഇങ്ങിനെ ആഗ്രഹിച്ചു് വിവരം അദ്ദേ

ഹത്തെ ധരിപ്പിച്ചു:—"സ്വാമിജി! ഇനി അവിടുന്നു് ഏതെങ്കിലും പുതിയനാമത്തിൽ ഒരു സംഘടിതസ്ഥാപനം ഉണ്ടാക്കണം." ആ മഹാനുഭാവനാകട്ടെ അപ്പോൾ പറഞ്ഞ മറുപടി ഓരോദേശപ്രേമികളായ ഭാരതീയരും സ്വർണ്ണാക്ഷരങ്ങളിൽ അവരുടെ അന്തഃകരണങ്ങളിൽ രേഖപ്പെടുത്തിവെയ്ക്കേണ്ടതാണു്. ശ്രീ സ്വാമി മഹാരാജ് പറഞ്ഞതു് ഇപ്രകാരമാണു്:—

"ഭാരതവർഷത്തിൽ എത്ര സൊസൈററികളും, സമാജങ്ങളും, സ്ഥാപനങ്ങളും ഉണ്ടോ അവയെല്ലാം രാമൻേറതുതന്നെയാണു്; അവയിൽ എല്ലാത്തിലുംകൂടി രാമൻ പണിയെടുക്കും........." (കണ്ണുകൾ അടച്ചും, കൈകൾ നീട്ടിയും, പ്രേമം പ്രവഹിപ്പിച്ചും കൊണ്ടു്) "ക്രിസ്ത്യാനി, ആര്യൻ, സിക്കു്, ഹിന്ദു, പാഴ്സി, മുസൽമാൻ എന്നിവിധമുള്ള ജനങ്ങളെല്ലാം യാതൊന്നിൻെറ അംശങ്ങളും, അസ്ഥികളും, രക്തവും, മസ്തിഷ്കവും ആണോ, ഏതിഷ്ടദേവതയായ ഭാരതഭൂമിയുടെ അന്നവും ലവണവുംകൊണ്ടു സൃഷ്ടിക്കപ്പെട്ടവരാണോ, ആ ഭൂമിയുടെ സന്താനങ്ങളെല്ലാം എൻെറ സഹോദരങ്ങളാണു്. അതേ! അവരെല്ലാം സ്വയം ഞാൻ തന്നെയാണു്. പോകുവിൻ! രാമൻ അവരുടേതാണെന്നു അവരോടു പറയുവിൻ! രാമൻ അവരെയെല്ലാം അവൻെറ മാറിൽ ചേർത്താലിംഗനംചെയ്യുന്നു; അവൻെറ പ്രേമാലിംഗനത്തിൽനിന്നു ആരെയും വേറായി കരുതുന്നില്ല."

"ഞാൻ പ്രപഞ്ചത്തിൽ പ്രേമവർഷം പൊഴിച്ചുകൊണ്ടിരിക്കയും, സംസാരത്തിനു ആനന്ദാഭിഷേകം ചെയ്തുകൊണ്ടിരിക്കയും ചെയ്യും. ആരെങ്കിലും എന്നോടു വിരോധം പ്രകടിപ്പിക്കുന്നുവെങ്കിൽ ഞാൻ അവനെയും സ്വാഗതം ചെയ്യും."

"എന്തുകൊണ്ടെന്നാൽ ഞാൻ പ്രേമംവർഷിച്ചുകൊണ്ടിരിക്കുന്നു; സമസ്തസംഘങ്ങളും എൻെറയാണു; എന്തെന്നാൽ ഞാൻ പ്രേമത്തിൻെറ പ്രവാഹംകൊണ്ടുവരുന്നു; ഓരോ ഭിന്നഭിന്നപ്രത്യേകശക്തികളും എൻെറ ശക്തിതന്നെയാണു്. അതുകൾ വലുതോ, ചെറുതോ ആയിക്കൊള്ളട്ടെ! ഹാ! ഹാ! ഞാൻ പ്രേമം വർഷിച്ചുകൊണ്ടിരിക്കും."

ഇതുവെറും ശബ്ദസമൂഹംമാത്രമാണോ? അതോ അമോഘരത്നങ്ങളാൽ നിർമ്മിക്കപ്പെട്ട ഒരു മാലയാണോ? രാമചക്രവർത്തി മറെറാരിടത്തു് എഴുതിയിരിക്കുന്നു:—

"ഞാൻ രാജാധിരാജനായ രാമനാണു്. എൻെറ സിംഹാസനം നിങ്ങളുടെ ഹൃദയത്തിലാണു്. ഞാൻ വേദോപദേശങ്ങൾ

കൊട്ടത്തപ്പോഴം, കുരുക്ഷേത്രത്തിൽവെച്ചു ഗീത ചൊല്ലികേൾപ്പി
ച്ചപ്പോഴം, മെക്കായിലും, യരുശലേമിലുംവെച്ചു് ഞാൻ തന്നെ
എൻെറ സന്ദേശങ്ങൾ പ്രഖ്യാപിച്ചപ്പോഴം ജനങ്ങൾ എന്നെ
തെററിദ്ധരിച്ചു. ഞാൻ എൻെറ ശബ്ദം വീണ്ടും ഉയൎത്തികൊണ്ടി
രിക്കുന്നു. എൻെറ ശബ്ദം നിങ്ങളുടെ ശബ്ദം തന്നെയാണു്.
'തൽ ത്വം അസി,' 'തൽ ത്വം അസി,' 'തൽ ത്വം അസി!'.
ഇതിനെ തടുക്കാൻ കഴിയുന്ന ശക്തി മറെറാന്നുമില്ല."

ആഹാ! ഇതു നോക്കൂ! ഹിന്ദുക്കളുടെ അധഃപതനത്തിൻെറ കാരണം, കലഹത്തിൻെറമൂലം, അഭ്യുന്നതിക്കുതടസ്സം — ഇതുകൾക്കാധാരഭൂതമായ വൎണ്ണവ്യവസ്ഥയിൽ, *ഉദാത്തമനസ്കനായ രാമചക്രവൎത്തി എന്തൊരത്ഭുതമായ രീതിയിൽ ഒരു സാൎവ്വലൌകികവ്യവസ്ഥയുടെ രൂപംകൊടുത്തു കാണിക്കുന്നു! "ജീവിക്കുന്നവൻ ആരു്?" എന്ന തലക്കെട്ടിൽ എഴുതിയ ഒരു ലേഖനത്തിൽ അദ്ദേഹം പറയുന്നു:—

"പ്രകൃതിയിൽ ഖനിജം, വനസ്പതി, പ്രാണി, മനുഷ്യൻ എന്നിങ്ങനെ നാലുതരം സൃഷ്ടികൾ ഉള്ളതുപോലെതന്നെ നാലുതരം സ്വഭാവക്കാരായ മനുഷ്യരും ഉണ്ടു്. ഖനിജധാതുക്കളായ ലോഹാദികളെപ്പോലെ കേവലം നയനരഞ്ജകങ്ങളായ വിഭൂഷണങ്ങളുടെ വേലചെയ്യുന്ന, അകത്തു യാതൊരു ജീവനും, വിവരവും ഇല്ലാത്ത, അതായതു്, യാതൊരു ജീവിതലക്ഷ്യവുമില്ലാത്ത, ജീവിതത്തിൻെറ അതിൎത്തിവെറും ഭോഗവിലാസം മാത്രമായി നിൎത്തിയിരിക്കുന്ന, പരമധൎമ്മം സ്വാൎത്ഥപരായണത മാത്രമായി കരുതുന്ന, പരമപുരുഷാൎത്ഥം വാസനാജന്യമായ ഐഹികഭോഗം മാത്രമാക്കിവെച്ചിട്ടുള്ള ഒരു കൂട്ടം മനുഷ്യരുണ്ടു്. അവർ സ്വൎണ്ണം, വെള്ളി, ഇരുമ്പു്, രത്നം മുതലായ ജഡപദാൎത്ഥങ്ങളെപ്പോലെ,

* അധഃപതനകാരണം ഇതാണു്. വൎണ്ണവ്യവസ്ഥകാരണമാക്കി യുദ്ധം ക്ഷത്രിയരുടെ ധൎമ്മം മാത്രമാക്കി. അതിനാൽ വിദേശീയാക്രമണത്തിൽ അല്പസംഖ്യക്കാരായ ക്ഷത്രിയർ തോററപ്പോൾ ദേശംസമസ്തവും ആ പരാജയം സ്വീകരിച്ചു. കലഹത്തിൻെറ മൂലഹേതുവും ഇതിലുണ്ടു്. വൎണ്ണക്രമപ്രചാരംമൂലം ഇന്നു സകല ഹിന്ദുജാതിക്കാരും ഉച്ചവൎണ്ണപദവിക്കു് അവകാശവാദംചെയ്യുന്നു. ഒന്നു മറെറാന്നിനെ നിന്ദിക്കുന്നു. നീചവൎണ്ണങ്ങളിൽ ഇരിക്കാൻ ആൎക്കും പ്രിയമില്ലാതായിരിക്കുന്നു. അഭ്യുദയത്തിനു തടസ്സം എങ്ങിനെ വരുന്നു? ഹൃദയവും മസ്തിഷ്കവും ഉണ്ടെങ്കിലും ശൂദ്രവൎണ്ണഗതരെന്നു പരിഗണിക്കപ്പെടുന്ന, വലിയ സംഖ്യ ഉൾക്കൊള്ളുന്ന ജനതതിക്കു വിദ്യാഭ്യാസംകൊടുക്കുന്ന കാൎയ്യമേ ചിന്തയിലില്ലാതായിപ്പോയിരിക്കുന്നു. ദേശത്തിൻെറ ഉന്നതിക്കു സാൎവ്വജനീനമായ വിദ്യാഭ്യാസമാണു് മൂലകാരണം.

ശോഭായമാനന്മാരായ, ഖനിജവൎഗ്ഗസ്വഭാവികളായ 'ഉദരംഭരി' മനുഷ്യരാണു്. അവരുടെ സഞ്ചാര-ചലന-വൃത്തം പമ്പരത്തിന്റേതിനു തുല്യമാണു്. അതു അതിന്റെ ആണിയിൽനിന്നു കൊണ്ടു ചുററിക്കറങ്ങുന്നു. ഇക്കൂട്ടർ വാസ്തവത്തിൽ ശൂദ്രരത്രേ.

"വനസ്പതിക-സസ്യങ്ങ-ളുടെ മട്ടിൽ ഒരേ സ്ഥാനത്തു വളൎന്നു പൂത്തുഫലിക്കുകയും, ഭൂമിയിൽനിന്നു രസങ്ങളെ വലിച്ചെടുത്തു് ശാഖാപത്രാദികളായ സ്വന്തകുടുംബക്കാരെ പച്ചയാക്കി നിൎത്തി പാലിക്കയും, തന്റെ സമീപത്തുവരുന്ന പഥികാദികളെ നിഴലും, ഫലാദികളും കൊടുത്തു സഹായിക്കയും, ഒരിടത്തുനിന്നു മറെറാരിടത്തേയ്ക്കു മാറാൻ നിവൃത്തിയില്ലായ്കയാൽ അത്യാചാരികളായ ദുഷ്ടജന്തുക്കളും, മനുഷ്യരും മുഖേന നഷ്ടീഭവിക്കയും ചെയ്യുന്ന മനുഷ്യർ ചിലരുണ്ടു്. അവർവനസ്പതി—സസ്യ—വൎഗ്ഗസ്വഭാവികളായി, "സ്വകുടുംബപാലക"രായിരിക്കുന്നവരാണു്. അവരുടെ ഭ്രമണപരിധി ചക്കിൽകെട്ടിയ കാളയുടേതുപോലെയാണു്. തങ്ങളുടെ കേന്ദ്രത്തിന്റെ നാലുപുറത്തും ചുററുന്ന പ്രകൃതക്കാരാണിവർ ആ ക്രൂട്ടർ വാസ്തവത്തിൽ വൈശ്യരാകുന്നു."

"മൃഗങ്ങളുടെ സമ്പ്രദായത്തിലുള്ള മനുഷ്യരും ഇനിയുണ്ടു്. അവർ അവരുടെ ജാതിയിൽ, സമുദായത്തിൽ, അഥവാ, രാജ്യത്തിൽ ഉള്ളവരെ അഭേദബുദ്ധ്യാ പരിഗണിക്കയും, അവരുടെ അഭിവൃദ്ധിയ്ക്കും, നന്മയ്ക്കും, രക്ഷയ്ക്കുംമാത്രം പരിശ്രമിക്കയും, അന്യജാതീയരെ വിഗണിക്കയും ഇതരജാതിക്കാരെ, അഥവാ രാജ്യക്കാരെ, തങ്ങളുടെ വൎഗ്ഗങ്ങൾക്കു കീഴ്പ്പെടുത്താൻ ആഗ്രഹിക്കയുംചെയ്യുന്നു. ഈ ക്രൂട്ടർ പ്രാണിവൎഗ്ഗസ്വഭാവക്കാർ, അഥവാ, "ജാതിപ്രതിപാലകർ" ആയ മനുഷ്യർ അത്രെ. അവരുടെ സഞ്ചാരഭൂമി ഓടുന്ന കുതിരയുടേതുപോലെയാണു്. ഒരു ക്ലിപ്ത സീമകൾക്കകത്തേ അവർ ചുററുകയുള്ളൂ. ഈ മനുഷ്യർ വാസ്തവത്തിൽ ക്ഷത്രിയരത്രെ."

"മനുഷ്യത്വംതികഞ്ഞു്, ന്യായാദിസൽഗുണങ്ങൾകൊണ്ടു വിശിഷ്ടരായി, ജാതി, വൎണ്ണം, മതം മുതലായ പക്ഷപാതബുദ്ധിയില്ലാതെ, തങ്ങളുടെ ദേശത്തിലെ സകല വ്യക്തികളെയും സോദരഭ്രാതാക്കളെപ്പോലെ ഗ്രഹിക്കുകയും, തങ്ങളുടെ ധ്യാനവും, സമയവും അശേഷം സ്വദേശത്തിന്റെ അഭ്യുദയത്തിനായി സമൎപ്പണം ചെയ്കയും, സ്വദേശത്തിലെ പൊടിവരെ പ്രേമിക്കയും, ചെയ്യുന്ന മനുഷ്യരാണു് നാലാമത്തുവിഭാഗത്തിൽപെട്ടവർ. ഇവർ

"ദേശഭക്തർ" അത്രെ. അവരുടെ ഭ്രമണപരിധി ചന്ദ്രന്റേതി നോടു തുല്യമാണ്. സ്വദേശത്തിന്റെ ദാരിദ്ര്യരാത്രിയിൽ നാലു പാടും പ്രകാശം പ്രസരിപ്പിച്ചുകൊണ്ടു് ഇവർ രാജിക്കുന്നു. ഇവരാണ് യഥാർത്ഥത്തിലുള്ള ബ്രാഹ്മണർ."

"ഇത്രയുംകൂടാതെ ഇനി അഞ്ചാമത്തു് ഒരുവക ജനങ്ങളുണ്ടു്. 'ഉദരംഭരികൾ' 'കുടുംബപാലകർ', 'ജാതിപാലകർ' അഥവാ 'ദേശഭക്തർ' എന്നീ നാലുവിഭാഗക്കാരിലുംവെച്ചു് ഇവർ ശ്രേഷ്ഠതരന്മാരാണ്; ഇവർ അമർത്ത്യപുരുഷന്മാരായി മഹാത്മാക്കളായ മനുഷ്യരത്രെ. അവർ വിശ്വബ്രഹ്മാണ്ഡത്തെയും തങ്ങളുടെ സ്വന്തം ആത്മാവായി കരുതുന്നു. അവക്കു 'ഞാൻ, നീ' ഭേദം ഉണ്ടാകുന്നില്ല. അവർ സമസ്തപ്രപഞ്ചത്തിന്റെയും പ്രാണാത്മാക്കളാണ്. അവരുടെ ചലനവൃത്തം സൎവ്വത്ര വ്യാപിക്കുന്ന സൂൎയ്യന്റേതുപോലെയാണ്. അവർ ജന്മംകൊണ്ടു ഏതു ദേശക്കാരോ, ജാതിക്കാരോ, മതക്കാരോ ആയിരുന്നാലും, സകല ചരാചരങ്ങളെയും അമൃതാഭിഷേകം ചെയ്യുക അവരുടെ പ്രകൃതമാണ്. അവരിൽ ദ്വൈതഭാവം അശേഷവും കാണുകയില്ല. അവർ ഈശ്വരന്റെ സാക്ഷാൽ അവതാരങ്ങളാണ്."

### ഏകാന്തനിവാസസ്ഥാനാന്വേഷണം.

അതങ്ങിനെ നില്ക്കട്ടെ. ഏകാന്താഭ്യാസത്തിനായി സ്വാമി രാമതീർത്ഥൻ പുഷ്കരത്തിൽ എത്തിയപ്പോൾ, (ലണ്ടനിൽവെച്ചു ദീനംപിടിച്ചതുമൂലം ൧൯൦൫-ജൂലായിയിൽ നാരായണസ്വാമിയും ഇൻഡ്യായിലേയ്ക്കു മടങ്ങിയിരുന്നു. അതായതു്, രാമന്റെ സ്വദേശപ്രത്യാഗമനത്തിനു ആറുമാസംമുമ്പേതന്നെ ഇൻഡ്യായിൽ മടങ്ങി എത്തിയിരുന്നു.) ശ്രീനാരായണസ്വാമികളും ൧൯൦൬ ജനുവരിയിൽ രാമതീർത്ഥസ്വാമിയുടെ പരിചരണത്തിനായി അവിടെ ചെന്നുചേന്നു. വളരെ മാസങ്ങൾ അവിടെ സൽസംഗചൎയ്യകൾ കഴിച്ചതിനുശേഷം രാമൻ നാരായണസ്വാമിയെ സിൻഡിലും, അഫ്ഘാനിസ്ഥാനിലും പൎയ്യടനംചെയ്വാൻ കല്പിച്ചയച്ചിട്ടു്, താൻ സ്വയം അജ്മീരിലും, ജയപ്പൂരിലും പ്രസംഗങ്ങൾ ചെയ്തുംവെച്ചു് ഡാർജിലിംഗ്പർവ്വതത്തിലേയ്ക്കു പുറപ്പെട്ടു. എന്നാൽ ബംഗാളിലും, ഐക്യസംസ്ഥാനത്തും സഞ്ചരിച്ചുകഴിഞ്ഞു് ൧൯൦൬ ഒക്ടോബറിൽ സ്വാമിജി ഹരിദ്വാരം പ്രാപിച്ചപ്പോൾ അദ്ദേഹത്തിന്റെ ശരീരം ജ്വരബാധമൂലം വളരെ ജൎജ്ജരിതമായിപ്പോയി. എട്ടുദിവസത്തേയ്ക്കു അദ്ദേഹത്തിനു കിടപ്പിൽനിന്നു എഴുന്നേൽക്കാൻ

പ്പോലും കഴിഞ്ഞില്ല. വൃത്താന്തമറിഞ്ഞു് നാരായണസ്വാമിയും വന്നുചേൻ. എന്നാൽ സ്വാസ്ഥ്യം വീണ്ടും ലബ്ധമായതിനുശേഷം നാരായണസ്വാമിയെ ലക്നൌവിലേയ്ക്കയച്ചിട്ടു് സ്വാമിരാമൻ മുസഫർനഗരത്തിലേയ്ക്കുപോയി.

വ്യാസാശ്രമനിവാസവും വേദാധ്യയനവും

ശരീരത്തിനു കുറെ ബലംവന്നപ്പോൾ രാമതീൎത്ഥന്റെ മനസ്സിൽ പുതിയ ഒരു തരംഗം ഉല്പന്നമായി. അമേരിക്കായിൽ വെച്ചു താൻചെയ്ത പ്രസംഗങ്ങളുടെ ടൈപ്പുചെയ്ത പ്രതികൾ തന്റെ പക്കൽ ഉണ്ടായിരുന്നവയെ പരിശോധിച്ചു് സ്വരൂപിപ്പിച്ചു് "Dynamics of the mind" (മനസ്സിന്റെ ശക്തിവ്യാപാരശാസ്ത്രം) എന്ന പേരിൽ ഒരു പുസ്തകാകാരത്തിൽ പ്രസിദ്ധീകരിക്കണം എന്നായിരുന്നു ഇതു്. അതിന്നായി ലക്നൌവിൽനിന്നു നാരാണസ്വാമിയെ വിളിച്ചുവരുത്തി. ഏതെങ്കിലും ഏകാന്തസ്ഥാനത്തിരിക്കണമെന്നുകരുതി ഹരിദ്വാരത്തിൽക്കൂടി ഫൻ൦൭ നവംബറിൽ അദ്ദേഹം ഹൃഷീകേശത്തു വരുകയും, തദനന്തരം അവിടെനിന്നു ഏതാണ്ടു മുപ്പതുമയിൽ ദൂരത്തുള്ള വ്യാസാശ്രമത്തിൽ പ്രവേശിക്കുകയുംചെയ്തു. അവിടെ ടെഹ്രിരാജ്യത്തിൽ വ്യാസസത്രത്തിനു മുൻവശത്തുള്ള ഒരു വിജനമായ ഘോരവനമുണ്ടു്. അത്യന്തം പ്രാചീനങ്ങളും, വിശാലങ്ങളും, അത്യുച്ചത്തിൽ വളൎന്നിട്ടുള്ളവയും ആയ വൃക്ഷസമൂഹങ്ങൾ ഭൂമിയെ മൂടിനില്ക്കുന്നു. ആ വൃക്ഷങ്ങളുടെ ഗഹനശീതളച്ഛായയിൽ ഇരുന്നു് ഭഗവാൻ കൃഷ്ണദ്വൈപായനൻ (വേദവ്യാസൻ) തപസ്സുചെയ്തിരുന്നു എന്നു പറയപ്പെടുന്നു. ആ സ്ഥലം ഉപേക്ഷിതവും, അതോടുകൂടി ദുൎഗ്ഗമവുംആയിരുന്നു. ഇവിടെ എത്താൻ സാധാരണ കയറുകൊണ്ടുണ്ടാക്കപ്പെടുന്ന പുതിയ പാലത്തിൽ ഒരു ഇരിപ്പുണ്ടാക്കി അതിൽ ഇരുന്നു് വേറൊരു മനുഷ്യന്റെ സഹായത്തോടുകൂടി ഗംഗാനദി തരണം ചെയ്തിട്ടുവേണം. രാമചക്രവത്തിക്കു ആ സ്ഥലം വളരെ പിടിക്കയും, തന്റെ പാൎപ്പിടം അവിടെയാക്കുകയുംചെയ്തു.

സ്വാമിജി ഹരിദ്വാരത്തിൽനിന്നു പുറപ്പെടുന്ന സമയത്തു് യഥാസ്ഥികനും, പൌരാണികചിന്തകൾ പുലത്തിവന്നിരുന്നവനും ആയ ഒരു മഹാത്മാവുമായി സത്സംഗം ചെയ്യാനിടയായി. വാൎത്താലാപസമയത്തു് രാമന്റെ ചിത്തത്തിൽ ഒരു കാൎയ്യം പതിഞ്ഞു വശമായി. അതായതു്, "വേദവേദാംഗാദി പ്രമാണങ്ങളിൽ വിവരിക്കപ്പെട്ടിരിക്കുന്ന വേദാന്തവിഷയത്തിൽ ആ പ്രമാണങ്ങളെ എടുത്തുകാണിക്കാതെ ഏതെങ്കിലും ഗ്രന്ഥം പ്രസിദ്ധീക

രിക്കുന്നതു് ഭാരതവർഷത്തിൽ പ്രയോജനരഹിതമാണു്. അതിനാൽ ഏതെങ്കിലും മഹാഗ്രന്ഥം രചിക്കുന്നതിന്റെ പൂൎവ്വാംഗമായി വേദാധ്യയനം മുറപോലെ നിൎവ്വഹിക്കണം." കുറെ മാസങ്ങൾകൊണ്ടു അത്യന്തം ശ്രദ്ധാപൂൎവ്വം അദ്ദേഹം പാണിനിവ്യാകരണം നിരുക്തമഹാഭാഷ്യസഹിതം പഠിച്ചുതീൎക്കയും, ഈ ജോലികാരണം ൧൯൦൨-ലെ ഫെബ്രുവരിമാസം പകുതിവരെ ചെലവാകയും ചെയ്തു. ശിശിരസഞ്ചാലിതനായ ബലശാലി സമീരണൻ കാനനവാസികളായ തരുവൃന്ദങ്ങളെ പത്രപല്ലവവിഹീനമാക്കാൻ ആരംഭിച്ചിരുന്നു. അതിനാൽ ഇനിയും അധികം ഏകാന്തവും, ശീതളവും ആയ സ്ഥലം കണ്ടുപിടിക്കാൻ വേണ്ടി ൧൯൦൨ ഫെബ്രുവരിയിൽ വീണ്ടും രാമൻഅവിടെനിന്നും മാറാൻ തുടങ്ങി.

വസിഷ്ഠാശ്രമം.

വ്യാസാശ്രമത്തിൽനിന്നു പുറപ്പെട്ടു് രാമൻ ദേവപ്രയാഗയിൽ ചെന്നുംവെച്ചു് വസിഷ്ഠാശ്രമത്തെ പ്രാപിച്ചു. ഈ സ്ഥാനം ടെഹ്രിയിൽനിന്നു അമ്പതുമയിൽ ദൂരത്തു് ഏകദേശം ൧൩൦൦൦ അടി പൊക്കത്തിൽ സ്ഥിതിചെയ്യുന്നു. ഇവിടം വ്യാസാശ്രമത്തെക്കാൾ അധികം ഘനതരമായ വനമത്രേ. ടെഹ്രിമഹാരാജാവു് തന്റെ രാജധാനിയിലേയ്ക്കു സ്വാമിയെ അത്യുത്സാഹപൂൎവ്വം സ്വാഗതംചെയ്യുകയും, അദ്ദേഹത്തിന്റെ ഭോജനാദികൾ തന്റെ അനുചരന്മാർമുഖേന ഏൎപ്പെടുത്തിക്കൊടുക്കയുംചെയ്തു. വ്യാസാശ്രമംവരെ ഭോജനാദികൾക്കുള്ള പ്രബന്ധങ്ങൾ കാലീ കമ്ലീവാലാ ബാബായുടെ കൽക്കത്താക്ഷേത്രം മാനേജർ ബാബാ രാമനാഥൻ മുഖാന്തിരം ചെയ്യപ്പെട്ടിരുന്നു. വസിഷ്ഠാശ്രമത്തിൽ മഹാരാജാവു തന്നെ സൎക്കാർമുഖേന അതെല്ലാംനിൎവ്വഹിച്ചു. അവിടെ ഉത്തമ ഭോജനസാമഗ്രികൾ ലഭിക്കായ്കയാൽ സ്വാമിയുടെ ആരോഗ്യം ശിഥിലിതമാകയും, അദ്ദേഹം ഏററവും കൃശാംഗനും, ബലഹീനനുംആയിത്തീരുകയുംചെയ്തു. അന്നാഹാരം അദ്ദേഹം തീരെത്യജിക്കയും, കേവലം ക്ഷീരാഹാരത്തെമാത്രം അവലംബിക്കയുംചെയ്തു. ഇതുകൊണ്ടു രോഗമുക്തി വന്നെങ്കിലും ശരീരത്തിനു ബലമുണ്ടായില്ല. വേദാധ്യയനം നിരന്തരം നടന്നുംവന്നു. ഈ സ്ഥലത്തു സ്വാമി പലയിടത്തും മാറിമാറിപ്പാൎത്തുനോക്കി; എന്നിട്ടും ശരീരസ്വാസ്ഥ്യം അണുപോലും ഭേദിയായില്ല. വസിഷ്ഠാശ്രമത്തിൽവെച്ചു് പൂൎണ്ണസിംഹനും, പണ്ഡിതു്ജഗതു്രാമൻ ആദിയായ ചില സുഹൃത്തുക്കളും സ്വാമിയെ കാണാൻവന്നു. ഏകദേശം ഒരു മാസകാലം അവർ അദ്ദേഹത്തിന്റെ അടുക്കൽ വസിച്ചിട്ടു് അന്തിമ

യാത്രപറഞ്ഞു് സാശ്രുലോചനന്മാരായി തിരിയെപോയി. ദുഷ്ട ഭക്ഷണസാമഗ്രികൾ ഭക്ഷിച്ചതിനാൽ അവിടെ പൂർണ്ണസിംഹൻ മുതലായ കൂട്ടർക്കും സ്വാസ്ഥ്യത്തിനു കുഴപ്പം ഉണ്ടായി. അതുകൊണ്ടു തന്നെ അവരെല്ലാം സ്വാമിജിയെ അവിടെ വിട്ടിട്ടു് പിരിയാൻ പ്രാർത്ഥിക്കയും, സ്വാമി അതനുവദിക്കയുംചെയ്തതാണു്.

അന്തിമനിവാസവും ജലസമാധിയും.

൧൯൦൨ ഒക്ടോബർമാസത്തിൽ രാമൻ വീണ്ടും ടെഹ്റിയിൽ പോകയും, മഹാരാജാവിന്റെ സിമ്ലാസുതോട്ടത്തിൽ വസിക്കയും ചെയ്തു. രണ്ടുവാരം ഇങ്ങിനെ കഴിച്ചതിനുശേഷം അദ്ദേഹം പിന്നെയും, ഇനി മാറാതെ സ്ഥിരമായി ഇരിക്കത്തക്ക ഒരു സങ്കേതസ്ഥാനം അന്വേഷിച്ചുതുടങ്ങി. ടെഹ്റിയിൽനിന്നു കുറെദൂരം പോയി ഭൃഗുഗംഗാതീരത്തു് മാലീദേവലഗ്രാമത്തിൽനിന്നു ഉദ്ദേശം ഒരുമയിൽ അകലെ ഒരു സ്ഥാനം അദ്ദേഹം കണ്ടുപിടിച്ചു. മൂന്നു വശവും ഗംഗാഭഗവതിയാൽ ചുററപ്പെട്ടിരുന്നതുമൂലം ആ സ്ഥലം അതിമാത്രം സുന്ദരവും സുഖാവഹവും ആയിരുന്നു. ഇവിടം ഏകദേശം നൂറുവഷങ്ങളായി സന്യാസിമഹാത്മാക്കളുടെ ഏകാന്തസ്ഥാനമായിരുന്നതും, എന്നാൽ ഇപ്പോൾ വിജനമായി കാണപ്പെട്ടതും ആണു്. രാമചക്രവത്തിയ്ക്കു ഈ സ്ഥാനം തൃപ്തികരമാകയും, അവിടെ ഒരു പർണ്ണശാല പണിയുന്നതിനുള്ള പ്ലാൻ സ്വയം വരയ്ക്കുകയുംചെയ്തു. വിവരം അറിഞ്ഞ ഉടനേ മഹാരാജാവു് സ്വാമിയും സുഹൃത്തുക്കളുംകൂടി കുടിൽകെട്ടുന്നതിനെ തടയുകയും, മരാമത്തുഡിപ്പാർട്ടുമെൻറുമാനേജരെ അയച്ചു് സ്വാമി വരച്ചിരുന്ന പ്ലാൻ അനുസരിച്ചു് ഒരു നല്ല കുടിൽ കെട്ടിക്കൊടുക്കാൻ കല്പിക്കയുംചെയ്തു. മഹാരാജാവിന്റെ ഈ അകൃത്രിമപ്രേമംമൂലം സ്വാമി വളരെ സന്തോഷിക്കയും, തന്റെ ജീവിതശേഷമെല്ലാം അവിടെത്തന്നെ താമസിച്ചുകഴിക്കാൻ മനസാ തീരുമാനിച്ചുറക്കയുംചെയ്തു.

തനിക്കു ഒരു ഏകാന്തസ്ഥാനം മനസ്സിൽ നിർണ്ണയിച്ചു സ്വീകരിച്ചതിനുശേഷം, ശ്രീനാരായണസ്വാമിക്കും അതുപോലെ ഒരു വിജനസ്ഥലം കണ്ടുപിടിക്കാൻ ഉള്ള ആഗ്രഹം സ്വാമിയെ ചഞ്ചലപ്പെടുത്തി. അതിനാൽ അവിടെനിന്നു ഉദ്ദേശം മൂന്നു മയിൽ ദൂരത്തു ഗംഗാതീരത്തു് ബംരോഗി എന്ന ഗുഹ നോക്കിയെടുത്തു നിശ്ചയിച്ചു. ൧൯൦൨-ൽതന്നെ അദ്ദേഹം നാരായണസ്വാമിയുമായി അവിടെ കുറെനാൾ കഴിച്ചുകൂട്ടിയിരുന്നതാണു്. അവിടെ താമസിച്ചുകൊണ്ടു് ഏകാന്തധ്യാനംചെയ്യാൻ ശിഷ്യൻ

ആജ്ഞാപിതനായി. അതനുസരിച്ച് നാരായണസ്വാമി ആ ഗുഹയിലേയ്ക്കു പോകാൻ ഒരുങ്ങി. അപ്പോൾ രാമൻ നഗ്നപാദശിരസ്കനായി അദ്ദേഹത്തിൻെറകൂടി ബഹുദൂരം അനുയാത്രചെയ്തു. മാർഗ്ഗമദ്ധ്യേ അദ്ദേഹം നാരായണസ്വാമിക്കു പലവിധം സദുപദേശങ്ങൾ കൊടുക്കുകയുണ്ടായി. ആ ഉപദേശങ്ങൾ കൊടുത്ത രീതികൊണ്ടു് അവ തൻെറ അന്തിമോപദേശങ്ങളാണെന്നു തോന്നിപ്പോയിരുന്നു. രാമൻെറ ആ വിയോഗവ്യഥാവ്യഞ്ജകമായ വാക്കുകളെ കേട്ടിട്ടു് നാരായണസ്വാമി അശ്രുക്കൾ പൊഴിച്ചുപോയി. അദ്ദേഹത്തെ സമാശ്വസിപ്പിച്ചുകൊണ്ടു രാമചക്രവർത്തി ഇങ്ങിനെ പറഞ്ഞു:—

"കുഞ്ഞേ! ഒട്ടും പരിഭ്രമിക്കരുതു്. ഗുഹയിൽ പോയിരുന്നു് ഏകാന്തമായി അഭ്യാസവും, അധ്യയനവുംചെയ്യുക. നിത്യം ആത്മചിന്തനംചെയ്തുംകൊണ്ടു മനോവൃത്തികളെ അന്തർമ്മുഖമാക്കിത്തീർക്കുക. രാമൻെറ ഈ ഭൌതികശരീരത്തോടുള്ള പ്രേമം ഉപേക്ഷിക്കുക. രാമൻെറ ദിവ്യസ്വരൂപത്തിൽ നിവസിക്കുക. സർവ്വപ്രകാരേണയും വേദാന്തസ്വരൂപമായിത്തീരുക. ആരുടെയും സഹായം സ്വീകരിക്കരുതു്. നിൻെറ സ്വന്തംപാദങ്ങളിൽ തന്നെ നില്ക്കാൻ പഠിക്കുക. വാരംപ്രതി ഞായറാഴ്ച രാമൻെറ അടുത്തു വന്നുകൊണ്ടും ഇരിക്കുക."

ഇങ്ങിനെ തൻെറ അന്തിമോപദേശം അവസാനിപ്പിച്ചും വെച്ചു് രാമബാഡ്ഷാ നാരായണസ്വാമിയോടു യാത്രപറഞ്ഞു പിരിഞ്ഞു. തദനന്തരം അന്നേയ്ക്കു അഞ്ചാംദിവസം, അതായതു് ൧൯൦൬ ഒക്ടോബർ ൧൭-ാംനു- കാർത്തികമാസകൃഷ്ണപക്ഷത്തിൽ പതിനഞ്ചാംനാൾ, ദീപാവലിദിനം മദ്ധ്യാഹ്നസമയത്തു് അദ്ദേഹം ഭഗീരഥഗംഗയിൽ സ്നാനംചെയ്യാൻ പുറപ്പെട്ടു. ഗംഗാനദിയിലെ ഊക്കേറിയ ഒഴുക്കിൽ ആകണ്ഠം ജലത്തിൽ സ്നാനംചെയ്തുകൊണ്ടിരുന്നസമയം, മുങ്ങിത്താഴ്ന്നപ്പോൾ നിന്നിരുന്ന കല്ലു ഇളകിപ്പോയതിനാൽ ഒരു ചുഴലിയിൽ പതിക്കയും, വളരെ മാസങ്ങളായി രോഗബാധിതമായിരുന്നതിനാൽ കൃശവും, ഗൌരവർണ്ണാങ്കിതവും, തേജോമയവും, പാപരഹിതവും, നിഷ്കളങ്കവും, പരിശ്രമകാരിയും, കർത്തവ്യപരായണവും, ദർശനീയവും, കമനീയവും, പരമോപയോഗപ്രദവും ആയ ശരീരം തൻെറ പരമപ്രിയപാത്രമായ ഗംഗാനദിയിൽ എന്നന്നേയ്ക്കുമായി ലയിച്ചുപോകയുംചെയ്തു.

സ്നാനത്തിനപുറപ്പെട്ടംമുമ്പ് തന്റെ കൈകൊണ്ട അന്തിമമായിട്ട് രാമചക്രവർത്തി എഴുതിവെച്ചിരുന്ന വരികൾ താഴെ കാണുന്നവയത്രെ:—

"ബ്രഹ്മാ, വിഷ്ണു, ശിവ, ഇന്ദ്ര, ഗംഗാ, ഭാരത!

'ഹേ! മരണമേ! നിനക്ക വേണമെങ്കിൽ ഈ ഒരു ശരീരത്തെ എടുത്തുകൊണ്ടുപൊയ്ക്കൊള്ളുക. എനിക്ക ജീവിക്കാൻ വേറെ ശരീരങ്ങൾക്ക ഒരുകുറവുമില്ല. ചന്ദ്രകിരണങ്ങളെയും, രജതാഭങ്ങളായ താരങ്ങളെയും ആശ്രയിച്ച്, ആ രൂപങ്ങൾ ധരിച്ചുകൊണ്ട എനിക്ക സുഖമായി ജീവിക്കാൻ കഴിയും. പർവ്വതനദീജാലങ്ങളുടെയും, അരുവികളുടെയും വേഷത്തിൽ പാട്ടുംപാടി എനിക്ക ചുററിത്തിരിയാം. അഗാധസമുദ്രതരംഗങ്ങളുടെ രൂപംധരിച്ച് എനിക്ക നൃത്തംചെയ്യാനും അങ്ങിനെ ജീവിക്കാനും സാധിക്കും. സാനന്ദഗർവ്വം സഞ്ചരിക്കുന്ന മാരുതനും, സൌരഭ്യമത്തനുമായ മന്ദാനിലനും ഞാൻതന്നെയത്രെ. എന്റെ ഈ സ്വരൂപങ്ങളെല്ലാംമാറിക്കൊണ്ടിരിക്കുന്ന ചഞ്ചലവേഷങ്ങളാണ്. ഞാൻ ഈ രൂപത്തിൽ ആ കുന്നുകളിൽനിന്ന വന്നു; മരിച്ചവരെ ജീവിപ്പിച്ചുയർത്തി; നിദ്രാണന്മാരെഉണർത്തി; ചിലരുടെ സുന്ദരമുഖാവരണങ്ങൾ നീക്കി; കരയുന്ന കറെപേരുടെ കണ്ണുനീർ തുടച്ചു. ബുൽബുലവും റോസായും രണ്ടും ഞാൻ ദർശിച്ചു; ഞാൻ അവയെ എതിർത്തു; ഞാനതുംസ്പർശിച്ചു. ഞാനിതും സ്പർശിച്ചു; ഞാൻ നിന്നെയും സ്പർശിച്ചു. ഞാനെന്റെ തൊപ്പിയൂരി നീക്കുന്നു. ഞാനിതാ ഒഴുകിപോകുന്നു; ഞാൻഅവിടെപോകുന്നു; ഞാനിവിടെ പോകുന്നു. ആരും എന്നെ കണ്ടുപിടിക്കയില്ല. എന്റെകൂടെ യാതൊന്നും വെച്ചിട്ടില്ല!"

## ഉപസംഹാരം

പ്രപഞ്ചചക്രവർത്തിയായ രാമന്റെ ഭൌതികദേഹം ജലസമാധിയിൽ ലയിച്ചുപോയെന്നുള്ള വാർത്തകേട്ട മിസ്റ്റർ പൂർണ്ണസിംഗ് മുരളീവാലായിൽ എത്തിയപ്പോൾ, സ്വാമിജിയുടെ പതിവ്രതാശിരോമണിയായ പത്നി തന്റെ പൂജ്യദേവതയുടെ ശരീരത്യാഗവിവരംകേട്ട മൂർച്ഛിതയായി നിലം പതിച്ചു. പലവിധം ഉപചാരങ്ങൾ ചെയ്യപ്പെട്ടതിനശേഷം ആ സാധ്വിയ്ക്കു ചൈതന്യമുണ്ടായി എങ്കിലും, അപ്പോൾമുതൽ അവർ ഉന്മാദിനിയെ പോലെയായിത്തീരുകയും, ൧൯൦൭-ജൂണിൽ അവരും തന്റെ ഭൌതികശരീരം ത്യജിച്ച പതിലോകവാസിനിയായി ഭവിക്കയുംചെയ്തു. സ്വാമിയുടെ പിതാവ് ഗോസായിഹീരാനന്ദൻ ൧൯൦൯-ൽ പരമഗതിയടഞ്ഞു. സ്വാമി മഹാരാജിന്റെ ആദ്യപുത്രൻ ഗോസായി

മദനമോഹൻജി ടെഹ്രിമഹാരാജാവിന്റെ ധനസഹായത്തോടെ ഇംഗ്ലണ്ടിൽപോയി മൂന്നുവഷം പഠിച്ച് ഖനനസംബന്ധമായ എൻജിനീയറിംഗ്പരീക്ഷയിൽ ബിരുദം നേടി ൧൯൦൯-ൽ ഇൻഡ്യായിൽ മടങ്ങിവന്നു്, ഇപ്പോൾ പാട്യാലാഗവമ്മെണ്ടിന്റെ കീഴിൽ മൈനിംഗ്എൻജിനീയറായി ജോലിചെയ്തു കഴിക്കുന്നു. സ്വാമിജിയുടെ ദ്വിതീയപുത്രൻ ഗോസായി ബ്രഹ്മാനന്ദജി ൧൯൨൩-ൽ കാശിഹിന്ദുസർവ്വകലാശാലയിലെ എം. എ. ക്ലാസിൽ പഠിച്ചുകൊണ്ടിരിക്കുന്നു. ആശാനിലയമായ ആ യുവാവിന്റെ രൂപം നോക്കിയാൽ സ്വാമി രാമതീത്ഥന്റെ തനിച്ഛായ കൺമുമ്പിൽ വരുന്നതാണു്. സ്വാമിയുടെ ഏക പുത്രി ദാരുണമായ ക്ഷയരോഗത്താൽ പീഡിതയായി ൧൯൧൮-ൽ ദിവംഗതയായി. അദ്ദേഹത്തിന്റെ കനിഷ്ഠഭ്രാതാ ഗോസായി മോഹനലാൽജിയും, ജ്യേഷ്ഠഭ്രാതാവു ഗോസായി ഗുരുദാസ്ജിയും ഇപ്പോഴും ജീവിച്ചിരിക്കുന്നു. മാലാകാണ്ഡത്തിൽ ബ്രഹ്മവൃത്തി കൊണ്ടു അവർ കാലയാപനം ചെയ്യുന്നു.

സ്വാമിരാമന്റെ ഭക്തന്മാർ.

എവിടെവിടെയെല്ലാം സ്വാമിജി പോയിരുന്നുവോ, അവിടങ്ങളിൽ അദ്ദേഹത്തിന്റെ പാദസ്പർശംകൊണ്ടു്, പാറയായിക്കിടന്ന അഹല്യ ജീവിച്ചെഴുന്നേററതുപോലെ, അനേകം വ്യക്തികൾ അദ്ദേഹത്തിന്റെ ചൈതന്യത്താൽ ഉണന്നു്, തന്നെ അവരുടെ ആദശമായി പരിഗണിക്കയും, അദ്ദേഹത്തിന്റെ ഉപദേശങ്ങളെ ആഹ്ലാദപൂർവ്വം സ്വീകരിക്കയുംചെയ്തുകൊണ്ടു തദനുയായികളായിത്തീന്നിട്ടുണ്ടു്. അവരിൽ ചിലരുടെ നാമങ്ങൾ ഇവിടെ പറയുന്നു. അമേരിക്കായിൽ മിസ്സസ്സ് വെൽമാൻ (സൂര്യാനന്ദജി), ഡോക്ടർ വില്യം ഗിബ്സൻ (സ്വാമി നാരദൻ), ഡാക്ടർ ആൽബർട്ട്ഹില്ലർ (സ്വാമി ഗൌതമൻ) ഇത്യാദി; ജപ്പാനിൽ പ്രഫസ്സർ ടാടോക്യോ മുതൽപേർ; ഭാരതത്തിൽ ആകട്ടെ രാമന്റെ ഭക്തന്മാരോ, അദ്ദേഹത്തിന്റെ ജീവിതത്തെ സ്വന്തം ആദശമായി പരിഗണിക്കുന്നവരോ ആയിട്ടു് നിരവധിജനങ്ങൾ ഉണ്ടു്. അക്കൂട്ടത്തിൽ സുപ്രസിദ്ധന്മാരായിട്ടുള്ള ചിലരുടെ പേരുമാത്രം ഇവിടെ പറയാം. ദിവംഗതനായ ടെഹ്രിമഹാരാജാസാഹേബ്, ലക്നൌവിലെ ചരമമടഞ്ഞ റായിബഹദൂർ ലാലാ ശാലിഗ്രാം സാഹേബ്, ബാബു ഗംഗാപ്രസാദവമ്മാ, ഫൈസാബാദിലെ പ്രസിദ്ധപ്ലീഡർ ലാലാ രഘുവീരലാൽ, പ്രസിദ്ധകാര്യകത്താ ബാബു

സൎജനലാൽപാംഡേ, ഡറാഡൂണിലെ യശസ്വി പ്രദ്ദ ലാലാ ബലദേവസിംഹൻ,അല്ലഹബാദിലെ പ്രശസ്തനേതാവു പണ്ഡിത് മദനമോഹനമാളവ്യൻ, ആഗ്രായിലെ ദിവംഗതനായ രായ് ബഹദ്ദൂർ ലാലാ ബൈജനാഥ്, മുസഫർനഗരം മാന്യൻ ചരമമടഞ്ഞ രായ്ബഹദ്ദൂർ ലാലാ നിഹാൽചന്ദ്; മീററിലെ കീൎത്തിമാനായ ജമിന്ദാർ ലാലാ രാമാനുജദയാൽ; ലാഹോറിലെ സ്വാമി ശിവാനന്ദജി; ഡാക്ടർ മുഹമ്മദ് ഇക്ബാൽ, ലഖ്നോയിലെ മിയാം മുഹമ്മദ് ഹുസൈൻ ആസാദ് മുതലായവർ.

രാമതീൎത്ഥസ്വാമിമുഖേന സന്ന്യാസം കൈവരിച്ചവർ, അതായതു്, അദ്ദേഹത്തിന്റെ ആജ്ഞയോ, ആദേശമോ അനുസരിച്ചു സന്ന്യാസം സ്വീകരിച്ചവരും, സന്ന്യാസിനാമധേയം ധരിച്ചവരും താഴെപ്പറയുന്നവരാണു്:—

എല്ലാവൎക്കുംമുമ്പേ സ്വാമി രാമാനന്ദനാണു് സന്ന്യസിച്ചതു്. അദ്ദേഹത്തിന്റെ പൂൎവ്വനാമം തുലാരാമൻ എന്നായിരുന്നു. അദ്ദേഹം ഇപ്പോൾ ഇഹലോകം വെടിഞ്ഞുപോയി. തദനന്തരം നാരായണസ്വാമി സന്ന്യസിച്ചു. മുൻനാമം നാരായണദാസ് എന്നായിരുന്നു. തദനന്തരം സർദാർ പൂൎണ്ണസിംഗ്ജി ജപ്പാനിൽവെച്ചു സന്ന്യാസം വരിക്കാൻ ആജ്ഞാപിതനായി. അദ്ദേഹം ഒരുവൎഷം സന്ന്യാസിജീവിതം നയിച്ചുംവെച്ച് പിന്നീടു ഗൃഹസ്ഥനായി. ഇപ്പോൾ (ഫൻവന) ഗ്വാളിയർ ഗവൎമ്മെണ്ടിന്റെ ചീഫ് കെമിസ്റ്റായിരിക്കുന്നു. അവസാനം സ്വാമി ഗോവിന്ദാനന്ദൻ, സ്വാമി പൂൎണ്ണാനന്ദൻ; പൂൎവ്വനാമങ്ങൾ ഗുരുദാസ്, രാമപ്രതാപ് എന്നിങ്ങനെ ആയിരുന്നു. വിവരം കിട്ടിയിടത്തോളം ഇത്രയുംപേരല്ലാതെ വേറാരും സന്ന്യാസവരണാജ്ഞ ലഭിച്ചവരായോ, അദ്ദേഹത്തിന്റെ കയ്യാൽ സന്ന്യാസംകൊടുക്കപ്പെട്ടവരായോ ഇല്ല. എന്നാൽ ഇക്കാലത്തു് അനേകവിംശതി മഹാത്മാക്കൾ അവരവൎക്കു സ്വാമിരാമന്റെ ശിഷ്യത്വംഉണ്ടെന്നു ഖ്യാതി പുറപ്പെടുവിക്കുന്നതായി കേൾക്കുന്നുണ്ടു്.

---

ശ്രീ

# രാമതീർത്ഥ പ്രതിധ്വനികൾ

---

## തരംഗം എട്ട്

## ദശാദേശങ്ങൾ

---

### ൧. ഉപാസനാ.

#### സ്വാമി രാമതീർത്ഥന്റെ ആമുഖം.

വേദം, വേദാംഗം, പുരാണങ്ങൾ മുതലായവയിൽ നിന്നു സംഗ്രഹിച്ച് ഒരു ഉപാസനാഗ്രന്ഥം താൻ തയ്യാറാക്കിക്കൊണ്ടിരിക്കയാണെന്ന് റായി ബഹദൂർ ലാലാ ബൈജനാഥ് സാഹബ് എഴുതിയ ഒരു കത്ത് പർവ്വതങ്ങളിൽവെച്ച് രാമന്റെ പക്കൽ വന്നുചേർന്നു. റായ് ബഹദൂർ സൂക്തങ്ങളും, ശ്രുതികളും, കീർത്തനങ്ങളും ഒന്നായിച്ചേർത്ത് എഴുതുന്ന പുസ്തകം അത്യുത്തമമായിരിക്കുമെന്നുള്ളതിനു അശേഷം സന്ദേഹമില്ല.

ആ പുസ്തകത്തിന് രാമൻ ഒരു പ്രസ്താവന എഴുതണമെന്നു ഒരു ആജ്ഞ ലഭിച്ചിരിക്കുന്നു. അതിനു മറുപടിയായിട്ട് ഈ ചെറിയ ചെറിയ ചിന്താശകലങ്ങൾ മനസ്സിലാക്കാൻ സുഗമമായ വിധം ലളിതഭാഷയിൽ എഴുതികൊടുക്കപ്പെട്ടിരിക്കുന്നതാണ്. അതുകൾ ലേഖകനെ അകത്തും പുറത്തും സർവ്വത്ര *രാമനെത്തന്നെ കാണിച്ചുകൊടുത്തിട്ടുള്ളതാണ്; നിമിഷത്തിൽ സമുജ്ജ്വലമായി പ്രകാശിക്കുന്ന രത്നംപോലെ സമസ്തസംസാരവും മിന്നിത്തിളങ്ങി ഒരു രാമസാഗരം തന്നെ ആക്കിത്തീർത്തിരിക്കുന്നു.

"ബ്രഹ്മൈവേദമമൃതം പുരസ്താൽബ്രഹ്മ പശ്ചാൽ
ബ്രഹ്മ ദക്ഷിണതശ്ചോത്തരേണ."

(മുണ്ഡകോപനിഷദ്-൨, ൨, ൧൧)

രാമതീർത്ഥൻ.

ഓം!

---

* നോട്ട്—'രാമ'പദം സ്വാമിതന്നെത്തന്നെയും, ഈശ്വരനെയും സൂചിപ്പിച്ചു ഉപയോഗിക്കുന്നതു സ്മരിക്കുക.

## ഉപാസനാ

"യുയോധ്യസ്മജ്ജഹുരാണമേനോ
ഭൂയിഷ്ഠാന്തേ നമ ഉക്തിം വിധേമ."

(ശുക്ല. യജു. സം. ൪, ൩൬)

അൎത്ഥം:—അല്ലയോ! ഈശ്വരാ! ഞങ്ങളുടെ പാപങ്ങളെ ഞങ്ങളിൽനിന്നു വേർപിരിച്ചു നീക്കേണമേ! ഞങ്ങൾ അങ്ങേയ്ക്കു വളരെ വളരെ സ്തുതികൾ സമൎപ്പിച്ചു് അങ്ങയെ നമസ്കരിക്കുന്നു.

**"നീങ്ങട്ടേ ഞങ്ങടെ ഏതി**
**തങ്ങീടും കൃത്രിമാദി നയമെല്ലാം;**
**ഞങ്ങടെ വാളും പരിശയു-**
**മങ്ങേയ്ക്കായിട്ടിരിക്കണം സതതം."**

മനസ്സു് ഈശ്വരന്റെ പക്കൽ വെയ്ക്കുന്നതു്, പ്രതിഷ്ഠിക്കുന്നതു് ആണു് ഉപാസനാ. അഥവാ, രോമങ്ങളിൽ ഓരോന്നിലും രാമനെ പ്രകാശിപ്പിക്കയും, മനസ്സിനെ അമൃതത്തിൽ നിമഗ്നമാക്കുകയും, ഹൃദയത്തെ ആനന്ദത്തിൽ ലീനമാക്കുകയും ചെയ്യുന്ന അവസ്ഥയാണു് ഉപാസനാ. ഇതിനു മൂന്നു പതനങ്ങൾ—പടികൾ—ഉണ്ടു്:—(൧) ഗംഗാജലത്തിൽവീണ ശില പോലെ ശീതളമായി ഭവിക്കുക; (൨) തുണികൊണ്ടുണ്ടാക്കിയ ഒരു പാവപോലെ അകവും പുറവും ആ ജലത്തിൽ നിമഗ്നമാകുക; (൩) അലിയുന്ന കൽക്കണ്ടക്കട്ടപോലെ ഗംഗാജലത്തിൽ കലങ്ങി ഒന്നായ്ചേൎന്നു ആ രൂപമായിത്തീരുക. ഭക്തി, ധ്യാനം, നമസ്കാരം, പ്രാൎത്ഥന, അനുസന്ധാനം മുതലായ പല പേരുകളാൽ ഉപാസന പലപ്പോഴും വൎണ്ണിക്കപ്പെടുന്നു. സ്പഷ്ടമായി ചുരുക്കിപ്പറഞ്ഞാൽ ഉപാസന എന്നതു് ഈശ്വരനെ സ്മരിക്കുന്നതാണു്.

കരുതിയിരിക്കുക! നിങ്ങൾ മറക്കരുതു്!

പശ്യൻ ശൃണ്വൻ സ്പൃശൻ ജിഘ്ര-
ന്നശ്നൻ ഗച്ഛൻ സ്വപൻ ശ്വസൻ
പ്രലപൻ വിസൃജൻ ഗൃഹ്ണ-
ന്നുന്മിഷൻ നിമിഷന്നപി.

(ഗീത. ൫, ൮—൯)

അൎത്ഥം:—നിങ്ങൾ കാണുകയും, കേൾക്കുകയും, സ്പൎശിക്കുകയും, മണക്കുകയും, ഭക്ഷിക്കയും, നടക്കുകയും, ഉറങ്ങുകയും, ശ്വാസിക്കയും, സംസാരിക്കയും, വിസൎജ്ജിക്കയും, സ്വീകരിക്കയും,

കണ്ണടയ്ക്കുകയും, കണ്ണുതുറക്കുകയും ചെയ്തുകൊണ്ടിരിക്കുമ്പോഴം എല്ലാംതന്നെ.

അപ്രതിരോധ്യനിയമം:—ഹേ! വായനക്കാരെ! കിം ബഹു നാ? വളരെ പറഞ്ഞിട്ടെന്തുഫലം? രാമനിവിടെ ഒരേ ഒരു കാര്യമേ കുറിയ്ക്കുന്നുള്ളൂ. അതു അനുഷ്ഠിക്കയും, ശീലിച്ചു പരിക്ഷിക്കയും ചെയ്യുക. അതു തെററിപ്പോകുന്നുവെങ്കിൽ ഇതെഴുതുന്ന രാമ ൻെറ കൈകളെ ഛേദിച്ചുകളയുകയും, നാവിനെ പിടുങ്ങിയെറിയു കയും ചെയ്യുക. നിങ്ങളുടെ ചെവിതുറന്നു കേൾക്കുവിൻ! നിങ്ങ ളുടെ മനക്കണ്ണുതുറന്നു വായിക്കുവിൻ! എൻെറ പ്രിയപ്പെട്ടവരേ! ഒരു കിണററിൽ വീണാൽ അടിയിലേയ്ക്കു മുങ്ങിപ്പോകാതെ ചില പ്പോഴെങ്കിലും കരയ്ക്കു കയറി രക്ഷപ്പെടാൻ സാധ്യമാണു്. എന്നാൽ ഈ ലോകത്തിലെ എന്തിനെയെങ്കിലും പ്രേമിച്ചു കൊണ്ടു സങ്കടത്തിൽനിന്നു രക്ഷപ്പെടാൻ തീരെ അസാധ്യമത്രെ. സൂര്യൻ ഉദിക്കുമ്പോൾ പ്രകാശം ചിലപ്പോൾ പുറപ്പെടാതെ ഇരുന്നേയ്ക്കാം. എന്നാൽ നമ്മുടെ മനസ്സു് പരിശുദ്ധിയും ദിവ്യാ നന്ദവുംകൊണ്ടു നിറയുമ്പോൾ ഓജസ്സും, സമ്പത്തു മുതലായതും ഒരു വേലക്കാരിയെപ്പോലെ നമ്മെ ശുശ്രൂഷിക്കാൻ വരാതിരി ക്കില്ല. ഒരിക്കലും ഇല്ല. ഒരിക്കലും ഇല്ല. ഗോപുരത്തിൻെറ മുകളിൽ കയറിനില്ക്കുകയും, പെരുമ്പറ അടിച്ചു വിളംബരം ചെയ്കയും ചെയ്യേണ്ടതാണു ഇതുകൾ:—

"സത്യമേവ ജയതേ നാനൃതം."

(മുണ്ഡ. ൩, ൧, ൬)

(സത്യം മാത്രം ജയിക്കുന്നു;ഒരിക്കലും അസത്യം ജയിക്കയില്ല.)

"സത്യം ജ്ഞാനമനന്തം ബ്രഹ്മ."

(തൈത്ത. ൨, ൧, ൧)

(സത്യവും, ജ്ഞാനവും, അനന്തവും ആണു് ബ്രഹ്മം.)

ആ സത്യം എന്താണു്?

"തമേവൈകം ജാനഥ ആത്മാനം അന്യാ വാചോവിമുഞ്ചഥ."

(മുണ്ഡ. ൨, ൨, ൫)

(അതേ ആത്മാവിനെതന്നെ അറിയുക; പിന്നെയുള്ളതെ ല്ലാം പോകട്ടെ.)

അമൃതരസനിധിയമിതരുചിശുചി മഹം ഖനി
ആത്മസാക്ഷാൽക്കാരമേ മതി മതി,
ഇതരജഡചപലതരവചനജ്വാലം തീരെ-
യില്ലാതെ നാശമടഞ്ഞു പോകട്ടഹോ!

"നാന്യഃ പന്ഥാ വിദ്യതേऽയനായ."

(ശ്വേതാം ഉപ. ൩, ൮)

(മോചനത്തിനു മറെറാരു മാൎഗ്ഗവും ഇല്ല.)

"ജ്ഞാത്വാ തം മൃത്യുമത്യേതി നാന്യഃ പന്ഥാ വിമുക്തയേ."

(കൈവല്യോ-൯)

(അതിനെ അറിയുമ്പോൾ നിങ്ങൾ മൃത്യുവിനെ ജയിക്കുന്നു; മോക്ഷത്തിനു വേറൊരു വഴിയില്ല.)

"മൃത്യോഃ സ മൃത്യുമാപ്നോതി
യ ഇഹ നാനേവ പശ്യതി.

(കഠ-൪, ൧൧)

(ഇവിടെ വിവിധത്വം കാണുന്നവൻ മൃത്യുവിൽനിന്നു മൃത്യുവിലേക്കു ചരിക്കുന്നു.)

"അസന്നേവ സ ഭവതി, അസദ്ബ്രഹ്മേതി വേദ ചേൽ
അസ്തി ബ്രഹ്മേതി ചേദ്വേദ സന്തമേനം തതോ വിദുരിതി."

(തൈത്തി-വ, ൬, ൧.)

(ബ്രഹ്മം ഇല്ലാത്തതാണെന്നു കാണുന്നവൻ സ്വയം ഇല്ലാത്തവനാണ്. ബ്രഹ്മത്തിന്റെ അസ്തിത്വം അറിയുന്നവൻ നല്ലവനാണെന്നു ജനങ്ങളാൽ വിളിക്കപ്പെടുകയും ധരിക്കപ്പെടുകയും ചെയ്യുന്നു.)

"യാതനാദുഃഖാദികൾകൊണ്ടുള്ള പാരവശ്യം
യാതൊരുവനും തീരാ ബ്രഹ്മജ്ഞാനമില്ലാതെ;
രാമനാമമോതാത്തമാനുഷൻ ജീവിക്കുന്നി-
ല്ലാ, മർത്യൻ പന്നി, പട്ടി, കഴുത ജീവിതന്നെ." (തുളസീദാസ്)
ധീര,നൈത്രയും ബുദ്ധിശാലി, യുന്നതവംശ-
ക്കാര,നത്യന്തം ധൎമ്മനിരതനെന്നാകിലും
ഈശ്വരനാമം ചൊല്ലാത്തുള്ളവൻ, കഠിനമായ്
ദൂസ്വാദു വഹിക്കുമിന്ദ്രാണഫലംപോലെ
കേവലമജ്ഞനായിട്ടിരിക്കും, ഭഗവാന്റെ
വിവരം പറയാത്ത ജനത നശിക്കട്ടെ!
കൃഷിയില്ലാത്ത തോട്ടം വേലികെട്ടുവാനായി
വിഷമിക്കുക ബഹുനിഷ്ഫലം വ്യർത്ഥം തുലോം.
ദിവ്യപ്രേമത്തെ പ്രകാശിപ്പിക്കാത്ത നേത്രങ്ങൾ
സർവ്വമന്ധങ്ങളായിത്തീരുക ബഹുഗുണം!!

ഉപാസനാലക്ഷ്യം.

ആത്മാനംരഥിനംവിദ്ധി—ശരീരംരഥമേവതു
ബുദ്ധിം തു സാരഥിംവിദ്ധി— മനഃപ്രഗ്രഹമേവച.

(കഠം—൧, ൩, ൩)

(ആത്മാവു് രഥത്തിന്റെ ഉടമസ്ഥനായ സവാരിക്കാരനും, ശരീരം രഥവും, ബുദ്ധി സാരഥിയും, മനസ്സു കടിഞ്ഞാണും ആകുന്നു.)

ഉടമസ്ഥനായ ജീവാത്മാവു് ശരീരമാകുന്ന തേരിൽ ഇരുന്നു് ബുദ്ധിയാകുന്ന തേരാളിയെക്കൊണ്ടു മനസ്സാകുന്ന കടിഞ്ഞാൺ പിടിപ്പിച്ചു സഞ്ചരിക്കുന്നു. എവിടേയ്ക്കു്? "വിഷ്ണോഃ പരമം പദം" (വിഷ്ണുവിന്റെ പരമസ്ഥാനത്തിലേയ്ക്കു്.)

ലക്ഷ്യസ്ഥാനം ബ്രഹ്മതത്വമാണു്. ആത്മസാക്ഷാൽക്കാരം അത്യന്താപേക്ഷിതമാണു്. അനാത്മവീക്ഷണമാണു് ദുഃഖ കാരണം. ഉത്സാഹമായും, ശ്രദ്ധാപുരസ്സരമായും നീ ഹൃദയത്തിൽ അന്തരംഗത്തിലും, മോഹങ്ങളും, കാമങ്ങളും പുലർത്തുന്നുവോ? ഹാ! സഹോദരാ! കാളസർപ്പത്തെ പിടിച്ചു മടിയിൽ കിടത്തി പാൽ കൊടുത്തു പോഷിപ്പിക്കരുതേ! സത്യത്തിന്റെ തനിസ്വരൂപമായ പരമാത്മാവിനെയല്ലാതെ വേറെ എന്തു ചിന്തയെങ്കിലും നീ മനസ്സിൽ സംരക്ഷിക്കുന്നുണ്ടോ? എങ്കിൽ മനസ്സിന്റെ ആസ്ഥാനത്തു് ഒരുവെടിയുണ്ട അടിച്ചു കയററാത്തതെന്തുകൊണ്ടു്? നീ വഴിയിൽ എത്രനേരം താമസിച്ചു നില്ക്കും? മാർഗ്ഗമദ്ധ്യത്തിൽ കിടന്നു നീ എത്രകാലം നരകിയ്ക്കും? പ്രപഞ്ചമാകുന്ന ഈ വഴിയമ്പലത്തിൽ നിന്റെ അമ്മപോലും ഇരിക്കുന്നതല്ലെന്നു വിചാരിക്കാതിരിക്കുന്നോ? നിനക്കു ആനന്ദം ആസ്വദിക്കാൻ ആശയുണ്ടെങ്കിൽ രാമന്റെ ഇരിപ്പിടത്തിലേയ്ക്കു ചെല്ലൂ!

## ഉപാസനയുടെ ആവശ്യം.

"യസ്ത്വവിജ്ഞാനവാൻ ഭവത്യയുക്തേന മനസാ സദാ
തസ്യേന്ദ്രിയാണ്യവശ്യാനി ദുഷ്ടാശ്വാ ഇവ സാരഥേഃ"
(കഠം—൧, ൩, ൫.)

(ഒരുവൻ അജ്ഞാനിയും, മനോനിയന്ത്രണത്തിനു് അപ്രാപ്തനും ആയിരിക്കുന്നപക്ഷം, അപ്രാപ്തനായ ഒരു തേരാളിയുടെ കുതിരകളെപ്പോലെ, അവന്നു് ഇന്ദ്രിയങ്ങളെ വശപ്പെടുത്തുവാൻ സാധ്യമല്ല.)

നിയന്ത്രിക്കപ്പെടാത്ത കുതിരകൾ കുഴികളിലും വിപത്തുകളിലും ചെന്നു പതിക്കുന്നതുപോലെ, ജ്ഞാനവും മനഃസാമ്യനിലയും സമ്പാദിക്കാത്ത ഒരുവന്റെ ഇന്ദ്രിയങ്ങൾ ശരീരമാകുന്ന രഥത്തെയും, അതിൽ ഇരിക്കുന്ന ഉടമസ്ഥനെയും പലതരം ആപത്തുകളിലും, ഉപദ്രവങ്ങളിലും കൊണ്ടുപോയി എറിയുന്നു. അപ്പോൾ

കരച്ചിലും, പിഴിച്ചിലും, പല്ലുകടിയും, മാറത്തടിയും മാത്രമേ ശേഷിക്കുന്നുള്ളൂ. ഈ ജീവിതമാകുന്ന ഭയങ്കരനരകത്തിൽനിന്നു ഒരുത്തനു മുക്തനാകണമെങ്കിൽ, അതിനാർത്തിയുണ്ടെങ്കിൽ, അവൻ കുതിരകളെ വശപ്പെടുത്തുകയും യമനിയമങ്ങൾകൊണ്ടു് ഇന്ദ്രിയങ്ങളെ നിയന്ത്രിച്ചു നേരായമാർഗ്ഗത്തിൽക്കൂടി നയിക്കയും ചെയ്യണം. എന്നാൽ ലക്ഷം തവണ നിങ്ങൾ ശ്രമിച്ചാലും, മനസ്സിനെ നിയന്ത്രിച്ചു ശരിയായി കാണുകയും, കേൾക്കുകയും ചെയ്യത്തക്ക സ്ഥാനത്തു എത്തിക്കാൻ വിജയപൂർവ്വം പ്രാപ്തനാകുന്നതുവരെ, നിങ്ങൾ കുണ്ടുകളിലും, ചെളിയിലും, മുള്ളിലും ഉരുണ്ടുവീണു നരകിക്കയും, മുറിവും, ചതവും ഏല്ക്കുകയും ചെയ്യേണ്ടിവരും. പ്രിയസ്നേഹിതാ! നിങ്ങളുടെ തേരാളിയായി ലൌകികമനസ്സിനെ നിങ്ങൾ സ്വീകരിക്കുന്നതു് സങ്കടവും, വേദനയും ക്ഷണിച്ചുവരുത്തുക മാത്രമാണു്. ഇപ്പോൾ ഈ ഉപദേശം സ്വീകരിക്കുക. വിജയപ്രാപ്തി ഇതിലേ കിടപ്പുള്ളൂ. നിങ്ങളുടെ മനസ്സാകുന്ന കടിഞാൺ ശ്രീകൃഷ്ണഭഗവാന്റെ കൈവശം ഏല്പിക്കുക. അതിനുശേഷം നിങ്ങൾക്കൊരു പരിഭ്രമവും ആവശ്യമുണ്ടായിരിക്കയില്ല. ഈ സംസാരരൂപത്തിലുള്ള കുരുക്ഷേത്രത്തിൽനിന്നു് നിങ്ങൾക്കപ്പോൾ വിജയപൂർവ്വം രക്ഷ അദ്ദേഹം നേടിത്തരും. അദ്ദേഹം സുപ്രസിദ്ധസാരഥിശ്രേഷ്ഠനാണു്. നിങ്ങളുടെ തേരും, കുതിരകളും, സകലതും നിങ്ങൾ ഭഗവാനിൽ അർപ്പിക്കുകയും, അദ്ദേഹത്തിനു സമീപം തേരിൽ ശാന്തനായിട്ടിരിക്കയുംചെയ്യേണ്ട കാര്യമേ ഉള്ളൂ. ഇതാണു് യഥാർത്ഥമായ ഉപാസനാ അല്ലെങ്കിൽ ഈശ്വരാരാധനാ.

"സർവ്വധർമ്മാൻ പരിത്യജ്യ-മാമേകം ശരണം വ്രജ!
അഹം ത്വാ സർവ്വപാപേഭ്യോ-മോക്ഷയിഷ്യാമി മാ ശുചഃ."
(ഗീതാ. ൧൮, ൬൬)

(നിങ്ങളുടെ ചുമതലകളെല്ലാം ഉപേക്ഷിച്ചിട്ടു് സ്വയം എന്നെയൊരുത്തനെ ശരണം പ്രാപിക്കുക. ഞാൻ നിങ്ങളെ സർവ്വപാപങ്ങളിൽനിന്നും മോചിപ്പിക്കും. തീരെ ദുഃഖിക്കേണ്ട.)

"സംഗാൽ സഞ്ജായതേ കാമഃ-കാമാൽക്രോധോƒഭിജായതേ."
(ഗീത. ൨, ൬൨)

(ആസക്തിയിൽനിന്നു കാമം ഉൽഭവിക്കുന്നു; കാമത്തിൽനിന്നു കോപം ഉണ്ടാകുന്നു.)

കാമവും ലൌകികഭോഗങ്ങളുടെ ദുരാകർഷണങ്ങളും മൂലം ജനങ്ങൾ സാമാന്യേന ജലത്തിലെ പൊങ്ങുതടിപോലെ പതി

ക്കയും, കാററിന്നും ഓളത്തിന്നും അടിമയായി ഭവിക്കയും ചെയ്യുന്നു. പ്രാപഞ്ചികവസ്തുക്കളോടുള്ള അനുരക്തി സദാ അത്യാപൽക്കരമാണു്. അതിന്നുള്ള പരിഹാരമരുന്നായ ഉപാസന അല്ലെങ്കിൽ ആത്മാനുസന്ധാനം സമ്പാദിക്കാതിരുന്നാൽ, അവിടെ ആത്മഹത്യാപരമായ ഈ നില വന്നുക്കൂടുന്നു:—

"അസൂര്യാ നാമ തേ ലോകാ-അന്ധേന തമസാവൃതാഃ"
(ഈശ. ഉപ-൩)

(സൂര്യനില്ലാതെയും, ഘോരാന്ധത നിറഞ്ഞും ഉള്ള ലോകത്തിൽ പതിക്കുക.)

ഭയങ്കരനരകത്തിന്റെ ദാരുണയാതനകൾ അനുഭവിക്കേണ്ടതായി വരും. ഈ നരകം കഠിനവേദനാജനകമാണു്. പരമേശ്വരനായ സർവ്വവ്യാപിയെ പ്രാപിക്കേണ്ടതിന്നു് മുള്ളുമെത്തയിൽ ശയിക്കേണ്ടതായി വന്നാലും, എന്റെ പ്രിയസുഹൃത്തേ!, ഈശ്വരനെ വിസ്മരിക്കാനിടവരുത്തുന്ന ലൌകികാകർഷണങ്ങളെ വലിച്ചെറിഞ്ഞുംവെച്ചു് ആ മുള്ളുമെത്തയിൽ ചാടിപ്പതിക്കുക. അപ്പോൾ ഓർമ്മിക്കാൻ നിങ്ങളുടെ സങ്കടങ്ങളും, വേദനകളും യാതൊന്നും ഉണ്ടായിരിക്കയില്ല. മറഞ്ഞിരുന്നു കരയുകയും, വേദനകൊണ്ടുരുളുകയും ചെയ്യുന്നതിലും ഗുണം ഇതിലാണു്.

ഉപാസന രണ്ടു വിധം ഉണ്ടു്—ഇവ സുവിദിതങ്ങളത്രെ.

പ്രതീകോപാസനയും, അഹംഗ്രഹോപാസനയും അഥവാ പ്രതിമോപാസനയും, ആത്മോപാസനയും ആണവ.

പ്രതിമോപാസനയിൽ ഏതെങ്കിലും ഒരു ബാഹ്യവിഗ്രഹത്തെ സ്വീകരിച്ചു്, അതിന്റെ ഭൌതികധർമ്മങ്ങളെ-ഗുണങ്ങളെ-പററിയുള്ള ചിന്ത സമ്പൂർണ്ണമായി പരിത്യജിച്ചു്, അതിൽ ബ്രഹ്മത്തെ ഉപാസകൻ സങ്കല്പിക്കുന്നു. ആത്മോപാസനയിൽ അഥവാ മാനസപൂജയിൽ ഒരുവൻ അവന്റെ ഹൃദയാന്തർഭാഗത്തുനിന്നു് അഹങ്കാരം-സ്വാത്മം-അഹംഭാവന തീരെ മാററിക്കളഞ്ഞു് ആ സ്ഥാനത്തു് ഈശ്വരഭാവന അഥവാ ബ്രഹ്മഭാവന പ്രതിഷ്ഠിക്കുന്നു. ആരാധനാവിഗ്രഹത്തിൽ, ആ ബാഹ്യപ്രതിമയിൽമാത്രം യാഥാത്മ്യത്തെ ആരോപിച്ചു് ആ ഭൌതികപദാർത്ഥമാണു് ഈശ്വരനെന്നു സങ്കല്പിക്കുന്നുവെങ്കിൽ, അതിനെ അങ്ങിനെ ആരാധിക്കുന്നതു് ഈശ്വരോപാസനയല്ലാ, തിമിരപൂജ-ഇരുട്ടിനെ ആരാധിക്കുകയത്രെ ഇതിനെ പരാമർശിച്ചു് മഹർഷിവ്യാസൻ തന്റെ ബ്രഹ്മമീമാംസാദർശനത്തിൽ (൪, ൧, ൫) പറയുന്നു:—

"ബ്രഹ്മദൃഷ്ടിരുൽക്കർഷാൽ."

അതായതു്, വിഗ്രഹത്തിൽ ബ്രഹ്മത്തെ കാണുകയും, ബ്രഹ്മത്തിൽ പ്രതിമയെ ദർശിക്കാതിരിക്കയും ചെയ്യുക എന്നത്ഥം.

ആത്മോപാസനയെ അഥവാ അഹംഗ്രഹോപാസനയെ പ്പററി അദ്ദേഹം ഇങ്ങിനെ എഴുതിയിരിക്കുന്നു:—

"ആത്മേതി ത്തുപഗച്ഛന്തി ഗ്രാഹയന്തി ച"

(ബ്ര. സൂ. ൪, ൧, ൩.)

അതായതു്, നിങ്ങഠം സ്വയം ബ്രഹ്മമാണെന്നു അടിയ്ക്കടി ധ്യാനിക്കുക. വേദങ്ങളുടെ മതവും ശാസനങ്ങളും ഇതുതന്നെയാണു്. ഈ രണ്ടുവിധം ഉപാസനകളിലും ഉദ്ദേശവും, ലക്ഷ്യവും ഒന്നുതന്നെയാണു്. അതെന്താണു്?

"സർവ്വം ഖല്വിദം ബ്രഹ്മതജ്ജലാനിതി ശാന്ത ഉപാസീത"

(ഛാന്ദോ. ഉപ-൩, ൧൪, ൧)

(ഈ ദൃശ്യമായ പ്രപഞ്ചം അശേഷവും ബ്രഹ്മം മാത്രമാണെന്നും, അതു ബ്രഹ്മത്തിൽനിന്നു പുറപ്പെട്ടു കടശിബ്രഹ്മത്തിലേയ്ക്കുതന്നെ ലയിക്കുന്നതും, ബ്രഹ്മത്തിൽ ജീവിക്കുന്നതും ആണെന്നും നാം ശാന്തമായി ധ്യാനിക്കണം.)

പ്രശാന്തവും, അക്ഷോഭ്യവും, ശീതവും ആയ ഹൃദയത്തോടുകൂടി അകത്തും പുറത്തും ഒരുപോലെ ബ്രഹ്മത്തെ ദർശിക്കുക.

"അഥ ഖലു ക്രതുമയഃ പുരുഷഃ."

(ഛാന്ദോ-൩, ൧൪, ൧)

(ഈ പുരുഷൻ-മനുഷ്യൻ-ക്രതുമയൻ, അതായതു് സ്വന്തം ഇച്ഛകളുടെയും, ചിന്തകളുടെയും സൃഷ്ടിയാണു്.)

തീർച്ചയായും ഒരു മനുഷ്യന്റെ ആഗ്രഹങ്ങളും ചിന്തകളും ആണു് അവനെ ആ മനുഷ്യനാക്കുന്നതു്. കഥയിങ്ങനെയിരിക്കെ എന്തുകൊണ്ടു ബ്രഹ്മചിന്തയെ ഈശ്വരധ്യാനത്തെ ഉല്പാദിപ്പിച്ചുറപ്പിച്ചു ബലപ്പെടുത്തിക്കൂടാ? സ്വയം അവനവനിൽതന്നെ ബ്രഹ്മരൂപം അഥവാ ഈശ്വരത്വം എന്തുകൊണ്ടു ദർശിച്ചുകൂടാ? ഇതേപ്പററി വേദം പറയുന്നു:—

"ബ്രഹ്മവേദ ബ്രഹ്മൈവ ഭവതി"

(മുണ്ഡ-ഉപ. ൩, ൯)

(പരബ്രഹ്മത്തെ അറിയുന്നവൻ ആ പരബ്രഹ്മംതന്നെയായിത്തീരുന്നു.)

രണ്ടുതരം ഉപാസനകളിലും, അതായത്ു് ബാഹ്യവും, ആഭ്യന്തരവും ആയ ഉപാസനകളിലും, നാമരൂപാത്മകമായ പ്രപഞ്ചത്തിൻെറ വിനാശമാണ് ലക്ഷ്യവും ഉദ്ദേശവും; അല്ലാതെ അതിനെ ഉണ്ടാക്കുകയല്ല. ജലം ബ്രഹ്മം, സ്ഥലം ബ്രഹ്മം, കാററു ബ്രഹ്മം, ആകാശം ബ്രഹ്മം, ഗംഗാനദി ബ്രഹ്മം എന്നിങ്ങനെ പറയുമ്പോൾ പ്രതിമോപാസനയുടെ രൂപങ്ങളെ കാണുന്ന വാക്യങ്ങൾ ഉച്ചരിക്കുമ്പോൾ, ജല, സ്ഥല, വായ്വാകാശ, ഗംഗാനദികളോടുകൂടി ബ്രഹ്മത്തെ ഒരിക്കലും കൂട്ടിക്കലൎത്തുകയല്ലാ ചെയ്യുന്നതു്. കറുത്തസൎപ്പം എന്നു പറയുമ്പോൾ സൎപ്പത്തെയും കറുപ്പുനിറത്തെയും കൂട്ടിയോജിപ്പിക്കുന്നതുപോലെ ഇവിടെ പ്രതിമാരൂപങ്ങളും ബ്രഹ്മവും കൂടിബന്ധിക്കുന്നില്ല. പക്ഷേ, ഇവിടെ ഒരുപദ്രവമാണുള്ളതു്; വ്യാജമായി ഗുണധൎമ്മങ്ങളെ ആരോപിക്കുന്നു, തെററായി ഉപമിക്കുന്നു, എന്നുള്ളതാണ് അതു്. "ഈ സൎപ്പം ഒരു കയറാണ്" എന്നു് നാം ഒരു ഭ്രാന്തനോടു പറയുമ്പോലെ ഇവിടെ കയറു കറുപ്പുനിറം എന്നതുപോലെ, അതിനോടു തുല്യമായിട്ടു്, സൎപ്പത്തോടുകൂടി സമാനസത്തയുള്ള ഒരു സത്യവസ്തുവല്ല. പിന്നയൊ അതു് ഒരു കയറുമാത്രമാണ്, സൎപ്പമല്ല.

ഇതേപ്രകാരത്തിൽ, പരമാൎത്ഥമായ ഉപാസനയിൽ, നമ്മുടെ ദൃഷ്ടിയിൽ ഒലിക്കുന്നവെള്ളം ഉണ്ടായിരിക്കരുതു്, ബ്രഹ്മം മാത്രമേ മനസ്സിൽ നില്ക്കാവൂ. വായുവിൻെറ രൂപം മാഞ്ഞുപോകയും, ബ്രഹ്മസത്തമാത്രം ശേഷിക്കയും ചെയ്യണം. വിഗ്രഹത്തിൽനിന്നു വിഗ്രഹരൂപബോധം മാറിപ്പോകണം. അവിടെ ചൈതന്യസ്വരൂപമായ ഈശ്വരൻമാത്രം പ്രതിഭാസിക്കണം. പ്രണയാൎത്തിപീഡിതനായ ഒരു മനുഷ്യൻ തൻെറ പ്രണയിനിയുടെ ഒരു കത്തു വായിക്കാൻ തുടങ്ങുമ്പോൾ, തൻെറ കണ്ണിൽ പ്രാണപ്രേയസിയുടെ രൂപം നിറഞ്ഞിരിക്കയാൽ അക്ഷരങ്ങൾ വായിപ്പാൻ അപ്രാപ്തനായിത്തീരുന്നതുപോലെ, ഇതു പ്രകാശിക്കണം. ഗോപികൾ ഉദ്ധവരോടു പറയുന്നു:—"ഞങ്ങൾ ഈ കത്തു് എവിടെ വെക്കും? നെഞ്ചിനകത്തു വെക്കുമ്പോൾ അതു ജ്വലിക്കുന്നു; കണ്ണിൽവെക്കുമ്പോൾ അതു കണ്ണുനീർപ്രവാഹം കൊണ്ടു നനഞ്ഞു ദൂരെപോകുന്നു." പ്രണയപാത്രത്തിൻെറ കഠിനമായ ഒരു നുള്ളുകൊണ്ടാൽപോലും, അതു ഹൈന്നിക്കാതെയും, അതു വേദനാജനകമായ ഒരു വസ്തുവാണെന്നു അറിയാതെയും, ആ പ്രണയപാത്രംമാത്രം ഒരേ യഥാൎത്ഥവസ്തുവാണെന്നു വിചാരിച്ചും ഇരിക്കുംപോലെ, ഉപാസനാമഗ്നനായ ഒരുവനു് ഇന്ദ്രിയ

ങ്ങളെകുറിച്ചുള്ള ജ്ഞാനം ഉണ്ടാകാൻ ഇടവരുകയില്ല; എന്നുമാത്ര മല്ലാ, ആ ഇന്ദ്രിയബോധംപോലും പ്രിയപ്പെട്ട ഭഗവാന്റെ സ്പന്ദ നസ്വരൂപം ആണു് ഉല്പാദിപ്പിക്കുന്നതു്.

"മന്ദവായുവിത! വന്നുതുടങ്ങി,
മന്ദമുതിവിലസുന്നു സമർവ്വം,
നന്ദസൂനവരുളും വിളിയത്രേ
നന്ദിപൂർവ്വമതുകൊണ്ടുവരുന്നു."

സഹോദരാ! നാവുമാത്രമല്ലാതെ, ഉച്ചാരണംകൊണ്ടു മാത്ര മല്ലാതെ, ശരീരത്തിലെ ഓരോ സിരകളും, മാംസപേശികളും, അസ്ഥികളും, രോമകൂപങ്ങളും ദിവ്യപ്രേമംകൊണ്ടു സ്പന്ദിക്കുന്ന ആ അവസ്ഥയ്ക്കാണു ഉപാസനയെന്നു പറയേണ്ടതു്. ഇങ്ങിനെ യല്ലാതെയിരുന്നാൽ നിങ്ങൾ എത്രമാത്രം കണ്ണടച്ചാലും, മൂക്കു പൊത്തിപ്പിടിച്ചിരുന്നാലും, ചെവികൾ അടച്ചിരുന്നാലും, മുഖം മൂടിവെച്ചാലും, നാമങ്ങൾ ജപിക്കയും, കീൎത്തനങ്ങൾ പാടുകയും ചെയ്താലും, അതെല്ലാം യാതൊരു ചൈതന്യവുമില്ലാത്ത കൃത്രിമ മായ ഒരു ചിത്രംപോലെ മാത്രമായിട്ടേ നിങ്ങളുടെ ആരാധനയെ പരിണമിപ്പിക്കയുള്ളൂ. അതൊരു സുന്ദരമായ ചിത്രമായിരിക്കാം; ചിത്രകലാപ്രവീണനായ രാജാരവിവൎമ്മതന്നെ വരച്ച ചിത്രമായി രിക്കാം. എന്നാലും വെറും നിർജ്ജീവമായ ഒരു പടംകൊണ്ടു എന്തുമാത്രം പ്രയോജനമാണുള്ളതു്?

ചതുരംഗക്കളിയിൽ ഓരോ മരക്കഷണങ്ങളിലും രാജാവി ന്റേയും, കുതിരയുടേയും, ആനയുടെയും, രഥത്തിന്റെയും ശക്തി കളും, ഗുണങ്ങളും ആരോപിച്ചു സങ്കല്പിക്കുന്നതുപോലെ, ശരിയായ ഉപാസനയിൽ ഈ ലോകത്തിലെ ഓരോ പദാൎത്ഥങ്ങളിലുംനിന്നു അതാതു പദാൎത്ഥത്തിന്റെ ബോധവും, വിഷയസുഖചിന്തയും ഇല്ലായ്മചെയ്കയും, അതുകളിൽ ഈശ്വരശക്തിയും, ചൈത ന്യവും ആരോപിച്ചു പ്രതിഷ്ഠിക്കയും ചെയ്യപ്പെടേണ്ടതാണു്. ജലം, ആകാശം, പ്രാണങ്ങൾ, അഗ്നി, മനസ്സ് മുതലായ ഉപാസ നാപദാൎത്ഥങ്ങളിൽ ബ്രഹ്മത്തിന്റെ–ഈശ്വരന്റെ–സാന്നിദ്ധ്യം ഭാവനചെയ്തുകൊണ്ടു്–ശാശ്വതവും യഥാൎത്ഥവും ആയ ഈശ്വര സത്തയെ ദൃഢമായിസ്ഥാപിച്ചുകൊണ്ടു്–അവയിലുള്ള മായികവും, ഭൌതികവും ആയ ഭാവനയെ നശിപ്പിക്കുകയാണു് യഥാൎത്ഥമായ ഉപാസന. ഇതു വെറും കഴമ്പില്ലാത്ത ചിന്തയും, വെറും സങ്കല്പ വസ്തുവും മാത്രമാണെന്നിരിക്കട്ടെ; എന്നാലും, വെറും വാദ്ധ്യാരുടെ വാക്കുകേട്ടുകൊണ്ടു ഗുണിക്കാനും, ഹരിക്കാനും ശീലിക്കുന്ന ഒരു വിദ്യാൎത്ഥിയുടെ രീതിപോലെയാണിതു് കല്പിക്കപ്പെട്ടിരിക്കുന്നതു്.

ഗ്ഗണിക്കാനും, ഹരിക്കാനും ഉള്ള നിയമങ്ങൾ എന്തുകൊണ്ടാണ ങ്ങിനെയിരിക്കുന്നതു്? ഈ ക്രിയാപദ്ധതികൾകൊണ്ടു് ഉത്തരം എങ്ങിനെ ശരിക്കു കിട്ടുന്നു?—എന്നീ കാൎയ്യകാരണങ്ങൾ എല്ലാം വഴിയേ വന്നുകൊള്ളും. ബീജഗണിതം (ആൽജിബ്രാ) പഠിക്കു മ്പോൾ അതെല്ലാം സ്പഷ്ടമായിക്കൊള്ളും. പക്ഷേ ഗുരുവിന്റെ മാതൃകയനുസരിച്ചു് പ്രവൎത്തിക്കുന്നതുകൊണ്ടു്, അഭ്യാസക്കണക്കു കൾ എല്ലാം ശരിയായി ചെയ്യാൻ സാധിക്കും. എന്നാൽ ഒരു കാൎയ്യം പ്രത്യേകം ഗൌനിക്കണം. വാദ്ധ്യാർ പറഞ്ഞും, കാണി ച്ചുംതരുന്നതിനെ പഠിക്കയും, ഓൎമ്മിക്കയും ചെയ്യണം; അതു തെററിദ്ധരിക്കയോ, തെററായി ഉപയോഗിക്കയോ ചെയ്യരുതു്.

വിഗ്രഹം എന്നാൽ എന്താണു്? അതു തൂക്കത്തിന്റെയോ, അളവിന്റെയോ ഏററവും ചെറിയ ഒരു തോതു്—യൂണിററ്—ആണു്? തൂക്കത്തിന്റെ തോതു ചെറുതാകുമ്പോൾ ഘനം ആ തോതനുസരിച്ചു വളരെ വലുതായിരിക്കുന്നു. തോതു് ഒരു റാത്ത ലും ഒരു സാധനത്തിന്റെ ഘനം നാലു യൂണിററ് അഥവാ നാലു റാത്തലും ആണെങ്കിൽ, യൂണിററു് കാൽ റാത്തലായാൽ തൂക്കം പതിനാറു യൂണിററാകും. ആട്ടെ! ഹിന്ദുമതത്തിൽ—ധൎമ്മ ത്തിൽ—പ്രതീകം അഥവാ പ്രതിമ എന്നാൽ എന്തു്? ഈശ്വ രനെ തൂക്കുന്നതിനുള്ള ഒരു ഘനത്തോതു്—യൂണിററു്—ആണ തു്. ഹിന്ദുധൎമ്മത്തിൽ അത്യുച്ചസ്ഥനായ സൂൎയ്യനും ചന്ദ്രനും പ്രതിമാരൂപങ്ങളാണു്. കീഴോട്ടു വന്നുവന്നു് ഈ പ്രതിമ ഗുരു വിന്റെയും, ബ്രാഹ്മണന്റെയും, പശുവിന്റെയും, ഗരുഢന്റെ യും, അശ്വത്ഥവൃക്ഷത്തിന്റെയും കൈലാസപൎവ്വതത്തിന്റെ യും, ഗംഗാനദിയുടെയും, ഭംഗിയേറിയ വിവിധാകൃതിയിലുള്ള കറുത്ത ശിലാകഷണങ്ങളുടെയും മററും രൂപങ്ങളിൽ വൎത്തിക്കുന്നു. ഏററവും ചെറുതായ ഈ അണുപ്രതിമകൾ ബൃഹത്തായ ഈശ്വ രനെ ചെറുതാക്കാൻവേണ്ടി ഉണ്ടാക്കിയതാണോ? ഒരിക്കലും അല്ല. ബ്രഹ്മദൃഷ്ടി അഥവാ ഈശ്വരദൎശനം അല്ലെങ്കിൽ ദിവ്യ ചിന്ത ഒരു സമുദ്രംപോലെ വികസിച്ചു വളരാൻ സൌകൎയ്യം കൊടുക്കുന്നതിനാണു് പ്രതിമ ചെറുതാക്കുന്നതു്. ആ ചെറുനഗ്ന മായ പാറക്കഷണം—സാളഗ്രാമം—പോലും ബ്രഹ്മമാണെന്നു കല്പിക്കപ്പെടുമ്പോൾ ഭൌതികങ്ങളായ ഇതരപദാൎത്ഥങ്ങൾ അശേഷവും, പ്രപഞ്ചമാസകലവും, നിശ്ചയമായി ഈശ്വര സാന്നിധ്യപൂൎണ്ണമാണെന്നു വരണം. എന്നാൽ ഒരുത്തൻ ആരാ ധിക്കുന്നതു് ആ ചെറിയ കല്ലിനെയാണു്, ബ്രഹ്മം "എന്ന ഭാവന

യോടുകൂടിയാണ് എങ്കിൽ അവൻ "കല്ലുകൊണ്ടു നിർമ്മിതമായ ഒരു കീടം"പോലെയായിത്തീരും.

പരാപൂജ അഥവാ ഉന്നതമായ ഉപാസന

പദാർത്ഥങ്ങളുടെ ആകൃതി, നാമം, രൂപം, മുതലായവയിൽ നിന്നുയർന്ന് അവയുടെ ആനന്ദവും ചൈതന്യവുമാകുന്ന ഭാവത്തിലേയ്ക്കു മനസ്സിനെ ഉറപ്പിച്ചു നിർത്തിക്കൊണ്ടും, ശബ്ദത്തിനും, വാക്കുകൾക്കും മുകളിലേയ്ക്കു കടന്ന് അവയുടെ അർത്ഥത്തിൽ ശ്രദ്ധ നിർത്തുന്നതുപോലെ, കാണപ്പെടുന്ന ബാഹ്യസൂര്യനെപ്പോലുള്ള ബിംബങ്ങൾ മറന്നും, ഭഗവാനിൽ പൂർണ്ണമായി മഗ്നീഭവിച്ചും ഇരിക്കുന്നതാണ് യഥാർത്ഥാരാധന എങ്കിൽ, അതു ഏതെങ്കിലും ഒരു പ്രത്യേക പ്രതിമയിലോ, ബിംബത്തിലോ മാത്രമേ ആകാവൂ എന്നുണ്ടോ? വിഗ്രഹം അഥവാ ബിംബം കുട്ടികളുടെ സ്ലേററുകല്ലുപോലെയാണ്; അതിന്മേൽ എഴുതാൻ കഴിയുന്ന യോഗ്യതവന്നാൽ ഇഷ്ടംപോലെ എന്തും എഴുതാം. ബ്രഹ്മദർശനരീതി കിട്ടിപ്പോയാൽ എവിടെവിടെ ദൃഷ്ടി പതിയുന്നുവോ അവിടവിടെ നിന്നെല്ലാം ബ്രഹ്മാനന്ദം അഥവാ ദിവ്യാനന്ദം ആകർഷിച്ചെടുക്കാം. സകലയിടത്തും ഈശ്വരനെ ദർശിക്കാൻ നാം പ്രാപ്തന്മാരായി തീരുന്നതിനു സഹായിക്കുമ്പോൾ വിഗ്രഹാരാധന സഫലീഭവിക്കുന്നു. പ്രപഞ്ചം അശേഷവും നാം ഒരു ക്ഷേത്രമാക്കുകയും, സകലവസ്തുക്കളും 'രാമൻെറ'-ഈശ്വരൻെറ-വിലാസമാണെന്നു കാണുകയും, സകല പ്രവൃത്തികളും അദ്ദേഹത്തെ ആരാധിക്കുകയാണെന്നു ഗണിക്കുകയും ചെയ്യണം.

> "നമ്മുടെ നടപ്പെല്ലാം ക്ഷേത്രത്തിൽ പ്രദക്ഷിണം,
> നമ്മുടെ പ്രവൃത്തികളെല്ലാമെക്കയും ദേവപൂജ,
> വീടുകാടുകളെല്ലാമൊന്നുപോൽകണ്ടീടുന്നു,
> ഓടുന്നദ്വൈതചിന്തമനസ്സിൽനിന്നു സർവ്വം."

യഥാർത്ഥവും, ജീവത്തും ആയ ഉപാസനാചൈതന്യം ഒരുത്തൻെറ ഹൃദയത്തിൽ പ്രകാശിക്കുമ്പോൾ അവൻെറ അവസ്ഥ എങ്ങിനെയിരിക്കുമെന്നു വേദത്തിൽ തൈത്തിരീയ ശാഖയിൽ ഇപ്രകാരം വർണ്ണിക്കപ്പെട്ടിരിക്കുന്നു:—

"യാവദ്ധ്റിയതേ സാ ദീക്ഷാ, യദശ്നാതി തദ്ധവിഃ,
യദ്പിബതി തദസ്യസോമപാനം, യദ്രമതേ തദുപസദോ,യൽ
സഞ്ചരത്യുപസരത്യുത്തിഷ്ഠതേച, പ്രവർഗ്ഗ്യോം,യന്മുഖം തദാഹ
[വനീയോ,
യാ വ്യാഹൃതിരാഹൂതിര്യദസ്യവിജ്ഞാനം തജ്ജുഹോതി."

(മഹാനാരായണീയോപനിഷദ്-ഖണ്ഡം ൨൫)

അൎത്ഥം:—“യാതൊരുവന്റെ-യജ്ഞപുരുഷന്റെ-അതായ ത്തു ഭക്തന്റെ-ധീരമായ ദൃഢനിഷ്ഠ അവന്റെ ദീക്ഷയാണു്, ഭക്ഷി ക്കുന്നതു്—ഭക്ഷണം—അവന്റെ ഹവിസ്സാണു്; കുടിക്കുന്നതു് അവന്റെ സോമപാനമത്രെ; ക്രീഡകൾ പൂജയും സേവയു മാണു്; സഞ്ചാരവും, ഇരുപ്പും, നില്പും എല്ലാം അവന്റെ നമ സ്കാരങ്ങളാണു്; മുഖം യജ്ഞാഗ്നിയത്രെ; ഭക്ഷണം ഹോമദ്രവ്യ മാണു്; ജ്ഞാനം അവന്റെ ഹവനകൎമ്മവുമത്രെ.”

മുക്തിയും, ശാന്തിയും, സുഖവും, അതെന്തായാലും, അതു സമ്പാദിക്കുന്നതിനു് ഭേദഭാവന അശേഷം നശിപ്പിക്കയും, ബ്രഹ്മ ദൃഷ്ടി വികസിപ്പിക്കയും ചെയ്യുക എന്ന ഒരേ മാൎഗ്ഗമേ ഉള്ളൂ.

ഈ ദൃഷ്ടി, വീക്ഷണം, എന്തുകൊണ്ടാണു് ആവശ്യമായിരി ക്കുന്നതു്? എന്തുകൊണ്ടെന്നാൽ ഇതാണു് സത്യമായിട്ടുള്ള ഒരേ ഒന്നു്:—

“ബ്രഹ്മസത്യം, ജഗന്മിഥ്യാ”

(ബ്രഹ്മം സത്യവും പ്രപഞ്ചം മിഥ്യയുമത്രേ.)

ചൂടു്, പ്രകാശം, വിദ്യുച്ഛക്തി മുതലായവയുടെ നിയമങ്ങൾ പഠിച്ചു് അവയ്ക്കനുസരണമായിട്ടു റയിൽവണ്ടി, കമ്പിത്തപാൽ, ആകാശവിമാനം മുതലായതു് ഉണ്ടാക്കപ്പെട്ടുന്നുവെങ്കിൽ നമുക്ക തെല്ലാം ഉപയോഗിക്കാം. എന്നാൽ നാം ആ നിയമങ്ങൾ മറ ന്നുവെച്ചു് ലക്ഷംതവണ പരിശ്രമം ചെയ്താലും ഇരുട്ടറയിൽ നിന്നു് നാം എവിടെ പുറത്തിറങ്ങും? ഇപ്പോൾ നോക്കുക. അഭേദഭാവനയാകുന്ന ആദ്ധ്യാത്മികനിയമം, വേദങ്ങളിൽ കൊടു ക്കപ്പെട്ടിട്ടുള്ള ശാസ്ത്രീയനിയമം—നമുക്കീനിയമങ്ങളുടെ നിയമ ത്തെ നടപ്പിൽവരുത്തി അതിന്റെ ഫലങ്ങൾ എന്തുകൊണ്ടു് ആസ്വദിച്ചുകൂടാ? അമേരിക്കായിലെ ഒരു മഹാത്മാവായ ഇമേ ഴ്സൺ തന്റെ നിഷ്പക്ഷമായ പ്രതിദിനാനുഭവങ്ങളിലെ പരീ ക്ഷകൊണ്ടു ബോദ്ധ്യംവന്നു് എന്തു സത്യത്തെയാണു് ഇങ്ങിനെ പ്രസ്താവിച്ചിരിക്കുന്നതു്!—“എന്തെങ്കിലും ഒരു വസ്തു മനസ്സുകൊ ണ്ടു് ആഗ്രഹിക്കുന്നതോ, അന്യന്മാരെപ്രീണിപ്പിക്കുന്നതിനുവേണ്ടി യാചകന്റെ (അടിമത്ത) ഭാവത്തിൽ ഉൾക്കണ്ഠ വഹിക്കുന്നതോ പരിശുദ്ധപ്രേമം ആകുന്നതല്ല. അതു അധമവും, നീചവും ആയ മോഹമാണു്. നിങ്ങൾ നിങ്ങളുടെ മമത്വം-അഹംബുദ്ധി-മറന്നു നഷ്ടനാകയും, “ഞാൻ-നീ” ഭേദഭാവനയിൽ നിന്നുയൎന്നു അത്യുൽ കൃഷ്ടമായ ആ ഉച്ചസ്ഥാനത്തു നില്ക്കുകയും ചെയ്യുമ്പോൾ, അവിടെ

മാത്രമേ നിങ്ങൾക്കു യഥാൎത്ഥമായ 'എന്നെ' ആകൎഷിക്കയും, പ്രാപിക്കയും ചെയ്യാനും, 'താഴ്ന്ന എന്നെ' നിങ്ങളുടെ കാൽക്കടിയിൽ കാണാനും ഇടവരുകയുള്ളൂ. നിങ്ങൾ കണ്ണുതുറന്നു സകാമമായി എന്തിനെയെങ്കിലും വീക്ഷിക്കയോ, ഇതരന്മാരെ പ്രീണിപ്പിക്കാൻ ശ്രമിക്കയോ ചെയ്യുമ്പോൾ അതിന്റെ ഫലം അതു നിങ്ങളെ കഠിനമായി തിരസ്കരിക്കയും നിന്ദിക്കയും ചെയ്യുന്നതു് ആയിരിക്കും; മറെറാന്നുമാകുന്നതല്ല; ആകാനിടയുമില്ല. നിങ്ങൾക്കിക്കാൎയ്യം തീൎച്ചയായിരിക്കട്ടെ; സദാ നിങ്ങളതു സ്മരിക്കുക."

സഹോദരാ! ഇതിൽ മല്ലുവെട്ടി യുദ്ധംചെയ്യേണ്ട കാൎയ്യമെന്തു്? കങ്കണങ്ങൾ കാണാൻ കണ്ണാടിവേണമോ? നിങ്ങൾക്കു സങ്കടങ്ങളും മരണവും ആവശ്യമില്ലെന്നുണ്ടെങ്കിൽ ഏകാന്തമായ ഒരു സ്ഥലത്തിരുന്നു് ശാന്തമായിട്ടു് നിങ്ങളുടെ ചിത്താവസ്ഥയെയും, സുഖദുഃഖരൂപത്തിലുള്ള ഫലത്തെയുംപററി ചിന്തിക്കാൻ ആരംഭിക്കുക. അപ്പോൾ സത്യാസത്യങ്ങൾ നിങ്ങൾക്കു തെളിഞ്ഞു കാണാറാകും. നിങ്ങളുടെ ചിന്താശക്തി രോഗഗ്രസ്തമല്ലെങ്കിൽ, സ്വയമേയോ, അല്ലാതെയോ ഈ സത്യം നിങ്ങളിൽ പ്രതിഭാസിക്കും. അതായതു്:—

"യഥേഹ ക്ഷുധിതാ ബാലാ മാതാരം പൎയ്യുപാസതേ"

(സാമവേദം)

(വിശപ്പുകൊണ്ടു വലയുന്ന കുട്ടി അതിന്റെ അമ്മയുടെ അടുക്കലേയ്ക്കു ഓടുന്നതുപോലെ, നിങ്ങളുടെ ഹൃദയം ത്യാഗത്തിന്റെയും, ബ്രഹ്മാനന്ദത്തിന്റെയും ചൈതന്യംകൊണ്ടു ലീനമാകുമ്പോൾ സകല ഐശ്വൎയ്യവും സൌഭാഗ്യവും നിങ്ങളിലേയ്ക്കു ഓടിവരും.

നമ്മുടെ മനസ്സിൽ സൽഗുണത്തിന്റെയും, ശാന്തിയുടെയും രൂപത്തിൽ മഹാവിഷ്ണു സന്നിധാനം ചെയ്യുമ്പോൾ, ലക്ഷ്മീഭഗവതി തന്റെ പ്രാണനാഥനെ ശുശ്രൂഷിക്കാൻവേണ്ടി സഹസ്രപ്രകാരങ്ങളിൽ തന്നത്താനേ നമ്മുടെ പാദിവാതിക്കൽ കാത്തുകിടക്കും. നാം ഭക്തിയും മതനിഷ്ഠയും പരിശീലിക്കുമ്പോൾ, സങ്കടവും ദാരിദ്ര്യവും നമ്മെ ആക്രമിക്കുന്നുവെന്നും, ഈ ലോകത്തിൽ മതവിരോധികളായ ദുഷ്ടന്മാരേ ഐശ്വൎയ്യം അടയുന്നുള്ളുവെന്നും അനേകം ജനങ്ങൾ അഭിപ്രായപ്പെട്ടുന്നുണ്ടു്. ഇത്തരം ദയനീയമായ തെററിദ്ധാരണയിൽ ശരിയായ നിദാനാന്വേഷണം തീരെ സ്പൎശിച്ചിട്ടില്ല. യഥാൎത്ഥമായ മതവും, സത്യമായ ഭക്തിയും എന്താണെന്നു ഈ കൂട്ടർ തീരെ അറിയുന്നില്ല. അവർ സ്വാൎത്ഥപ്രസക്തിയോ, ശരീ

രാഭിമാനമോ പരിത്യജിച്ചിട്ടില്ല. അത്തരമുള്ള സ്വാൎത്ഥത്യാഗവും, അഭിമാനനാശവും ആണു് മതാനുഷ്ഠാനത്തിലെ മുഖ്യമായ പരിശീലനം. മതപ്രതിപത്തി വൎദ്ധിക്കുംതോറും സങ്കടവും വേദനയും അധികപ്പെട്ടുകൊണ്ടു ഇരിക്കുമെന്നുള്ള അവരുടെ നോട്ടത്തിൽ എങ്ങിനെ സത്യവും, ഔചിത്യവും അന്തൎഭവിക്കുന്നു? മതനിഷ്ഠ വിജയപ്രദമാകണമെങ്കിൽ, സ്വാൎത്ഥപരതയും, അഭിമാനവും ബലിഷ്ഠമായിട്ടുൾക്കൊള്ളുന്ന ഈ അഭിപ്രായം ദൂരീകരിക്കപ്പെടണം. ദേഹാഭിമാനവും സ്വാൎത്ഥാസക്തിയും മുന്നിട്ടു നില്ക്കുന്ന പ്രാൎത്ഥനയിലോ, ദാനകൎമ്മങ്ങളിലോ മതാനുഷ്ഠാനത്തിന്റെ കണികപോലും ഉൾപ്പെടുന്നില്ല. പാപികൾ വിജയിക്കയും, സൽഫലങ്ങൾ അനുഭവിക്കയും ചെയ്യുന്നതായി കാണപ്പെടുന്ന സകല ദൃഷ്ടാന്തങ്ങളിലും അവരുടെ ഐശ്വൎയ്യത്തിന്റെയും സൌഭാഗ്യത്തിന്റെയും യഥാൎത്ഥകാരണം എന്താണെന്നു അന്വേഷിച്ചു പരീക്ഷിക്കുമ്പോൾ ദിവ്യമായ ആനന്ദവും, ഏകാന്തശ്രദ്ധയും ഉൾക്കൊള്ളുന്ന അവരുടെ മനോനിലയാണതു് എന്നു നിങ്ങൾക്കു കാണ്മാൻകഴിയും. ഇതു നിങ്ങൾ കാണാതിരിക്കയായിരുന്നു. അവരുടെ ഭയങ്കരപാപങ്ങളുടെ ഫലം നിങ്ങൾ അന്വേഷിക്കാൻ തുടങ്ങിയാൽ അതുകണ്ടുപിടിക്കുക ഒരു ഭഗീരഥപ്രയത്നം തന്നെയാണു്. അതും നിങ്ങൾ ഇതേവരെ കണ്ടുകഴിഞ്ഞിട്ടില്ല.

ആരെങ്കിലും നിങ്ങൾക്കെതിരായി എന്തെങ്കിലും ഒരു മഹാപരാധം ചെയ്കയും, അതിനു പ്രത്യക്ഷത്തിൽ ഒരു കാരണവും ഇല്ലെന്നു തോന്നുകയും ചെയ്യുന്നുവെങ്കിൽ നിസ്വാൎത്ഥവും, നിഷ്പക്ഷവും ആയ മനഃസ്ഥിതിയോടുകൂടി അതിന്റെ കാരണം കണ്ടുപിടിക്കാൻ മുമ്പോട്ടും പുറകോട്ടും പരീക്ഷിച്ചുനോക്കുക. നിങ്ങളുടെ ഹൃദയം രജോഗുണപ്രധാനമായ അഹങ്കാരംമൂലം മലിനീഭവിച്ചിരുന്നുവെന്നും, അവിടെ ദിവ്യചൈതന്യസാന്നിദ്ധ്യമില്ലായിരുന്നുവെന്നും, നിങ്ങൾ ഈശ്വരനിയമം ലംഘിച്ചിരുന്നുവെന്നും ഉള്ളതായിരിക്കും യഥാൎത്ഥകാരണമെന്നു കാണപ്പെടും. നിങ്ങളുടെ മനസ്സു് ഈശ്വരനിൽ പ്രതിഷ്ഠിതമല്ലാതിരുന്നതിനാൽ നിങ്ങൾക്കു ഈ ശിക്ഷ ലഭിച്ചതാണു്. നിങ്ങളിപ്പോൾ നിങ്ങളുടെ ശത്രുവായ ആ പാപിയോടു പ്രതിക്രിയ ചെയ്യാനും, മല്ലുവെട്ടാനും എന്തിനു പുറപ്പെടുന്നു? ദയവായി കുറച്ചു ഓൎമ്മിക്കുക. പകരം ചോദിപ്പാൻ പുറപ്പെടുംപോൾ നിങ്ങളുടെ പഴയ കുററം നാലോ അഞ്ചോ ഇരട്ടിയായി വൎദ്ധിക്കാൻ തുടങ്ങുന്നു. ഈ പ്രതിക്രിയാബുദ്ധികൊണ്ടു് ? ദ്വാപചങ്കിലമായ പ്രാപഞ്ചികവസ്തു യഥാ

ൎത്ഥവും, ഈശ്വരൻ അയഥാൎത്ഥവും ആണെന്നു നിങ്ങൾ വരുത്തിവെക്കുന്നു.

ഹാ! കുഞ്ഞേ! സൂക്ഷിച്ചിരിക്കുക. ഉഴുന്നിന്റെ മാവുപോലെ ഉറച്ചിരിക്കുക; ഇടികൊള്ളുകയോ, പിന്നെയും പിന്നെയും താഴെ പ്പൊതിക്കയോ ചെയ്യരുതെന്നാണു് പറയുന്നതു്. മനുഷ്യർ സാധാരണ ഇതരന്മാരെ കുററം പറകയും, അവരവൎക്കു കുററം യാതൊന്നും ഇല്ലാത്തമട്ടിൽ ഭാവിക്കയും ചെയ്യുന്നു. ശരിതന്നെ; പ്രത്യഗാത്മാത്രരൂപിയായിരിക്കുന്ന നിങ്ങൾ തീരെ നിഷ്കളങ്കനായിത്തന്നെ ഇരിക്കുക. താൻ സ്വയം സമ്പൂൎണ്ണം ആത്മദേവൻതന്നെയായിരിക്കാൻ തീൎച്ചപ്പെടുത്തി ഉറയ്ക്കുക. അല്ലാതെ എന്തിനു് സ്വയം ന്യായീകരിക്കുന്നവനും, ഭിന്നാംശവാനും ആയി ഭവിക്കണം? നിങ്ങൾ നിങ്ങളുടെ ശരീരമോ, മനസ്സോ, ബുദ്ധിയോ ആണെന്നു പരിഗണിച്ചു്, അതുമായി സാത്മ്യം ഭാവിക്കയും, അങ്ങിനെ ചെയ്തുകൊണ്ടു നിങ്ങൾ പാപരഹിതനാണെന്നു നടിക്കയും ചെയ്യുന്നതു് ആണു് ഘോരപാപവും, ബാക്കി സകല പാപങ്ങളുടെയും നാരായവേരും. ഇപ്പോൾ നോക്കുക. സത്യസ്വരൂപനായ ആത്മാവിനോടു വിമുഖനാകുമ്പോൾ നിങ്ങളെ കരയിക്കാതെ വിടാതിരിക്കുന്ന രുദ്രരൂപത്തിലുള്ള നിയമം, അക്രമിയായ നിങ്ങളുടെ വൈരിയുടെ കാൎയ്യംവരുമ്പോൾ നിൎജ്ജീവമായിപ്പോകുമോ? ത്ര്യംബകന്റെ കണ്ണിൽ മണ്ണിടാൻ ആരും ശക്തനല്ല. ഈശ്വരന്റെ നിയമങ്ങളെ എടുത്തു കളിയാടാൻ നിങ്ങൾ ആരു്? അന്യരിൽനിന്നു നിങ്ങൾക്കു ഭവിച്ചതു അങ്ങിനെതന്നെതീരട്ടെ, പ്രതിക്രിയ ചെയ്യാനുള്ള ബുദ്ധി വിശ്വാസശൂന്യമായ നാസ്തികത്വമാണു്.

അല്ലയോ പ്രിയപ്പെട്ടവനേ! എന്റെ സ്വന്തം ആത്മാവേ! ക്രോധാകുലനായ മൂൎഖാ! അന്യരോടു എത്രമാത്രം തിരിഞ്ഞുകടിക്കാൻ നിങ്ങൾ ആഗ്രഹിക്കുന്നുവോ അത്രത്തോളം നിങ്ങളുടെ ബ്രഹ്മധ്യാനത്തിനു് ഭംഗം ഉണ്ടാവുന്നു. ശത്രുവിന്റെ ശത്രുത്വം പെട്ടന്നു പറന്നു പോയില്ലെങ്കിൽ ഇരിക്കട്ടെ. അവൻ ബ്രഹ്മം തന്നെയാണു്. ബ്രഹ്മത്തിനെ മറന്നുപോകുന്നതു് ദുഃഖസ്വരൂപമായ അനൎത്ഥമാണു്. യാതൊന്നു നിങ്ങളുടെ ഉള്ളാണോ, അതുതന്നെയാണു് എല്ലാവരുടെയും ഉള്ളു്.

"യദേവേഹ തദമുത്ര യദമുത്ര തദന്വിഹ."

(കഠം. ഉപ. ൪—൧—൧൦)

അൎത്ഥം:—ഇവിടെയുള്ളതുതന്നെ അവിടെയും ഉണ്ടു്. അവിടെയുള്ളതുതന്നെ വീണ്ടും ഇവിടെയുണ്ടു്.

നിങ്ങൾ നിങ്ങളുടെ അന്തര്യാമിയോടു് വിഘടിക്കുമ്പോൾ ജഗത്തെല്ലാം നിങ്ങളോടു വിഘടിക്കുന്നു. നിങ്ങൾ അകത്തിരിക്കുന്ന അന്തര്യാമിയോടു ഐക്യപ്പെട്ടു് ആ സ്വരൂപത്തിലായി വർത്തിക്കുമ്പോൾ പ്രപഞ്ചസ്വരൂപിയായ ഭാവകളിക്കാരനിൽ പിന്നെ ദ്രോഹബുദ്ധി എങ്ങിനെയുണ്ടാകും?

"യോ മനസി തിഷ്ഠൻ മനസോഽന്തരോ,യം മനോ ന വേദ
യസ്യമനഃശരീരം,യോ മനോഽന്തരോ യമയതി,
ഏഷ ത ആത്മാഽന്തര്യാമ്യമൃതഃ."

(ബൃഹദാരണ്യകോപനിഷദ് ൩, ൭, ൨൦)

അത്ഥം:— മനസ്സിൽ ഇരുന്നുകൊണ്ടു് യാതൊരുവൻ മനസ്സിൽ നിന്നു വേർതിരിഞ്ഞിരിക്കുന്നു, യാതൊരുവനെ മനസ്സറിയുന്നില്ല, യാതൊരുവന്റെ മനസ്സു ശരീരമാണോ, മനസ്സിനകത്തു് ഇരുന്നുകൊണ്ടു് യാതൊരുവൻ മനസ്സിനെ നിയന്ത്രിക്കുന്നു, നിന്റെ ആ ആത്മാ അന്തര്യാമിയായ അമൃതമത്രെ.

എപ്പോൾ നിങ്ങൾ ബുദ്ധിയുടെ വഞ്ചനയെ പരിത്യജിച്ചു് നേർമാർഗ്ഗത്തിൽ ചരിക്കാൻ തുടങ്ങുന്നുവോ അപ്പോൾ നിങ്ങളുടെ ഭൂതവും, വത്തമാനവും, ഭവിഷ്യത്തും ആയ മൂന്നുകാലങ്ങളും ആ നിമിഷത്തിൽ ശോഭനമായി ഭവിക്കും.

ഹേ! പ്രിയപ്പെട്ടവരേ! ഒരു തടിയനായ മനുഷ്യൻ വണ്ടിയിൽ സവാരിചെയ്തുകൊണ്ടിരിക്കുമ്പോൾ, അവന്റെ ദേഹത്തിന്റെ തടി വണ്ടിയിലെ മെത്തയിലോ തലയണയിലോ നിന്നു് ഉത്ഭവിക്കുന്നതല്ലെന്നും, അവന്റെ ദേഹപുഷ്ടിക്കു കാരണം അമറിക്കൊണ്ടിരിക്കുന്ന കുതിരകൾ അല്ലെന്നും, പിന്നെയോ ഭക്ഷണം ദഹിച്ചു ശരീരത്തിൽ ചേന്നതുമൂലം അതു തടിച്ചതും ദാരിച്ചതും ആയിത്തീന്നതാണെന്നും നിങ്ങൾ അറിയുന്നുവോ? അതുപോലെ എവിടെയെങ്കിലും ഒരിടത്തു് ഐശ്വര്യവും സൌഭാഗ്യവും വദ്ധിച്ചുകാണുമ്പോൾ അതു ആരുടെയെങ്കിലും സാമത്ഥ്യമോ, മിടുക്കോ, കുതന്ത്രങ്ങളോ മൂലമുണ്ടായതായി വരുവാൻ തരമില്ല. ദൃഢമായി ആണയിട്ടു ചോദിച്ചുനോക്കുക. ഏതുവരെ മിടുക്കും കൃത്രിമങ്ങളും പ്രവത്തിച്ചിരുന്നുവോ, അതുവരെ നിസ്സന്ദേഹം ഹാനി സംഭവിച്ചുകൊണ്ടിരുന്നു. അറിഞ്ഞോ അറിയാതെയോ ചിത്തത്തിൽ ബ്രഹ്മഭാവം ആവിർഭവിക്കാതെ ആനന്ദമോ, സുഖത്തിനുകാരണമോ, മററെന്തെങ്കിലുമോ ഉണ്ടായിട്ടില്ല. ഈ അന്നം ഭക്ഷിക്കുമ്പോൾ നിങ്ങൾ അതു കാണുവാൻ അപ്രാപ്തനായിരുന്നുവെങ്കിൽ അതുകൊണ്ടെന്താണു്? അഥവാ നിങ്ങളതു സ്വയം മറന്നുപോയി

എന്നു വന്നാലും അതുകൊണ്ടും എന്താണു ദോഷം? (കുട്ടികൾ പലപ്പോഴും രാത്രിയിൽ പാൽ കുടിച്ചുംവെച്ച് പകൽ അക്കാൎയ്യം തീരെ മറന്നുപോകുന്നുണ്ട്). എന്നാൽ പ്രിയസോദരാ! എന്നു എള്ളിൽനിന്നുമാത്രമേ വരുകയുള്ളൂ. ആത്മാകാരവൃത്തി ഉണ്ടാകാതെ സുഖമോ, ആനന്ദമോ, ഉറച്ചവിശ്വാസമോ ഉതകുവിക്കുന്നില്ല.

"യദാ ചൎമ്മവദാകാശം–വേഷ്ടയിഷ്യന്തി മാനവാഃ
തദാ ദേവമവിജ്ഞായ–ദുഃഖസ്യാന്തോ ഭവിഷ്യതി"
(ശ്വേതാ-ഉപ-൬, ൨൦)

അൎത്ഥം:—എപ്പോഴൊരു സമയം മനുഷ്യൻ ആകാശത്തെ തോൽപോലെ ചുരുട്ടിയെടുക്കാൻ കഴിവുണ്ടാകുമോ, അപ്പോൾ മാത്രമേ അവന് ഈശ്വരനെ അറിയാതെകണ്ട്, അനുഭവിപ്പെട്ടത്താതെ കണ്ട്, ദുഃഖശാന്തിവരുത്താൻ കഴികയുള്ളൂ. (അതായത് ഈശ്വരജ്ഞാനമില്ലാതെ ദുഃഖത്തിനു അറുതി വരിക സാധ്യമല്ല എന്നൎത്ഥം.)

ദൃഷ്ടാന്തം, പ്രമാണം, യുക്തിവാദം, അനുമാനം എന്നിവ മുഖേന ഈ വസ്തുത വെളിവായി സിദ്ധമാകുന്നതാണ്; എന്നാൽ ഞാൻ ഇപ്പോൾ യുക്തിയെയോ, പ്രമാണവചനങ്ങളെയോ, മറ്റൊ ആസ്പദമാക്കി ഇതു സ്ഥാപിക്കാൻ ഭാവിക്കുന്നില്ല. പിന്നെയോ ഏറ്റവും സമീപസ്ഥമായ അടയാളം ചൂണ്ടിക്കാണിക്കുവാൻ ഉത്സാഹിക്കുന്നു. ഇതാ! ഇതു നിങ്ങൾ ആണ്. ഈ ലോകം നിങ്ങളുടേതുമാണ് എന്നു വിചാരിക്കുക. എന്നിട്ടു വീക്ഷിക്കുക. നല്ലവണ്ണം കണ്ണുകൾ തുറന്നുനോക്കുക. നിങ്ങളുടെ ചിത്തത്തിൽ ലോകത്തെ അപേക്ഷിച്ച് ഈശ്വരഭാവന താരതമ്യേന ലഘുതരമായിരിക്കുന്ന കാലത്തോളം, 'ഞാൻ, എന്റേത്' എന്നുള്ള വിചാരം ത്യാഗത്തിനും, ശാന്തികളും കീഴെ തൂങ്ങി ഏണിഭവിച്ചു പതിക്കുന്ന കാലത്തോളം, അതായത് "ബ്രഹ്മസത്യം ജഗന്മിഥ്യാ" എന്ന രൂപത്തിലുള്ള പരമാൎത്ഥത്തിന്റെ ആചരണത്തെ, അനുഭൂതിയെ ഉപേക്ഷിക്കുന്ന അളവു എത്രമാത്രമോ ആ അളവുവരെ, ദുഃഖവും, ഖേദവും, ക്ലേശവും നിങ്ങളെ ബാധിക്കയും, നിങ്ങൾ അന്ധകൂപത്തിൽ പതിച്ചു കിടക്കയും ചെയ്യുന്നു. സസ്യശാസ്ത്രം, രസായനവിദ്യ (Botany, Chemistry) എന്നിവയിലെ തീരുമാനം കണ്ടുപിടിക്കാനുള്ള നിരീക്ഷണപരീക്ഷണങ്ങൾപോലെ ഈ സിദ്ധാന്തവും അതേ പ്രക്രിയകൾകൊണ്ടു സംസിദ്ധമാകുന്നതത്രെ.

ഈ ജഗന്മണ്ഡലത്തിൽ രോഗം ഒന്നുമാത്രമേ ഉള്ളൂ. അതിനുള്ള ചികിത്സയായ മരുന്നും ഒന്നുമാത്രമത്രേ. ചിത്തം മുഖേന അഥവാ അനുഷ്ഠാനം മുഖേന ബ്രഹ്മം മിഥ്യയാണെന്നും, ജഗത്ത് സത്യമാണെന്നും അറിയുക—ഇതാണു രോഗം. ഈ വിപരീതഭാവനയും, വൃത്തിയും എപ്പോഴും ഏതെങ്കിലും ഒരു ദുഃഖത്തിന്റെയോ, അഥവാ മറ്റൊരു ദുഃഖത്തിന്റെയോ രൂപത്തിൽ പ്രകടീഭവിക്കുന്നു. സകല വിപത്തുകളുടെയും അറുതിക്കുള്ള ഔഷധമോ, ശരീരം മുതലായതു് 'ഒരിക്കലും ഇല്ല' എന്നു ഗ്രഹിച്ചു് ബോധ്യമാക്കി അവയെ ബ്രഹ്മാഗ്നിയിൽ ജ്വാലാമാലയാക്കി ഹോമിക്കുകയാണു താനും. പ്രപഞ്ചത്തിന്റെ വസ്തുക്കളിൽ പ്രേമം അർപ്പിച്ചാൽ പകരം പ്രേമം തിരിയെ കിട്ടുമെന്നു ലോകർ സാധാരണ വിചാരിക്കുന്നു. ഈശ്വരനിൽനിന്നും പ്രേമം ലഭിക്കുക കാററിനെ പിടിക്കുന്നതുപോലെ പ്രയാസമാണെന്നും, അതു കരഗതമാകയില്ലെന്നും അവർ ചിന്തിക്കുന്നു. ഇതു ചതിവിന്റെ ബുദ്ധിയാണു്. പരമേശ്വരനോടുള്ള പ്രേമത്തിൽ നമ്മുടെ ഹൃദയം അല്പമെങ്കിലും തുടിക്കുമ്പോൾ അദ്ദേഹത്തിന്റെ പ്രേമം അനുക്ഷണം തുല്യമായി സ്പന്ദിക്കുന്നു; നമുക്കതിന്റെ പ്രത്യുത്തരം ലഭിക്കുന്നു. എന്തെന്നാൽ, ലോകത്തിലെ പ്രിയപ്പെട്ട വസ്തുക്കളോടുള്ള പ്രേമത്തിന്റെ പ്രതിഫലംപോലും, ആ വസ്തുക്കളോടു വെറുപ്പും, നിരാശയുംതോന്നി ഈശ്വരഭാവത്തിലേയ്ക്കു നാം മുഖം തിരിച്ചു വീക്ഷിക്കുമ്പോഴേ ഉണ്ടാകുന്നുള്ളൂ.

ലോകർ നിങ്ങളെപ്പററി അങ്ങിനെ പറഞ്ഞുവെന്നും, ഇങ്ങിനെ പറഞ്ഞുവെന്നും മററും ആരാണു പ്രസ്താവിക്കുന്നു; ചിലപ്പോൾ ഗവമെന്റധികാരികൾ എതിരായിത്തീരുന്നു; ചിലപ്പോൾ കോടതികളിൽ കേസ്സുകൾ വരുന്നു; മററു ചിലപ്പോൾ രോഗം വന്നു ബലമായി ആക്രമിക്കുന്നു. ഹാ! നിരപരാധിയായ മഹേശ്വരാ! നീ ഇക്കാര്യങ്ങൾമൂലം നിന്റെ സാധാരണ ചക്രംതിരിച്ചിലിൽ, ആചരണത്തിൽ യാതൊരു ആക്ഷേപവും, അപാകതവും ഉണ്ടാക്കരുതു്. പരിഭ്രമത്തിൽ പതിക്കരുതു്. നീ ഇതൊന്നും ഗൌനിക്കേണ്ടതില്ല. ബ്രഹ്മം ഇടപെടാത്തതും, അറിയാത്തതും ആയി യാതൊന്നും സംഭവിച്ചിട്ടില്ല. ചിത്തത്തിൽ ത്യാഗബുദ്ധിയും ബ്രഹ്മാനന്ദവും നിറഞ്ഞിട്ടുണ്ടെങ്കിൽ നോക്കുക; സകല ആപത്തുകളും, കണ്ണുതുറന്നു നോക്കുമ്പോൾതന്നെ, സപ്തസമുദ്രങ്ങൾക്കും അപ്പുറം പലായനം ചെയ്യുന്നില്ല എങ്കിൽ, എന്നെ സമുദ്രത്തിൽ എറിഞ്ഞു മുക്കിക്കളയുക!

ഒരു ബാലൻ വേറൊരു കുട്ടിയെകണ്ടു് അവനെ ഭയപ്പെടുത്താൻ ഇങ്ങിനെ പറഞ്ഞു:—"ഇന്നു ഞാൻ നിന്നെ അച്ഛനെക്കൊണ്ടു നല്ല തല്ല തല്ലിക്കും; നിന്റെ ആയുസ്സു് മുഴുവൻ ഓൎമ്മിക്കത്തക്കവിധം നിനക്കു നല്ല വീക്കു തരുവിക്കും." ആ കുട്ടി ശാന്തഹൃദയനായി ഇങ്ങിനെ ഉത്തരം പറഞ്ഞു:—"അച്ഛൻ എന്നെ തല്ലുകയാണെങ്കിൽ അതു് നല്ലതിനുവേണ്ടിയല്ലയോ ചെയ്യുന്നതു്? നിങ്ങൾക്കിതിൽ ഇടപെടാൻ ആവശ്യമെന്തു്?" ഈ കുട്ടിയോടു സമമായിട്ടെങ്കിലും നമുക്കു വിശ്വാസമുണ്ടായിരിക്കണം. ഭയങ്കരവും, ഭയാനകവും ആയ ഭാവി എന്ന ശബ്ദം കേൾക്കുമ്പോൾ കൊക്കിനെപോലെ നിലവിളിച്ചുകൊണ്ടു്, "അയ്യോ! എന്താണിതു്? എന്താണു്?" എന്നു അലറിക്കൊണ്ടു്, എന്തിനു കരഞ്ഞു വിഷമിക്കുന്നു? എന്റെ പ്രിയസോദരാ! ആനന്ദപൂൎണ്ണനായിരിക്കൂ! അവിടെ വേറെ യാതൊന്നും ഇല്ല. നിന്റെ പരമപിതാവു്, പോരാ, ആത്മദേവൻതന്നെ പക്ഷേ നിന്നെത്തല്ലുന്നുവെങ്കിൽ അതു നിന്റെ നന്മയ്ക്കുവേണ്ടി മാത്രമാണു്. നീ അദ്ദേഹത്തിന്റെ ഇഷ്ടമനുസരിച്ചു നടക്കാൻ തുടങ്ങിയാൽ പിന്നെ നിന്നെത്തല്ലാൻ അദ്ദേഹം അല്പമെങ്കിലും ഭ്രാന്തനാണോ?

### ഏകാഗ്രതയ്ക്കുള്ള വിഘ്നങ്ങൾ

വിഘ്നം—൧—മിഥ്യാകാരണം സത്യമാണെന്നുള്ള വിശ്വാസം.

എത്രവരെ പ്രപഞ്ചപദാൎത്ഥങ്ങളിൽ കാരണങ്ങൾ കാണാമെന്നുള്ള വിശ്വാസം പ്രകാശിച്ചുകൊണ്ടിരിക്കുന്നുവോ, അഥവാ, എത്രവരെ ഈശ്വരനാണു് സകല കാൎയ്യങ്ങളുടെയും ഏകമാത്രകാരണമെന്നുള്ള ബോധം പ്രതിഭാസിക്കാതിരിക്കുന്നുവോ, അതുവരെയ്ക്കും സമ്പൂൎണ്ണമായും നിശ്ശേഷമായും പരമാത്മാവിൽ സ്വയം സമൎപ്പിക്കാനുള്ള വാസന ഉണ്ടാകാൻ തരമില്ല. അറബിയിലും, പാൎസിയിലും, ഉറുദുവിലും കാരണത്തിനു് "സബബു്" എന്നാണു് പറയപ്പെടുന്നതു്. അറബിയിൽ 'സബബു്' എന്ന വാക്കിന്റെ ആദ്യത്തെ അൎത്ഥം 'ചരടു്'—'കയർ' എന്നാണു്. റോമാദേശക്കാരനായ സ്വാമിജലാൽ (അന്നാട്ടിലെ ഭാഷ അനുസരിച്ചു് 'മൌലാനാ ജലാൽ' എന്നനാമത്തിലാണദ്ദേഹം പ്രസിദ്ധനായിരിക്കുന്നതു്) എഴുതിയിരിക്കുന്നു:—"ഈ പ്രപഞ്ചമാകുന്ന കൂപത്തിൽ വീഴുന്ന സകല കുടങ്ങളുടെയും കഴുത്തിൽ കെട്ടിയിരിക്കുന്ന കാൎയ്യകാരണസ്വരൂപമായ ഈ കയർ എങ്ങിനെയാണു് കറങ്ങിച്ചുററുന്നതു്? ഈ പ്രാണചൈതന്യരഹിതമായ കയർ സ്വമേധയാ കറങ്ങുന്ന

താണോ? ക്രപത്തിൻെറ ഉയരെ ഭഗവാൻ ചക്രം കറക്കിക്കൊണ്ടിരിക്കുന്നുണ്ട്. നമുക്കു പക്ഷേ ഈ കയറാണ് ഏടീയന്ത്രം മുഴുവനും കറക്കിക്കൊണ്ടിരിക്കുന്നതെന്നാണ് തോന്നുന്നത്. കാരണങ്ങളുടെ കാരണം ('കാരണാനാം കാരണം') ആകട്ടെ, ഈശ്വരൻ മാത്രമത്രെ.!!

"സ യഥാ ദുന്ദുഭേർഹന്യമാനസ്യ ന ബാഹ്യാംഛബ്ദാംഛക്നുയാൽ ഗ്രഹണായ, ദുന്ദുഭേസ്തു ഗ്രഹണേന ദുന്ദുഭ്യാഘാതസ്യ വാ ശബ്ദോ ഗൃഹീതഃ; സ യഥാ ശംഖസ്യ ധ്മായമാനസ്യ ന ബാഹ്യാം- [ഛബ്ദാംഛ-
ക്നുയാൽ ഗ്രഹണായ, ശംഖസ്യ തു ഗ്രഹണേന ശംഖധ്മസ്യ വാ ശബ്ദോ ഗൃഹീതഃ, സ യഥാ വീണായൈ വാദ്യമാനായൈ ബാഹ്യാം-ഛബ്ദാംഛക്നുയാൽ ഗ്രഹണായ, വീണായൈ തു ഗ്രഹണേന [വീണാവാദസ്യ വാ ശബ്ദോ ഗൃഹീതഃ."

(ബൃഹദാ-൪, ൫, ൮—൧൦)

അർത്ഥം:—പെരുമ്പറയുടെയോ, ചെണ്ടയുടേയോ ശബ്ദം മുഴങ്ങിക്കൊണ്ടിരിക്കുമ്പോൾ, അതിൻെറ ആ ബാഹ്യശബ്ദങ്ങളെ നിയന്ത്രിക്കാൻ സാധിക്കാതിരിക്കയും, എന്നാൽ ചെണ്ടയോ, അഥവാ അതു കൊട്ടുന്നവനെയോ പിടികൂടുമ്പോൾ ശബ്ദം പിടിയിൽ പെടുകയും ചെയ്യുന്നതുപോലെയും, ശംഖത്തിൻെറ ശബ്ദങ്ങൾ പ്രവഹിക്കുമ്പോൾ ആ ബാഹ്യശബ്ദങ്ങളെ പിടിക്കാൻ തരമില്ലാതെയും, എന്നാൽ ശംഖോ, അതു് ഊതുന്നവനെയോ പിടികൂടുമ്പോൾ ശബ്ദം പിടിയിൽ വരുന്നതായും കാണപ്പെടുന്നതുപോലെയും, വീണാനാദം പ്രസരിക്കവേ അതിൻെറ ബാഹ്യസ്വരങ്ങളെ നിയന്ത്രിക്കാൻ കഴിയാതെയും, എന്നാൽ വീണയോ, വീണവായിക്കുന്നവനെയോ പിടികൂടിയാൽ ശബ്ദം പിടിയ്ക്കധീനമായും തീരുന്നതുപോലെയും."

ചെണ്ട, മൃദംഗം, ശംഖം, വീണ, ഹാർമോണിയം മുതലായവയുടെ ശബ്ദങ്ങളെ, ആ വാദ്യയന്ത്രാദികളെയോ, അഥവാ, അതുകളെ പ്രയോഗിക്കുന്നവരെയോ സ്വാധീനപ്പെടുത്തുമ്പോൾ, നമുക്കു സ്വയം നിയന്ത്രണാധീനങ്ങളാക്കാൻ കഴിയുന്നതുപോലെ, അതേപ്രകാരത്തിൽ നാം ഏകപരമാത്മദേവനെ ഭംഗിയായി പിടികൂടികഴിയുമ്പോൾ പ്രപഞ്ചത്തിൻെറ "കാര്യകാരണശക്തി"യെ ഒരു നിമിഷത്തിൽ നമ്മുടെ ചൊല്പടിയിൽ ആക്കിത്തീർക്കാം. വലിയവരുടെ ശുപാർശകൾ, വിദ്യ, ബലം, ധനസമ്പത്തു്, മണിമന്ദിരങ്ങൾ ആദിയായവയിൽ നാം ആശാഭരിതരായി അവയിൽ

കാരണങ്ങളും, ഹേതുക്കളും പ്രതിഷ്ഠിച്ചു ശീലിക്കുകയും ആത്മ
[illegible]
[illegible]

[illegible] ...ന്നു... [illegible] ...ല്ലും
കൊണ്ടു് [illegible] ...ഷ്ണനെ ഭക്ഷിക്കാൻ പോരുമ്പോൾ [illegible] വഴിയിൽ
കുറെയെടുത്തു് വീടുകളിൽ കാണപ്പെട്ട കാലിക്കൂട്ടങ്ങളുടെ മുതുക
ത്തും മററും തേച്ചുംവെച്ചു കടന്നുകളയുമായിരുന്നുവെന്നു പറയപ്പെ
ട്ടിരിക്കുന്നു. വീട്ടിലുള്ളവർ തങ്ങളുടെ വീട്ടിലെ കന്നുകാലിക്കിടാ
ക്കളാണു് മോഷ്ടാക്കളെന്നു കരുതി ആ പാവങ്ങളെ മർദ്ദിച്ചു്
അടിയും, ഇടിയും കൊടുക്കയും, അങ്ങിനെ തങ്ങൾക്കുതന്നെ
ഹാനിചെയ്യുകയും ചെയ്യുമായിരുന്നു. സകലത്തിൻെറയും ഏകകാരണം
ജഗദീശ്വരനായ ഭഗവാൻ മാത്രമാണു്. ശേഷം കാരണങ്ങൾ
എല്ലാം കേവലം എഴുത്തു ചുമക്കുന്ന, ലക്ഷ്യം താങ്ങുന്ന, ബുദ്ധി
ഹീനരായ പാവപ്പെട്ട കുട്ടികളെപ്പോലെയാണു്. ദരിദ്രരായ
പാവപ്പെട്ട ദീവാളികൾക്കു ഹസാരിലാൽ (സഹസ്രരത്നം), ലഖ്
പത്റായ് (ലക്ഷപ്രഭുരാജാ), കരോഡിമൽ (കോടീശ്വരൻ)
എന്നും മററും പേരുകിട്ടാറുണ്ടു്. ഇതിനെന്തു് അർത്ഥമുണ്ടു്?
ചക്രത്തിൻെറ അടിയിൽ വീണുകിടന്നു ഞെങ്ങിഞെരുങ്ങി
നരകിക്കുന്നതു് എന്തിനാണു്? മേൽഭാഗത്തു കാണുന്ന പ്രാപ
ഞ്ചികവ്യാജചിഹ്നങ്ങളും, ഹേതുക്കളും മററും മൂലം തെററുപററ
രുതു്. അതുകളൊന്നും യഥാർത്ഥമായ കാരണങ്ങളല്ലാ. ബാലിക
മാർ വിവാഹം കഴിയാത്ത കാലത്തോളം പാവകളിപ്പിച്ചു ക്രീഡി
ക്കാറുണ്ടു്. അതുപോലെ കാരണങ്ങളുടെ കാരണരൂപമായ പര
ബ്രഹ്മം ഏതുസമയം പ്രാപിക്കപ്പെടുന്നുവോ, അതുവരെ മിഥ്യാ
കാരണങ്ങളിൽ കളിയാടി രസിച്ചുകൊണ്ടു എന്തിനു കഴിക്കുന്നു?

പാവകളിപ്പിക്കുന്നതു് ഭാനുമതിയെന്നൊരു പെൺകുട്ടിയുടെ
കളിയാണെന്നിരിക്കട്ടെ. "ഒരു പാവ മറെറാന്നിനെ വിളിച്ചു;
അതുകൊണ്ടു് അതുവന്നു. ഒന്നു വേറൊന്നിനെ അടിച്ചു. അതു
കാരണം അതു ചത്തുപോയി." ഈ വിധത്തിൽ കാര്യകാരണ
ങ്ങളെ സംബന്ധപ്പെടുത്തി ചിന്തിക്കുന്ന മനുഷ്യനാകട്ടെ, യഥാ
ർത്ഥകാരണമായ, പാവകളിപ്പിക്കുന്ന, സർവ്വാന്തര്യാമിയായ സൂത്ര
ധാരിയെ (ചരടുകാരനെ), ആ ഏകനെ മറന്നുകൊണ്ടിരിക്കുന്നു.

സംഗീതമോ, ഓടക്കുഴൽഊത്തോ കേൾക്കപ്പെടുന്നു. ഒന്നി
നപുറമേ മറെറാന്നായി സ്വരങ്ങൾ പുറപ്പെടുന്നു. ഒരു ശബ്ദം

മൎററൊന്നിൻെറ നിശ്ചയമായും കൊണ്ടുവന്നതായിരിക്കണം. ഈ സാധനങ്ങളുടെയും നാമങ്ങളുടെയും ഇടയ്ക്കു പരസ്പരം ആവശ്യകമായ ബന്ധം ഉള്ളതുപോലെ കാൎയ്യകാരണബന്ധങ്ങളെ പരിഗണിക്കുന്ന ലോകജനങ്ങൾ അസൽകാരണക്കാരനായ പാട്ടുകാരനെയും, അഥവാ ഓടക്കുഴൽവായനക്കാരനെയും (മുരളീധരനെ) മറന്നുകൊണ്ടിരിക്കുന്നു.

അത്യുന്നതമായ ഒരു മണിമാളികയുണ്ട്. "ഏററവും ഉയൎന്ന തട്ടിൻെറ ആശ്രയം—കാരണം—എന്താണ്? അതിനു താഴത്തെ തട്ട്. അതിൻെറതാണോ? അതിനു കീഴുള്ള തട്ട്. ഏററവും അടിയിലുള്ള തട്ട് മററു സകല തട്ടുകളുടെയും ആശ്രയവും, കാരണവും അത്രെ." ഈ വിധത്തിൽ കാൎയ്യകാരണബന്ധത്തെപ്പററി വാദിച്ചുകൊണ്ടു ലോകം അബദ്ധംചെയ്തുകൊണ്ടിരിക്കുന്നു. അസലും, സജീവവും ആയ കാരണമാകട്ടെ ഈ തട്ടുകൾ എല്ലാം ഉൾപ്പെടുന്ന മാളിക പണിചെയ്തവൻ (കൎത്താ, ഹൎത്താ) അത്രെ.

പ്രപഞ്ചത്തിലെ കാരണങ്ങളെ ആശാദൃഷ്ട്യാ പരിവീക്ഷിക്കുന്നതു സമുദ്രത്തിലെ ഉപ്പുവെള്ളത്തിൽ കുടിച്ചുമുങ്ങുന്നവൻ സ്വരക്ഷയ്ക്കുവേണ്ടി ഉണക്കപ്പുൽക്കൊടിയുടെ സഹായം തേടുന്നതുപോലെയാണ്. കയ്യിൽ സുദൎശനചക്രം ധരിക്കാതിരുന്ന ശ്രീകൃഷ്ണൻ കോപാവിഷ്ടനായി രഥത്തിൻെറ ചക്രം പൊക്കിയെടുത്തു താൻ ശസ്ത്രംതൊടുകയില്ലെന്നു ചെയ്തിട്ടുണ്ടായിരുന്ന ശപഥത്തെ ലംഘിക്കാൻ മുതിൎന്നപ്പോൾ, വൃദ്ധപിതാമഹനായ ഭീഷ്മൎക്കു പോലും ഈ ബാലിശത്വംകണ്ടു് ഒരു പൊട്ടിച്ചിരി വന്നുപോയി. ഇപ്പോൾ വീണ്ടും നാം അതേ പണി ആവൎത്തിക്കാതെയിരിക്കണം. ഈ ശരീരചക്ഷുസ്സുകൾകൊണ്ടു കാണപ്പെടാവുന്ന കാരണങ്ങളും, ആശ്രയങ്ങളും, സഹായങ്ങളും ഗൌരവമായി പരിഗണിക്കുന്നത് അനുചിതമായി രഥചക്രം പൊക്കിയെടുക്കുകതന്നെയാണ്. ഇവകൊണ്ടു എന്തുചെയ്യാൻ പോകുന്നു? നിങ്ങൾ നിങ്ങളുടെ യഥാൎത്ഥരൂപത്തെ സ്മരിക്കുക! കണ്ണുകൾ തുറന്നുനോക്കു! ഏതൊരു ചക്രത്തിൻകീഴിലാണു് നിങ്ങൾ അടിപെട്ടിരിക്കുന്നതു്? ഏതൊരു ശണ്ഠയിലാണേപ്പെട്ടിരിക്കുന്നതു്? ഏതു ബഹളത്തിലാണു് ബന്ധിക്കപ്പെട്ടിരിക്കുന്നതു്? അതു സകലതും നിങ്ങൾ തന്നെയാണു്; അതു നിയാണു്. അല്ലയെന്നു പറയുക! നിങ്ങളുടെ യഥാൎത്ഥസുദൎശനത്തിൻെറ നേരെ. അപ്പോൾ നിങ്ങളെ പേടിച്ചു സൂൎയ്യൻ വിറയ്ക്കും; നിങ്ങളെ ഭയന്നു വായു ചലിക്കും;

നിങ്ങളെനോക്കി സമുദ്രം പൊങ്ങിത്താണുമറിയും; നിങ്ങളുടെ ചാട്ടയടികൊണ്ടു മൃത്യുപീഡിതനാകും, മരിക്കും!

"ഭീഷാ ഽസ്മാദ്വാതഃ പവതേ-ഭീഷോദേതി സൂര്യഃ
ഭീഷാസ്മാദഗ്നിശ്ചന്ദ്രശ്ച-മൃത്യുർധാവതി പഞ്ചമ ഇതി."
(തൈത്തി-ഉപ-൨, ൮, ൧)

അർത്ഥം:—ഈ ബ്രഹ്മത്തെ ഭയന്നു് വായു ചലിക്കുന്നു; അതിന്റെ ഭയപ്പാടിനാൽ സൂര്യൻ ഉദിച്ചുയരുന്നു; അതിന്റെ പേടിയാൽ അഗ്നിയും, ഇന്ദ്രനും അഞ്ചാമനായ മൃത്യുവും ഓടിയോടിഗ്ഗമിക്കുന്നു.

("ഈ ഭയത്തിനാൽ സൂര്യനുദിച്ചു പ്രകാശിപ്പൂ,
ശോഭിച്ചുനില്പൂ ചന്ദ്രനവിടെയിതേദീതൃം,
എന്നുടയാളും കണ്ടു വായു ചലചലസിക്കുന്നു,
എന്നുടെ ചാട്ടയടി മൃത്യുവിൽ പതിക്കുന്നു,
ഹാ ഹാ ഹാ! രസം രസം! ഹാ ഹാ ഹാ രസം രസം!
ഹാ ഹാ ഹാ! രസം രസം! ഹാ ഹാ ഹാ! രസം രസം!")ഃ

ഹേ! പ്രിയസുഹൃത്തുക്കളേ! വിഷയവസ്തുക്കളുടെ അധീനതയിൽ ജീവിക്കുന്നതു് പരാധീനതയിൽ കിടന്നു മരിക്കുകയത്രെ. ഈ നിസ്സഹായാവസ്ഥയിൽ ജീവിക്കുന്നതു് ശവക്കുഴിതോണ്ടി ശവത്തെയെന്നതുപോലെ, ശരീരത്തെ ആ കുഴിയിൽവെച്ചു നശിപ്പിക്കുകയത്രെ. സ്ഫടികവിളക്കിൽനിന്നു പ്രകാശം പ്രസരിക്കുന്നതുപോലെ, "നിർമ്മമോ നിരഹങ്കാരഃ" എന്ന നിലയിൽ എത്തിയ ആത്മജ്യോതിസ്സു് ശരീരത്തിൽനിന്നു പ്രസരിക്കുന്നു. പുറമേ കാണപ്പെടുന്ന ലക്ഷണങ്ങളെ വെച്ചുനോക്കി ഏതു കാര്യത്തിൽ അനുമാനത്തെ ആശ്രയിച്ചു് ആശാപാശത്തിൽ ബുദ്ധി കടത്തി ബന്ധനത്തിൽ പെടുന്നുവോ, ആ കാര്യം ഒരിക്കലും സംഭവിക്കയില്ല. മത്സ്യം ഇരയുടെ മോഹംകൊണ്ടു ചൂണ്ടയിൽ അഥവാ വലയിൽ അകപ്പെടുംപോലെ, അനുമാനത്തിനും ലക്ഷണത്തിനും മാന്യതയും വിലയും കൊടുത്തു് ജീവിക്കുന്ന മനുഷ്യൻ ഈ മിഥ്യാസാഗരത്തിൽ—സംസാരത്തിൽ—ബന്ധനസ്ഥനായി ഭവിക്കുന്നു. പുറമേ കാണപ്പെടുന്ന കാരണങ്ങളെ മനസ്സിൽ കരുതി വില കല്പിക്കാതെ, സ്വാർത്ഥാംശങ്ങളെ പരിത്യജിച്ചു്, "ഹേ! ഈശ്വരാ! ഇതു് അവിടുത്തെ പണിയാണു്; അവിടുത്തേതിനെ ഞാൻ എന്റേതെന്നു ഗ്രഹിക്കുന്നു; എന്തെന്നാൽ അവിടുത്തെ ഇഷ്ടംതന്നെ എന്റെ ഇഷ്ടം; കാര്യം നടന്നാലും ഇല്ലെങ്കിലും എനിക്കു യാതൊരു ഹാനിയും ഇല്ല, ലാഭവും ഇല്ല; അവിടുന്നുമായി അഭിന്നനായിട്ടിരിക്കുന്നതാണു് എന്റെ ആനന്ദം; കാര്യം

സാധിച്ചാലും സന്തോഷം; ഇല്ലെങ്കിലും സന്തോഷം" എന്നിങ്ങനെ ഭാവിച്ചുകൊണ്ടു് ഏതുജോലിയും നാം ചെയ്യണം. ആത്മാർത്ഥമായ ഹൃദയത്തിൽ ഈ ഭാവനയും, ഈ ദൃഷ്ടിയും ഉണ്ടാകുമ്പോൾ പ്രപഞ്ചത്തിൻേറയും, പ്രാപഞ്ചികനിയമങ്ങളുടെയും ദുരിതങ്ങളെല്ലാം കാൽക്കടിയിൽ വന്ന ഭൃത്യന്മാരെപ്പോലെ അതാതു കാലത്തു് സകല കാര്യങ്ങളും ചെയ്യുതീക്കകയില്ലയോ? കൊള്ളാം! ഈശ്വരൻെറ കൃത്യങ്ങളിൽപോലും തടസ്സങ്ങൾ ഉണ്ടാകുമോ? ഗുരുത്വകേന്ദ്രം (Centre of Gravity) പോലെ ഗീതയുടെ ഒരു പകുതി ഒരു വശത്തും, മറുപകുതി മറുവശത്തും നിർത്തി തൂക്കിക്കൊണ്ടു ഭഗവൽഗീതയുടെ മദ്ധ്യത്തിൽ പരിലസിക്കുന്ന ഒരു ശ്ലോകം ഇതാണു്:—

"അനന്യാശ്ചിന്തയന്തോ മാം–യേ ജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം–യോഗക്ഷേമം വഹാമ്യഹം"
(ഗീതാ–൯, ൨൨)

(അനന്യചിത്തവൃത്തിയോടുകൂടി ആരു് എന്നെ ഉപാസന ചെയ്യുന്നുവോ നിത്യയുക്തനായ ആ പുരുഷൻെറ യോഗക്ഷേമം സകലതും ഞാൻതന്നെ ഏററു നടത്തുന്നു.)

ഭഗവാൻെറ ഈ കരാർപത്രം, അഗ്നിജ്വാല കീഴോട്ടു താഴുകയും, സൂര്യൻ പടിഞ്ഞാറുദിക്കയും, കിഴക്കസ്തമിക്കയും ചെയ്യുന്ന കാലത്തുപോലും പൊളിയായി, അസത്യമായി, ഭവിക്കയില്ല.

സ്നേഹിതാ! മനുഷ്യജന്മം സിദ്ധിച്ചിട്ടും ഒരുത്തൻ കഴപ്പങ്ങളിലും, ശോകാതുരതയിലും കിടക്കുന്നതു് മഹാലജ്ജാകരമായ സംഗതിയാണു്. മാതാപിതാക്കന്മാർ മരിച്ചുപോകുമ്പോൾ ജനങ്ങൾ ശോകചിന്തയിൽ മഗ്നരായിത്തീരുന്നു; നിങ്ങളുടെ രാമൻ (ജഗദീശ്വരൻ) സദാ ജീവിക്കുന്നുവല്ലോ. എന്തിനു സങ്കടപ്പെടുന്നു? ചെറിയൊരു തമാശകാണാം. ശരീരചിന്തയെ ഉപേക്ഷിക്കുക; ആരിലും ആശ്രയിക്കാതിരിക്കുക; വാസനകളും കാമനകളും ദൂരെ എറിയുക; ആത്മദൃഷ്ടി ഒന്നുമാത്രം ദൃഢപ്പെടുത്തിവെക്കുക; നിങ്ങളുടെ ആദരവു് സർവ്വോപരിയായി സമർപ്പിക്കപ്പെടുന്ന ദേവത സർവ്വകഷ്ടതകളെയും പറപ്പിച്ചുപൊട്ടിച്ചുകളയും.

"രുചം ബ്രാഹ്മം ജനയന്തോ ദേവാ അഗ്രേ തദബ്രുവൻ
യസ്ത്വൈവം ബ്രാഹ്മണോ വിദ്യാത്തസ്യദേവാ അസൻവശേ."
(ശു. യജു. അ. ൩൧, മ. ൨൧)

(പ്രകാശസ്വരൂപബ്രഹ്മജ്യോതിസ്സായ ആദിത്യനെ പ്രത്യക്ഷപ്പെടുത്തി ദേവതാഗണം ആദ്യമേ ഇങ്ങിനെ പറഞ്ഞു:—"ഹേ!

ആദിത്യാ! ഏതു ബ്രാഹ്മണൻ ഈവിധം പ്രകടമായി നിന്നെ അറിയുന്നുവോ അവൻെറ ദേവത അവൻെറ സ്വാധീനതയിൽ വരട്ടെ. അതായതു്, ബ്രഹ്മത്തിൻെറ യഥായോഗ്യമായ ഉപാസനമുഖേന ഹൃദയത്തിൽ പ്രകാശം പ്രത്യക്ഷീഭവിക്കുന്നു. ബ്രഹ്മജ്യോതിസ്സു പ്രകടമാകുന്നതുമൂലം അവനു് ബ്രഹ്മത്തിൽ അധിഷ്ഠാനം ലഭിക്കുന്നു; അപ്പോൾ എല്ലാ ദേവതകളും അവനു് വശീഭൂതരായിത്തീരുന്നു.)

"സൎവ്വാണ്യേനം ഭൂതാന്യഭിക്ഷരന്തി."

(ബൃഹദാ-൪, ൧, ൩.)

(സകല പദാൎത്ഥങ്ങളും അവൻെറ നേരെ കുനിയുന്നു.)

"സൎവ്വേഽസ്മൈ ദേവാ ബലിമാവഹന്തി."

(തൈത്തി-൧, ൫, ൩)

(സകലദേവതകളും അവനു ബലി അൎപ്പിക്കുന്നു.)

"ന പശ്യോമൃത്യും പശ്യതി, ന രോഗം, നോത ദുഃഖതാം
സൎവ്വം ഹ പശ്യഃ പശ്യതി. സൎവ്വമാപ്നോതി സർവ്വശഃ ഇതി."

(ഛാന്ദോ-ഉപ-൭, ൨൬, ൨)

('ഇതു സകലതും ആത്മാമാത്രമാണു്' എന്നു കാണുന്നവൻ മൃത്യുവിനെ ദൎശിക്കുന്നില്ല. രോഗമോ, ദുഃഖമോ നേരിടുന്നില്ല. ഇങ്ങിനെ കാണുന്നവൻ സകലവസ്തുക്കളെയും കാണുന്നു; സർവ്വപ്രകാരത്തിലും സർവ്വവസ്തുക്കളെയും പ്രാപിക്കുന്നു.)

ഏതെങ്കിലും സംശയത്തെ സൂചിപ്പിക്കുന്ന ശബ്ദങ്ങളിലല്ലാ വേദം പ്രഖ്യാപിക്കുന്നതു്; "യാതൊരുസമയം സർവ്വാത്മദൃഷ്ടി ഉണ്ടാകുന്നുവോ അപ്പോൾ രോഗവും, ദുഃഖവും മരണവും സമീപത്തുവന്നു് തുള്ളാൻ ശക്തങ്ങളല്ലാ; ആത്മാവിനെ അറിയുമ്പോൾ എന്താണറിയപ്പെടാതെയുള്ളതു്? എല്ലാ വിധത്തിലും എല്ലാ പദാർത്ഥങ്ങളും പ്രാപ്തങ്ങളായിത്തീരുന്നു."

വിഘ്നം-൨-ദ്വേഷദൃഷ്ടി. ആനന്ദനിലയത്തിലേയ്ക്കു് ചിത്തം ചരിക്കുമ്പോൾ വൈരികളെയും, വിരോധികളെയും സംബന്ധിച്ചുള്ള ചിന്ത കൊള്ളക്കാരൻെറ രൂപംധരിച്ചുകൊണ്ടു ചിത്തത്തെ കുത്തിക്കവൎന്നുകളയും. യൂറോപ്പിൽ ഒരു ദിവസം ഒരു തത്വജ്ഞാനാചാൎയ്യൻ തൻെറ അടുക്കൽ വരുന്നവരോടു കുറെ നിന്ദ കാണിപ്പാൻ തുടങ്ങി. അദ്ദേഹത്തോടു ആരോ ചോദിച്ചു:— "നിങ്ങളെന്താണു് ആവലാതി പറയുന്നോ?" അദ്ദേഹം അപ്പോൾ പറഞ്ഞു:— ഇല്ല; ഞാൻ സന്ദൎശകന്മാരുടെ ചിത്തത്തിൻെറ അധ്യാത്മദശയെപ്പററി

പഠിക്കയാണു്. (I study the Psychology of their minds)" ലോകത്തിൽ നാമെല്ലാം ഒരുപോലെ ഏതാണ്ടു് ഇതുതന്നെയാണു് ചെയ്യുന്നതു്. ദ്വേഷദൃഷ്ടിയെയും ദുഷ്ടഭാവത്തെയും ഏതാണ്ടു് ശ്രേഷ്ഠമായ ഒരു പേരും കൊടുത്തു് നമ്മുടെ കണ്ണുകൾക്കു ഒരു മൂടുപടമാക്കി ധരിക്കുന്നു. എന്നിട്ടു് ഈ സപ്പത്തെ ശരിക്കു നെഞ്ചിൽനിന്നു വീണ്ടും വീണ്ടും എടുത്തു പ്രയോഗിക്കുന്നു. ആ തത്വജ്ഞാനിയോടു വീണ്ടും ഇങ്ങിനെ പറയപ്പെട്ടു:—"പ്രിയപ്പെട്ട ഡോക്ടരേ! സംബന്ധപ്പെട്ടവരുടെ അദ്ധ്യാത്മഭാവം പ്രത്യേകം പരീക്ഷണത്തിനു യോഗ്യമല്ല. തന്റെ സ്വന്തം അഭ്യന്തരനില കൂടി അതോടുചേർത്തു വിചാരണീയമത്രെ. സുഹൃത്തുക്കൾ ചഞ്ചലമനസ്സരെ കാണുമ്പോൾ ഇക്കാലത്തു് അവരുടെ സ്വന്തം ആഭ്യന്തരനില തീരെ ദൃഷ്യരഹിതമായിരിക്കുമോ?" ഡാക്ടർമഹാശയൻ നല്ലവനായിരുന്നു; അദ്ദേഹം കുറെനേരം മിണ്ടാതെയിരുന്നാലോചിച്ചു് നല്ലവണ്ണം ആലോചിച്ചു് മറുപടിപറഞ്ഞു:—"അങ്ങു് പറഞ്ഞതു് ഏററവും സത്യമാണു് സ്വാമിൻ!" വാസ്തവത്തിൽ എന്റെ ചിത്തം എങ്ങിനെയിരിക്കുന്നുവോ, അങ്ങിനെയുള്ള ചിത്തത്തെയും, സ്വഭാവത്തെയും ആണു് എന്റെ അടുക്കൽ ഞാൻ ആകർഷിച്ചു വരുത്തുന്നതു്. മററുള്ളവരുടെ അവസ്ഥയെക്കുറിച്ചു ഗുണദോഷപഠനം ചെയ്തുകൊണ്ടിരിക്കുന്നതിൽ ഒരിക്കലും ശരി അവസാനമായി തീരുന്നതേ ഇല്ല; ആ മനുഷ്യരെ എത്ര ബാധിച്ചാലും സകല മനസ്സുകളുടെയും മനസ്സും സകല ചിത്തങ്ങളുടെയും ചിത്തവും ഞാൻതന്നെയാണു്. താൻ സ്വയം ശുദ്ധീകരിക്കുമ്പോൾതന്നെ സകലതും പരിപൂർണ്ണശുദ്ധമായി കാണപ്പെടുന്നതിനു വിധം ആന്തരികമായി അത്രയ്ക്കു ഏകതാ ഉണ്ടു്. നാമിപ്പോൾ ശുദ്ധീകരിക്കുക (നമുക്കു തന്നത്താൻ ബ്രഹ്മമയഭാവം സൃഷ്ടിക്കുക) നാം ചെയ്യുന്നില്ല; ദൂരത്തിലുള്ളതിനെ ബന്തോബസ്തു് ചെയ്യാൻ (അന്യന്മാരെ പരിഷ്കരിക്കാൻ) നാം ഓടുകയും ചെയ്യുന്നു. ഇതും സംഭവിക്കുന്നില്ല, അതും സംഭവിക്കുന്നില്ല. സാംസാരികദൃഷ്ട്യാ പ്രകടമാകുന്ന വൈരിവിരോധീനിന്ദകജനങ്ങളോടു ക്ഷമിക്കാൻ കഴിയുമ്പോൾ നമുക്കു ഈശ്വരദർശനം ലബ്ധമാകുന്നതാണു്. ശ്രീ ഗംഗാഭഗവതിയ്ക്കു് വയ്ക്കോൽതുരുമ്പുകളെ ഒഴുക്കിക്കൊണ്ടു പോകാനോ, പ്രകാശകിരണങ്ങൾക്കു് അന്ധകാരത്തെ പലായനം ചെയ്യിക്കാനോ ചെലവാകുന്ന സമയംപോലും നമുക്കിതിനു ചെലവുചെയ്യേണ്ടിവരുകയുമില്ല.

സൎവ്വപദാൎത്ഥങ്ങളിലും സമ ധീ (തുല്യബുദ്ധി), അതായതു് സമദൃഷ്ടി വരാത്ത കാലത്തോളം സമാധി എങ്ങിനെ ഉണ്ടാകും? വിഷമദൃഷ്ടി (ഭിന്നദൃഷ്ടി) ഉള്ളിടത്തു് യോഗസമാധിയോ, ധ്യാനമോ എവിടെയുണ്ടാകും? ധാരണ (ധ്യാനാഭ്യാസമുറയിലെ ഒരുപടി) പോലും ഉണ്ടാകുക സംഭവ്യമല്ല. മനുഷ്യരിൽ നന്മതിന്മകൾ കാണുന്ന ഭാവന വലിച്ചെറിയുമ്പൊഴേ സമദൃഷ്ടി കൈവരുകയുള്ളൂ, ഇതെങ്ങിനെ പറിച്ചുകളയാം? മനുഷ്യരിൽ ഭേദഭാവന ചെയ്യുന്നപ്രകൃതം ഉപേക്ഷിക്കയും, മനുഷ്യർ ബ്രഹ്മത്തിൽനിന്നു ഭിന്നമാണെന്നു കരുതി അവരിൽ ഗുണദോഷങ്ങളെ ആരോപിച്ചു പ്രതിഷ്ഠിക്കാതിരിക്കയുംവേണം. സമുദ്രത്തിൽ ഓളങ്ങൾ ഉണ്ടാകും പോലെ, ചിലതു ചെറുതും, ചിലതു വലുതും, ചിലതു ഉയന്നതും, ചിലതു് താഴ്ന്നതും, ചിലതു നേരായിട്ടുള്ളതും ചിലതു ചരിഞ്ഞതും ആയി ഇങ്ങിനെ ഉണ്ടാകുന്ന തിരകളുടെ സത്ത — ചൈതന്യം — സമുദ്രത്തിൽനിന്നുപ്രത്യേകമാണെന്നു പരിഗണിക്കാത്തതുപോലെ, അവയുടെ ജീവൻ വെവ്വേറെയാണെന്നറിയാത്തതുപോലെ, ഇതേ രീതിയിൽ നല്ല മനുഷ്യരും, ചീത്ത മനുഷ്യരും, ധനികരും, ദരിദ്രരു എല്ലാം തരംഗങ്ങൾ അത്രെ. ഇവരിൽ ഒരേ ബ്രഹ്മസമുദ്രംതന്നെ അടിച്ചുതകൎത്തുകൊണ്ടു വൎത്തിക്കുന്നു. ഹാ ഹാ ഹാ ഹാ! നല്ലവരും ദുഷ്ടരും ആയ മനുഷ്യരിൽ നമ്മുടെ ഭിന്നജീവദൃഷ്ടി എപ്പോൾ നശിക്കയും, അവരെ ബ്രഹ്മസ്വരൂപിയായ സമുദ്രത്തിന്റെ തിരമാലകളായി എപ്പോൾ അറിയുകയും ചെയ്യുന്നുവോ അപ്പോൾ രാഗദ്വേഷങ്ങളുടെ അഗ്നി കെട്ടുപോകയും, നെഞ്ചിൽ ശൈത്യം കുടികൊള്ളുകയും ചെയ്യുന്നു. ഏതു തരംഗം ഉയൎന്നുപൊങ്ങുന്നുവോ അതു നിസ്സംശയം താഴെപ്പതിക്കയുംചെയ്യുന്നു. അതുപോലെ, ഏതു മനുഷ്യനിൽ കൈതവം വൎദ്ധിച്ചിരിക്കുന്നുവോ അവനെ നിശ്ചയമായി ദുഃഖം ബാധിക്കും. പക്ഷേ തിരകളുടെ ഉച്ചനീചഭാവങ്ങളെ പ്രാപിച്ചിരിക്കുമ്പോഴും സമുദ്രതലം ഭൂമിയോടു സമമായി (horizontal) പരിഗണിക്കപ്പെടുന്നു. ഇതേപ്രകാരം ബീജരൂപം മനുഷ്യരുടെ കൎമ്മങ്ങളും, കൎമ്മഫലങ്ങളും ആയി ഭവിക്കുമ്പോഴും ബ്രഹ്മസ്വരൂപിയായ സമുദ്രത്തിന്റെ സാമ്യാവസ്ഥയ്ക്കു യാതൊരു ഹാനിയും കൈവരുന്നില്ല. തിരകളുടെ ഈ കേളിപോലും സുഖകരവും, ആനന്ദവൎദ്ധകവും ആയി ഭവിക്കുന്നുണ്ടോ? പക്ഷേ ഉണ്ടാകാം. എന്നാൽ അവയിൽ ചാടി നനയുകയോ, മുങ്ങുകയോ ചെയ്യുന്ന ഒരുത്തനു് അവ ഉപദ്രവരൂപത്തിൽതന്നെ ഭവിക്കുന്നു.

സമുദ്രദൃഷ്ടി ഉണ്ടാകുന്നതിൽനിന്നു സമധീ (സമബുദ്ധി)യും, സമാധിയും ഉദിച്ചുവരുന്നു

വിഘ്നം. ന. സ്വാർത്ഥം, കപടത. ഉപാസനയുടെ ജീവൻ ഈശ്വരസമർപ്പണവും, ആത്മദാനവും അത്രെ. ഇതില്ലാത്ത പക്ഷം ഉപാസന ഫലമില്ലാത്തതും, പ്രാണരഹിതവും ആകുന്നു. സഹോദരാ! സത്യം ചോദിച്ചാൽ, സത്യം പറഞ്ഞാൽ, ഹരൻ (ഈശ്വരൻ) സകല ഇടപാടുകളും ചെയ്യാൻ തക്ക സ്വഹൃത്താണ്. നിങ്ങൾ നിങ്ങളുടെ അഭിമാനവും, അഹങ്കാരവും പരമേശ്വരന്റെ ചുമതലയിലേയ്ക്കു സമർപ്പിക്കാതിരുന്നാൽ അദ്ദേഹം നിങ്ങളുടെ അടുത്ത് എങ്ങിനെയിരിക്കും? നിങ്ങളിൽനിന്നു ബഹുദൂരംപാഞ്ഞുപോകയേചെയ്യുകയുള്ളൂ. ക്യഷ്ണഭഗവാൻ കാലയവനന്റെ (ജരാസന്ധനോ?) അടുത്തുനിന്നു ഓടിപ്പോയതുപോലെ വരുകയേ തരമുള്ളൂ. ആ കണ്ണുള്ളവൻ—ദാർശനികൻ—പ്രജ്വലിതഹൃദയനായ സൂരദാസ് വിങ്ങിവിങ്ങിക്കരയുന്ന കുഞ്ഞുങ്ങളെപ്പോലെ എന്തു ഭംഗിയായി സത്യം പറഞ്ഞു എന്നു നോക്കുക:—

"ഗോവിന്ദനാമം ഭവാനെന്തിനു ധരിക്കുന്നു?
ദാനദാനങ്ങളിൽ സത്തമഹിതകാരീ,
മാനഹീനമൌദാര്യശീലം തേ, തടവില്ലം,
വിപ്രനസ്സുദാമാവിനേകി നീ ദർശനവും,
സുപ്രാജ്യധനങ്ങളും യാചനയെന്യേ സ്വയം!
ദ്രുപദസുതയ്ക്കു നീയീശ്വരൻ വസ്ത്രജാലം
കൃപയാദാനംചെയ്തു വേണ്ടപോൽ സംരക്ഷിച്ചു!
ഹസ്തിക്കുബന്ധംതീർത്തു തൽക്കരത്തിലെ പുഷ്പ-
മത്രയും മുറയ്ക്കു നീ സ്വീകരിക്കയുണ്ടായി!
സൂരനെക്കാലമെല്ലാം വനമാം ഘോരദുഃഖ
പാരം നിഷ്ഠുരമായി ബദ്ധനായ് നിർത്തുന്നെന്തേ?"

നിങ്ങൾക്കാഗ്രഹമുണ്ടെങ്കിൽ ഭജനം (ഉപാസന) കൊണ്ടു ഫലം ലഭിക്കുമോ ഇല്ലയോ എന്നു പരീക്ഷിച്ചുനോക്കാം. എന്നാൽ പ്രിയസ്നേഹിതാ! 'പരീക്ഷയ്ക്കായുള്ള ഭജനം' അസംഗതവും അസംഭവവും ആണെന്ന് ഓർമ്മിക്കുക. എന്തുകൊണ്ടെന്നാൽ, ഫലവും ഫലേച്ഛയും രണ്ടും സ്വയം അഗ്നിയിൽ ആഹുതിയെന്നതുപോലെ പരമേശ്വരനിൽ അർപ്പിക്കുന്ന ഭജനമാണ് നിഷ്കപടമായ ഭജനം.

"പരിപൂതമാണെന്റെ യത്നം രഘുവീര!
ശരിയായ് ധരിച്ചാലുമയത്തു കൃപയോടെ;
ദേഹദേഹികൾ സംബന്ധിച്ചുള്ള വിശ്വാസവും,
മോഹവും, കർത്തവ്യവും സകലം ഹരിച്ചാലും;

സൽഗതി, സുമതിയും, സമ്പത്തും, സമൃദ്ധിയും,
പുകളും, സിദ്ധികളും തെല്ലുമാശയില്ലമേ.
പ്രതിവാസരം ഛേദഹീനമാം പ്രേമം രാമ-
പദപങ്കജേ നമുക്കധികം വളരട്ടെ."

ആഹുതി അൎപ്പിക്കുന്നതിൽ—ത്യാഗം ചെയ്യുന്നതിൽ എന്തു രസമാണിരിക്കുന്നതു് എന്നു് ആരെങ്കിലും ചോദിക്കുന്നുവെങ്കിൽ, അങ്ങിനെ ചോദിക്കുന്ന ആൾക്കു് ആനന്ദത്തിന്റെ സ്വരൂപത്തെപ്പററി യാതൊരറിവുമില്ല. അഹംഭാവം—ഞാൻ എന്ന ബോധം ലയിച്ചു നശിക്കുന്നതിന്റെ പേരാണു് ആനന്ദം അഥവാ സ്വാദു്, രസം. ശിശുക്കൾ അവരുടെ ചെറുശരീരവും പരിശുദ്ധമനസ്സും, മാതാവിന്റെ മടിയിൽ എറിഞ്ഞു് സമൎപ്പിക്കുമ്പോൾ, അതുകൾക്കു് വിശ്വത്തിലെങ്ങും വേറെ എന്തെങ്കിലും സുഖം ശേഷിക്കയോ, എന്തെങ്കിലും ചിന്ത ബാക്കി ഉണ്ടായിരിക്കയോ ചെയ്യുന്നില്ല. ഉണ്ടോ? ഇരുട്ടുവരട്ടെ, മഴപെയ്യട്ടെ, ഭൂകമ്പംവരട്ടെ, എന്തെങ്കിലും സംഭവിക്കട്ടെ, ആ കുഞ്ഞുങ്ങളുടെ തലനാരുപോലും ചരിയുന്നില്ല; എത്ര ഭയഹീനരായിരിക്കുന്നു? എത്ര മധുരമായി നിദ്രചെയ്യുന്നു? എത്ര സുന്ദരമായി ഉണൎന്നെഴുന്നേല്ക്കുന്നു?

വിഘ്നം—൪—പ്രകൃതിനിയമഭംഗം. നിങ്ങളുടെ ശരീരകൎമ്മങ്ങൾ ഉപാസനാരൂപത്തെ ധരിക്കാതിരുന്നാൽ, അക്കാലത്തോളം നിങ്ങൾ ബാഹ്യതലത്തിൽ ഉപാസന ചെയ്യുന്നതുകൊണ്ടു് ഫലമില്ലെന്നു കാണിക്കപ്പെട്ടിരിക്കുന്നു. വ്യൎത്ഥമായി മനസ്സു പരീക്ഷിക്കുകമാത്രമത്രെ. ഉണ്ണുക, കുടിക്കുക, ഉറങ്ങുക, വ്യായാമം ചെയ്യുക മുതലായ പ്രകൃതിവ്യവസ്ഥകൾ ഉണ്ടല്ലൊ, അവയെ തരഭേദത്തിൽപോലും ഭഞ്ജിക്കാതിരിക്കുക എന്നതാണു് ക്രിയാരൂപത്തിലുള്ള ഉപാസന എന്നതിന്റെ അൎത്ഥം. വിഷയവിചാരങ്ങൾ, രുചിക്കും സുഖത്തിനും വേണ്ടിയുള്ള ആചരണങ്ങൾ എന്നിവകൊണ്ടു ഈശ്വരാജ്ഞയെ നാം ഭഞ്ജിക്കുന്നു. അതിന്റെ ശിക്ഷകൾ രോഗം, വ്യഥ മുതലായതു സുനിശ്ചിതമായി അനുഭവിക്കുകയത്രെ. പീഡാസ്വരൂപമായ കാരാഗൃഹത്തിൽ ബന്ധിതരായിരിക്കുമ്പോൾ എവിടെയാണു് ഉപാസന നടക്കാൻ പോകുന്നതു്? ഈശ്വരീയനിയമങ്ങൾ അനുശാസിക്കുംപോലെയുള്ള കൎമ്മങ്ങളിലേയ്ക്കു് സ്വഭാവത്തെ തിരിക്കുന്ന മനുഷ്യൻ, ഈശ്വരേച്ഛയെ തന്റെ സ്വന്തം ഇച്ഛയാക്കിത്തീൎക്കുന്ന മനുഷ്യൻ, തന്റെ സ്വഭാവവും വഴക്കവും പ്രകൃതിയുടെ സ്വഭാവവും രീതിയും

ആക്കിത്തീക്കുന്നവൻ—അങ്ങിനെയുള്ള മനുഷ്യൻ ആചരണം—അനുഷ്ഠാനം മുഖേന 'ശിവോഹം' എന്ന ഗാനം ചെയ്തുകൊണ്ടിരിക്കുന്നു; അവനെ ദുഃഖം എവിടെനിന്നുവന്നു പിടികൂടും?

"നായമാത്മാ ബലഹീനേന ലഭ്യഃ"

(മുണ്ഡ. ഉപ. ൨, ൪)

(ബലഹീനനായ പുരുഷനു് ഈ ആത്മാവിനെ പ്രാപിക്കാവതല്ല.)

ഇവിടെ മുണ്ഡകോപനിഷത്തിൽ ബലം എന്നു പറഞ്ഞിരിക്കുന്നതു് ശരീരാരോഗ്യവും, അദ്ധ്യാത്മബലവും രണ്ടുംകൂടി ആണു്. അദ്ധ്യാത്മശക്തിയ്ക്കു 'അദ്ധ്യവസായം' എന്നും പറയപ്പെടുന്നുണ്ടു്. ഗീതയിലെ "പ്രജ്ഞാ പ്രതിഷ്ഠിതാ" എന്നതും ഈ ബലരൂപമത്രെ. (ഗീത. II ൫൭, ൫൮, ൬൧, ൬൮,)

ഉറക്കം എന്തുകൊണ്ടാവശ്യം? ദിവസംതോറും മനുഷ്യൻ കാര്യവ്യവഹാരങ്ങളിൽ ഏർപ്പെട്ടു് പ്രപഞ്ചവും ശരീരവും സത്യമായിട്ടുള്ള വസ്തുക്കൾ ആണെന്നു പരിഗണിക്കാനുള്ള വാസന ഉണ്ടാകയും, വളരുകയും ചെയ്യുന്നു.

എന്നാൽ കാര്യവ്യവഹാരങ്ങൾക്കുള്ള ശക്തിയും, ബലവും ആനന്ദസ്വരൂപനായ ആത്മദേവനിൽനിന്നുതന്നെ വരണം. അദ്ദേഹത്തിൻെറ സാന്നിധ്യത്തിൽ സംസാരത്തിൻെറ നാമരൂപാത്മകമായ സാന്നിധ്യം അഥവാ ഭേദഭാവന നിലനില്ക്കാൻ സാധ്യമല്ല. പ്രപഞ്ചവ്യാപാരങ്ങളിൽ അടിപെട്ടു കിടക്കുന്നവക്കു് പ്രതിദിവസം നിദ്രയുടെ ആക്രമണവും ബന്ധനവുംകൊണ്ടു് ഭൂമിയിൽ പതിപ്പിക്കപ്പെട്ടു് "ഈ പ്രപഞ്ചമില്ല, ആത്മാവു് ഒന്നേ ഒന്നുമാത്രമേ ഉള്ളൂ." എന്നുള്ള പാഠം ഗ്രഹിക്കേണ്ടതുണ്ടു്. എന്തെന്നാൽ നിദ്രാധീനക്കു സംസാരം മിഥ്യയായി ഭവിക്കയും, അജ്ഞാനം മുഖേന ആത്മാവു് ഒന്നുമാത്രം ശേഷിക്കയും ചെയ്യുന്നു.

"സുഷുപ്തികാലസ്ഥിതിയിൽ ജഗത്തി—
നസത്യഭാവം വെളിവായ്‌വരുന്നു,
നാമസ്വരൂപാത്മകമാം പ്രപഞ്ചം
ഗന്ധത്തിലും തീരെയറിഞ്ഞുകൂടാ."

"സ യഥാ ശകുനിഃ സൂത്രേണ പ്രബദ്ധോ ദിശം ദിശം
പതിത്വാഽന്യത്രായതനമലബ്ധ്വാ ബന്ധനമേവോപശ്രയത,
ഏവമേവ ഖലു സോമ്യ! തന്മനോ ദിശം ദിശം
പതിത്വാഽന്യത്രായതനമലബ്ധ്വാ പ്രാണമേവോപശ്രയതേ."

(ഛാന്ദോ-൬, ൮, ൨,

അർത്ഥം:—(വേട്ടക്കാരന്റെ) കയർകൊണ്ടു ദൃഢമായി ബന്ധിക്കപ്പെട്ട പക്ഷി അവിടവിടെ ദിക്കുതോറും പറന്നു് യാതൊരിടത്തും ആശ്രയം കാണാതെ ബന്ധനസ്ഥാനത്തെ തിരിച്ചു് ആശ്രയിക്കുംപോലെ, കൃത്യമായിട്ടങ്ങനെതന്നെ, ഹേ! സോമ്യ! ഈ മനസ്സു ദിക്കുതോറും ചുററിക്കറങ്ങി സഞ്ചരിച്ചു് ഒരിടത്തും ഒരു ആശ്രയസ്ഥാനം കണ്ടെത്താതെ തിരിയെ പ്രാണനെത്തന്നെ ശരണം പ്രാപിക്കുന്നു. എന്തുകൊണ്ടെന്നാൽ മനസ്സു പ്രാണനാൽ ബന്ധിതമായിരിക്കുന്നു, അഥവാ പ്രാണനിൽ ആശ്രിതമായിരിക്കുന്നു.

സുഷുപ്തിമുഖേന അജ്ഞാതതഃ, അതായതു് അറിയാതെ തന്നെ നാം പരമതത്വത്തിൽ നിർല്ലീനരായിത്തീരുന്ന ഈ മഹനീയസ്ഥിതിയിൽ ശക്തി, ബലം വന്നെത്തുന്നു. അങ്ങിനെയിരിക്കെ ഉപാസനാധ്യാനം മുതലായതുമുഖേന ബോധപൂർവ്വം പരമതത്വത്തിൽ മഗ്നരാകുമ്പോൾ നമുക്കു ശക്തിയും, ബലവും, ആനന്ദവും എന്തുകൊണ്ടു വദ്ധിക്കാതിരിക്കും? ചിന്ത, ക്രോധം, കാമം (തമോഗുണങ്ങൾ) മുതലായതു് നമ്മെ ചുററിക്കാൻ തുടങ്ങുന്ന സമയം എഴുന്നേററു മൌനമായി ജലത്തിങ്കലേയ്ക്കു നടന്നുപോയി ആചമനംചെയ്തു് കൈകാലുകൾ കഴുകുകയോ, സ്നാനംതന്നെ ചെയ്യുകയോ ചെയ്യുന്നോക്കാം. തീർച്ചയായും മനശ്ശാന്തി വരുന്നതാണു്, അപ്പോൾ ഈശ്വരധ്യാനരൂപമായ ക്ഷീരസാഗരത്തിൽ ചാടിമുങ്ങുകയും, ക്രോധത്തിന്റെ ധൂമവും ആവിയും, ജ്ഞാനാഗ്നിയിലേയ്ക്കു പരിവർത്തനം ചെയ്യുകയും ചെയ്യാൻ സാധിക്കുന്നു.

ഉപാസനയിൽ ആവശ്യകമായ ഉദാരത.

ഉപാസനയിലെ വ്രതനിഷ്ഠ യജ്ഞം, കർമ്മം, ദാനം ഇതുകൾ തൊട്ടുപറപ്പെടാൻ ആരംഭിക്കുന്നു. എന്തെങ്കിലും സാധനം യജ്ഞസമയത്തോ, അഥവാ, ഇതരയുക്താവസരത്തിലോ ദാനം ചെയ്യപ്പെട്ടപ്പോൾ, ചിത്തത്തിനു് കുളുർമ്മയും ശാന്തിയും വ്യാപിക്കുന്നു. ഈ രസം വീണ്ടുംവീണ്ടും ഉണ്ടാകണമെന്നു് ആഗ്രഹിക്കാൻ പ്രേരണയുണ്ടാകുന്നു. ബാഹ്യതലത്തിലുള്ള സ്ഥൂലപദാർത്ഥങ്ങളെ കൊടുത്തും, കൊടുപ്പിച്ചും വരവേ, അതികഠിനവും സൂക്ഷ്മവും ആയ ദാനം, അതായതു് ചിത്തവൃത്തിയെത്തന്നെ ഭഗവൽചരണാരവിന്ദങ്ങളിൽ മഗ്നമാക്കി നഷ്ടപ്പെടുത്തിക്കളെയാനുള്ള വാസന മന്ദമന്ദം ആവിർഭവിക്കുന്നു; ഉപാസന ധ്യാനത്തിന്റെ രംഗം ഉല്ലാസിപ്പിക്കാൻ തുടങ്ങുന്നു. ഇപ്പോൾ ഇവിടെ അതിവിസ്മയ

ജനകമായ ഒരവസ്ഥ വന്നുകൂടുന്നു. അതായത്, നാം ഒരു വീക്ഷണപ്രകാരം ദാനംചെയ്തുപേക്ഷിച്ചുവെന്നു പറയപ്പെടുന്നത്, വേറൊരു വീക്ഷണസ്ഥാനത്തുനിന്നു നോക്കുമ്പോൾ കൊള്ളചെയ്തു കൊണ്ടുപോകപ്പെട്ടതായിരിക്കുന്നു. ഭക്തി (ഉപാസന) എന്നതു് യാതൊരവസ്ഥയിൽ നാം സ്വയം നമ്മെത്തന്നെ പൊക്കിയെറിഞ്ഞു് ഭഗവന്നാമത്തിൽ തള്ളിക്കയററിവിട്ടുകളയുന്നുവോ ആ ഉന്നതാവസ്ഥയിലെ ഉദാരഭാവത്തിൻെറ പേരത്രെ. ഉപാസനാജന്യമായ ആനന്ദം ദരിദ്രമനസ്സുകൾ ഒരിക്കലും പ്രാപ്യമായിരിക്കയില്ല. യാതൊരുവൻെറ മനസ്സു് ചക്രവർത്തിയെപോലെ ഉദാരമായിട്ടിരിക്കുന്നില്ലയോ, അവൻ ഭക്തിരസത്തെക്കുറിച്ചെന്തറിയുന്നു? തൻെറ ഹൃദയത്തിൽ ഒരു കൌപീനത്തിനുപോലും അവകാശമുണ്ടെന്നു ഭാവിക്കാത്തവൻ അത്രേ ചക്രവർത്തി!

ധനം മോഷ്ടിക്കപ്പെട്ടുപോയി; ഇരിക്കട്ടെ. എന്നാൽ അപ്പോൾ എന്തിനു കരയുന്നു? "എന്താണു്? തസ്കരൻ അതു കൊണ്ടുപൊയ്ക്കളഞ്ഞോ?" എന്നും മററും പരിഭ്രമിക്കുന്ന ഇത്തരം മനഃസ്ഥിതിയെക്കുറിച്ചു കരയുക! പ്രിയസ്നേഹിതാ! മോഷ്ടിച്ചവനും, കൊണ്ടുപോയവനും മററാരുമല്ല; ഒരേ ഒരുത്തനത്രേ. കൃതജ്ഞതാനേത്രങ്ങൾ തുറക്കുക! ഒരുപ്രിയപ്പെട്ട സുഹൃത്തു് അനേകം സമാധാനങ്ങളും, ശാന്തിമാർഗ്ഗങ്ങളും, ഒഴികഴിവുകളും പറഞ്ഞു് നിങ്ങളുടെ മനസ്സിനെ മാററാൻ ആഗ്രഹിക്കുന്നു. കൃഷ്ണൻ വെണ്ണ മോഷ്ടിച്ചുവെന്നതിൽ കവിഞ്ഞു് ഗോപികമാൎക്കു വേറെ എന്തു മഹത്തരമായ സുകൃതമാണുണ്ടാകാനുള്ളതു്? യാതൊരുവൻെറ സകലതും മോഷ്ടിക്കപ്പെടുന്നുവോ, മനസ്സും ചിത്തവുംപോലും ശേഷിപ്പിക്കാതെ സൎവ്വവും അപഹരിക്കപ്പെടുന്നുവോ, അവൻ ധന്യധന്യൻതന്നെ!

"കകുഭായ സ്തേനാനാം പതയേ നമഃ,
നമോ നിചേരകേ പരിചരായ,
തസ്കരാണാം പതയേ നമഃ"

(ശുക്ല. യജു. സം. ൧൬, ൨൧)

(പ്രസിദ്ധചോരന്മാരുടെ പതിയ്ക്കായിനമസ്കാരം; ഗുപ്തചരന്മാരുടെ (രഹസ്യചാരികളുടെ) പാലകനു നമസ്കാരം; പ്രത്യക്ഷചോരന്മാരുടെ — കൊള്ളക്കാരുടെ അഥവാ കവൎച്ചക്കാരുടെ നാഥനു നമസ്കാരം.)

ഋഗ്വേദത്തിലേയും, യജുൎവ്വേദത്തിലേയും പുരുഷസൂക്തത്തിൽ ഋഷിമാരും ദേവതകളും വിരാൾപുരുഷന്ന് ഹവിസ്സൎപ്പിക്കുമ്പോൾ അവരുടെ സൎവ്വകാമങ്ങളും സ്വയം സിദ്ധങ്ങളായിഭവിച്ചുവെന്നു കാണിക്കപ്പെട്ടിരിക്കുന്നു. യജ്ഞംമുഖേന ജഗത്തിന്റെ ഉല്പത്തിയുണ്ടായി. ബൃഹദാരണ്യകോപനിഷത്തിന്റെ ആദിഭാഗത്ത് സമസ്തസംസാരരൂപിയായ അശ്വത്തിന്റെ യാഗാൎപ്പണം എത്ര മനോഹരമായരൂപത്തിൽ വൎണ്ണിക്കപ്പെട്ടിരിക്കുന്നു! ഹാ ഹാ! ഭേഷ്! ഏതുവരെ സമസ്തനാമരൂപാത്മകസ്വരൂപമായിരിക്കുന്ന സംസാരവും, വിരാഡ്രൂപമായ സമഗ്രജഗത്തും ഏററവും ഭംഗിയാംവിധം ദാനം ചെയ്യപ്പെടുന്നില്ലയോ, യജ്ഞാഹുതിയായി അൎപ്പണം ചെയ്യപ്പെടുന്നില്ലയോ, അതുവരെയ്ക്കും അമൃതം—മോക്ഷം—ആസ്വദിക്കുന്നതിനുള്ള മുഖം എവിടെ ഉണ്ടാകും?

"സർവ്വം ഖല്വിദം ബ്രഹ്മ", (ഇതു സകലതും പരബ്രഹ്മം തന്നെ) എന്ന ഭാവത്തിൽ, ജ്ഞാനാഗ്നിയിൽ, ജഗൽപദാൎത്ഥങ്ങൾ അശേഷവും, അവയുടെ കാമനകളും സമ്പൂൎണ്ണമായി നശിപ്പിക്കപ്പെടുമ്പോൾ സാമ്രാജ്യത്തിന്റെ (സ്വരാജ്യത്തിന്റെ) പ്രാപ്തിയ്ക്കു പിന്നെ താമസം എന്തുള്ളൂ?

മഹാരാജാ മഹാബലി കൈകൊണ്ടു് ജലത്തിന്റെ കലശം എടുത്തു് മൂന്നു ലോകങ്ങളും ഭഗവാനു ദാനംചെയ്തു; നിങ്ങളിൽനിന്നു് ഒരു അസുരനുതുല്യമായിട്ടെങ്കിലും ദാനം പുറപ്പെടുന്നില്ലല്ലൊ! തന്റെ ശിരഃസ്വരൂപമായ (തല തന്നെ) ഹവിസ്സ്, അഥവാ, കപാലപാത്രം കരതലത്തിൽ വഹിച്ചു് സകല പ്രപഞ്ചത്തിലും ഉള്ള സത്താദൃഷ്ടി— ഉണ്മയാണെന്നുള്ള നോട്ടം—ബ്രഹ്മത്തിന്റെ സൂക്ഷിപ്പിലേക്കു സമൎപ്പിച്ചുകളയുക! കത്തിയെരിഞ്ഞുപോയി! ഭാരം നീങ്ങി! പിന്നീടു് ഈശ്വരനുപോലും ഈശ്വരത്വംകൊടുക്കുന്നതു് നിങ്ങളാണു്; സൂൎയ്യചന്ദ്രന്മാർപോലും നിങ്ങളുടെ ഭിക്ഷാലുക്കളാണു്!.

"സ്വാമി! ഭജനത്തിൽ മനസ്സുറയ്ക്കുന്നില്ല; ഏകാഗ്രത വരുന്നില്ല" എന്നു ജനങ്ങൾ പറയുന്നു. ഏകാഗ്രത തീവ്രവും ഭംഗിയുമാകുന്നതെങ്ങിനെ? കൃപണതമൂലം, വാനരത്തെപ്പോലെ, കൈച്ചുരുട്ടിൽനിന്നു പദാൎത്ഥങ്ങളെ വിടുകയുമില്ലാ, ഈശ്വരനെ മുഷ്ടിയിൽ, കൈച്ചുരുട്ടിൽ, വരുത്തണമെന്നു മോഹിക്കയും ചെയ്യുന്നു! എത്രയ്ക്കായാലും സ്വയം കയ്യിൽ ചാടിക്കയറത്തക്കവിധം

അത്രയ്ക്കു പാവവും അജ്ഞനും ആയിട്ടുള്ളവനല്ലാ അവൻ—ഈശ്വരൻ—പോലും.

"കാമമുള്ള സ്ഥലത്തില്ലം—രാമനെന്നതു നിർണ്ണയം,
രാമനുള്ള സ്ഥലത്തില്ലം—കാമവും ലവമെങ്കിലും"

ഹനുമാനെപ്പോലെ, രത്നങ്ങളും, വൈരക്കല്ലുകളും പൊട്ടിച്ചു തരിയാക്കി ദൂരെ എറിയുന്നവനു് രാമൻ—ഈശ്വരൻ—കരസ്ഥനാകുന്നു. "അതുകളിൽ രാമനില്ലെങ്കിൽ ഈ സമ്മാനങ്ങൾ ഞാൻ എവിടെ ധരിക്കുന്നു? അവകൊണ്ടു ഞാൻ എന്തു ചെയ്യും?" എന്നാണു് ആഞ്ജനേയന്റെ ചോദ്യം.

"കുന്ദകുഞ്ജമമും പശ്യ!—സരസീരുഹലോചനേ!
അമുനാ കുന്ദകുഞ്ജേന—സഖി! മേ കിം പ്രയോജനം?"
(സഭാതരംഗം)

('ഹേ! സരസീരുഹാക്ഷി! ഈ കുന്ദകുഞ്ജം നോക്കു!' എന്നു സഖി പറയുമ്പോൾ നായിക പറയുന്നു:—"'മു'കാരത്തോടു ചേരാത്ത 'കുന്ദകുഞ്ജം' കൊണ്ടു് എനിക്കെന്തു പ്രയോജനം തോഴി!')

'മു'കാരരഹിതമായ—'മു' എന്ന അക്ഷരം ആദ്യം ചേരാത്ത—'കുന്ദ' കുഞ്ജത്തെ ഞാൻ എന്തിനു നോക്കുന്നു? അതായതു് "മുകുന്ദൻ" ഇല്ലെങ്കിൽ കുന്ദകുഞ്ജത്തെ—കുന്ദലതാനിർമ്മിതമായ കുടിൽ—ചുട്ടുകളയു എന്നർത്ഥം.

ഭജനം ചെയ്യുന്ന സമയത്തു് നിർല്ലജ്ജമായ ചിത്തത്തിൽ കെട്ടിടത്തിന്റെയും, ഭക്ഷണപാനങ്ങളുടെയും, ആത്മാഭിമാനത്തിന്റെയും, തന്റെ ജീവന്റെയും അഥവാ ജീവിതത്തിന്റെയും ഓർമ്മ വരുന്നുകൂടുന്നു. ഈ പദാർത്ഥങ്ങൾ ചിന്തനയോഗ്യങ്ങളല്ലെന്നു മൂഢബുദ്ധികൾ തെല്ലും അറിയുന്നില്ല. യുക്തമായ ചിന്താവിഷയമായിട്ടു് രാമൻ—ഈശ്വരൻ—മാത്രമേ ഉള്ളു.

"ആത്മസംസ്ഥം മനഃ കൃത്വാ—ന കിഞ്ചിദപി ചിന്തയേൽ"
(ഗീതം—൬, ൨൫)

(മനസ്സിനെ ആത്മാവിൽ സ്ഥിരമായി പ്രതിഷ്ഠിച്ചിട്ടു് മററു യാതൊന്നും ചിന്തിക്കാതെയിരിക്കണം.)

പരമേശ്വരന്റെ നിവാസകൂടാരം—വാസസ്ഥലം—നമ്മുടെ ചിത്തത്തിൽ സ്ഥാപിക്കണം. അപ്പോൾ പിന്നീടു സ്വയം പരിപൂർണ്ണമാകാത്ത ആശ തന്നെ പിന്നെയെന്തുള്ളു? എപ്പോൾവരെ പദാർത്ഥങ്ങളിൽ സത്താദൃഷ്ടി—സത്യദൃഷ്ടി—ഉണ്ടായിരിക്കുമോ, അഥവാ, അവയിൽ ചിത്തവൃത്തി വ്യാപരിക്കുമോ, അപ്പോൾവരെ

ആ പദാൎത്ഥങ്ങൾ ലഭ്യമല്ലെന്നും, അഥവാ അവ സുഖകാരികളായിരിക്കയില്ലെന്നും തലയിലടിച്ചു നിശ്ചയിച്ചുകൊള്ളുക. എപ്പോൾ പ്രയത്നപ്പെട്ടോ, സ്വാഭാവികമായോ ആ പദാൎത്ഥങ്ങളിൽനിന്നു മനസ്സുയൎന്നു പൊങ്ങുന്നുവോ, അതായതു്, ആത്മരൂപിയായ തീക്കണ്ഡത്തിൽ ആ സാധനങ്ങൾ പതിക്കുന്നുവോ, അപ്പോൾ മനസ്സിൽ യജ്ഞം ആവിൎഭവിക്കുന്നു; ഇഷ്ടപദാൎത്ഥങ്ങൾ ഹാജരായി കാത്തുനില്ക്കുന്നു. ഹിമാചലത്തിലെ കാററിന്റെ അടികൊണ്ടു പന്തുപോലെ പക്ഷേ ചിലപ്പോൾ അവ ചാടി ഉയരാനും ഇട വരും; എന്നാൽ ഈ നിയമം തലനാരിഴയ്ക്കു തുല്യമായ്പോലും ഇവിടെ സംഭവിക്കാനിടയില്ല.

> ബ്രഹ്മ തം പരാദാദ്യോ ƒന്യത്രാത്മനോ ബ്രഹ്മ വേദ,
> ക്ഷത്രം തം പരാദാദ്യോ ƒന്യത്രാത്മനഃ ക്ഷത്രം വേദ,
> ലോകാസ്തം പരാദുൎയ്യോ ƒന്യത്രാത്മനോ ലോകാൻവേദ,
> ദേവാസ്തം പരാദുൎയ്യോ ƒന്യത്രാത്മനോ ദേവാൻ വേദ,
> വേദാസ്തം പരാദുൎയ്യോ ƒന്യത്രാത്മനോ വേദാൻ വേദ,
> ഭൂതാനി തം പരാദുൎയ്യോ ƒന്യത്രാത്മനോ ഭൂതാനി വേദ,
> സൎവ്വം തം പരാദാദ്യോ ƒന്യത്രാത്മനഃ സൎവ്വം വേദ,
> ഇദംബ്രഹ്മ ഇദംക്ഷത്രം, ഇമേലോകാഃ, ഇമേദേവാഃ, ഇമേ
> വേദാഃ, ഇമാനി സൎവ്വാണി ഭൂതാനി, ഇദം സൎവ്വം യദയമാത്മാ."
>
> (ബൃഹദാ-൨, ൪, ൬)

അൎത്ഥം:—യാതൊരാത്മാവിനാൽ ബ്രാഹ്മണത്വം ഇവിടെ അറിയപ്പെടുന്നുവോ അതിനെ ബ്രാഹ്മണത്വം അപ്പുറത്തേയ്ക്കു നീക്കിനിൎത്തുന്നു; യാതൊരാത്മാവിനാൽ ഇതരക്ഷത്രിയത്വം അറിയപ്പെടുന്നുവോ അതിനെ ക്ഷത്രിയത്വം അപ്പുറത്തേയ്ക്കു നീക്കിനിൎത്തുന്നു; യാതൊരാത്മാവിനാൽ ഇവിടെ ലോകങ്ങൾ അറിയപ്പെടുന്നുവോ അതിനെ ലോകങ്ങൾ അപ്പുറം തള്ളിനിൎത്തുന്നു; യാതൊരാത്മാവിനാൽ അന്യത്ര ദേവതകൾ അറിയപ്പെടുന്നുവോ അതിനെ ദേവതകൾ അപ്പുറം നീക്കിനിൎത്തുന്നു; യാതൊരാത്മാവിനാൽ അന്യത്രവേദങ്ങൾ അറിയപ്പെടുന്നുവോ അതിനെ വേദങ്ങൾ അപ്പുറം തള്ളിനിൎത്തുന്നു; പ്രാണിവൎഗ്ഗങ്ങൾ അന്യത്ര ഏതൊരാത്മാവിനാൽ അറിയപ്പെടുന്നുവോ അതിനെ പ്രാണിവൎഗ്ഗങ്ങൾ അപ്പുറം നീക്കിനിൎത്തുന്നു; ഏതാത്മാവിനാൽ പ്രത്യേകവസ്തുക്കൾ അന്യത്ര അറിയപ്പെടുന്നുവോ അതിനെ ആ പ്രത്യേകവസ്തുക്കൾ അപ്പുറം തള്ളിനിൎത്തുന്നു. ഇതേ ബ്രാഹ്മണത്വം, ഇതേ ക്ഷത്രിയത്വം, ഇതേ ലോകങ്ങൾ, ഇതേ ദേവതകൾ, ഇതേ വേദങ്ങൾ,

ഇതേ പ്രാണികൾ, ഇതേ വസ്തുക്കൾ എല്ലാം അതുതന്നെയാണ്, ഈ ആത്മാവുതന്നെയാണ്."

"ഞാൻ മാത്രമാണുള്ളത്, ജഗത്ത് ഇല്ലാത്തതാണ്" എന്ന ഓരോ കാര്യങ്ങളിലും രാമൻ കാണിച്ചുതരുന്നു. പ്രപഞ്ചത്തിലെ പദാർത്ഥങ്ങൾ ഉള്ളതാണെങ്കിൽ, അവ കേവലം എന്റെ കടാക്ഷ ജാതങ്ങൾ മാത്രമാണ്.

സഹോദരാ! നിങ്ങളുടെ സമ്പത്ത്, ധനം, ബംഗ്ളാവുകൾ വീട് ഇതുകളിൽനിന്ന്, കലപ്പപോലെ നിങ്ങളുടെ ശ്രദ്ധ പിൻവലിയുകയും, ഭാര്യാ,പുത്ര,വൈരി,മിത്രാദികളിൽനിന്ന സൌഭാഗ്യം ഓടിപ്പോകയും, സകലതും പരിശുദ്ധമായി തെളിയുകയും ചെയ്യുമ്പോഴേ സമാധിയും, മനസ്സിന്റെ ഏകാഗ്രതയും വന്നുചേരുകയുള്ളു. രാമൻതന്നെ രാമന്റെ പ്രളയം അഥവാ സമുദ്രം ആയിത്തീരുകയും, വീടും വരാന്തയും ഒക്കെ ഒഴുക്കിക്കൊണ്ടുപോകയും ചെയ്യണം.

> "അത്രപിതാ ƒപിതാ ഭവതി, മാതാ ƒമാതാ, ലോകാഃ
> അലോകാഃ, ദേവാഃ അദേവാഃ, വേദാഃ അവേദാഃ,
> അത്രസ്തേനോ ƒസ്തേനോ ഭവതി, ഭ്രൂണഹാ ƒഭ്രൂണഹാ,
> ചണ്ഡാലോ ƒചണ്ഡാലഃ, പൌൽക്കസോ ƒപൌൽക്കസഃ
> ശ്രമണോ ƒശ്രമണഃ, താപസോƒതാപസഃ"
>
> (ബൃഹദ൦-൪, ൩, ൨൨)

അർത്ഥം:—"ഇവിടെ പിതാവു പിതാവല്ല, മാതാവു മാതാവല്ല, ലോകങ്ങൾ ലോകങ്ങളല്ല, ദേവന്മാർ ദേവന്മാരല്ല, വേദങ്ങൾ വേദങ്ങളല്ലാ. ഇവിടെ ചോരന്മാർ ചോരന്മാരല്ല, ഭ്രൂണഹൻ ഭ്രൂണഹനല്ല, ചണ്ഡാലൻ ചണ്ഡാലനല്ല, പൌൽക്കസൻ പൌൽക്കസനല്ല, ഭിക്ഷു ഭിക്ഷുവല്ല, തപസ്വി തപസ്വിയുമായിരിക്കുന്നില്ല."

അറിയുവാൻ ഇടംതന്നെയില്ലാതായാൽ പിന്നെ പൊടിഞ്ഞുനശിച്ച മനസ്സ് എവിടെ പോകുന്നു? അപ്പോൾ സഹജസമാധി സംഭവിക്കുന്നു.

> കാകനചിന്തിച്ചീക്ഷിച്ചീടുവാൻ കപ്പലല്ലം-
> തേകവുമിടംവേറെയില്ലാതെയിരിക്കുംപോൽ,
> സകലചിന്തകളും പുതുതായ്മരുവുമെ-
> ന്നകമേ *ശ്രാവണാന്ധതമസ്സു പ്രകാശിപ്പൂ.''

* ശ്രാവണമാസത്തെ ഇരുട്ടു കഠിനമാണെന്നു പ്രസിദ്ധം

പ്രാൎത്ഥന രണ്ടുവിധമുണ്ടു്. ഒന്നു്, ക്ഷുദ്രമായ 'ഞാൻ ഭാവന' (അഹന്ത അഥവാ മമത)യെ മുഖ്യമാക്കിവെച്ചുംകൊണ്ടു് തന്റെ അഭിവൃദ്ധിക്കും, കാമപൂൎത്തിക്കുംവേണ്ടി ആവശ്യപ്പെടുന്നതു്; രണ്ടാമത്തേതു ജ്ഞാനപ്രാപ്തി, തത്വദൎശനം, ഹരിസേവ (ഈശ്വരപരിചരണം) ഇവയെ പരമപ്രയോജനമായി കല്പിച്ചുകൊണ്ടു് ആത്മോന്നതിയ്ക്കായി യാചിക്കുന്നതു്. ആദ്യപ്രകാരമുള്ള പ്രാൎത്ഥനകൾ ഈശ്വരനെ ക്ഷുദ്രമായ നാമരൂപത്തിന്റെ (ജീവന്റെ) അനുചരനാക്കുന്നതുപോലെയത്രെ; നമ്മെ പരിചരിക്കണമെന്നുള്ള ആൎത്തികൊണ്ടു ഈശ്വരനെ വിളിക്കുകയത്രെ; ഗംഗയെ മേലോട്ടു തിരിച്ചു് പ്രവഹിപ്പിക്കുകയത്രെ. രണ്ടാം വിധത്തിലുള്ള പ്രാൎത്ഥന നേർമാൎഗ്ഗമായിപ്പോകുന്നതുമാണു്.

ആത്മാവിനെ ചിത്തത്തിൽ ലയിപ്പിച്ചുവരുന്ന സമയം എന്തെല്ലാം സങ്കല്പമുണ്ടായാലും അതു സത്യമായിട്ടും, തീൎച്ചയായിട്ടും ലഭ്യമായി വരേണ്ടതാണു്. എന്നാൽ ഈ സങ്കല്പം അജ്ഞാനമോ, അധൎമ്മമോ, സ്വാൎത്ഥമയമോ ആയാൽ അതു് മുൾച്ചെടിയുടെ വിഷഭരമായ മുളപോലെ, വളൎന്നുവന്നു ദാരുണപരിണാമങ്ങൾക്കു കാരണമുണ്ടാകും. അഹങ്കാരം, മമത്വം, ഭോഗകാമന ഇവ സംബന്ധിച്ചു് ഈശ്വരപ്രാൎത്ഥനചെയ്യുന്നതു് വൃത്തികെട്ട മലിനമായ (ചെമ്പു)പാത്രത്തിൽ പവിത്രമായ പാൽ നിറയ്ക്കുകയത്രെ. ദുഃഖങ്ങൾ അനുഭവിച്ചു പഠിക്കാനിടയാക്കിയ പഴയ മലിനവാസനകളെ എന്തിനപേക്ഷിക്കാതിരിക്കുന്നു? അശുഭഭാവനകളാൽ ഇതരന്മാൎക്കും കേടുണ്ടാകുന്നു, മാത്രമല്ല, നമുക്കും അവ തിന്മവരുത്തുന്നു; ശുഭചിന്ത, പരിശുദ്ധഭാവം, ജ്ഞാനവിജ്ഞാനപ്രാപ്തി ഇവകൊണ്ടു നമുക്കു നന്മയുണ്ടാകുക മാത്രമല്ലാ, പിന്നെയോ, പരോപകാരവും, ഉണ്ടാകുന്നു. മനസ്സിൽ സത്വഗുണവും, ശാന്തിയും, ആനന്ദവും, പരിശുദ്ധിയും കൈവരുമ്പോൾ നമ്മുടെ ഇഷ്ടം—പണി—ഈശ്വരന്റെ ഇഷ്ടമായി പരിണമിക്കുന്നു. അതു സാധിക്കാൻ താമസമുണ്ടാകാൻ തരവുമില്ല. ഭാഗവതപുരാണത്തിൽ ഒരിടത്തു് ഈ ശ്ലോകം കൊടുക്കപ്പെട്ടിരിക്കുന്നു:—

"ദേവാസുരമനുഷ്യേഷു—യേ ഭജന്ത്യശിവം ശിവം
പ്രായസ്തേ ധനിനോ ഭോജാഃ!—ന തു ലക്ഷ്മ്യാഃ പതിം ഹരിം"

അതായതു് "സാധാരണമായി ത്യാഗസ്വരൂപനായ ശിവനെ ഭജിക്കുന്നവർ ധനവാന്മാരായിത്തീരുന്നു; ലക്ഷ്മീപതിയായ വിഷ്ണുവിനെ ഉപാസിക്കുന്നവർ നിൎദ്ധനരായുമിരിക്കുന്നു." ഈ ശ്ലോകത്തിൽ ശിവന്റെയും, വിഷ്ണുവിന്റെയും, വലിപ്പച്ചെറുപ്പ

ങ്ങളെ കാണിക്കണമെന്നുള്ള ഉദ്ദേശമില്ല. ശിവനും, വിഷ്ണുവും വാസ്തവത്തിൽ ഒരേ വസ്തുതന്നെയാണ്. പിന്നെയോ, താല്പര്യം ഇത്രമാത്രമാണ്. അതായതു്, ആരുടെ ഉള്ളിൽ ശിവരൂപമായ ത്യാഗവും വൈരാഗ്യവും ഇരിക്കുന്നുവോ അവനു് ഐശ്വര്യവും, ധനവും, സൌഭാഗ്യവും സ്വയം ഉണ്ടാകയും, ആരുടെ അന്തഃകരണത്തിൽ ലക്ഷ്മിയും, ധനവും, സമ്പത്തും സംബന്ധിച്ച മമത്വവും, മോഹവും കുടികൊള്ളുന്നുവോ അവൻ ദാരിദ്ര്യപാത്രമായിരിക്കയും ചെയ്യുന്നു. സൂര്യന്റെ നേരെ പുറംതിരിഞ്ഞു് അവനവന്റെ നിഴൽ പിടിക്കാൻ ഒരുത്തൻ ഓടുമ്പോൾ നിഴൽ അവന്റെ മുമ്പേ ഓടുകയും, ഒരിക്കലും പിടിയിൽ അകപ്പെടാതെയിരിക്കുകയും ചെയ്യുന്നതും, നിഴലിൽനിന്നു അവൻ മുഖംതിരിച്ചു് സൂര്യനഭിമുഖമായി നിന്നു ഓടുമ്പോൾ നിഴൽ തന്നത്താനേ അവന്റെ പുറകേ ഓടി എത്തുകയും, കൂട്ടുവിടാതിരിക്കയും ചെയ്യുന്നതുംപോലെയാണിതു്.

ഏതൊരു പ്രാൎത്ഥനയാണ് നിശ്ചയമായും കേൾക്കപ്പെടുന്നതു്? യാതൊരു പ്രാൎത്ഥനയിൽ സത്യസ്വഭാവനായ ഈശ്വരൻ അതു തന്റെ കാൎയ്യമാണെന്നപോലെ വിചാരിക്കത്തക്കവിധം നമ്മുടെ സ്വാർത്ഥാംശം അത്രയ്ക്കു കുറഞ്ഞിരിക്കയും, ഉപാസനാകാലത്തു് ആനന്ദത്തിന്റെ തിരതല്ലുകൊണ്ടു് ചിത്തത്തിനു താഴെ വിവരിക്കുന്ന നില വന്നുകൊണ്ടിരിക്കയും ചെയ്യുമോ ആ പ്രാർത്ഥനയാണ് കേൾക്കപ്പെടുന്നതു്:—

"യതോ വാചോ നിവൎത്തന്തേ—അപ്രാപ്യ മനസാ സഹ"

(തൈത്തി-വ, ൮,൧)

(എ)വിടെനിന്നു സകല വാക്കുകളും, ഫലപ്പെടാതെ മനസ്സോടുകൂടി തിരിയെ പിൻവാങ്ങുന്നുവോ അവിടം—ആ നില.)

പക്ഷേ, ഇതേ അവസ്ഥയത്രെ ബ്രഹ്മാവസ്ഥ. ഇതുമൂലം സത്യകാമതയും (സത്യത്തെ കാമിക്കുന്ന സ്ഥിതി), സത്യസങ്കല്പതയും നിസൎഗ്ഗജമായി വന്നുചേരുന്നു.

ഇതു് അത്യുൽകൃഷ്ടമായ ഉപാസനയായിത്തന്നെയിരിക്കുന്നു. ഉപാസനയുടെ അല്പംകൂടി താഴ്ന്ന സ്ഥിതി കുഞ്ഞുങ്ങളെപ്പോലെയുള്ള ശ്രദ്ധയും വിശ്വാസവും ഉണ്ടായിരിക്കുന്നതാണ്. ഈ നിഷ്ഠപോലും എത്രമാത്രം പ്രിയകരവും, പ്രബലവും ആണ്! കുഞ്ഞുങ്ങൾ അവരുടെ മാതാപിതാക്കന്മാരെ അത്യന്തം ശക്തിമാന്മാരായി കണക്കാക്കുന്നു; അവരുടെ ശക്തിയെല്ലാം തങ്ങളുടെ സ്വന്തം

ശക്തിയാണെന്നു വിചാരിച്ചു് അവ മാതാവിന്റെ മടിയിൽ ഇരുന്നു് ചക്രവൎത്തിയെപ്പോലെ ശാസനചെയ്യുന്നു; തീവണ്ടിയെപ്പോലും ഭയപ്പെടുത്തുകയും, കാററിന്റെയും, പക്ഷികളുടെയും മേൽ അധികാരം ചെലുത്തുകയും ചെയ്യുന്നു; നദിയെപ്പോലും കുററപ്പെടുത്തി ശപിക്കുന്നു; ഏതെങ്കിലും വസ്തു അസംഭവ്യമാണെന്നു് അവ അറിയുന്നില്ല; സൂൎയ്യചന്ദ്രന്മാരെ കയ്യിലാക്കാൻ അവ മോഹിക്കുന്നു.

"അയ്യോ! കളിക്കാൻ പിടിച്ചുതന്നെ!
അമ്പിളിയമ്മാവൻ തന്നെ,
അമ്മേ! കളിക്കാൻ പിടിച്ചു തന്നേ!
അയ്യോ! എന്നമ്മേ! വേഗം തന്നേ!"

എന്നിങ്ങനെ വിളിച്ചുപറഞ്ഞു് കരയാൻ അവ മടിക്കുന്നില്ല.

യഥാൎത്ഥത്തിൽ സൎവ്വശക്തിമാനായ പിതാവിൽ—ഈശ്വരനിൽ ഇത്ര ശക്തിയേറിയ വിശ്വാസം കേന്ദ്രീകരിച്ചിരിക്കുന്ന പുരുഷന്മാർ ധന്യന്മാരാണു്, ഭാഗ്യനിധികളാണു്. എന്തെങ്കിലും ആവശ്യം വരുമ്പോൾ പെട്ടെന്നു് ഈശ്വരന്റെ ചുമതലയിൽ—അതു സ്ഥാനത്തിൽ അതു സമൎപ്പിച്ചു് അദ്ദേഹത്തെക്കൊണ്ടതു ചെയ്യിക്കുന്നവർ ഭാഗ്യശാലികളത്രെ. പാൽ വേണമെങ്കിലും ദേവനോടു വാങ്ങിക്കും; ഭോജനമോ വസ്ത്രമോ വേണമെങ്കിലും ദേവനിൽനിന്നു വാങ്ങിക്കും. ഈ വിധം പറഞ്ഞിട്ടുള്ളതു ബഹുസരസമായിരിക്കുന്നില്ലേ?:—

"യാചിക്കുന്നില്ല ഞാൻ ലോകത്തിലുള്ളൊന്നും,
യാചിക്കുന്നില്ല വേറൊന്നും ലേശം;
യാചനായോഗ്യകതയെ ദഹിപ്പിക്കും
വൈചിത്ര്യചൈതന്യകാന്തിപൂരം
സൎവ്വജഗത്തിലും വീശിത്തിളങ്ങുന്ന
സൎവ്വോത്തമവിശ്വരത്നമായി
എന്നും പരിലസിച്ചുന്നതപ്പെരുവഴിയോ-
ടെന്നുള്ളിൽ വാഴുന്ന രാമനാകും
ജീവന്റെ ജീവനതൊന്നിന്നെമാത്രം ഞാൻ
കേവലമാൎത്തിയാൽ യാചിപ്പുള്ളൂ."

ദുഃഖാനുഭവിയായ ദുഷ്ടനും, ആഹ്ലാദപൂൎണ്ണനായ മതനിഷ്ഠനും തമ്മിലുള്ള ഭേദം ഇത്രമാത്രമാണു്; ഒന്നാമന്റെ ചിത്തത്തിൽ കാമനാംശം ഉയൎന്നുനില്ക്കുന്നു, ഭക്തിയുടെ അംശം താഴ്ന്നും നില്ക്കുന്നു; രണ്ടാമന്റെ ചിത്തത്തിൽ രാമൻ മുകളിൽ നില്ക്കുന്നു കാമം താഴെയും; ഒരുവൻ "സാക്ഷര"നാണെങ്കിൽ, മററവൻ മറിഞ്ഞുതിരിഞ്ഞ "രാക്ഷസൻ"തന്നെ. ("സാക്ഷര"നെ മറിച്ചിട്ടാൽ "രാക്ഷസ"നാകുമല്ലൊ. സാക്ഷരൻ=അക്ഷര (ബ്രഹ്മ) നിഷ്ഠൻ)

പ്രേമത്തിന്റെയും ത്യാഗത്തിന്റെയും അംശം ഉപാസനയിലെ യാചനാംശത്തെക്കാൾ അധികമായിരിക്കുമ്പോൾ ആ പ്രാർത്ഥന ഒരുതരത്തിൽ ദാനത്തിനു (ത്യാഗത്തിനു) തുല്യംതന്നെയാണ്. എന്നാൽ പ്രിയസോദരാ! സത്യമായി പറഞ്ഞാൽ സദുപാസനയുടെ യാതൊരു അംശവും അല്ലാ യാചന; പ്രത്യുത, ദാനശീലം (ഉദാരത) ആകുന്നു ഉപാസനാരൂപംതന്നെയാണ്. ഞാൻ എന്റെ സ്വന്തം കാര്യത്തിനുവേണ്ടി നിങ്ങളെ സ്നേഹിക്കയാണെങ്കിൽ, അതിൽ നിങ്ങളോടു ഭക്തി എങ്ങിനെ വരും? അതു ഷാപ്പുവ്യാപാരം അത്രെ. അഥവാ വഞ്ചനയത്രെ. തെണ്ടുന്ന ഭിക്ഷക്കാരനെ ആരും അടുത്തുവരുവാൻ സമ്മതിക്കില്ല. പരമേശ്വരനോ ചക്രവർത്തി—രാജാധിരാജൻ ആണ്. ഭിക്ഷാപാത്രവും മലിനവേഷംകെട്ടി അദ്ദേഹത്തിന്റെ സമീപത്തു് പോയാൽ ദൂരത്തുനിന്നു് "അകലെ! അകലെ!" എന്നു ആട്ടിഓടിക്കും. നിങ്ങൾക്കു ചക്രവർത്തിയെ കാണാൻ പോകണമോ? മലിനജീർണ്ണവസ്ത്രങ്ങൾ ദൂരത്തെറിയുക. പൊട്ടിത്തകർന്നു ജീർണ്ണിച്ച ഇച്ഛാരൂപിയായ കീറത്തുണി വലിച്ചു ദൂരെ എറിയുക. "ഖാനോം കേ ഖാൻ മഹിമാൻ" ആയ (സുഭിക്ഷതയുടെ സുഭിക്ഷത—ഖനികളുടെ ഖനി—മഹിമാവു ധരിക്കുന്ന) നിങ്ങൾ ചക്രവർത്തിയായിത്തീരുന്നതുവരെ നിങ്ങൾക്കു രാജാധിരാജന്റെ അടുത്തിരിക്കാൻ സാധ്യമല്ല. ഇച്ഛയുടെയും, കാമത്തിന്റെയും ഗന്ധംവരെ പറിച്ചുകളയുക; ത്യാഗത്തിന്റെ സിംഹാസനത്തിൽ കയറി ഉറച്ചിരിക്കുക; വൈരാഗ്യമാകുന്ന മുത്തുമാല ധരിക്കുക; ജ്ഞാനത്തിന്റെ മണിക്കിരീടം ശിരസ്സിലണിയുക. അന്നേരം അദ്ദേഹം നിങ്ങളുടെ സമീപത്തുനിന്നു് എപ്പോഴെങ്കിലും മാറുന്നുവെങ്കിൽ എന്നെപ്പിടിച്ചുകെട്ടുക.

ആഹന്ത! ഞാൻ മന്ത്രവാദം പ്രയോഗിച്ചു
മോഹിനീരൂപംധരിച്ചു നിന്നുകൊണ്ടേ
പ്രാണപ്രിയതമൻ തന്നെയാവാഹിച്ചു
പ്രീണനംചെയ്തെന്റെ പാട്ടിലാക്കീടുവൻ;
ഈമന്ത്രകർമ്മത്തിനായി മന്ത്രങ്ങളെ
മേന്മയിലതിയുക്തിബലാൽക്കാമേണ
ഭാസ്കരമണ്ഡലവഹ്നിയെത്തന്നെയും
സംസ്കരിച്ചുജ്ജ്വലിപ്പിച്ചു ഞാൻ നിർത്തുവൻ;— ആഹന്ത
സപ്തസമുദ്രദേശങ്ങളിലും മന-
സ്സക്തിപ്രയോഗാലലയടിച്ചേറുവൻ;
മിന്നൽപിണരാം മേഘകണങ്ങളായ്
ചെന്നു മിന്നിബ്ഭയംചേർക്കുവാൻ ശക്തമാം
മൽപ്രവാഹമായ് വീട്ടതോറും ചെന്നു-

മേഘംസദൈവ ഞാൻ സഞ്ചരിച്ചീടുവൻ — ആഹന്ത
സുരതരംഗിണികളസ്വച്ഛവൃത്തിയിൽ
തീരെ നിമഗ്നരായ്നിന്നുപോമെങ്കിലോ
പ്രേമാഗ്നികുണ്ഡം ചമച്ചതിൻ ശക്തിയാൽ
വ്യോമത്തിലായവ പൊക്കി ഞാൻ നിർത്തുവൻ;— ആഹന്ത.
നിത്യനവ്യപ്രഭൻ പ്രാണപ്രിയനെ ഞാൻ
ചേർത്തൻ ഗളഭുവി സാലിംഗനംചെയ്തു
'പ്രാണപ്രണയിനി ഞാൻ' എന്ന ഭാസുര-
വാണികൊണ്ടെന്നെ സ്വയമേ വിളിക്കുവൻ;— ആഹന്ത
അല്ലും കുമാരി ഞാൻ!, അല്ലും വിവാഹിതം!
നല്ലകണ്ഠസംഗസീമന്തികളിപ്പുമേ!
നേരെനിവിൻ സോപാനപരമ്പര-
യേറിയിതെന്നു സുദീർഘമത്യുച്ചമായ്
വാദ്യഘോഷങ്ങൾ മുഴക്കിയെല്ലാടവും
സദ്യോപരത്തുവൻമാറ്റൊലി ബുള്ളാഷാ— ആഹന്ത

(ബുള്ളാഷാ=കവിനാമം)
(പഞ്ചാബീകാഫീ — ബുള്ളംഷാഹ്)

## ഉപാസനയും ജ്ഞാനവും

ഗുണനക്രിയയ്ക്കു അഭ്യാസക്കണക്കുകൾ ചെയ്തു ശീലിക്കുന്നതെങ്ങിനെയോ, അങ്ങിനെയാണ് ഉപാസന. ബീജഗണിതംവരെ പഠിച്ചെത്തിയതിനുശേഷം ആ ഗുണനക്രിയയുടെ നിയമങ്ങൾക്കു കാരണം മുതലായതു് അറിയുന്നതുപോലെയാണ് ജ്ഞാനം. ഉപാസന സാധനവും, ജ്ഞാനം സിദ്ധാവസ്ഥയും അത്രെ. ഉപാസനയുടെ പ്രയത്നം ചെയ്യുന്നതിനോടുകൂടി അകത്തും പുറത്തും ബ്രഹ്മം കാണാറാകുന്നു. ജ്ഞാനമാകട്ടെ യാതൊരിടത്തു യത്നരഹിതമായി, സ്വാഭാവികഗതിയിൽ, ആഭ്യന്തരതലത്തിൽ, രോമംമുഖേന "അഹം ബ്രഹ്മാസ്മി" എന്ന ഭേരീനിനാദം മററു സകലവൃത്തികളെയും മുക്കിഅടിച്ചമർത്തുകയും, പുറമേനിന്നു ഓരോ ത്രിസരേണുവും ത്രിസരേണു=പരമാണുക്കളുടെ ഒരു പ്രത്യേക സംയോജനംകൊണ്ടുണ്ടാകുന്ന അണു, ഏററവും ചെറിയ അണു എന്നർത്ഥം)"തത്വമസി"യുടെ ദർപ്പണം കാണിച്ചുതന്നു് ഭേദഭാവനയെ പായിച്ചുകളയുകയും ചെയ്യുന്നുവോ ആ സ്ഥാനമത്രെ. ഈ ജ്ഞാനമാണ് യഥാർത്ഥത്യാഗം.

"ത്യാഗഃ പ്രപഞ്ചരൂപസ്യ — ചിദാത്മത്വാവലോകനാൽ
ത്യാഗോ ഹി മഹതാം പൂജ്യഃ — സദ്യോമോക്ഷമയീ യതഃ"

അർത്ഥം:— ആത്മസാക്ഷാൽക്കാരംമുഖേന പ്രപഞ്ചത്തെ ഉപേക്ഷിക്കുന്നതത്രെ ത്യാഗം. ക്ഷണംകൊണ്ടു മോക്ഷമയമായിത്തീരുന്നതിനാൽ ത്യാഗം മഹാത്മാക്കളാൽ പൂജനീയമായിരിക്കുന്നു.

"തേന ത്യക്തേന ഭുഞ്ജീഥാഃ" എന്നിപ്രകാരം ശ്രുതി യാതൊരിടത്തു് ത്യാഗത്തിന്റെ ഉപദേശം വൎണ്ണിച്ചിരിക്കുന്നുവോ, അവിടെ ത്യാഗത്തിന്റെ ലക്ഷണവും അത്ര്യൎക്കുമാത്രാം വൎണ്ണിച്ചിട്ടുണ്ടു്.

"ഈശാവാസ്യമിദം സർവ്വം യൽ കിഞ്ച ജഗത്യാം ജഗൽ"
(ഈശോ—ഉപ—൧)

അർത്ഥം:—

പ്രപഞ്ചദൃശ്യം സകലം മഹേശ-
രൂപത്തിൽ മൂടിസ്ഥിതിചെയ്തിടുന്നു
ഈ ത്യാഗമാർഗ്ഗേണ ഭുജിച്ചു സമ്പ-
ദത്തിഭ്രമം തള്ളിയെറിഞ്ഞു വാഴ്ക.

മേലോട്ടു പടിപ്പടിയായിട്ടുള്ള ത്യാഗക്രമം ഈ യഥാർത്ഥ ത്യാഗത്തിനുള്ള സാധനങ്ങളാണു്. ഈ ത്യാഗസ്വരൂപമായ ബ്രഹ്മദൃഷ്ടി പ്രയത്നംചെയ്തു ശീലിക്കുന്നതാണു് ഉപാസന. "ഇപ്പോൾ ഈ ത്യാഗരൂപമായ ഉപാസനയും മററുത്യാഗങ്ങളെ, അഥവാ ദാനങ്ങളെപോലെ ആയിത്തീരുന്നു. അതായതു്, ചെയ്യാം അല്ലെങ്കിൽ ചെയ്യാതിരിക്കാം. ആക്കെങ്കിലും പൈസാ കൊടുക്കാം, അല്ലെങ്കിൽ കൊടുക്കാതിരിക്കാം. അതെല്ലാം നമ്മുടെ ഇഷ്ടം പോലെയാണു്." എന്നിങ്ങനെ ഗ്രഹിക്കുന്നവൻ വഞ്ചനയിൽ അകപ്പെട്ടവനാണു്. ത്യാഗരൂപത്തിലുള്ള ഈ ഉപാസന ആവശ്യമാണു്. എന്തുകൊണ്ടാവശ്യം? പിന്നീടൊരിക്കലും മന്ദീഭവിക്കാതെയിരിക്കുന്നതിനു വേണ്ടി.

മനസ്സിൽ ഒരിക്കലും ഈ ആശയോ, ആ ആശയോ കുടികൊള്ളാതെയിരിക്കുന്നതുവരെ ചിത്തവൃത്തി ഏകാന്തമായിത്തീരാൻ തരമില്ല. യാതൊരുത്തനെ ഒരു കർത്തവ്യവും, ഒരാവശ്യകതയും വന്നുപിടിച്ചുവലിക്കാതെയിരിക്കുന്നുവോ, അവൻ ശാന്തനായി ഭവിക്കുന്നു. ഈ വാസനകൾ സ്വയമേ അവനെ പുറംതള്ളി ഉപേക്ഷിക്കയില്ല ഇടം കിട്ടുമ്പോഴൊക്കെ അവൻ സ്വയം അവയെ ഉപേക്ഷിക്കേണ്ടതാണു്. അതിനാൽ ജീവിതകാലമത്രയും ആശകളെ ത്യജിച്ചുകൊണ്ടു് ബ്രഹ്മാനന്ദത്തിൽ പതിക്കേണ്ടതുണ്ടു്. ഒരുനാൾ ശരീരം പോകേണ്ടതുതന്നെയാണു്. എന്നെന്നും അതു ജീവിക്കുമെന്നു് പട്ടയം എഴുതി വാങ്ങിക്കൊണ്ടു വന്നിട്ടില്ല. ഇന്നേ മുതൽക്കു് അതില്ലെന്നുതന്നെ മനസ്സിലാക്കുകയും, ബ്രഹ്മാനന്ദമായ സാഗരത്തിൽ ശങ്കാരഹിതമായി ചാടി മുങ്ങുകയുംതന്നെ. എപ്പോൾ നാം കാമങ്ങളെ ഉപേക്ഷിച്ചുകൊണ്ടിരിക്കുന്നുവോ,

അപ്പോൾ നാം സ്വയമേവ പൂൎണ്ണതൃപ്തരായിത്തീരാൻ തുടങ്ങുന്നു എന്നുള്ളതാണു് ആശ്ചൎയ്യം.

"ഗംഗാതീരേ ഹിമഗിരിശിലാബദ്ധപത്മാസനസ്യ,
ബ്രഹ്മധ്യാനാഭ്യസനവിധിനാ യോഗനിദ്രാംഗതസ്യ,
കിം തൈർഭാവ്യം മമ സുദിവസൈൎയ്യത്ര തേ നിർവ്വിശങ്കാഃ
കണ്ഡൂയന്തേ ജരഠഹരിണാഃ ശൃംഗമംഗേ മദീയേ?"

(ഭൎത്തൃഹരി)

അർത്ഥം:—ഗംഗാനദീതീരത്തിൽ, ഹിമാലയപൎവ്വതത്തിന്റെ ശിലമേൽ, പത്മാസനത്തിൽ ഇരുന്നുംകൊണ്ടു്, ബ്രഹ്മധ്യാനം അഭ്യസിച്ചു്, വിധിപ്രകാരം യോഗനിദ്രയെ പ്രാപിച്ചു്, എന്റെ ശരീരത്തിൽ വൃദ്ധഹരിണങ്ങൾ ശങ്കകൂടാതെ അവയുടെ ശരീരങ്ങളെ ഉരുമ്മിച്ചൊറിയുന്നതിന്റെ രസം അനുഭവിച്ചുംകൊണ്ടു്—ഇങ്ങിനെയിരിക്കാനുള്ള ശുഭദിവസങ്ങൾ എനിക്കു എന്നെങ്കിലും ലഭിക്കുമോ?

മനസ്സിൽ, ബുദ്ധിയിൽ, ത്യാഗവും, ജ്ഞാനവും നിറഞ്ഞുതുള്ളുകയും, വിചാര(നിരീക്ഷണ)ശക്തി ശാന്തസാക്ഷിഭാവം കയ്ക്കൊള്ളുകയും ചെയ്യുന്നതെപ്പോഴോ, അപ്പോൾ മായയാകുന്ന മൂടുപടത്താൽ ആച്ഛാദിതമായിരുന്ന അതേ പ്രപഞ്ചം ഈശ്വരന്റെ പ്രദൎശനത്തിനുള്ള നിരന്തരമായ ഒരു പ്രവാഹമായി രൂപാന്തരം പ്രാപിക്കുന്നു; "ദൎശനധാരാ" എന്നു് അതിനെ പറയാൻ സാധിക്കുന്നു; ഒരേ ഒരു രസം മാത്രം അനുഭവയോഗ്യവും, അനുഭവവേദ്യവും ആയിത്തീരുന്നു. ഭേദവാദവും, അഭേദവാദവും സംബന്ധിച്ചുള്ള തൎക്കശാസ്ത്രാൎത്ഥങ്ങളിൽ മഗ്നരായിരിക്കുന്നവരെ വാദപ്രതിവാദശണ്ഠകൾക്കായി വിട്ടുകളയാം. ആ വാദപ്രതിവാദാവസ്ഥയ്ക്കായിട്ടുള്ള ബുദ്ധിയുടെഗവേഷണവും കേവലം അയുക്തമല്ലാ. എന്തെന്നാൽ എപ്പോൾ ബുദ്ധി (അതായതു്, സൂക്ഷ്മശരീരം)യുടെ പടിയിൽനിന്നു് ഉയൎന്നു് കാരണശരീരത്തിൽ (Subjective mind ganglionic consciousness), ജ്ഞാനഭാവത്തിൽ, ദീപം ജ്വലിക്കുന്നുവോ, അപ്പോൾവരെ ഈ ശണ്ഠ നിലനില്ക്കുന്നു. പിന്നെയും, എതുവരെ മനുഷ്യന്റെ ആന്തരഹൃദയം (എഴാം പഡുതായെ പോലെ) രാമന്റെ (ഈശ്വരന്റെ) ചെണ്ടയടിയിൽ മഗ്നമാകാതെയിരിക്കുന്നുവോ, അതുവരെ അവനു് ഉപാസന രസകരമായിരിക്കയില്ല, ജ്ഞാനവും വരുകയില്ല, വേദസംഹിതകളുടെ അർത്ഥവും വരുകയില്ല; ഉപനിഷൽതാല്പൎയ്യവും ഗ്രാഹ്യമാകയില്ല.

"ക്ഷുധാർത്തനന്നത്തെയും, മതൃഷാർത്തൻ
പാഥസ്സിനെയും, പ്രണയാർത്തിമഗ്നൻ
വധൂജനത്തെയുമണഞ്ഞിടുംപോൽ
നാഥന്റെ നാമത്തിലൊരാർത്തിവേണം."

ടെലഫോൺ മുഖേന പ്രിയസുഹൃത്തു് സംസാരിക്കുന്നു; അപ്പോൾ ടെലഫോൺ പ്രിയപ്പെട്ടതായിരിക്കുന്നു. ഏതുവരെ പ്രാണപ്രിയൻ അന്യസ്ഥലത്തിരിക്കുന്നുവോ അതുവരെ ടെലഫോൺ വിലയേറിയതാണു്. എപ്പോൾ ആ പ്രിയസ്നേഹിതൻ തന്റെ ഗൃഹത്തിൽ കൺമുമ്പിൽ എത്തിച്ചേർന്നോ, അപ്പോൾ പിന്നെ ടെലഫോൺകൊണ്ടു് എന്തു കാര്യമാണുള്ളതു്? ഈ മിത്രങ്ങൾ, സംബന്ധികൾ, രാജാക്കന്മാർ, ധനം, സമ്പത്തു്— ഇതുകൾ സകലതും വെറും ടെലഫോൺ മാത്രമാണു്; അവയിൽകൂടി രാമൻ—ഈശ്വരൻ—നമ്മോടു സംഭാഷണം ചെയ്തുകൊണ്ടിരിക്കുന്നു. രാമനെ കണ്ടെത്താത്ത കാലത്തോളം "ഹാ! ഇവ കൂടാതെ എങ്ങിനെ കഴിക്കും?" എന്നെല്ലാം ചിന്തിച്ചു ഹൃദയം ത്രസിക്കുന്നു. ആ പ്രിയനാഥൻ വീട്ടിൽ വന്നെത്തി; വന്നുകണ്ടു; ഇപ്പോൾ പിന്നെ "ഹേ! സ്നേഹിതന്മാരേ! എന്നെ വിട്ടുപോകുകയാണു് നല്ലതു്; ബന്ധുജനങ്ങളെ! എന്നെ ത്യജിച്ചു കടക്കുവിൻ! ധനസമ്പത്തുകളേ! നിങ്ങൾ അപഹരിക്കപ്പെടട്ടെ! ഓടിപ്പോകുവിൻ! മാനസമ്മാനബിരുദങ്ങളേ! ഭേഷ്! കടക്കുവിൻപുറത്തു്! ഇവിടെയിരുന്നു് നിങ്ങളെല്ലാം എന്തു ചെയ്യാൻപോകുന്നു? മഹാരാജാവേ! എഴുന്നേററു നിന്റെ നാട്ടിൽനിന്നു ഓടിപ്പോകൂ! നിന്റെ പ്രപഞ്ചമെല്ലാം നിന്റെ വീടാക്കിവെക്കുക!"

"ഞാനെന്റെ രാജാവിനെപ്പിണക്കി, നഗരത്തെ
താനേ കൈവിട്ടേൻ, കോപിപ്പിച്ചിതു സർവ്വരെയും,
ഇനി ഞാനെങ്ങുപോകും? ഹൃദയേശ്വരൻ വീട്ടിൽ
കനിഞ്ഞുവന്നാനിപ്പോൾ, നേത്രങ്ങൾ വീക്ഷാസീമ
വളരെ വ്യാപിപ്പിക്കും, ഗുണദോഷങ്ങൾ തന്നിൽ
കിളരും ഗൃഹംജ്വലിച്ചീടവേ, തൽജ്വാല ഞാൻ
ബല്ലധാം ശ്വസിച്ചീടും, പ്രാണങ്ങൾ മെത്തയാക്കി,
സഹസാ ഹരിയെ ഞാനാശ്ലേഷിച്ചുവാണീടും."

'ശിവോഽഹം' ഭാവം (അതായതു്, അദ്വൈതദൃഷ്ടി)വരാതെ
സമ്യക്കായ ശുദ്ധി ഉണ്ടാകയില്ല.

'ശിവോഽഹം' 'ശിവോഽഹം' എന്നു സകലമനുഷ്യരും പറയുന്നുണ്ടു്; ദേവവാദിയായാലുംശരി, അദേവവാദിയായാലുംശരി, കർമ്മകാണ്ഡിയോ, ഭക്തനോ, ഹിന്ദുവോ, മററാരെങ്കിലുമോ ആയാലുംശരി—എല്ലാവരുടെയും സ്വന്തമനസ്സിൽനിന്നു സ്വയമേ താൻ

ക്കേമനാണെന്നുള്ള ഭാവം ഉദിക്കയും, അതിനെ അവർ ഉറപ്പിച്ചു പ്രകടിപ്പിക്കയും ചെയ്യുന്നു. ദേവാദിയായ ഭക്തൻ ഇപ്പോൾ തന്നെ ക്ഷേത്രത്തിൽചെന്നു് ദേവൻെറ മുമ്പിൽനിന്നു് തന്നത്താനേ "ഞാൻ നീചനാണു്, പാപിയാണു്, അധമനാണു്, മൂർഖനാണു്" എന്നെല്ലാം പറഞ്ഞുപറഞ്ഞു മുഷിവുകൂടാതെ കഴിക്കുന്നു. അവൻ പുറത്തിറങ്ങി തെരുവിൽ ചെല്ലുമ്പോഴാകട്ടെ, ആരെങ്കിലും അവനെ "എടാ! ഹാ! നീചാ!" എന്നുപറഞ്ഞു വിളിക്കുമ്പോൾ നോക്കണം! അപ്പോൾ കാണാം തമാശ!, കച്ചേരികളിൽ എന്തെല്ലാം സംഭവിക്കുന്നുവെന്നുകാണാം. അകത്തെ 'ശിവോഹം'ഭാവന ഒരിക്കലും ഇല്ലാതെയാകാൻ സാധ്യമല്ല. എന്തുകൊണ്ടതു നശിക്കണം? നശിക്കുന്നു? സത്യത്തെ ദഹിപ്പിക്കാനുള്ള അഗ്നിയെവിടെ? എന്നാൽ അതുണ്ടു്! തന്നത്താൻ ദേഹാദികൾ ആക്കിവെച്ചു്, അതുകൾആണു് താൻ എന്നു് സങ്കല്പിച്ചു്, ഒരുത്തൻ 'ശിവോഹ'ത്തിൻെറ സ്വർണ്ണം പുറമേ പൂശിവെക്കുമ്പോൾ അതു് പൌണ്ഡ്രകവാസുദേവനെപ്പോലെ കപടവാസുദേവനെ ഉണ്ടാക്കുകയാണു്. ഇത്തരത്തിൽ 'വാസുദേവോഹം' (ഞാനാണു വാസുദേവൻ) എന്നു് അഹങ്കാരത്തിൻെറ ഭാഷയിൽ ലോകരെല്ലാം പറഞ്ഞുകൊണ്ടു നടക്കുന്നു. ഇതാകട്ടെ, മലിനമായ ചെമ്പുപാത്രത്തിൽ പായസം പാകംചെയ്യുകയും, ആ വിഷംമൂലം മരിക്കുകയും ആകുന്നു. "പാൽ നമുക്കു കുടിയ്ക്കാം. എന്നാൽ അതു മലിനമായ താമ്രപാത്രത്തിൽ വേണമെന്നു വരരുതു്." എന്നാണു് വേദാന്തത്തിൻെറ ഉപദേശം. ദേഹാഭിമാനം ഉള്ളിലും, 'ശിവോഹം' എന്ന നാട്യം—സ്വർണ്ണം പൂശൽ—പുറത്തും ഉണ്ടാകാതിരിക്കട്ടെ. പിന്നെയോ, 'ശിവോഹം' അകത്തിരിക്കയും, അതു് ഉള്ളിൽനിന്നു് അഗ്നിയെപോലെ കത്തിജ്വലിച്ചു ദേഹാഭിമാനത്തെ ഭസ്മീകരിക്കയുംചെയ്യട്ടെ. ഇതു സംഭവിച്ചാൽ പിന്നെ ദേഹാഭിമാനവും, കൃപണതയും, ഭയവും, ശോകവും എല്ലാം ഇരിക്കാനിടമില്ലാതെ നശിക്കും. ഈ ഭേദം (അഭേദം അല്ല) അറിയുന്നവൻ പെട്ടെന്നു നിർഭയനായിത്തീരുന്നു, ഉദാരതയുടെ മൂർത്തിമാൻ ആയി പരിണമിക്കുന്നു. ബലവും, ശക്തിയും, തേജസ്സും നദിപോലെ ഉണ്ടായി പ്രവഹിക്കുന്നു. എന്തെങ്കിലും ബലം ഉണ്ടായിരിക്കട്ടെ, അതെവിടെനിന്നു വരുന്നു? ശരീരവും, പ്രാണനും ബലികൊടുക്കാൻ നാം തയ്യാറായിരിക്കത്തക്ക വിധമുള്ള ആ ഉദാരതയിൽനിന്നു്; ശിരസ്സിനെ നിസ്സാരവൽപരിഗണിച്ചു നടക്കുന്നതിൽനിന്നു്; പ്രിയസുഹൃത്തേ! നോക്കു

എപ്പോൾ "ജ്യോതിഷാം ജ്യോതിഃ" (ജ്യോതിസ്സുകളുടെ ജ്യോതിസ്സ്) ആയി സ്വയം തന്നത്താൻ കാണുന്നുവോ, അപ്പോൾ പിന്നെ ശിരസ്സിൽ നിന്നടിക്കുന്ന രൂപത്തിലുള്ള ധീരശ്ശരതകൾ തനിയേ എന്തുകൊണ്ടു വരാതിരിക്കും?

*ഇനി ഇപ്പോൾ അല്പം ശ്രദ്ധിച്ചുകേൾക്കേണമേ! ഞാൻ നിങ്ങളോടു യാതൊന്നും യാചിക്കാൻ ആഗ്രഹിക്കുന്നില്ല.*

"പൂതാത്മം, വവധൂതൻ, രാജപുത്രവംശജൻ,
ജാതിയിൽ തുണി നെയ്യും ചാലിയൻ—എന്നിവണ്ണം
ആരെന്തും പറയട്ടെ! പുത്രനാരുടെ പെണ്ണും
ഭാര്യയായ്കൊടുക്കാതെ പോകട്ടെ പോകുന്നെങ്കിൽ,
ജാതിക്കുഭംഗമാക്കുമെന്നാക്കി ശണ്ഠകൂട്ടി-
യാതൊന്നുവന്നാകില്ല, മുറഞ്ഞാനില്ല മോഹം;
യാചിച്ചുഭക്ഷിക്കും ഞാൻ, കിടക്കും ചുടലയിൽ,
ലേശവും കൊടുക്കാനില്ലിി,ല്ലവാങ്ങാനും രണ്ടും."

ആൎക്കും പൈസാപോലും കൊടുക്കാനില്ല, ആരോടും കവിളിപോലും മേടിക്കാനുമില്ല, വഞ്ചനകൊണ്ടെന്തുഫലം? തിക്തമെന്നു കരുതിയാലും, മധുരമെന്നു കരുതിയാലും ശരി, ഞാൻ സത്യം മാത്രം പറയുന്നു. പർവ്വതാഗ്രങ്ങളുടെ അഗ്രത്തിൽ നിന്നു രാമൻ മുറവിളിച്ചുപറയുന്നു:—സംസാരം സത്യമാണെന്നു ഗ്രഹിച്ച് അതിൽ കുതിച്ചു ചാടിപ്പതിക്കുക! വയ്ക്കോൽ തീയിൽ എരിഞ്ഞെരിഞ്ഞ് മരിച്ചുപോകും! ഈ ഉഗ്രതപസ്യ എന്തിനായിട്ട്? ഇതുകൊണ്ടു യാതൊരു സിദ്ധിയും സംഭവിക്കുന്നില്ല. ദേഹാഭിമാനമെന്ന ചെളിക്കുഴിയിൽ തന്റെ പരിശുദ്ധമായ സച്ചിദാനന്ദസ്വരൂപത്തെ വ്യൎത്ഥമായി മുക്കി മലിനപ്പെടുത്തുകയോ? ചെളികളെല്ലാം അതിൽകൊണ്ടുചെന്നു തേയ്ക്കുകയോ? നശിച്ചുപോകുകയോ? ബ്രഹ്മത്തെ വിസ്മരിച്ചിട്ടു ദുഃഖങ്ങളെ ക്ഷണിച്ചുവരുത്തുകയാണോ? തലയിൽ വെടിയുണ്ടകൾ വൎഷിക്കുന്നോ? ഹാ! പുഷ്പമേ! നീ ദഹിക്കാൻ പോകുന്നോ? സത്യത്തെ പകരം കൊടുത്ത് മിഥ്യാനാമരൂപത്തെ മോഹിച്ച് അതിൽ ചാടി എന്തിനു തള്ളും, ഇടിയുംകൊണ്ടു വലയുന്നു? വെളുത്ത വെണ്ണകൊണ്ടുള്ള മിഠായി എന്നു ധരിക്കപ്പെടുന്ന ഇതാകട്ടെ വെള്ളപൂശുന്ന കുമ്മായത്തിന്റെ ഉണ്ടയാണ്! അതു തിന്നാൻ മോഹമോ? ശരി! എന്നാൽ തിന്നുകതന്നെ; പൊട്ടിപ്പോകും ആമാശയം! കളവു പറയുന്നവന്റെ കപ്പൽ മുങ്ങിപ്പോകട്ടെ! അവൻ തൊലയട്ടെ! ഞാൻ പരമാൎത്ഥം പറയുന്നു. ലോകത്തിലെ സകല സാധനങ്ങളും ചതിവാണ്. ആനന്ദത്തിലേയ്ക്ക് — ബോധത്തിലേയ്ക്ക് — ഉണ

രുക. ബ്രഹ്മംമാത്രം സത്യവും, ഉള്ളതും ആണ്  ജ്യേഷ്ഠാഷാഢ മാസങ്ങളിലെ നട്ടുച്ചയ്ക്ക് തീച്ചൂളപോലെ എരിഞ്ഞുപൊരിയുന്ന ഒരു സ്ഥലത്ത് മങ്കിമുനി അതിവ്യാകുലചിത്തനായിട്ടിരിക്കയും, അദ്ദേഹത്തിന്റെ സമീപത്തിലുണ്ടായിരുന്ന ഒരു ഗ്രാമത്തിൽ പോയി ആശ്വസിക്കാൻ അദ്ദേഹം ആഗ്രഹിക്കയും ചെയ്ത ആ സമയത്ത് അദ്ദേഹത്തിന് വസിഷ്ഠഭഗവാന്റെ ദശനമുണ്ടായി. വസിഷ്ഠജി പറഞ്ഞു:—"ഭേഷ്! ഈ ഉഷ്ണത്തിൽ ആയിരം തവണ ജ്വലിച്ചു മരിക്കൂ! എന്നാലും അവിടെ (ഗ്രാമത്തിൽ) പോകരുത്. അവിടെപ്പോയാൽ നീ ശരീരത്തിന്റെ—ശരീരമാകുന്ന—ചൂള ത്തീയിൽ വീണുപോകും! ഇവിടെയാകട്ടെ ശരീരമേ ചൂടുകൊണ്ടു ദഹിക്കുകയുള്ളൂ. അവിടെ അവിദ്യാതാപം (ചൂടു) കൊണ്ടു സകലതും നശിച്ചുപോകും."

"വരമന്ധഗുഹാഹിത്വം—ശിലാന്തഃകീടതാ വരം
വരം മരൌ പംഗുമൃഗോ—ന ഗ്രാമ്യജനസംഗമഃ"
(യോഗവാസിഷ്ഠം)

അർത്ഥം:—ഇരുട്ടുഗുഹയിൽ പാമ്പായിരിക്കുന്നതും, കല്ലിനുള്ളിൽ പുഴുവായിരിക്കുന്നതും, നിർജ്ജലമരുഭൂമിയിൽ മുടന്തൻ മാനായിരിക്കുന്നതും ശ്രേഷ്ഠതരമാണ്. എന്നാൽ ഗ്രാമീണജനങ്ങളോടു ഇടപെടുന്നതു് നന്നല്ല.

ലോകം കഷ്ടപ്പെടുന്നു എന്നു പറഞ്ഞുകൊണ്ടു് നിങ്ങൾ എവിടെയോ കിടന്നു ക്ലേശിക്കുന്നു! എപ്പോഴെങ്കിലും, അബദ്ധത്തിൽപോലും, ഏതെങ്കിലും പ്രാപഞ്ചികവസ്തുവിൽ ഇഷ്ടമോ, അനിഷ്ടമോ ഭാവനചെയ്യാൻ ഞാൻ തുടങ്ങുന്ന സമയം ഹാനിലാഭങ്ങളിലും, ക്ഷുദ്രതയിലും, വലിപ്പത്തിലും മനസ്സു നിർത്താൻ ഇടവരുന്നു; ശരീരാരോഗ്യം മുതലായവയെ ഈ വലിയസംഗതികൾക്കു(?) കീഴ്പെടുത്താൻ ആവശ്യമുണ്ടാകുന്നു; ഏതു മനുഷ്യനെയും, അവനവന്റെയോ, അന്യരുടെയോ എന്നു നിർണ്ണയിക്കാനിടവരുന്നു; വർത്തമാനത്തിലോ, ഭാവിയിലോ ഉള്ള ഏതുസാധനവും സത്യമാണെന്നു പരിഗണിക്കുന്നു; താൻ തന്നത്താനേ ഒരു പരിച്ഛിന്നദേഹം മുതലായതാണെന്നു അറിയാൻ സംഗതിവരുന്നു. അതായതു്, യഥാർത്ഥവും ശുദ്ധവും ആയ സ്വരൂപത്തെ മറന്നു് ശരീരത്തിൽ ശ്രദ്ധചെലുത്തി ഭേദദൃഷ്ടിദ്വാരാ കാണാനും ചിന്തിക്കാനും ഇടയാകുന്നു. അപ്പോൾ നിസ്സംശയമായിത്തന്നെ ത്രിതാപങ്ങളിൽ * ഒന്നല്ലെങ്കിൽ മറ്റൊന്നുവന്നു് നിങ്ങളെ

* ആധ്യാത്മികം, ആധിഭൌതികം, ആധിദൈവികം എന്നിവ.

വരിഞ്ഞുചുററിക്കെട്ടുന്നു. എന്റെ നോട്ടം കുറെ താഴുമ്പോൾ, താപവും കുറെ ഉണ്ടാകുന്നു; നോട്ടം വളരെ താഴുമ്പോൾ താപവും അവിരളമായിത്തീരുന്നു. ഈ ക്ഷുദ്രദൃഷ്ടിയും, തുച്ഛഭാവനയും ഉണ്ടാകുന്നതിന്റെ ഫലം ഖേദദുഃഖങ്ങൾ അനുഭവിക്കുക എന്നല്ലാതെ മററൊന്നും ഒരിക്കലും ആയിരിക്കയില്ല, നേരെമറിച്ചു്, ദേഹാദിസ്വപ്നങ്ങളെ അപ്പുറത്തേയ്ക്കു തള്ളിയോടിച്ചുകളഞ്ഞു്, ഭേദഭാവന പറിച്ചെറിഞ്ഞു്, ആത്മദൃഷ്ടി തുറക്കുമ്പോൾ, ആരെങ്കിലും ഇച്ഛാനുസാരം അവന്റെ കൈകാലുകൾ ഇളക്കുന്നതുപോലെ, പ്രപഞ്ചത്തിന്റെ തത്വങ്ങൾ ഉപഗമ്യങ്ങളായിത്തീരുന്നു; പ്രകൃതിയുടെ ഗതി എന്റെ കണ്ണുകൊണ്ടുള്ള കടാക്ഷംമാത്രമായ് ഭവിക്കുന്നു. ഈ നിയമംതന്നെ ശേഷമുള്ള സകല ലോകരുടെയും സുഖദുഃഖപ്രാപ്തിയിൽ അധികാരം ചെലുത്തുന്നു. ഇതറിയാതെ കണ്ടു് ജനങ്ങൾ മരിച്ചുകൊണ്ടിരിക്കയാണു്. ഈ നിയമം ഒരിക്കലെങ്കിലും അപൂർണ്ണമായി വെളിവാകുകയോ, ധരിക്കുകയോ ചെയ്താൽ വിവരമില്ലാത്തവർക്കു അതു ബന്ധനസൂത്രം (കെട്ടാനുള്ള കയർ) ആയിത്തീരും. ഇതു് സൂര്യനെയും, ചന്ദ്രനെയും, ഇന്ദ്രനെയുംപോലും ബന്ധിക്കുന്ന ആ ഇരുമ്പുകയറാണു്. സംസാരസമുദ്രത്തിൽ ഇതു് ഒരു കരിങ്കൽപാറയാണു്. അതിനെ കാണാതെ മഹാരാജാക്കന്മാരും, പണ്ഡിതന്മാരും, ദേവന്മാരും, ദാനവന്മാരും അവരുടെ കപ്പലുകളെ തകൎത്തുംകൊണ്ടിരിക്കുന്നു. വംശപരമ്പരകളും, ജാതിസമൂഹങ്ങളും, രാജ്യപങ്ക്തികളും ഈ നിയമത്തെ വിസ്മരിച്ചു മണ്ണിൽ പതിച്ചു നശിക്കുന്നു.

ശ്രീകൃഷ്ണനെ വിഴുങ്ങി ഭക്ഷിക്കണമെന്നും, അങ്ങിനെ സ്വയം രക്ഷിക്കണമെന്നും പെരുമ്പാമ്പു് ധരിച്ചുവശമായി. എന്നാൽ വയററിനുള്ളിൽ കഠാരികൾ പ്രയോഗിക്കപ്പെട്ടു. മുറിഞ്ഞുതകൎന്നു് വെടിക്കെട്ടിലെ പൊരികൾപോലെ പെരുമ്പാമ്പു പറന്നുപോയി. കൃഷ്ണൻ പണ്ടത്തെപോലെ അവശേഷിച്ചു. എന്താണു്? സർവ്വസ്വാതന്ത്ര്യപിയായ ഈ നിയമത്തെ വിഴുങ്ങാൻ നിങ്ങൾ ശക്തനാണോ? തടയാൻ പ്രാപ്തനാണോ? ഒളിക്കാൻ കെല്പുണ്ടോ? ഈ സത്യത്തെ ആരും ഗൌനിക്കുന്നില്ല. പിന്നീടോ? കൃഷ്ണന്റെ സ്വന്തം വംശക്കാർതന്നെ സത്യത്തെ ചുട്ടുപറത്തിക്കളയാൻ തുടങ്ങിയപ്പോൾ, അവരുടെ ഭാഗത്തുനിന്നു് അതിനെ ഉരച്ചുപൊടിച്ചു മണ്ണിൽചേൎക്കുംപോലെ നശിപ്പിക്കാൻ തുടങ്ങിയപ്പോൾ, അപ്പോൾതന്നെ ഈ സത്യം മണ്ണോടുമേളിച്ചു വീണ്ടും വളൎന്നു് "കൃഷ്ണനെന്തു്? യാദവരെന്തു്?" എന്ന ഭാവത്തിൽ സകലരെയും

തകത്തുകളഞ്ഞു. ദ്വാരകയെ ജലംവന്നുചുററിക്കളഞ്ഞു. സഹോദരാ! മരിച്ചവരെ പൊക്കിയെടുത്തു് "രാമൻ— രാമൻ സത്യമാണു്" എന്നു മുറവിളിച്ചുകേൾപ്പിക്കുക! ഇന്നു് ആദ്യംതന്നെ കാര്യം ധരിക്കുക; മരിക്കാതിരിക്കുന്നതിനു് ഇപ്പോൾതന്നെ അതു മനസ്സിലാക്കിവെക്കുക. മരണസമയത്തു ഗീത നിങ്ങൾക്കെന്തുകാര്യം കൊണ്ടുവന്നുതരാൻപോകുന്നു? നിങ്ങളുടെ ജീവിതത്തെത്തന്നെ ഭഗവാൻെറ ഗാഥയാക്കിത്തീർക്കുക. മരിക്കുന്നകാലത്തു് ദീപം നിങ്ങളെ പ്രകാശിപ്പിക്കുമോ? ഹൃദയത്തിൽ ഈശ്വരജ്ഞാനപ്രദീപം ഇപ്പോൾതന്നെ ജ്വലിപ്പിച്ചുകൊള്ളുക.

"കൃഷ്ണ! ത്വദീയപദപങ്കജപഞ്ജരാന്ത-
മദ്യൈവ മേ വിശതു മാനസരാജഹംസഃ;
പ്രാണപ്രയാണസമയേ കഫവാതപിത്തൈഃ
കണ്ഠാവരോധനവിധൌ സ്മരണം കുതസ്തേ?"
(പാണ്ഡവഗീതം)

"പതിതഃ പശുരപി കൂപേ
നിസ്സർത്തും ചരണചാലനം കുരുതേ;
ധിക്! ത്വാം ചിത്ത! ഭവാബ്ധേ-
രിച്ഛാമപി നോബിഭർഷി നിസ്സർത്തും."

അർത്ഥം:— ഹേ! കൃഷ്ണഭഗവാനേ! അവിടുത്തെ ചരണപങ്കജമാകുന്ന കൂട്ടിൽ എൻെറ അരയന്നരൂപമായ മനസ്സു് ഇന്നുതന്നെ കയറി കുടികൊള്ളട്ടെ; എന്തെന്നാൽ പ്രാണാവസാനകാലത്തു് കഫവാതപിത്തങ്ങളാൽ തൊണ്ടയടക്കുമ്പോൾ, മനസ്സു് സ്വസ്ഥമല്ലാതിരിക്കുമ്പോൾ, അവിടുത്തെ സ്മരണ എങ്ങിനെയുണ്ടാകുന്നു?

കിണററിൽ വീണ മൃഗം കരയ്ക്കുകയറാൻ വേണ്ടി കാലുകൾ ചലിപ്പിക്കുന്നു. എന്നാൽ ഹാ! ചിത്തമേ! സംസാരരൂപമായ സമുദ്രത്തിൽ പതിച്ചു മഗ്നനായ നീ അതിൽനിന്നു കരകയറാനുള്ള ഇച്ഛപോലും വഹിക്കുന്നില്ലല്ലൊ. ഇതു നിൻെറ ധിക്കാരം തന്നെ!

ഒരു ചാലിയൻ ഭക്ഷണം കിട്ടാതെ വിശന്നുകിടന്നു മരിച്ചു അയാളുടെ അമ്മ ഒരുപൈസായുടെ നെയ്യുവാങ്ങി ശവത്തിൻെറ വായിലും തുണിയിലും തേച്ചുംവെച്ചു് അതുകൾ എല്ലാവരേയും കാണിച്ചുകൊണ്ടു പറഞ്ഞിരുന്നു:— "ഇതാ! നോക്കുവിൻ! എൻെറ മകൻ വിശന്നു മരിച്ചില്ല. നെയ്യു ഭക്ഷിക്കയും അതു അധികമായതിനാൽ തുപ്പിക്കളെകയും ചെയ്തിരുന്നു." പ്രിയരേ! കടംനിൽക്കുന്ന മുക്തി ഈ ചാലിയൻെറ നെയ്യാണു്, രൊക്കമുക്തി

(സദ്യോമുക്തി) അതായതു്, ജീവന്മുക്തി എപ്പോൾ കിട്ടുമോ, അപ്പോഴേതന്നെ അതു വാങ്ങാത്തതെന്തുകൊണ്ടു്?

### യഥാർത്ഥ ഉപാസകൻ

സഹോദരാ! സത്യം പറയട്ടെയോ? ഉപാസകനും, ഭക്തനും ആകുന്നതിനുള്ള മാർഗ്ഗം അഥവാ നില നമുക്ക വിധികല്പിതമല്ല. പരമാർത്ഥഭക്തനായിട്ട ലോകത്തിൽ ഒരാളെ മാത്രമേ നാം കണ്ടിട്ടുള്ളൂ. ബാക്കി ഭക്തന്മാരും, ഋഷിമാരും, മുനികളും, പീർമാരും, ദൈവദൂതന്മാരും "പ്രേമമയരായ ഉപാസകർ" എന്ന പറയപ്പെട്ടുന്നതു് പറയാൻമാത്രമായിട്ടുള്ള ഒരു കാര്യമാണു്. ലോകർ ഉപാസ്യദേവൻ എന്ന പറയുന്ന ആ യഥാർത്ഥപ്രേമിയും, പരമാർത്ഥ ഉപാസകനും ആരാണു്? എന്തുകൊണ്ടവനെ അങ്ങിനെപറഞ്ഞു വിളിക്കുന്നു? പ്രേമി ജാരനെപ്പോലെ ഒളിച്ചൊളിച്ചു സ്പർശിച്ചു കിക്കിളിക്രൂട്ടിക്കൊണ്ടിരിക്കുന്നു. പതുക്കെപ്പതുക്കെ സാവധാനത്തിൽ ചിത്തവൃത്തിയുടെ വക്ക്-കോണു്-നീട്ടിപ്പിടിച്ചു വലിക്കുന്നു. അനേക പ്രകാരേണയുള്ള വേഷപ്പകച്ച് കഴിഞ്ഞു്, വസ്ത്രാഭരണങ്ങൾ അണിഞ്ഞു്, തന്റെ സർവ്വനാട്യവും തിരശ്ശീലയുടെ ആവരണത്തിൽ നിർത്തി കണ്ണേറുകൊണ്ടു് മുറിവേല്പിച്ചു അടിക്കുന്നു. മനസ്സു് അനാത്മവസ്തുക്കളിൽ എപ്പോഴെങ്കിലും നില്ക്കാൻ ഭാവിക്കുമ്പോൾ, ഹാ! അതിനെ വീണ്ടും അടിച്ചു താഴ്ത്തുന്നതിനെ (മുഷിപ്പിക്കുന്നതിനെ)പ്പററി എന്തുപറയാം? പുരികം വളച്ചുംകൊണ്ടു് എങ്ങിനെയെങ്ങിനെ കോപം കാണിക്കുന്നു? വൃത്തിമാർഗ്ഗത്തിൽ-മനോവൃത്തിയിൽ-എപ്പൊഴെങ്കിലും തടസ്സം വരുമ്പോൾ, അതിനു നല്ല നുള്ളു കൊടുക്കുന്നു. ക്ഷണനേരം വിശ്രമം വരുന്നതായി കാണുന്നില്ല. അതിനു ശ്രമിക്കുന്നുമില്ല. സ്വസ്ഥതയോ നാമമാത്രമായിപോലും ഒരിക്കലും വേറെങ്ങും നിന്നു വന്നുചേരുന്നുമില്ല. ആത്മമന്റെ നിഷ്കാമശയ്യ ഒഴികെ, ആ ഏകമാത്രസ്ഥലമൊഴിച്ചു്, വേറെങ്ങുംനിന്നു അതു വരുന്നില്ല.

ഹേ! പ്രിയതമാ! പ്രേമപൂർണ്ണനായി ഭവിച്ചിട്ടു് അസന്തുഷ്ടനാകുന്നതെങ്ങിനെ? ഇപ്പോൾ രുചി അറിയിച്ചുംവെച്ചു് പിണങ്ങിപ്പോകുന്നോ? ഹേ! പ്രാണനായകാ! ഇവിടെ നോക്കൂ! ആ ദുഷ്ടശിശുപാലൻ വന്നുപോയി, അങ്ങയുടെ ഈശ്വരത്വം തട്ടിപ്പറിച്ചുംകൊണ്ടു നടന്നു കളഞ്ഞു. മത്സരവും, ലജ്ജയും അല്പമെങ്കിലും ഉണ്ടോ? ഈ സന്ദർഭം അഭിമാനിക്കാനുള്ളതല്ല. വരൂ!

"ത്വമസി മമ ഭൂഷണം, ത്വമസി മമ ജീവനം, ത്വമസി മമ
[ജലധിരത്നം;
ഭവതു. ഭവതീഹ മയിസതതമനുരോധിനസ്തത്ര മമ ഹൃദയമതി
[യത്നം."
(ജയദേവർ)

അർത്ഥം:—എന്റെ ഭൂഷണം അങ്ങുതന്നെ; എന്റെ ജീവനം അങ്ങുതന്നെ; എന്റെ സമുദ്രോല്പന്നമായ രത്നവും അങ്ങുതന്നെ; നിരന്തരം എന്നോടു കൃപകാണിക്കുന്ന അങ്ങയിൽ എന്റെ ഹൃദയം വളരെ പ്രയത്നപ്പെട്ടു നിൎത്തിനോക്കട്ടെ.

സൂൎയ്യന് അങ്ങു പന്ത്രണ്ടുമാസവും സൌജന്യമായി തേജസ്സുകൊടുത്തിരിക്കുന്നു. എനിക്കു് എട്ടു യാമങ്ങളിൽ പോലും നിജാനന്ദം തന്നുവിടാൻ തക്ക പരിശ്രമമതിയായിട്ടെങ്കിലും അങ്ങു തീൎന്നാപായില്ലല്ലൊ!

ഹേ! പ്രഭോ! ഇപ്പോൾ എനിക്കു രണ്ടേരണ്ടു വാൎത്തകൾ പറഞ്ഞു സേവിക്കാൻ ശക്തിയില്ല. തീററിയും, കുടിയും, ഉടയും, മാടവും സംബന്ധിച്ച ബുദ്ധിവെച്ചുകൊണ്ടിരിക്കയും, പ്രേമപാത്രത്തിന്റെ മുഖം നോക്കുകയും ചെയ്യുന്നു. തീച്ചൂളയിൽ കിടന്നു് വസ്ത്രം ധരിക്കുക, തിന്നുക, ജീവിക്കുക, മരിക്കുക! എന്താ? ഇവകൊണ്ടു എന്റെ കാൎയ്യം കഴിയുന്നുവോ? എനിക്കുള്ള മധുകരീഭിക്ഷയും (വീടുതോറും കയറി ഭിക്ഷയെടുക്കുന്നരീതി) അങ്ങുതന്നെ ആയിരിക്കട്ടെ, എന്റെ കമ്പിളിയും അങ്ങാകട്ടെ; കുടിലും അങ്ങുതന്നെ; ഔഷധിയും അവിടുന്നു; ശരീരവും അങ്ങുതന്നെ; ആത്മാവും അങ്ങുതന്നെ. ശരീരാദികൾ നിലനിൎത്തണമെന്നു് ആഗ്രഹമുണ്ടെങ്കിൽ ഇരുത്തിക്കൊള്ളുക, അകൎത്താവായിരുന്നുകൊള്ളുകയോ? വ്യൎത്ഥമായിരുന്നുകൊണ്ടു് എന്തുചെയ്യാൻ പോകുന്നു? ചെയ്യുക സേവ!

"കണ്ണു സംപ്രേമം നിന്റെ തിരുമേനിയിൽ നിത്തെ-
കണ്ണിമപോലും ഞങ്ങളിളകിട്ടുകയില്ലം,
ക്രീഡകൾ ഞങ്ങൾ കാണം, നിനക്കായു് നിന്നെക്കൊണ്ടു
ചാടിച്ചുതുള്ളിച്ചീടും നിന്മുമ്പിൽ രസമായി"

"വയം സോമ വ്രതേ തവ മനസ്തനൂഷു ബിഭ്രതഃ"
(യജുൎവ്വേദം)

(നിനക്കുവേണ്ടിത്തന്നെ നാഥ! മത്ശരീരത്തിൽ
മനമിങ്ങുറപ്പിച്ചു മദ്ധ്യത്തിൽനിന്നു സദാ.)

നിന്റെ പദാൎത്ഥങ്ങളെല്ലാം എടുത്തുകൊണ്ടുപോകുക! നിന്റെ 'നാമരഹിത'ത്തിനെ (ആത്മാവിനെ) സങ്കല്പിച്ചു്

അവയെ അതിൽ ഉഴിഞ്ഞു ദൂരത്തെറിയുക. തളികനിറച്ചു നിറച്ചു ങ്ങളും, മുത്തുകളും നിരത്തി നിൻെറ മേൽ ഉഴിഞ്ഞു ദൂരത്തെറിഞ്ഞു പോയി! ഹേ! ജ്യോത്സ്യന്മാരെ! ലോകർ താരങ്ങളെന്നും, നക്ഷത്രങ്ങളെന്നും, ഗ്രഹങ്ങളെന്നും, ചന്ദ്രനെന്നും, സൂൎയ്യനെന്നും, പൃഥിവിയെന്നും മററും പറയുന്നവയെ നിങ്ങൾ തട്ടിക്കൊണ്ടുപോകുവിൻ! തത്വവിജ്ഞാനികളെ! സകലത്തും കൊള്ളചെയ്തുകൊണ്ടുപോകുവിൻ! കച്ചവടക്കാരേ! തട്ടിക്കൊണ്ടു കടക്കുവിൻ! രാജാക്കന്മാരെ! സകലത്തും മോഷ്ടിച്ചുകൊണ്ടോടുവിൻ! പിന്നെയും ഹാ! കഷ്ടം! എന്നെ മൎദ്ദിച്ചു പീഡിപ്പിച്ചുനോക്കുക! എന്നാലും ഞാൻ ആ പദാർത്ഥങ്ങളെ എടുക്കുകയില്ല. ഡോളിയിൽ—മേനാവിൽ—വാരിക്കോരിയിട്ടിട്ടുള്ള രണ്ടു പൈസായുടെ (നിസ്സാരമായ) ധനം പിടിച്ചുപററുകുന്നതു മററു ജനങ്ങളുടെ തൊഴിലാണു്. ഞാൻ അവനെത്തന്നെ എടുക്കുന്നു. അവനെത്തന്നെ, പർദ്ദാകൊണ്ടു മൂടപ്പെട്ടവനും, പ്രേമമൂൎത്തിയും, പ്രണയപാത്രവും ആയ അവനെ മാത്രം!

ഉപാസനയ്ക്കുള്ള മന്ത്രങ്ങൾ

ഹൃദയത്തിൽനിന്നു പുറപ്പെടുന്ന ഉപാസനയ്ക്കാണു് ഫലം ഉണ്ടാകുന്നതു്. കണ്ഠത്തിൻെറ മുകളിലേയ്ക്കു മുകളിലേയ്ക്കുള്ള സ്ഥാനത്തുനിന്നു പുറപ്പെടുന്ന ഉപാസനാവാക്യങ്ങൾ ആകട്ടെ ചെണ്ടകൊട്ടുപോലെയും, പരമേശ്വരനെ കബളിപ്പിക്കാൻ വേണ്ടിയും ഉള്ളവയാണു്. ചിത്താവസ്ഥ എങ്ങിനെയിരിക്കുമോ, അങ്ങിനെയിരിക്കും സദുപാസനയുടെ പ്രകൃതവും.

(എ) വിദ്യാൎത്ഥിയുടെ (മുമുക്ഷുവിൻെറ) പ്രാർത്ഥന:—

(ക). യേ ത്രിഷപ്താഃ പരിയന്തി വിശ്വാ രൂപാണി ബിഭ്രതഃ,
വാചസ്പതിഃ ബലാ തേഷാതന്വോ അദ്യദധാതു മേ;
പുനരേഹി വാചസ്പതേ ദേവേന മനസാ സഹ,
വസോഷ്പതേ നിരമയ മയ്യേവാസ്തു മയിശ്രുതം;
ഇഹൈവാഭിവതന്തുഭേ ആർത്നീ ഇവ ജ്യയാ,
വാചസ്പതിൎന്നിയച്ഛതു മയ്യേവാസ്തുമയി ശ്രുതം;
ഉപഹൂതോ വാചസ്പതിരുപാസ്മാൻ വാചസ്പതിൎഹ്വയതാം,
സംശ്രുതേന ഗമേമഹിമാശ്രുതേനവിരാധിഷി.

(അഥർവ്വവേദം)

[വേദസ്വരൂപിണിയായ സരസ്വതിയുടെ പാലകൻ (ഇന്ദ്ര) ൻ്റ ആദ്യ മുതലായതു ഉണ്ടാക്കുന്ന സമയം സമ്പൂൎണ്ണചേതനാചേതന വസ്തുക്കൾക്കു് അഭിമതഫലംകൊടുത്തു പോഷിപ്പിച്ചുകൊണ്ടു്

പ്രതിദിനം, പ്രതിവൎഷം, പ്രതികല്പം, പ്രതിശരീരം യഥോചിതം സഞ്ചരിക്കുന്ന മൂന്നും, ഏഴും എണ്ണുംവരുന്ന ദേവതകളുടെ അസാധാരണസാമൎത്ഥ്യം, അതായതു്, ശ്രുതധാരണാദിസാമൎത്ഥ്യം, മേധ മുതലായതു്, ആഗ്രഹിക്കുന്ന എന്റെ ശരീരത്തെ പോഷിപ്പിക്കട്ടെ. മൂന്നൊന്നതിനാൽ പൃഥിവി മുതലായ ലോകങ്ങളും അവയുടെ അധിഷ്ഠാതാക്കൾ ആയ (അഗ്നി, വായു, ആദിത്യൻ,) സത്വരജ,സ്തമസ്സുകൾ; ബ്രഹ്മാ, വിഷ്ണു, മഹേശ്വരന്മാർ— ഇത്യാദി— ഇങ്ങനെ മൂന്നു എന്നു സംഖ്യകുറിക്കുന്ന ഇവരെ അവതരിപ്പിക്കുന്നു; ഏഴുകൊണ്ടു് സപ്തൎഷികൾ, സപ്തഗ്രഹങ്ങൾ, സപ്തമരുത്തുകൾ സപ്തലോകങ്ങൾ ഇത്യാദിസപ്തസംഖ്യാവാചികളെസൂചിപ്പിക്കുന്നു.]

അല്ലയോ! വേദസ്വരൂപവാണിയുടെ പാലക! ബ്രഹ്മത്തെ അഭിമതഫലപ്രദാനത്തിനുവേണ്ടി അനുഗ്രഹബുദ്ധിയോടു സംയോജിപ്പിക്കണേ! മുഹുർമ്മുഹുഃ എന്റെ അടുത്തു വരേണമേ! (ഹേ! വസോഷ്പതേ!) ഗ്രാമപശ്വാദിരൂപത്തിലുള്ള ധനത്തിന്റെ നാഥ! ഗ്രാമാദി അനേകഫലങ്ങൾ പ്രദാനം ചെയ്യാനുള്ള ശക്തി അങ്ങേയ്ക്കുണ്ടു്. അതിനാൽ ഞങ്ങൾ ഇച്ഛിക്കുന്ന നാനാപ്രകാരത്തിലുള്ള ഫലങ്ങളെ സമ്പൂൎണ്ണമായിത്തന്നു് നിരന്തരം ഞങ്ങളെ സുഖശാലികളാക്കിത്തീൎക്കണേ! അങ്ങു തരുന്ന ഗ്രാമാദികൾ എന്റെ പക്കൽവെച്ചുകൊണ്ടിരിക്കണേ! ഗുരുവിങ്കൽനിന്നു പഠിക്കുന്ന വേദശാസ്ത്രാദികൾ മറക്കാതിരിക്കണേ! അതിനായി അവയെ ധരിക്കുന്നതിനുള്ള മേധാശക്തിയും പ്രദാനംചെയ്യണേ!

ഹേ! വാചസ്പതേ! സാധകരായ ഈ ജനങ്ങൾക്കു് രണ്ടു വിധവും ഉള്ള, അത്ഥാൽ, ശ്രുതികൊണ്ടു കേൾക്കുന്ന സംഗതികളെ ധരിക്കാനുള്ള മേധാശക്തിയും, നാനാപ്രകാരസുഖകാരണമായ ഗ്രാമാദിസമ്പത്തിയും വിസ്തീൎണ്ണമാക്കിച്ചെയ്യണേ! അതായതു്, സൎവ്വജനങ്ങളിൽനിന്നും എനിക്കു അധികമാക്കിത്തീൎക്കണേ! ഏതു വിധം ധനുസ്സിന്റെപാശം വില്ലിന്റെ കോണുകളെ വലിച്ചുനീട്ടുന്നുവോ അപ്രകാരം എനിക്കു രണ്ടുവിധ വസ്തുക്കളും തരേണമേ! അതായതു്, അവ വരാതിരുന്നാലും ബലപൂൎവ്വം എന്റെ അടുത്തെത്തിക്കണമേ! പിന്നെ ഹേ! വിധാതാവേ! ഉത്തമമായ സകല ഫലങ്ങളും എന്നിൽ ദൃഢപ്പെടുത്തേണമേ! എനിക്കു ശ്രുതം, അതായതു്, മേധാദിബലം എല്ലാവരിലും അധികമാക്കിച്ചെയ്യണേ!

സമീപത്തേയ്ക്കു വിളിക്കപ്പെട്ട വാചസ്പതി— വേദശാസ്ത്രാദികളുടെ പരിപാലകൻ— മേധാശക്തി മുതലായതാഗ്രഹിക്കുന്ന

ഞങ്ങളുടെ പ്രതീക്ഷാഫലങ്ങൾ തരാൻ അനുജ്ഞചെയ്യട്ടെ! ആ അനുജ്ഞകൊണ്ടു പ്രാപ്തമാകുന്ന മേധമുഖേന ഞങ്ങൾ വേദശാസ്ത്രാദികളെ പ്രാപിക്കട്ടെ. ആ വേദശാസ്ത്രാദികളോടു ഞങ്ങൾക്കു ഒരിക്കലും വേർപാടുവരാതിരിക്കട്ടെ. അതിനാൽ, വേദശാസ്ത്രാദികൾ സർവ്വദാ ഞങ്ങളിൽ സ്ഥിതിചെയ്യട്ടെ.]

ഇതിൽ വാച് (വാക്കു) എന്നതിൻെറ പതി (വാചസ്പതി) യുടെ രൂപത്തിലുള്ള ബ്രഹ്മത്തിൻെറ ധ്യാനം ഉൾക്കൊള്ളുന്നു. ഇരുമ്പ്. അഗ്നിയിൽ പതിച്ചുകിടക്കുമ്പോൾ അഗ്നിയുടെ ഗുണം ആവഹിക്കുന്നതുപോലെ, അതേ വിധത്തിൽ, ബുദ്ധിയെ വാക്കിൻെറയോ, മനസ്സിൻെറയോ പതിയും സർവ്വവ്യാപിയുമായ ചൈതന്യത്തിൽ കുറെ കാലം അഭിന്നമാക്കിവെക്കുമ്പോൾ, അതിനു വിചിത്രമായ ശക്തികൾ എങ്ങിനെ വരാതിരിക്കും?

മന്ത്രങ്ങൾ ഏതായാലും, അവയെ വെറും പൊള്ളയായി ചൊല്ലുകയോ, ഗാനംചെയ്യുയോ ചെയ്യാൻ വിട്ടുകളയരുതു്. പിന്നെയോ, അങ്ങിനെ ചൊല്ലുമ്പോൾ ക്രമത്തിൽ അവയുടെ ഭാവാർത്ഥത്തിൽ മനസ്സുലീനമാകാനും, ശാന്തമാകാനും ഉള്ള സ്ഥിതികൈവരുത്തണം.

(ഖ) യജ്ജാഗ്രതോ ദൂരമുദൈതി ദൈവം തദു് സുപ്തസ്യ തഥൈവൈതി, ദൂരംഗമംജ്യോതിഷാം ജ്യോതിരേകം തന്മേമനഃ ശിവ [സങ്കല്പമസ്തു.

(യജുർവ്വേദം)

ഭാവാർത്ഥം:—ജാഗ്രത്തായാലും സ്വപ്നമായാലും, സുഷുപ്തിആയാലും ഈ മൂന്നവസ്ഥകളിലും എൻെറ മനസ്സ് വേറെയാതൊരു ചിന്തയുടെ വഴിക്കുംപോകാതെ ശിവരൂപമായ ആത്മവിചാരത്തിൽ മാത്രം ചെല്ലുന്നതായി കാണപ്പെടട്ടെ. ചലിക്കുമ്പോഴും, നടക്കുമ്പോഴും, തിരിയുമ്പോഴും ഇരിക്കുമ്പോഴും എൻെറ മനസ്സുണർന്നു് ശിവരൂപസത്യസ്വരൂപാത്മാവിനെ ഒഴിച്ചു് മറെറാരു ചിന്തയിലേയ്ക്കും പോകാതിരിക്കട്ടെ. ഈ വിധത്തിൽ ശുക്ലയജുർവ്വേദം അധ്യായം ൩൪-ലെ ആദ്യപഞ്ചമന്ത്രങ്ങളും ഇതേഭാവംതന്നെ പ്രകടിപ്പിക്കുന്നു.

(ഗ) "ഓം ഭൂർഭുവഃ സ്വഃ തൽസവിതുർവ്വരേണ്യം ഭർഗ്ഗോ ദേവസ്യ ധീമഹി, ധിയോ യോ നഃ പ്രചോദയാദ്"

(ഗായത്രിമന്ത്രം)

ഇവിടെ ആദ്യമായ്തന്നെ ഇതു കാണപ്പെടുന്നു. അതായതു് "ധീമഹി"യും, "നഃ" എന്നതും രണ്ടും ബഹുവചനമാണു്.

ഏകാന്തപ്രദേശത്തു് തനിയേ ഇരുന്നു് ആണു് ഈ ബ്രഹ്മഗായത്രിയുടെധ്യാനം. പിന്നെ "ഞങ്ങൾ ധ്യാനിക്കുന്നു", "ഞങ്ങളുടെ ബുദ്ധികൾ" എന്നിങ്ങനെ വരാൻ കാരണമെന്തു്? 'ഞാൻ ധ്യാനിക്കുന്നു' 'എന്റെ ബുദ്ധി' എന്നു പ്രസ്താവിക്കപ്പെടാതിരിക്കാൻ എന്തുകാരണം? ഇവിടെ വേദത്തിന്റെ ശാസനം ഇങ്ങിനെയാണു്; അതായത്തു്, ദേഹാഭിമാനരൂപമായ സ്വാർത്ഥദൃഷ്ടിയും. പരിച്ഛിന്നതാബോധവും ആദ്യമേ പരിത്യജിക്കണം. സകലദിക്കിലെ മനുഷ്യരെയും തന്റെ സ്വരൂപമായിട്ടറിഞ്ഞു്, സകലശരീരങ്ങളും തന്റെ സ്വന്തം ശരീരമായി പരിഗണിച്ചു്, എല്ലാവരോടും ഏകത്വമടഞ്ഞു് അഭേദബുദ്ധിയോടുകൂടി ഇതു ധ്യാനം ചെയ്യേണ്ടതത്രെ:—

"യാതൊരുവൻ ഞങ്ങളുടെ ബുദ്ധികളെ ചലിപ്പിക്കുന്നുവോ സവിതാവായ ആ ദേവന്റെ പ്രിയപ്പെട്ട (പൂജ്യമായ) തേജസ്സ് (സ്വരൂപം) ഞങ്ങൾ ധ്യാനംചെയ്യുന്നു." 'പ്രചോദയാൽ' എന്ന പദത്തിൽ മഹീധരനും, സായണാചാര്യരും 'വ്യത്യയം' (വ്യത്യാസം) എന്ന അർത്ഥം ഗ്രഹിക്കുന്നു. ഇതു ശരിയാണുതാനും. സൂര്യസ്വരൂപനായ സവിതൃദേവൻ നമ്മുടെ ബുദ്ധികളുടെ പ്രേരകനായി ധരിക്കപ്പെടുന്നു. സൂര്യനു പ്രകാശം കൊടുക്കുന്ന അദ്ദേഹം തന്നെ ബുദ്ധികളെ പ്രകാശിപ്പിക്കുകയുംചെയ്യുന്നു. അദ്ദേഹംതന്നെയാണു് ആത്മാവു്.

"യോ/സാവാദിത്യേ പുരുഷഃ സോ/സാവഹം"

(യജുർവ്വേദം)

(സൂര്യനിലെ പുരുഷനായ അവൻതന്നെയാണു് ഞാൻ.)

അതു ധ്യാനംചെയ്യുന്നതുകൊണ്ടെന്തു ഗുണം?:—

വലിയ ആപത്തുകൾ വന്നുചേരുന്നു; സന്ധ്യാവന്ദനസമയത്തു പൊള്ളപറഞ്ഞു പരമേശ്വരനെ പററിക്കരുതു്. പിന്നെയോ, സത്യമായിട്ടു് വീണ്ടുംവീണ്ടും ദേഹദൃഷ്ടി കളഞ്ഞുംവെച്ചു് ഒരുവൻ "ഞാൻ സൂര്യന്റെ പ്രിയതേജസ്സുവഹിക്കുന്നവനാണു്, എന്റെ നിവാസസ്ഥാനം അതുതന്നെ" എന്നു ധ്യാനംചെയ്യുന്നുവെങ്കിൽ അവന്റെ ചിന്താപരമ്പര ദഹിച്ചുപോകയില്ലയോ? പറയൂ! ദിവസംപ്രതി മൂന്നുപ്രാവശ്യം,അഥവാ രണ്ടുതവണ, അഥവാ ഒരിക്കൽ മാത്രമെന്നിരിക്കട്ടെ, സത്യമായ ഭാവത്തോടുകൂടി ഈ തത്വത്തിൽ, അതായതു് "ഈ ബുദ്ധികളെ പ്രേരിപ്പിക്കുന്ന ആത്മദേവനാണു് ഞാൻ; ഞാൻ അവൻതന്നെയാണു്; അവന്റെ തേജസ്സാണു് സൂര്യചന്ദ്രന്മാരെ പ്രശോഭിപ്പിക്കുന്നതു്" എന്നുള്ള

തത്വത്തിൽ മഗ്നനാകുന്ന ഒരുവൻ ഏതെങ്കിലും അന്ധകാരത്തിൽ നില്ക്കാൻ ഇടവരുമോ? പറയൂ! വിദ്യപഠിച്ചുകൊണ്ടിരിക്കണം. അഥവാ എന്തോ വലിയകാര്യം കൈകാര്യംചെയ്യുന്നു; ദിവസന്തോറും ഏകാന്തതയിൽ ഇരുന്നിരുന്നു്, എല്ലാവശത്തുനിന്നും ചിത്തവൃത്തിയെ പിൻവലിച്ചു്, തേജഃപുഞ്ജത്തിൽ അഭേദഭാവന ചെയ്തുകൊണ്ടിരിക്കണമെന്നുണ്ടു് നിങ്ങൾക്കു്; അപ്പോൾ ഹാ! പ്രിയപ്പെട്ടവരേ! യശസ്സുംകീർത്തിയും നർത്തകികളെപ്പോലെ നിങ്ങളുടെ മുമ്പിൽവന്നു് നൃത്തംചെയ്യുന്നതാണു്. അല്ലാത്തപക്ഷം പരാതി പറഞ്ഞു നിലവിളിച്ചുകൊള്ളുവിൻ! "ക്രതുമയഃ പുരുഷഃ" (ഈ പുരുഷൻ സങ്കല്പമയനാണു്) എന്നു് ശ്രുതിപറഞ്ഞതു കളളം പറഞ്ഞതാണോ?

(൨) ചിത്തം സംസാരത്തിൽ മുങ്ങിമഗ്നമാകുമ്പോൾ നിയമനിഷ്ഠാദികൾ തകർന്നുപോകും; പാപകർമ്മങ്ങൾ വന്നുചേരും; ആത്മദേവൻ വിസ്മൃതനാകും; അപ്പോൾ അശ്രുക്കൾനിറഞ്ഞ കണ്ണുകളും അഞ്ജലിബദ്ധങ്ങളായ കൈകളും വിറയ്ക്കുന്ന കാൽമുട്ടുകളും മണ്ണിൽതേയുന്ന നെററിയും, നീറുന്ന ഹൃദയവുംകൊണ്ടു് താഴെപ്പറയുംപ്രകാരം ഉപാസനചെയ്താൽ ഒരുവനു് എന്തെങ്കിലും പാപമുണ്ടെങ്കിൽ അതു പൊടിഞ്ഞുതകർന്നുപൊയ്ക്കൊള്ളും:—

"മോഷു വരുണ മൃന്മയംഗൃഹംരാജന്നഹം ഗമം, മൃഡാ സുക്ഷത്ര [മൃഡയ
യദേമി പ്രസ്ഫുരന്നിവ ദൃതിർന്നധ്മാതോ അദ്രിവഃ, മൃഡാ
സുക്ഷത്ര മൃഡയ,
ക്രത്വഃ സമഹ ദീനതാ പ്രതീപം ജഗമാശുചേ, മൃഡാ സുക്ഷത്ര
[മൃഡയ,
അപാം മദ്ധ്യേ തസ്ഥിവാംസം തൃഷ്ണാവിദജ്ജരിതാരം, മൃഡാ
സുക്ഷത്ര മൃഡയ.
യൽകിംചേദം വരുണ ദൈവ്യേ ജനേഽഭിദ്രോഹം
[മനുഷ്യാ (ഃ) ശ്ചരാമസി,
അചിത്തീയത്തവ ധർമ്മായുയോപിമമാനസ്തസ്മാദേനസോ ദേവ-
[രീരിഷഃ"
(ഋ മം. ൭. സൂ. ൮൯)

അർത്ഥം:—"ഹേ രാജൻ! വരുണ! അങ്ങയുടെ മണ്ണു മുതലായതുകൊണ്ടുണ്ടാക്കപ്പെട്ട ഗൃഹത്തിൽ ഞാൻ പോകുന്നില്ല; പിന്നെയോ, സുന്ദരസ്വർണ്ണനിർമ്മിതമായ ഭവൽഗൃഹത്തിൽ ഞാൻ

പോകും. ഇത്തരത്തിൽ അങ്ങു എനിക്കു സുഖം തരണം. ശോഭനധനശാലിയായ വരുണ! ഭവാൻ എന്റെമേൽ കരുണയും ചെയ്യണേ!

"സധനനും, നിൎമ്മലസ്വഭാവനും ആയ വരുണ! അശക്തതകാരണം കൎത്തവ്യകൎമ്മങ്ങൾക്കു്, അതായതു് ശ്രുതിസ്മൃതിവിഹിതകൎമ്മങ്ങൾക്കു്, വിരുദ്ധമായ അനുഷ്ഠാനങ്ങൾ ഞാൻ ചെയ്തുകൊണ്ടു ഇരിക്കുന്നു. അതായതു്, ശ്രുതിസ്മൃതിശാസിതങ്ങളായ കൎമ്മങ്ങൾ ചെയ്വാൻ കഴിയുന്നില്ല. അതിനാൽ ഭവാനിൽനിന്നു മാറി ബന്ധിതനായിപ്പോയിരിക്കുന്നു. ഈ സ്ഥിതിയിലിരിക്കുന്ന എനിക്കു സുഖം തരണേ!

"സമുദ്രജലമധ്യത്തിൽ ഇരുന്നാലും ഭവാന്റെ സ്തുതി ചെയ്യുന്ന എനിക്കു ദാഹം കലശലായിരിക്കുന്നു. ഉപ്പുവെള്ളമായതിനാൽ സമുദ്രജലം കുടിക്കാൻ സാധിക്കുന്നില്ല. ഇങ്ങിനെ ദാഹിച്ചുവലയുന്ന എനിക്കു സുഖം തരണേ!

"ഹേ വരുണ! ദേവസമൂഹരൂപത്തിലുള്ള ജനങ്ങൾക്കു മനുഷ്യജനങ്ങളായ ഞങ്ങൾ പല അപകാരങ്ങളും ചെയ്യുന്നു. ഭവാന്റെ ധൎമ്മപാലനകർമ്മങ്ങളെ ഞങ്ങൾ അജ്ഞാനംമൂലം മറക്കുന്നു. ഹേ ദേവ! ഇങ്ങിനെ ഞങ്ങൾ ചെയ്യുന്ന പാപങ്ങൾക്കായി ഞങ്ങളെ പീഡിപ്പിക്കരുതേ!"

"സ്വപ്നമാളികവെടിഞ്ഞതിക്ഷണം-
കീൎണ്ണമാം ഭുവി ചുറവകയില്ല ഞാൻ,
പൂൎണ്ണശംഭമണിമുത്തുകൾ വിട്ടഹോ!
മണ്ണിലെച്ചളിയെടുക്കയുമില്ലഹം"

ഇപ്പോൾ കൃപ വേണമേ! ഹേ രാമ! ഇപ്പോൾ ദയ കാണിക്കണേ! ഞാൻ തെററു ചെയ്തുപോയേ! ഞാൻ ഉയൎന്നു പറന്നു, ഞാൻ വീണു, ഞാൻ കീഴ്പതിച്ചു, ഞാൻ മരിച്ചു. ഇപ്പോൾ കരുണ വേണമേ! ഹേ രാമ! ഇപ്പോൾ ദയവു ചെയ്യണേ!

(ന) എപ്പോൾവരെ ദേഹത്തിൽ പ്രീതിയും, ഏതുപ്രകാരത്തിലെങ്കിലുമുള്ള കാമങ്ങളും ഉണ്ടായിക്കൊണ്ടിരിക്കുന്നുവോ, അതുവരെയ്ക്കും ഭേദോപാസനതന്നെയും മനസ്സിൽനിന്നു പുറത്തുപോകുന്നു. ഈശ്വരപ്രേമവും, അനുരാഗവും എപ്പോൾ അധികം വൎദ്ധിക്കുന്നുവോ, അപ്പോൾ ഉപാസനയുടെ താഴെപ്പറയുന്ന ഈ സ്വരൂപം വരാൻ തുടങ്ങുന്നു:—

"തം ത്വാ ഭഗ പ്രവിശാനി സ്വാഹാ, സ മാ ഭഗ പ്രവിശ സ്വാഹാ,
തസ്മിൻ സഹസ്രശാഖേ, നിഭഗാഹം ത്വയി മൃജേ സ്വാഹാ."

(തൈത്തി. ഉപ.)

അർത്ഥം:—"ഹേ! സകലത്തിൻെറയും യോനിസ്വരൂപമായ ബ്രഹ്മമേ! ഞാൻ ഭവാനിൽ പ്രവേശിക്കുന്നു. സ്വാഹാ; ഹേ! സമസ്തകാരണരൂപമായ ഓങ്കാരമേ! അഥവാ ബ്രഹ്മമേ! നീ എന്നിൽ പ്രവേശിക്കൂ. അങ്ങയുടെ സകല സഹസ്രശാഖകളിലും (രൂപങ്ങളിലും), അഥവാ, നിന്നിൽ ഹേ ഭഗ! ഞാൻ സ്വയം കളിപ്പിക്കുന്നു, അഥവാ, ശോധനചെയ്യുന്നു. സ്വാഹാ."

ഈ ഭേദോപാസന ഉച്ചതമസോപാനത്തിൽ എത്തുമ്പോൾ അതിൻെറ രീതി ഏതാണ്ട് ഇപ്രകാരം ഇരിക്കുന്നു:—

"ഓം ഗണാനാം ത്വാ ഗണപതിം ഹവാമഹേ
പ്രിയാണാം ത്വാ പ്രിയപതിം ഹവാമഹേ,
നിധീനാം ത്വാ നിധിപതിം ഹവാമഹേ,
വസോ മമ, ആഹമജാനി ഗർഭധമാ
ത്വമജാസി ഗർഭധം."

(ശുക്ല. യജു. സംഹിതാ, ൨൩-൧൯)

അർത്ഥം:— ഹേ ഗണപതേ! ഗണങ്ങളുടെ മദ്ധ്യത്തിൽ ഗണങ്ങളുടെ പാലകനായവനേ! ഞങ്ങൾ അങ്ങയെ ആഹ്വാനം ചെയ്യുന്നു; പ്രിയന്മാരുടെ മദ്ധ്യത്തിൽ പ്രിയന്മാരുടെ പാലകനായ അങ്ങയെ ഞങ്ങൾ ആഹ്വാനം ചെയ്യുന്നു; സുഖനിധികളുടെ മദ്ധ്യത്തിൽ സുഖനിധികളുടെ പാലകനായ നിന്നെ ഞങ്ങൾ ആഹ്വാനം ചെയ്യുന്നു. ഹേ വസോ! ഹേ പ്രജാപതേ! വ്യാപകനായി ഭവിച്ച് സമ്പൂർണ്ണസംസാരത്തിൽ നിവാസം ചെയ്യുകാരണം അങ്ങ് എൻെറ പാലകനായി ഭവിച്ചാലും. ഗർഭംപോലെ സർവ്വസംസാരത്തിൻെറയും ധാരകൻ, പ്രീതിക്കായി ധാരണം ചെയ്യുന്നവൻ, അഥവാ തൻെറ ശക്തിയാൽ ജഗത്തിൻെറ അനാദികാരണരൂപമായ ഗർഭത്തിൻെറ ധാരണംചെയ്യുന്നവൻ, അഥവാ സമ്പൂർണ്ണമൂർത്തിമാൻ, പദാർത്ഥങ്ങളെ രക്ഷിക്കുന്നവൻ—ഈവിധമുള്ള അങ്ങയെ ഞാൻ സകലപ്രകാരത്തിലും അഭിമുഖീകരിക്കുന്നു. ഹേ സർവ്വജഗൽതത്വങ്ങളിൽ ഗർഭരൂപബീജധാരണാംചെയ്യുന്നവനേ! അങ്ങു സകലവിധങ്ങളും, അറിയുകയോ, അഥവാ അഭിമുഖീഭവിക്കയോ ചെയ്യുന്നു.

"പ്രണയകലഹങ്ങൾ വന്നങ്ങാം തടസ്സങ്ങ-
ളണയുന്നെങ്കിലവ നിന്നിൽ നിന്നുണ്ടാകുന്നു,
എന്നോടെ ഭാഗ്യമിത്രമാത്രമാണെങ്കിലതും
സന്ദേഹഹീനമായി നിന്നിൽ നിന്നുണ്ടാകുന്നു,
ജീവനും ദേഹത്തിനും ചലനമുണ്ടാകുമ്പോൾ
ആ വിധം ചലനങ്ങൾ നിന്നിൽനിന്നുണ്ടാകുന്നു,

ദൂരെനീക്കേണ്ട വിഷയേന്ദ്രിയബന്ധങ്ങളെ
ഛേദിട്ട ശക്തികളും നിന്നിൽനിന്നുണ്ടാകുന്നു;
ത്യാഗമൂലമായഭിമാനമുണ്ടാകുന്നെങ്കിൽ
ഭോഗത്തിലതും സർവ്വം നിന്നിൽനിന്നുണ്ടാകുന്നു;
ഏറ്റുമുഴക്കത്തിലിരിക്കുന്നുള്ള രസ-
ഭാവമെപ്പോഴുംവരുന്നെങ്കിൽ നിന്നിൽനിന്നുണ്ടാകുന്നു.
മിത്രവർഗ്ഗങ്ങളിൽ സ്നേഹമാധുര്യമുണ്ടെന്നാകി-
ലത്രയും നിരാമയം നിന്നിൽ നിന്നുണ്ടാകുന്നു,
പ്രണയബന്ധുക്കൾ തമ്മിൽ പ്രേമമുണ്ടായി ബന്ധം
പിണയുന്നാകിലതും നിന്നിൽനിന്നുണ്ടാകുന്നു,
ഭജനങ്ങളിൽ ധനം വല്ലതുമുണ്ടെന്നാകിൽ
നിജമായതുമെല്ലാം നിന്നിൽനിന്നുണ്ടാകുന്നു.
പ്രഭുക്കന്മാരിലുള്ള ധനമാനമാഹാത്മ്യ-
പ്രഭാവം സകലതും നിന്നിൽനിന്നുണ്ടാകുന്നു,
വൈദ്യരിൽകാണും ശരീരചികിത്സാശാസ്ത്രജ്ഞാന-
പാടവം മുഴുവനും നിന്നിൽനിന്നുണ്ടാകുന്നു,
നാട്യവും വർണ്ണവും സർവ്വവും വരുന്നെങ്കിൽ
ദിവ്യമാം ഗുണങ്ങളും നിന്നിൽനിന്നുണ്ടാകുന്നു."

"മഹേ ചന ത്വാമദ്രിവഃ പരാ ശുല്കായ ദേയാം;
ന സഹസ്രായ നായുതായ വജ്രിവോ ന ശതായ ശതാമഘ."
(സാമവേദ-ഐന്ദ്ര പർവ്വ-അ. ൩ ഖ ൧ മം. ൯

അർത്ഥം:—ഹേ വജ്രധാരനായ ഇന്ദ്ര! വളരെ വലിയ വിലയ്ക്കുപോലും ഞാൻ നിന്നെ വില്ക്കുകയില്ല. വജ്രപാണിയായ ഇന്ദ്ര' സഹസ്രസംഖ്യാധനത്തിനുമില്ല, ദശസഹസ്രസംഖ്യാധനത്തിനുമില്ല; ഹേ ബഹുധനപ്രഭുവായ ഇന്ദ്ര! അപരിമിതമായ ധനത്തിനും നിന്നെ വില്ക്കയില്ല. അത്ഥാൽ, എത്ര ധനവും ലഭിക്കട്ടെ, എന്നാലും ഞാൻ ഹവിസ്സുകർമ്മമുഖേനയുള്ള അങ്ങയുടെ പൂജ ത്യജിക്കാൻ ഇച്ഛിക്കയില്ല.

(ര) എന്നാൽ, ഋഷേ! ഇച്ഛിക്കും. യാതൊരു മനുഷ്യൻ സദാസമയവും നിശ്ചലമായ ഒരേ നിലയിൽ ഉള്ള ഉപാസനയുടെ ജോലിചെയ്തുകൊണ്ടിരിക്കുന്നുവോ, അവൻ അനർത്ഥംചെയ്യുന്നു. എന്തുകൊണ്ടെന്നാൽ എന്തെങ്കിലും പ്രാർത്ഥന ഒരു സന്ദർഭത്തിലെങ്കിലും നല്ല ഹൃദയത്തിൽ നിന്നുപുറപ്പെട്ടുമെങ്കിൽ, ചിത്താവസ്ഥ മറിഞ്ഞുപോകാതിരിക്കാൻ യാതൊരു കാരണവും ഇല്ല; മനസ്സിന്റെ നിലവാരം വികസിക്കാതിരിക്കാനിടയുമില്ല. മനസ്സു രണ്ടാംക്ലാസിൽ പാടികയറിയെങ്കിൽ പിന്നെ വീണ്ടും ആദ്യക്ലാസിനെപ്പററി എന്തുകൊണ്ടു അതൃപ്തിപ്പെടുന്നു? പാടിക്കയറിയില്ലെങ്കിൽ അപ്പോഴും ആ പ്രാർത്ഥന വെറും ബകവാസംപോലെ

(കൊക്കുകുത്തിയിരിക്കുംപോലെ) അസത്യവും, കപടവും ആയി തന്നു. അപ്പോൾ കളവായി ജല്പനംചെയ്യുന്ന പണിതുടങ്ങാൻ ആഗ്രഹംവരുന്നു: ഉപാസനയുടെ പരമപ്രയോജനം ശരീരത്തോടുള്ള സ്നേഹത്തിൽനിന്നു ചിത്തം തിരിയുകയും, ആത്മാവോടുള്ള സംഗം ഉറയ്ക്കുകയുംചെയ്യുകയത്രെ. സദുപാസകന്മാക്ക് എപ്പോൾ ശരീരദ്വാരാനടന്ന അപരാധം ഓമ്മവരുന്നുവോ, അപ്പോൾ അവർ "പ്രാപഞ്ചികമായി സ്വന്തമായ താൻ" ബോധത്തിൽനിന്നു ഓടിപ്പോയുവാൻ ഇച്ഛിക്കുന്നു; ഈശ്വരന്റെ ശരണത്തിൽ വന്നുചേരുകയും, ആത്മാവുമായി തദാകാരത്വം പ്രാപിക്കയുംചെയ്യുന്നു. ഈ വിധം ധ്യാനം ഒരു സന്ദർഭത്തിലല്ലാ രണ്ടു തവണയും ഉണ്ടായാൽ അതു ലാഭമത്രേ; ഭയത്തിനവകാശമില്ല എന്നാൽ "പാപോഹം പാപകമ്മാഹം പാപാത്മാ പാപസംഭവ"ഃഎന്നിങ്ങനെ ദിവസംപ്രതി ചൊല്ലിക്കൊണ്ടുരുവിടുന്നവക്ക് അവരുടെ ഇത്തരത്തിലുള്ള പുനരാവത്തനം ദേഹസംബന്ധം ഉറപ്പിക്കുമെന്നു മാത്രമല്ലാ, പിന്നെയോ പാപസംസ്കാരം മനസ്സിൽ വദ്ധിപ്പിക്കക്കൂടിചെയ്യുന്നു. പരിശുദ്ധമായ അന്തഃകരണവും നല്ല ഹൃദയവും ഉള്ളവരിൽ ഭേദോപാസന ഒരിക്കലും ഉണ്ടാകാൻ സാധിക്കയില്ല. എന്തുപോലെയെന്നാൽ, ഒരു എം. ഏ. ക്ലാസ്സ വിദ്യാത്ഥിയ്ക്കു മിഡിൽസ്കൂൾകാരുടെ പുസ്തകങ്ങളിൽ ഒരിക്കലും രസംവരാൻ സാധിക്കാതിരിക്കുന്നില്ലേ? അതുപോലെയാണിതു്.

ജ്ഞാനി.

ഇനി കുറച്ചു് അധികം ശ്രദ്ധാപൂർവ്വം കേൾക്കേണ്ട സമയമാണു്. ഇപ്പോൾ നോക്കുക. വീണ്ടും ഭാണ്ഡംതുറന്നു കാണിക്കാം. നിർഭയത, ജീവന്മുക്തി, സാമ്രാജ്യം, സ്വരാജ്യം, പിന്നെയെന്തെങ്കിലും—ഇതുകൾ ഒന്നും ഒരാൾക്കല്ലാതെ വേറെയാക്കും ഒരിക്കലും വിധിക്കപ്പെട്ടതല്ല. അതാക്കു്? താൻതന്നെ സ്വയം സംശയരഹിതനായിത്തീന്നു് പൂണ്ണബ്രഹ്മമെന്നു, ശുദ്ധസച്ചിദാനന്ദനിത്യമുക്തനെ, അറിയുകയും, സവ്വത്ര തന്റെ സ്വരൂപത്തെ കാണുകയും ചെയ്യുന്ന ഒരുവനുമാത്രം. ഒരേ ആത്മദേവനെ ഒഴിച്ചു് വേറെയാതൊന്നും കാണാത്തവന്റെ ഹൃദയം, മനസ്സ് എന്തുകൊണ്ടുചലിക്കും? മഹാഭയാനകവും, ഘോരവും ആയ ശബ്ദമുണ്ടായി; എന്നാൽ, സിംഹം അതുകൊണ്ടെന്തിനു ഭയപ്പെടുന്നു? അതാകട്ടെ, സിംഹത്തിന്റെ സ്വന്തം ഗജ്ജനംതന്നെയാണു്. ഇരുമ്പുവാളിനു്

ചാപ്പരിമണികളിൽനിന്നു ഭീതിയുണ്ടാകുമോ? ഇതു് അവൻെറ ശക്തിയുടെ ചമൽക്കാരങ്ങളത്രെ. അഗ്നി തൻെറ ജ്വാലാമാല കൾകൊണ്ടു തന്നത്താൻ സന്തപ്തനാകുമോ? നക്ഷത്രങ്ങൾ പൊടിഞ്ഞുവീതിക്കട്ടെ, സമുദ്രജലം പൊങ്ങിവരട്ടെ, ഹിമാലയം ഉയൎന്നു കറങ്ങട്ടെ, സൂൎയ്യൻ ശൈത്യമട്ടനമേററു ഹിമഗോളമായി ത്തീരട്ടെ—ആത്മദൎശിയായ ജ്ഞാനിക്കു്—ജ്ഞാനവാനു്—വിരി ഭ്രമം ഉണ്ടാകുമോ? അവൻെറ ആജ്ഞാനുസാരമല്ലാതെ പുറമേ യാതൊന്നും സംഭവിക്കുകയേ സാദ്ധ്യമല്ല.

"തത്ര കോ മോഹഃ ? കഃ ശോക? ഏകത്വമനുപശ്യതഃ"

(ഈശാ-ഉപ-൭)

അൎത്ഥം:—ഇപ്പോൾ ഒന്നോ ഒന്നു കണ്ടറിഞ്ഞു; അൎത്ഥാൽ, സർവ്വത്ര ഏകത്വത്തിൻെറ അനുഭവംവന്നു; ഇങ്ങിനെ ഏകത്വ ദൎശനം സിദ്ധിച്ചവനു് പിന്നീടുമോഹം (മൌഢ്യം) എവിടെ? ശോകമെവിടെ?

"അപി ശീതരുചാവൎക്കേ-സുതീക്ഷ്ണേ ചേന്ദുമണ്ഡലേ,
അപ്യധഃ പ്രസരത്യഗ്നൌ,-ജീവന്മുക്തോ ന വിസ്മയീ
പ്രളയസ്യാപി ഹുങ്കാരൈ-ൎമ്മഹാചലവിചാലകൈഃ
വിക്ഷോഭം നൈതി തസ്യാത്മാ-സ മഹാത്മേതി കഥ്യതേ."

അൎത്ഥം:—സൂൎയ്യൻ തണുത്തുപോകട്ടെ, ചന്ദ്രമണ്ഡലം അത്യന്തം ഉഷ്ണമായു് തീരട്ടെ, അഗ്നിഅധോമുഖമായി ജ്വലിക്കട്ടെ, എന്നാലും ജീവന്മുക്തൻ വിസ്മിതനാകുന്നില്ല. വലിയ വലിയ പൎവ്വതങ്ങൾ അവയുടെ സ്ഥാനത്തുനിന്നിളക്കിവിടുന്ന പ്രളയ കാലഹുങ്കാരങ്ങളാൽപോലും യാതൊരുവൻെറ ചിത്തം ക്ഷോഭി ക്കുന്നില്ലയോ, ഇളകുന്നില്ലയോ, അവൻ മഹാത്മാവെന്നു പറയ പ്പെടുന്നു.

"ഭേദവിചാരമശേഷം-ഹൃദയത്തിൽനിന്നമായ്ച്ചു നീക്കിമുദാ
ഭീതിവെടിഞ്ഞുതെളിഞ്ഞയി!-സ്ഥിതിചെയ്യൂ! മീശയും മുറുക്കിയലം."

സൂൎയ്യൻ അവൻെറ ആജ്ഞപ്രകാരം പ്രകാശിക്കുന്നു, ഇന്ദ്രൻ അവൻെറ ആവശ്യത്തിനുവേണ്ടി വെള്ളം കോരുന്നു, പവനൻ അവൻെറ ദൂതനത്രെ. അവൻെറ മുമ്പിൽ നദി മണലിൽ നമ സ്കരിച്ചു പ്രാൎത്ഥിക്കുന്നു. രാജാമഹാരാജാക്കന്മാരും. ദേവീദേവന്മാ രും, ഉള്ളിടത്തോളം വേദപുസ്തകങ്ങളും ഒരു ആത്മദൎശിയുടെ സങ്ക ല്പം മാത്രമത്രെ. ത്രിഭുവനങ്ങളും, നാലു വിസ്തൃതവനാങ്ങളും കേവലം ഒരു ചൈതന്യപുരുഷരൂപിയായ ജ്ഞാനവാൻെറ സം വിധാനത്തെ പ്രദൎശിപ്പിക്കുന്നു. യാതൊന്നിൽ ജ്യോതിഃസ്വരൂപ

നായ ജ്ഞാനവാൻ ഇരിക്കുന്നുവോ, അതു് ത്രിലോകീശോണരത്ന മത്രെ. പതിന്നാലുലോകങ്ങളും ഒരേ ഒരു ശരീരമാണു്. അതിലെ പ്രാണൻ ജ്ഞാനവാനത്രെ. കിം ബഹുനാ? അവൻതന്നെയാണു് സത്തു്, വേറെയാതൊന്നുമല്ല; എപ്പോഴും ബ്രഹ്മനിഷ്ഠന്റെ ചരണങ്ങൾ പതിക്കാൻവേണ്ടി ഭൂമി അന്നം ഉണ്ടാക്കുന്നു. സദാ ആത്മരൂപിയായ മഹാത്മാവിന്റെ ദർശനഭാഗ്യത്തിനുവേണ്ടി ഋതുക്കൾ മാറിക്കൊണ്ടിരിക്കുന്നു. "സുരസ്ത്രീ നരസ്ത്രീ നാഗസ്ത്രീ" ഇവക്കെല്ലാം ഉദരത്തിൽ ഭാരംവഹിക്കാനിരിക്കട്ടെ, വേദന സഹിക്കാൻ ഉണ്ടായിരിക്കട്ടെ—ഇതെല്ലാം ആ ഒരു അജവും, മരണരഹിതവും ആയ രൂപത്തിലുള്ള ജ്ഞാനിയെ പ്രകടിപ്പിക്കാനായിട്ടത്രെ! പ്രപഞ്ചത്തിന്റെ വ്യാപാരങ്ങളെല്ലാം അവനെ വേണ്ടിയായിരുന്നു; അവൻ വന്നു. അതോടെ വ്യാപാരങ്ങൾ പൂർത്തിയായി. ബ്രഹ്മനിഷ്ഠന്റെ മാർഗ്ഗം അലങ്കരിക്കാൻവേണ്ടി വീടുകൾ പണിയിക്കപ്പെടുന്നു, തുണിനെയ്യപ്പെടുന്നു, ധരിക്കപ്പെടുന്നു. അവൻ വന്നു; സകല പരിശ്രമവും സഫലമായി. സദാ ബ്രഹ്മനിഷ്ഠന്റെ സമീപത്തെത്താൻവേണ്ടി റയിൽവണ്ടികൾ ഓടുന്നു, കപ്പലുകൾ ചലിക്കുന്നു. ജീവന്മുക്തന്റെ പ്രദർശനത്തിനായി ചിലപ്പോൾ യുദ്ധം നടന്നു, ജനങ്ങൾ മരിച്ചു. നാനാവിധവികാസങ്ങൾ (Evolutions) ഒരേ ജ്ഞാനവാന്റെ രൂപഫലത്തിന്റെ മാഹാത്മ്യമായിരുന്നു. ഉപാസന, പ്രാർത്ഥനാ,ഭക്തി, മൂക്കുതിരുമ്മൽ, അശ്രുധാരവീഴ്ത്തിയുള്ള കരച്ചിൽ, പ്രേമത്തിന്റെ പീതവർണ്ണം (വിളർച്ച്)—ഇവയെല്ലാം എപ്പോൾവരെ ഇരുന്നു? ജ്ഞാനത്തിന്റെ രക്തനിറം വരുന്നതുവരെയ്ക്കും!

"ബ്രഹ്മവിദ് ഇവ സോമ്യ! തേ മുഖംഭാതി"

(ഛാന്ദോഗ്യം)

അർത്ഥം:—ഹേ പ്രിയപ്പെട്ടവനേ! നിന്റെ മുഖം ബ്രഹ്മവിത്തിന്റെ മുഖംപോലെയിരിക്കുന്നു.

### പ്രസംഖ്യാനം (സാരനിരൂപണം)

അഭേദോപാസനയുടെ വിധി; മനനം, നിദിധ്യാസനം.

മനസ്സിൽ തറയ്ക്കുന്നതും ചിത്തത്തിൽ തുളച്ചുകയറുന്നതും ആയ വാക്യങ്ങൾ ശാസ്ത്രങ്ങളിൽനിന്നു തിരിഞ്ഞെടുക്കപ്പെട്ടിരിക്കുന്നു, അവയെ ഏകാന്തതയിൽ ഇരുന്നു് താഴെക്കാണിക്കപ്പെടുന്ന വിധിപ്രകാരം അനുഷ്ഠിക്കാം. ശങ്കരന്റെ ആത്മപഞ്ചകസ്തോത്രത്തെപോലെയുള്ളതു് എടുക്കാം.

"നാഹം ദേഹോ നേന്ദ്രിയാണ്യന്തരംഗം
നാഹങ്കാരഃ പ്രാണവൎഗ്ഗോ ന ബുദ്ധിഃ
ദാരാപത്യക്ഷേത്രവിത്താദി ദൂരഃ
സാക്ഷീ നിത്യഃപ്രത്യഗാത്മാ ശിവോഽഹം"

അൎത്ഥം:—

ദേഹേന്ദ്രിയാന്തഃകരണങ്ങളല്ല ഞാൻ,
നാഹമഹങ്കാരബുദ്ധി പ്രാണങ്ങളും,
പുത്രപത്നീ ഭൂമി വിത്താദിയുമല്ല
നിത്യസാക്ഷീ പ്രത്യഗാത്മം ശിവോഹം"

നാലാംപാദത്തെ മനസ്സിൽ നിൎത്തി ഉരുവിടണം. താഴെപ്പറയുന്ന ചിന്തകളോടുകൂടി അതു പുനരാവൎത്തനം ചെയ്തുചെയ്തു മനസ്സ് ശിഥിലമാകുംവരെ ചെല്ലണം, സന്ദേഹം കൂടാതെ മൂന്നു കാലത്തും ഉള്ള വികല്പങ്ങൾ ഒരിക്കലും സ്വപ്നത്തിൽപോലും ഉണ്ടാകയില്ല. ഞാൻ ദേഹം മുതലായതു് അല്ല, പിന്നെ ശരീരഭ്രമം സ്വയം എന്തുകൊണ്ടു് വരാൻ സമ്മതിക്കണം? ദേഹാഭിമാനം വഹിക്കുന്നതു യുക്തിവാദത്തെ ഉല്ലംഘനം ചെയ്യുന്ന മഹാമൂൎഖത, മൌഢ്യം അത്രെ.

ഞാൻ ശിവനാണു്, ഞാൻ ശിവനാണു്, ചിദാനന്ദഘനൻ.

നിസ്സംശയം വേദങ്ങളുടെയും, വേദാന്തത്തിന്റെയും നിഷ്കൎഷയും മറെറാന്നുമല്ല. വേദങ്ങളും സൽശാസ്ത്രങ്ങളും "ഞാൻ" ശരീരാദികളിൽനിന്നു ഭിന്നനാണെന്നു പറയുന്നു, 'ഞാൻ' സ്വയം ദേഹാദികളാണെന്നു തീരുമാനിക്കുന്നതു് ഘോരനാസ്തികത്വം സൃഷ്ടിക്കയാണു്. ഞാനെന്തിനു് ഈ അപരാധം ചെയ്യുന്നു?

ഞാൻ ശിവനാണു്, ഞാൻ ശിവനാണു്, ചിദാനന്ദഘനൻ.

തന്റെ സാക്ഷാൽക്കാരത്തിന്റെ ബലത്താൽ ആചാൎയ്യൻ എന്നോടു പറഞ്ഞു "ഞാൻ ദേഹം മുതലായതു് അല്ല" എന്നു്. വീണ്ടും ദേഹാഭിമാനം വെച്ചുപുലൎത്തുന്നതു് ഗുരുവിന്റെ മുഖത്തും ജിഹ്വയിലും ചെരുപ്പുകൊണ്ടടിക്കയാണു്. ഹാ കഷ്ടം! ഞാനെന്തിനു് ഈ ദ്രോഹം ചെയ്യുന്നു?

ഞാൻ ശിവനാണു്, ഞാൻ ശിവനാണു്, ചിദാനന്ദഘനൻ

ശരീരം മുതലായവയുടെ പീഡ, സംബന്ധം, അന്യന്മാരുടെ ഈൎഷ്യ, ദ്വേഷം, സേവ, സമ്മാനം ഇവകൊണ്ടു് എനിക്കെന്തു കാൎയ്യം? ഒരാൾ ചീത്തപറയുന്നു, മറെറാരാൾ നല്ലതുപറയുന്നു.

ഞാൻ യാതൊന്നും ആദരിക്കുന്നില്ല. തനിയേ മറന്നുകളഞ്ഞ സംഗതികളെ വിശ്വസിക്കയും, ആശ്രയിക്കയും ചെയ്യുന്നതെന്തിനു്? കേവലം ശാസ്ത്രവും, പ്രമാണങ്ങളും, മാനനീയങ്ങളാണു്; എന്നിൽ യാതൊരു പീഡയും ഇല്ല, ശോകവും ഇല്ല, ഈർഷ്യയും ഇല്ല, രാഗവും ഇല്ല, എനിക്കു ജന്മവും ഇല്ല, മരണവും ഇല്ല, ദേഹവും ഇല്ല, മനസ്സും ഇല്ല.

ഞാൻ ശിവനാണു്, ഞാൻ ശിവനാണു്, ചിദാനന്ദഘനൻ;

ഞാൻ ശിവനാണു്, ഞാൻ ശിവനാണു്, ചിദാനന്ദഘനൻ;

ഞാൻ ശിവനാണു്, ഞാൻ ശിവനാണു്, ചിദാനന്ദഘനൻ.

അമ്മ കൊച്ചുകുഞ്ഞിനു് മാങ്ങാപ്പഴം കളിക്കാൻ കൊടുക്കുന്നു. കുട്ടി അതിന്റെ വഴക്കത്തിനു യോജിച്ചതുപോലെ അതു കയ്യിൽ നിന്നു പിടിച്ചുവാങ്ങി വായിനടുത്തു കൊണ്ടുപോകുന്നു, നക്കാനും തുടങ്ങുന്നു. നക്കിനക്കി ഒടുക്കം ആ പഴം പൊട്ടിപ്പോകുന്നു; കുട്ടിയുടെ കയ്യിലും, മുഖത്തും, ഉടുപ്പിലും മാങ്ങാക്കളി (ചാറു്) പററിപ്പിടിച്ചുതുടങ്ങി. ഇപ്പോഴാകട്ടെ, തുണിയുടെ കാര്യം മറന്നു, അമ്മയുടെ കാര്യം ഓർമ്മയില്ല, കയ്യിന്റെയും, മുഖത്തിന്റെയും കാര്യവും ബോധമില്ല. രസരൂപം (മാമ്പഴസ്വാദു്) മാത്രം ശേഷിക്കുന്നു. ഇതുപോലെ ശ്രുതിമാതാവു് തന്നിട്ടുള്ള ആ പാകംവന്ന മഹാവാക്യരൂപിയായ അമരഫലം ഏകാന്തമായ അന്തഃകരണത്തോടുകൂടി വീണ്ടും വീണ്ടും ആസ്വദിച്ചു് അവസാനത്തിൽ അതു പൊട്ടിത്തകരുകയും, പരമാനന്ദസമാധി വന്നുചേരുകയും ചെയ്യുന്നു.

"ആവൃത്തിരസകൃദുപദേശാൽ."

(ബ്രഹ്മ-സൂ. ൪, ൧, ൧)

(ഫലപ്രാപ്തിവരെ ഉപദേശപ്രകാരം പുനരഭ്യസിക്കുക)

എപ്പോൾ സർവ്വദേശങ്ങളും സ്വന്തം ആത്മാവിൽ കാണാൻ തുടങ്ങുന്നു, അപ്പോൾ പരോക്ഷമായിട്ടിരിക്കുന്നതെന്തുള്ളൂ? സ്ഥാന (സ്ഥല)സംബന്ധമായ ചിന്ത എന്തിനുടിക്കുന്നു? സർവ്വകാലവും തന്നിൽത്തന്നെ കാണുമ്പോൾ 'ഇന്നലെ', 'നാളെ' മുതലായതിന്റെ ചിന്ത എവിടെ ഇരിക്കും? സർവ്വമനുഷ്യരും, സർവ്വ പദാർത്ഥങ്ങളും യഥാർത്ഥമായി തന്റെ രൂപം പ്രാപിക്കുമ്പോൾ "ഹാ! അയാൾ എന്നോടു എന്തുപറയും?" എന്നും മററും ഉള്ള ഭയസംശയങ്ങൾ എങ്ങിനെയുണ്ടാകും? കാര്യകാരണസത്ത നിങ്ങൾതന്നെയാകുമ്പോൾ ചിത്തവൃത്തികളുടെ കപ്പൽ എങ്ങിനെ മുങ്ങിപ്പോ

കാതിരിക്കും? രസംഭക്ഷിച്ച എലിയെപ്പോലെ മനസ്സ് ഇളകാതെയും, ആടാതെയും ഇരിപ്പുറയ്ക്കുന്നു. ചിത്തത്തിന്റെ കുഞ്ഞുങ്ങൾ മരിച്ചുപോയതുപോലെ തന്നെയിരിക്കുന്നു. സഹജസമാധിയാകട്ടെ സ്വമേധയാ വന്നുചേരുന്നു.

"എന്തു നിനപ്പു? എന്തു ധരിപ്പു? സൎവ്വം രാം,
എന്തൊരു കൃത്യം കാലത്രയമതിൽ? എല്ലാം രാം,
എന്തു നിനപ്പതു്? എന്തു ധരിപ്പതു്? സൎവ്വം രാം,
എന്തൊരു ബീജം ലോകത്രയമതിന്നഖിലം രാം,
നിത്യതൃപ്തസുഖസംഗൎന്നാമം, ചിത്തവൃത്തിയതു സകലം രാം.

ഈ തലയിൽ (ബുദ്ധിയിൽ) നിന്നു പുറത്തുപോകുന്നതിൽ എന്തു രസവും, ശാന്തിയും, ശക്തിയും കൈവരുന്നുവെന്നു് ഈ ആനന്ദം ആസ്വദിച്ചവൻ മാത്രമേ അറിയുന്നുള്ളൂ. ജനകരാജാവു് ഈ അമൃതപാനം ചെയ്തിട്ടു് തന്റെ അനുഭവം ഈ വിധം വൎണ്ണിച്ചിരിക്കുന്നു:—

"നാഹമാത്മാർത്ഥമിച്ഛാമി ഗന്ധാൻഘ്രാണഗതാനപി,
തസ്മാന്മേ നിർജ്ജിതാ ഭൂമിർവ്വശേ തിഷ്ഠതി നിത്യദാ;
നാഹമാത്മാർത്ഥമിച്ഛാമി രസാനാസ്യേƒപി വർത്തതഃ,
ആപോ മേ നിർജ്ജിതാസ്തസ്മാദ്വശേ തിഷ്ഠന്തി നിത്യദാ;
നാഹമാത്മാർത്ഥമിച്ഛാമി രൂപം ജ്യോതിശ്ച ചക്ഷുഷഃ,
തസ്മാന്മേ നിർജ്ജിതം ജ്യോതിർവ്വശേ തിഷ്ഠതി നിത്യദാ;
നാഹമാത്മാർത്ഥമിച്ഛാമി സ്പർശാൻ ത്വചി ഗതാംശ്ച യേ,
തസ്മാന്മേ നിർജ്ജിതോ വായുർവ്വശേ തിഷ്ഠതി നിത്യദാ;
നാഹമാത്മാർത്ഥമിച്ഛാമി ശബ്ദാൻ ശ്രോത്രഗതാനപി,
തസ്മാന്മേ നിർജ്ജിതാ ശബ്ദാ വശേ തിഷ്ഠന്തി നിത്യദാ;
നാഹമാത്മാർത്ഥമിച്ഛാമി മനോ നിത്യം മനോƒന്തരേ
മനോ മേ നിർജ്ജിതം തസ്മാദ്വശേതിഷ്ഠതി സർവ്വദാ."

(മഹാഭാരതം)

ഭാവാർത്ഥം പദ്യത്തിൽ:—

"സൂനാളിവാസനയെന്നിലേയ്ക്കുപ്പിക്കെ
ഞാനാശകൈവിട്ടിരിക്കയാലേ
ഭൂതലംസർവ്വ സുഗന്ധവുമായിട്ടെൻ-
പാദസേവയ്ക്കായെ തഞ്ചി നില്പൂ!
നാവിൻ രസത്തിനുള്ളാശ ഞാൻ വിട്ടപ്പോൾ,
സർവ്വരസവുമെൻ പാളിലായി;
കാഴ്ചയിൽ കൌതുകംവിട്ടു ഞാൻ നില്ക്കവേ
വിശ്വത്തിൻ ദർശനഭംഗിയെല്ലാം
കോമളമെന്റെ തമാശയ്ക്കായ് കൈക്കുപ്പി
വൈവശ്യമാർന്നെന്റെ മുന്നിൽ ഹാജർ!

കാററിനുള്ളാഗ്രഹം ഞാനെൻ ചെരുപ്പിൻെറ
ചോററിലാക്കിക്കളഞ്ഞോരന്നേരം
മാരുതൻ സർവ്വവശങ്ങളിനിന്നും മമ
നേരെ വരുന്നിതാ! സേവചെയ്യാൻ;
ശബ്ദ ശ്രവണസുഖത്തിനുള്ളാശ ഞാൻ
ലബ്ധമായിട്ടുമപേക്ഷിക്കയാൽ
സർവ്വഗാനങ്ങളും, രാഗങ്ങളും, ഗത-
ഗർവ്വം നിഖിലമാം വാദ്യങ്ങളും
എന്നുടെ സ്വാധീനതയിൽ വന്നങ്ങിനെ
വന്ദിച്ചു കാലവും പാർത്തുനില്പൂ;
മൊത്തമായ് ചിന്താവികാരങ്ങളാം നമ്മുടെ
ചിത്തത്തിൽനിന്നവ നനമായി
ദൂരെക്കളഞ്ഞു ഞാൻ ഭാരമൊഴിക്കവേ
ഭൂരിയാം ചിന്താവികാരമെല്ലാം
എന്നുടെ സേവയ്ക്കായെന്നിച്ഛയെ നോക്കി-
യെന്നുമെൻ പാട്ടിലായ് വന്നുനില്പൂ;
ആഹാ! ഇതാശ്ചര്യം! നിസ്തുലമാം കേളി!
ഹാഹന്ത! നമ്മുടേതല്ലിതൊന്നും!
ഇശ്ശരീരത്തിനും, തദ്ബന്ധമാണുള്ള
വാസ്തുതിനമവകാശവാദം
ലേശവുമില്ലമേ, നമ്മുടേ കൈകാൽകൾ
ഹാ! ശരിയ്ക്കെല്ലാർക്കുമുള്ളതത്രെ;
എൻെറയിക്കണ്ണുകൾ സർവ്വമാകും ജഗ-
ത്തിൻെറ വകതന്നെ നിർവ്വിശങ്കം
ഇപ്രപഞ്ചത്തിലെ ദേഹങ്ങളൊക്കെയു-
മിപ്പാരം മദീയദേഹങ്ങളത്രെ.

ഒരു ചെറുബാലകൻ (വാമദേവൻ) ഇപ്രകാരം അനുഭവം അടഞ്ഞതായി പ്രതിപാദിച്ചിരിക്കുന്നു:—

“അഹം മനുരഭവം, സൂര്യശ്ചാഹം, കക്ഷീവാം ഋഷിരസ്മിവിപ്രഃ
അഹം കുത്സമാർജ്ജുനേയമൃഞ്ജേഹം കവിരുശനാ പശ്യതാമാ,
അഹം ഭൂമിമദദാമാര്യായാഹം വൃഷ്ടിം ദാശുഷേ മർത്ത്യായ,
അഹമപോ അനയം നാവശാനാ മമ ദേവാസോ അനുകേത
[മായൻ.

(ഋഗ്വേദം ൪, ൨൬, ൧.)

[ഗർഭസ്ഥിതനായ വാമദേവമഹർഷി ജ്ഞാനോല്പാദനാനന്തരം തൻെറ ആത്മാനുഭവം ഇങ്ങിനെ കാണിച്ചിരിക്കുന്നു:—
“ഞാൻതന്നെ മനു, ഞാൻതന്നെ സൂര്യൻ, മേധാവീ ദീർഘതമസ്സിൻെറ പുത്രൻ കക്ഷീവാൻ എന്ന ഋഷി ഞാൻതന്നെ, അർജ്ജുനീപുത്രൻ കുത്സനെയും ഞാൻ ജനിപ്പിച്ചു, കവി ഉശനസ്സ് ഞാൻതന്നെ, ഞാൻതന്നെ മനുവിനു ഭൂമിനൽകി, ഞാൻതന്നെ

ഹവിസ്സു നൽകുന്ന യജമാനനു് ധനവൃദ്ധിയ്ക്കു കാരണമായ വൃഷ്ടി കൊടുക്കുന്നു. ഞാൻതന്നെ ഗൎജ്ജിച്ചുകൊണ്ടിരിക്കുന്ന മേഘങ്ങളെ (ജലങ്ങളെ) സൎവ്വത്ര എത്തിച്ചുകൊണ്ടിരിക്കുന്നു. എല്ലാ ദേവതാഗണങ്ങളും എന്റെ സങ്കല്പാനുസാരം കാൎയ്യങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നു.]

പ്രണവത്തിൽ ('ഓം'കാരത്തിൽ) ഈ മന്ത്രങ്ങളുടെ അൎത്ഥത്തെക്കൊണ്ടു കട്ടച്ഛായംകൊടുത്തു് അലങ്കരിച്ചു്, അതായതു് 'ഓം' എന്നതിനു് മഹാവാക്യത്തിന്റെ (ബ്രഹ്മാസ്മി എന്നതിന്റെ) അൎത്ഥംകൊടുത്തു്, ജപിക്കയും, പാടുകയും, ശ്വാസത്തിൽ നിറക്കയും, നടന്നു ചുററുമ്പോൾ ചിന്താവീഥിയിൽ അതു നിൎത്തുകയുംചെയ്യുന്നതു് ബ്രഹ്മസാക്ഷാൽക്കാരത്തിനു് വളരെ മഹത്തായ ഒരു സാധനയാണു്.

ഒരു സ്ത്രീ (വാക്) തന്റെ തൽസ്വരൂപത്തെ അറിഞ്ഞു് ഇങ്ങിനെ പാടുന്നു:—

൧. അഹം രുദ്രേഭിൎവ്വസുഭിശ്ചരാമ്യഹമാദിത്യൈരുതവിശ്വ- [ദേവൈഃ
അഹം മിത്രാവരുണാഭാ ബിഭൎമ്മ്യഹമിന്ദ്രാഗ്നീ അഹമശ്വി [നോഭാ

൨. അഹം സോമമാഹനസം ബിഭൎമ്മ്യഹം ത്വഷ്ടാരമുത [പൂഷണം ഭഗം,
അഹം ദധാമി ദ്രവിണം ഹവിഷ്മതേ സുപ്രാവ്യേ(ന്ദ്ര)യജമാ [നായ സുന്വതേ.

൩. അഹം രാഷ്ട്രീ സംഗമനീ വസൂനാം ചികിതുഷീ പ്രഥമാ [യജ്ഞിയാനാം
താം മാ ദേവാ വ്യദധുഃ പുരുത്രാ ഭൂരിസ്ഥാത്രാം ഭൂൎയ്യാ വേശ- [യന്തീം.

൪. മയാ സോ അന്നമത്തി യോ വിപശ്യതി, യഃ പ്രാണിതി യ [ഈം ശൃണോത്യുക്തം,
അമന്തവോ മാം ത ഉപ ക്ഷിയന്തി, ശ്രുധിശ്രുതഃ ശ്രദ്ധിവം [തേ വദാമി

൫. അഹമേവ സ്വയമിദം വദാമി, ജുഷ്ടം ദേവേഭിരുത മാനുഷേഭിഃ
യം കാമയേ തംതമുഗ്രം കൃണോമി, തംബ്രഹ്മാണം തമൃഷിം [സുമേധാം

൬ അഹം രുദ്രായ ധനരാതനോമി, ബ്രഹ്മദ്വിഷേ ശരവേ
[ഹന്തവാ ഉ,
അഹം ജനായ സമദം കൃണോമ്യഹം ദ്യാവാപൃഥിവീ
[ആവിവേശ.
൭. അഹം സുവേ പിതരമസ്യ മൂർദ്ധന്മമ യോനിരപ്സ്വ (ന്ത)ന്തഃ
[സമുദ്രേ
തതോ വിതിഷ്ഠേ ഭുവനാനു വിശ്വാ താമൂദ്യാം വഷ്മണോപ
[സ്പൃശാമി
൮. അഹമേവ വാത ഇവ പ്രവാമ്യാരഭമാണാ ഭുവനാനി വിശ്വാ
പരോ ദിവാ പര എനാ പൃഥി, വ്യൈതാവതീ മഹിനാ
[സംബഭൂവ.
(ഋ. വേ. ൮-൭-൧൨൫ സൂക്ത ൧൨൫)

(ഈ സൂക്തത്തിൽ പരമാത്മാവിനോടുള്ള താദാത്മ്യത്തിന്റെ അനുഭവം അടഞ്ഞ അംഭൃണമഹർഷിയുടെ മകൾ ബ്രഹ്മവിദുഷിയായ 'വാക്' എന്ന പേരുള്ളവൾ "സർവ്വജഗദ്രൂപവും, സർവ്വാധിഷ്ഠാനവും ഞാൻതന്നെയാണ്" എന്ന് തനിയേ സ്വയം മനസ്സിലാക്കി ഇപ്രകാരം തന്റെ സ്തുതിചെയ്യുന്നു.)

൧ ഞാൻതന്നെ രുദ്രരൂപത്തിലും, മനുഷ്യരൂപത്തിലും ചുററിക്കൊണ്ടിരിക്കുന്നു. ഞാൻതന്നെ ആദിത്യരൂപത്തിലും, അതുപോലെ വിശ്വദേവരൂപത്തിലും സഞ്ചരിക്കുന്നു. ഞാൻതന്നെ (ബ്രഹ്മരൂപം ആയിട്ടു) മിത്രവരുണന്മാരെ ധരിക്കുന്നു. ഇന്ദ്രാഗ്ന്യശ്വിനീകുമാരദ്വയങ്ങളെയും ഞാൻതന്നെ വഹിക്കുന്നു. (ശുക്തിയിൽ വെള്ളിപോലെ) എന്നിൽതന്നെ സമ്പൂർണ്ണജഗത്തും അധ്യസ്തമായിരിക്കുന്നു.

൨. ഞാൻതന്നെ സോമനെ ധരിക്കുന്നു. ഇപ്രകാരം ത്വഷ്ടാവ്, പൂഷാവ്, ഭഗൻ ഇവരെയും ഞാൻ താങ്ങുന്നു. അങ്ങിനെ ഹവിസ്സോടും, സുന്ദരഹവിസ്സുകൊണ്ടും ദേവതകളെ തൃപ്തിപ്പെടുത്തുന്ന, സോമവല്ലിയുടെ രസത്തെ പുറപ്പെടുവിക്കുന്ന യജമാനനുവേണ്ടി യജ്ഞഫലരൂപ (ധന)ത്തെ ഞാൻതന്നെ ധരിക്കുന്നു.

൩. സമ്പൂർണ്ണലോകത്തിന്റെ ഈശ്വരി ഞാൻതന്നെ. ഉപാസകന്മാർക്ക് ധനംകൊടുക്കുന്ന, അതിനാൽ, ഉപാസനാഫലം കൊടുക്കുന്ന ആളും ഞാൻതന്നെ. യജ്ഞേകാരികളിൽ ഞാൻ പ്രധാനിയത്രെ. ഇതുപോലെ ഗുണങ്ങൾ നിറഞ്ഞ, ജഗൽ പ്രപഞ്ചത്തിലുള്ള സമ്പൂർണ്ണഭൂതങ്ങളുടെ ജീവഭാവം മുഖേന

സ്വയം പ്രവേശിച്ചിരിക്കുന്ന എന്നെത്തന്നെ ദേവതാഗണം ബാഹ്യസ്ഥാനങ്ങളിൽ (ആവാഹനം) ചെയ്യുന്നു. അതിനാൽ അവർ ചെയ്യുന്നതെല്ലാം എനിക്കുവേണ്ടി ചെയ്യുന്നു

൪. ഇപ്പോഠം ഭക്ഷിക്കപ്പെടുന്ന അന്നം എന്നിൽക്കൂടി ഭക്ഷിക്കപ്പെടുന്നു. കാണുകയും ശ്വസിക്കയും ചെയ്യുന്നതെല്ലാം എന്നിൽക്കൂടി അപ്രകാരം ചെയ്യുന്നു. പറകയും കേഠംക്കയും, ചെയ്യപ്പെടുന്നതെല്ലാം എന്നിൽക്കൂടി ചെയ്യപ്പെടുന്നു. ഈവിധം അന്തൎയ്യാമിരൂപത്തിൽ ഇരിക്കുന്ന എന്നെ അറിയാത്തവർ എന്നെപ്പററി ജ്ഞാനമില്ലായ്കയാൽ സംസാരത്തിൽ ക്ഷീണരായി ഭവിക്കുന്നു. ഹേവിദ്വൻ! ശ്രദ്ധയും പ്രയത്നവും മുഖേന പ്രാപ്യമായ ബ്രഹ്മരൂപവസ്തുവിനെ ഞാൻ ഉപദേശിക്കുന്നു, അതു കേഠംക്കു!

൫. ഞാൻതന്നെ സ്വയം ഈ (ബ്രഹ്മരൂപി)വസ്തുവിനെ വിവരിച്ചു കൊണ്ടിരിക്കുന്നു. ദേവതകളാലും, മനുഷ്യരാലും സേവിക്കപ്പെടുന്ന ഞാൻ ഏതേതു മനുഷ്യരെ രക്ഷിക്കാനാഗ്രഹിക്കുന്നുവോ അവരെ എല്ലാവരിലും അധികമായി രക്ഷിക്കുന്നു. അവരെ ജഗൽസൃഷ്ടികൎത്താവായ ബ്രഹ്മാവാക്കിത്തീൎക്കുന്നു. അവരെ (ഋഷികളെ) അതായതു് അതീന്ദ്രിയവസ്തുക്കളെ കാണുന്നവരാക്കിച്ചെയ്യുന്നു. അവരെ നല്ല ബുദ്ധിശാലികളാക്കുന്നു.

൬. ബ്രാഹ്മണദ്വേഷികളും, ഹിംസകരും ആയ ത്രിപുരാസുരന്മാരുടെ വധത്തിനായി ഞാൻതന്നെ മഹാദേവൻെറ ധനുസ്സിനെ ശരത്തോടുയോജിപ്പിക്കുന്നു. അതിൻപ്രകാരം ഞാൻതന്നെ ഭക്തരക്ഷയ്ക്കായി ശത്രുക്കളോടു യുദ്ധം ചെയ്യുന്നു. അപ്രകാരംതന്നെ ഞാൻ ആകാശപൃഥ്വികളിൽ അന്തൎയ്യാമിരൂപത്തിൽ പ്രവിഷ്ടയത്രെ.

൭. ഈ ഭൂലോകത്തിൻെറ മുകളിൽ പിതൃരൂപാകാശത്തെ ഞാൻതന്നെ സൃഷ്ടിക്കുന്നു. (ആത്മാവിൽ നിന്നു ആകാശവും, ആകാശത്തിൽ നിന്നു സൃഷ്ടിയും നടക്കുന്നതുകാരണം ആകാശത്തെ പിതാവെന്നു പറയുന്നു.) താഴെ സമുദ്രത്തിൽ ജലമുണ്ടാകുന്നതു് എൻെറ കാരണരൂപത്തിൽനിന്നുതന്നെയാണു്. പിന്നെയും, സമസ്തസ്വൎഗ്ഗാദി വികാരങ്ങളുടെയും സ്പൎശം കാരണഭൂതമായാത്മകമായ എൻെറ ദേഹത്തിൽക്കൂടി നടക്കുന്നു. ഞാൻ ഇത്തരക്കാരിയാണു്. ഇക്കാരണത്താൽ കാരണരൂപം ധരിച്ചു് ഞാൻ സമസ്തജഗത്തിൽ വ്യാപിച്ചു സ്ഥിതിചെയ്യുന്നു.

൮. വായുവിനെപോലെ അന്യപ്രേരണകൂടാതെതന്നെ കാര്യരൂപമായ സമസ്തഭുവനങ്ങൾക്കും കാരണരൂപേണ ഉല്പത്തിസ്ഥാനമായി ഞാൻ പ്രവൎത്തിക്കുന്നു. ഭൂമ്യാകാശാദി സമസ്തവികാരങ്ങൾക്കും അപ്പുറത്തു് സംഗരഹിതോദാസീന കൂടസ്ഥ ബ്രഹ്മചൈതന്യരൂപിണിയായ ഞാൻ സ്വന്തമഹത്വത്താൽ ജഗദ്രൂപേണ സംഭവിക്കുന്നു.)

എന്നിലാണെ, നിലയാണെ, നിലാണൊക്കയും.

പൂക്കൾ വിരിഞ്ഞു വികസിച്ചു നില്ക്കുന്നു,
തക്കത്തിൽ മന്ദമായ് പാടുന്ന കോകിലം,
ആരമരുവിയും ഭംഗ്യാചിരിക്കയോ?,
മാറന്നലിഞ്ഞങ്ങു വ്യോമവൎണ്ണംവലി,
പ്രാതഃസമീരണൻ മന്ദം ചലിക്കുന്നു,
പെയ്തിടുന്ന മഴവെള്ളം ചന്നംപിന്നെ—എന്നിലാം
മിന്നിക്കളിക്കുന്ന താരങ്ങൾ, ഭാസ്കരൻ
ഉദിച്ചുന്നി ജ്വലിക്കുന്ന പ്രതാപവാൻ,
തോട്ടങ്ങൾ കുന്നും പുറങ്ങൾ തെരുവുകൾ
കോട്ടകൊത്തളം തയ്യാറായി നില്ക്കുന്നു,
പാരീസും, ലണ്ടനും മാൎക്കങ്ങളെപ്പോലെ,
വാരാണസി, മക്ക പുണ്യങ്ങളാകുന്നു,
ദേവലോകാദിയും, സ്വൎഗ്ഗങ്ങളുമൊക്കെ
വൈവിധ്യമാൻ ജനിക്കുന്നു, നില്ക്കുന്നു—എന്നിലാം.
തീവണ്ടി ഫർ ഫർ വിളിച്ചു പാഞ്ഞീടുന്നു,
സാവധാനം ബോട്ടു പോകുന്നു, മൂളുന്നു,
ഉന്തിക്കിതച്ചുകൊണ്ടങ്കാറാടിക്കുന്നു,
ഭീതിവിട്ടാൎത്തു പോർചെയ്യുന്ന സേനകൾ,
യോഗിമാർ വീടുകൾതോറും നടക്കുന്നു,
ഭഗവത്പൂജചെയ്യുന്ന ഭക്തരും——എന്നിലാം.
വ്യോമതലത്തിൽ രസകരമായിട്ടു
ഭ്രമതിങ്ങും നീലവൎണ്ണം തിളങ്ങുന്നു,
എല്ലാവശത്തും ജ്വലിക്കുന്ന ശോഭകൾ,
നല്ല കൈലാസം പള പള മിന്നുന്നു,
കാന്തിസന്ദേഹം പൊഴിഞ്ഞു പരക്കുന്നു,
ചിന്തുന്ന ചന്ദ്രൻ പ്രകാശപൂരങ്ങളെ——എന്നിലാം.
വേദങ്ങളും, ദർശനങ്ങൾ, ധൎമ്മങ്ങളും,
വാദങ്ങൾ, ബൈബിൾ, കുറാനും, ത്രിപിടകം,
ബുദ്ധനും, ശങ്കരൻ, യേശു, അഹമ്മദും
വൎദ്ധിച്ചു വൎത്തിച്ചു രാജിച്ചു ഭൂതലേ—എന്നിലാം
ഉണ്ടായ് കപില കണാദരും, സ്പെൻസരും,
കാൻട്ടും, ഹെഗേലും മിൽ ഹാമിൽട്ടണും,
രാമൻ, യുധിഷ്ഠിരൻ, വിക്രമൻ, കൈസരും,
ക്ഷേമനലക്സാണ്ടരക്ബർ, ലിസ്ബെത്തും—എന്നിലാം.

* * * *

മുമ്പിലും, പിമ്പിലും, കീഴെയും, മേലെയു-
മെമ്പാട്ടുമിങ്ങനെ കാണും ശരീരങ്ങൾ
ഒക്കയും ഞാൻ തന്നെയാണു്, ഞാൻ തന്നെയാ-
ണക്കുറ്റമസ്സുക്കൾ, കാമിയും ഞാൻ തന്നെ,
കൂട്ടം ജനാവലി, ബുൽബുല പക്ഷിയും,
വാടികാരാമപുഷ്പങ്ങം, കവിസങ്കലം
സർവ്വവും ഞാൻതന്നെ, സർവ്വവും ഞാൻതന്നെ,
സർവ്വവും ഞാൻതന്നെ, ഞാൻതന്നെ സർവ്വവും.

ഇന്ദ്രന്റെ (രാജാവിന്റെ) ആനന്ദസമുദ്രം ഇങ്ങിനെ അലറുന്നു:—

൧. "ഇതി വാ ഇതി മേ മനോ ഗാമശ്വം സനുയാമിതി.
കുവിത്സോമസ്യാപാമിതി;

൨. പ്രവാതാ ഇവദോധത ഉന്മാപീതാ അയംസത—കുവി-
൩. ഉന്മാപീതാ അയംസത രഥമശ്വാ ഇവാശവഃ—കുവി-
൪. ഉപമാ മതിരസ്ഥിത വാശ്രാപുത്രമിവ പ്രിയം—കുവി-
൫. അഹം തഷ്ടേവ വന്ധുരം പൎയ്യചാമി ഹൃദാ മതിം—കുവി-
൬. നഹി മേ അക്ഷിപച്ചനാച്ഛാംത്സുഃ പഞ്ച കൃഷ്ടയഃ-കുവി-
൭. നഹി മേ രോദസീ ഉഭേ അന്യം പക്ഷം ചന പ്രതി—കുവി-
൮. അഭിദ്യാം മഹിനാ, ഭുവമഭീ൩മാം പൃഥിവീം മഹീം—കുവി-
൯. ഹന്താഹം പൃഥിവീമിമാനി ദധാനീഹ വേഹവാ—കുവി-
൧൦. ഓഷമിത്പൃഥിവീമഹം ജംഘനാനീഹ വേഹവാ—കുവി
൧൧. ദിവി മേ അന്യഃ പക്ഷോ (൩) ധോ അന്യമചീ കൃപം—
[കുവി-
൧൨. അഹമസ്മി മഹാ മഹോഽഭിനഭ്യ മുദോഷിതഃ—കുവി-
൧൩. ഗൃഹോ യാമ്യരംകൃതോ ദേവേഭ്യോ ഹവ്യവാഹനഃ—കുവി-
(ഋ. വേ. ൮-൬-൨൬ സൂ. ൧൧൯)

(ഇന്ദ്രൻ ഈ സൂക്തത്തിൽ തന്നെത്തന്നെ സ്തുതിക്കുന്നു.)

അൎത്ഥം:—൧. സ്തുതിക്കുന്നവൎക്ക് ഞാൻ പശുക്കളെയും കുതിരകളെയും കൊടുക്കുന്നു. ഇങ്ങിനെയാണെന്റെ മനോഗതി ഇതിനായി ഞാൻ ബഹുപ്രാവശ്യം സോമപാനം ചെയ്തിരിക്കുന്നു.

൨. അത്യന്തം കമ്പിതമായ വായു എങ്ങിനെ വൃക്ഷാദികളെ (ജലം) കൊടുത്തു പാലിക്കുന്നു, അതുപോലെ പാനം ചെയ്യപ്പെട്ട സോമം എനിക്ക അതിശീഘ്രത എത്തിച്ചുതരുന്നു. ഇക്കാരണത്താൽ ഞാൻ അടിക്കടി സോമപാനം ചെയ്യുന്നു.

൩. എപ്രകാരം ശീഘ്രഗാമിയായ കുതിര രഥം- വലിക്കുമോ അപ്രകാരം പാനം ചെയ്യപ്പെട്ട സോമം എന്നെ

ഉത്തേജിപ്പിക്കുന്നു. ഇതിനാൽ ഞാൻ ബഹുതവണ സോമപാനം ചെയ്യുന്നു.

൪. ഏപ്രകാരം പശു അമറിക്കൊണ്ടു ചെറുകിടാക്കളോടു പോയി മേളിക്കുന്നുവോ അപ്രകാരം സ്തുതിചെയ്യുന്നവരോടു അവരുടെ സ്തുതിമൂലം ഞാൻ മേളിക്കുന്നു. ഇതിലേയ്ക്കു വളരെത്തവണ സോമപാനം ഞാൻ ചെയ്യുന്നു.

൫. മരപ്പണിക്കാരൻ രഥം നന്നാക്കുംപോലെ ഞാൻ മനസ്സുകൊണ്ടു സ്തുതിയെ സഫലമാക്കി ചെയ്യുന്നു. ഇതിനാൽ ഞാൻ അടിയ്ക്കടി സോമപാനം ചെയ്യുന്നു.

൬. ദേവതകളും, മനുഷ്യാദികളും നിറഞ്ഞ ദൃഷ്ടികൊണ്ടു വസ്തുവിനെ ഒളിക്കാൻ ശക്തരല്ല. അതിലേക്കായി ഞാൻ പുനഃ പുനഃ സോമപാനം ചെയ്യുന്നു.

൭. പൃഥ്വിയും, ദേവലോകവും രണ്ടും എന്റെ പക്ഷ (ചിറകു)ത്തോടു സമമായിരിക്കുന്നില്ല, ആക്കാൻ സാധ്യവുമല്ല. അതിലേയ്ക്കു ഞാൻ അടിയ്ക്കടി സോമപാനം ചെയ്യുന്നു.

൮. (മുകളിൽ പറഞ്ഞ സംഗതികളെ ഈ മന്ത്രത്താൽ സമർത്ഥിക്കുന്നു.) മഹിമകൊണ്ടു ദേവലോകത്തെ താഴെക്കാണിക്കയും, അപ്രകാരം ഈ ഭീമഭൂമിയെയും അടിയിൽ കാണിക്കയും ചെയ്യുന്നു. ഇക്കാരണത്താൽ ഞാൻ അടിയ്ക്കടി സോമപാനം ചെയ്യുന്നു.

൯. ഞാൻ ഈ കഥ സംഭാവന ചെയ്യുന്നു, അതായതു് ഞാൻ ഈ ഭൂമിയെ ഉയർത്തി അന്തരീക്ഷത്തിൽ, അഥവാ ദേവലോകത്തിൽ വെക്കുന്നു. ഇതിനായി ഞാൻ വീണ്ടും വീണ്ടും സോമപാനം ചെയ്യുന്നു.

൧൦. പൃഥ്വിക്കു മുമ്പിൽ തന്റെ തേജസ്സിനാൽ സന്താപം കൊടുക്കുന്ന ആദിത്യനെ ഞാൻ അന്തരീക്ഷത്തിൽ അഥവാ ദിവ്യലോകത്തിൽ ധാരാളമായി എത്തിക്കുന്നു. ഇതിനായി പലതവണ ഞാൻ സോമപാനം ചെയ്യുന്നു.

൧൧. എന്റെ ഒരു ചിറകു ദിവലോകത്തിൽ സ്ഥാപിതമാണു്, താഴെ ഭൂമിയിൽ മറേറ ചിറകു സ്ഥാപിച്ചിരിക്കുന്നു. ഇതിനായി ഞാൻ സോമപാനം ചെയ്യുന്നു.

൧൨. അന്തരീക്ഷത്തിൽ ഉദിച്ച സൂര്യസ്വരൂപിയായ ഞാൻ അത്യന്ത തേജസ്വിയാണു്. ഇതിലേയ്ക്കായി ഞാൻ സോമപാനം ചെയ്യുന്നു.

൧൩. ഞാൻ ഹവിസ്സുകളെ ഗ്രഹിക്കുന്നവനും, യജമാനന്മാരാൽ അലങ്കൃതനും, ഇന്ദ്രാദി ദേവതകൾക്കു ഹവിസ്സ് എത്തിക്കുന്നവനും ആയ അഗ്നിസ്വരൂപനായി ഹവിസ്സുകളെ പ്രാപിക്കുന്നു. ഇതിനുവേണ്ടി ഞാൻ അടിയ്ക്കടി സോമപാനം ചെയ്തു. ഇതിനുവേണ്ടി ഞാൻ സോമപാനം ചെയ്തു. (ഇപ്രകാരം ഇന്ദ്രൻ തന്നത്താൻ സ്തുതി ചെയ്തു.)

ആനന്ദപാനപാത്രംകൊണ്ടു ഞാൻ ക്ഷണം തോറും
പാനം ചെയ്യുന്നു തേജോരാശിതൻ തരംഗങ്ങൾ,
തേജോരൂപമാം മദ്യം നിറഞ്ഞ കപ്പാണല്ലോ
രാജിക്കമാകാശത്തിൻമണ്ഡലം ചേതോഹരം.
മാനസസമാധേയം വരുന്ന ഞാനെപ്പോഴും,
ദാനംചെയ്യുന്നിതെന്തുമാക്കമായ് യഥോചിതം.
ആനയോ, കുതിരയോ, ഭൂഷണങ്ങളോ, ഭൂവോ,
മാനനീയങ്ങളായ വസ്ത്രങ്ങൾ, അടിമകൾ-
ആൎക്കുവേണമെന്നാലുമെട്ടിക്കാം, കൊണ്ടുപോകിൻ!
കേൾക്കയോ, യാചിക്കയോ കൂടാതെ ദാനം കാട്ടും.........ആനന്ദ
സകലകലപരദേവതാ പൂജകളും,
സകലമതസ്ഥർതൻ പ്രാൎത്ഥനാവലികളും,
സമയത്താണെങ്കിലും, കാലം തെററിയെങ്കിലും,
മാമകസമീപത്തിൽതന്നെ വന്നെത്തീടുന്നു.
കാട്ടിൽപോയ്മേയും പശുക്കൂട്ടങ്ങൾ പുല്ലുതിന്നു-
കൂട്ടിലെത്തുന്നപോലെ ഇതുകൾ വന്നീടുന്നു;..............ആനന്ദ
നിഖിലാഗ്രഹങ്ങളും, നമസ്കാരവും, ഗുണം,
മഖമാദികങ്ങളാം കൎമ്മങ്ങൾ, സങ്കല്പങ്ങൾ
ഒക്കയുമെന്റെ കയ്യിൽ നിന്നുതാൻ മറിയുന്നു,
മൽക്കരങ്ങളീവക കൈകാര്യം ചെയ്തീടുന്നു,
"കല്പണിക്കാരൻ കയ്യാൽ ഇഷ്ടികയോരോന്നായി-
ശില്പമായ് കയ്യേന്തികൊണ്ടുണ്ടാക്കും" ഗൃഹംപോലെ
പ്രപഞ്ചകൂടമെല്ലാം ഞാൻതന്നെപണിചെയ്തു-
കൃപയാസൃഷ്ടിച്ചുകൊണ്ടങ്ങിനെ മരുവുന്നു;..................ആനന്ദ
ലോകത്തിലുള്ള ശണ്ഠ, യുദ്ധങ്ങൾ, കലാപങ്ങൾ,
രാഗദ്വേഷങ്ങൾ-ഇവയാതൊന്നും മനസിന്മേ
ബാധകങ്ങളാകില്ല, അസ്വാസ്ഥ്യം ചേക്കുന്നില്ല,
സാധുകങ്കമച്ചാമം, നേത്രത്തിനഞ്ജനവും
എപ്രകാരമോ അതുപോലിവ സുമംഗള-
സൽപ്രീതിപ്രദങ്ങൾതാനതുലം ചേതോഹരം;..............ആനന്ദ
പ്രകൃതിനിയമങ്ങൾ നിഖിലമെന്നാലുക്കൾ,
സകലതാരങ്ങളും; ദിവാകരൻ താനും
കേവലമെന്റെ സൂചകങ്ങളെമാനിക്കുന്നു,
കേവലമേകുന്നിച്ഛഹസ്തപാദങ്ങൾപോലെ;..................ആനന്ദ
എൻകൃപാപ്രേമം കൊണ്ടിട്ടാകൃഷ്ടിവികൃഷ്ടികൾ
തൻക്രമം പാലിച്ചെന്നും സാമ്യത്തെപ്പുലൎത്തുന്നു,
എന്നുടെതീക്ഷ്ണദൃഷ്ടിയൊരു രശ്മിതന്നേറിൽ
നിന്നുളവായീടുന്ന തിമിരബാധയത്രെ.

മിന്നലും, തിളക്കവും, വഹ്നിയും സകലതും
എൻനെഞ്ചിലുദിക്കുന്ന സ്ഫുലിംഗവ്രജംതന്നെ;............ആനന്ദ
'ഹോലി' ഞാൻ കളിക്കുന്നു; പ്രപഞ്ചം പന്തും, കോലും;
ചേലൊടിപ്പുറത്തേയ്ക്കു കുമകങ്ങളെ എറിയുന്നു,
അപ്പുറത്തേയ്ക്കും ചാടിപ്പോകുന്നു കുമകങ്ങളും
എപ്പൊഴുമാനന്ദത്തെ പാനം ഞാൻ ചെയ്തീടുന്നു
നിത്യംതെ സഹാനൃത്തം ചെയ്യുകൊണ്ടിരിക്കുന്നു
രാത്രിയും ദിനത്തിലും രാമപാംഭുഷം മുദാ..................ആനന്ദ

* * *

"കിം കരോമി ക്വ ഗച്ഛാമി കിം ഗൃഹ്ണാമി ത്യജാമി കിം?
ആത്മനാപൂരിതം വിശ്വം മഹാകല്പാംബുനാ യഥാ.
ന ബാഹ്യാഭ്യന്തരേ ദേഹേ ഹ്യധ ഊർദ്ധ്വം ച ദിക്ഷു ച
ഇത ആത്മാ തദേഹാത്മാ നാസ്ത്യനാത്മമയം ജഗൽ
ന തദസ്തി ന യത്രാഹം ന തദസ്തി ന യന്മയി.
കിമന്യദഭിവാഞ്ഛാമി സർവ്വം സംവിന്മയം തതം.
സ്ഫാരബ്രഹ്മാമലാംഭോധിഫേനാഃ സർവ്വേ കുലാചലാഃ
ചിദാദിത്യമഹാതേജോ മൃഗതൃഷ്ണാ ജഗച്ഛ്രിയഃ"

ഭാവാർത്ഥം:—

എവിടെപ്പോകുന്നു ഞാൻ? എന്തു ഞാൻ ത്യജിക്കുന്നു?
എവയെ ഗ്രഹിക്കുന്നു? ഞാനെന്തു ചെയ്തീടേണ്ടു?
ഞാനൊരു കല്പാബ്ധിപൂരിതവിശ്വൻ, മഹാ-
മനസംക്ഷുബ്ധപ്രദതമാശാംത്രപമഹം,
യാതൊന്നുമില്ലാ, പാർത്താലുള്ളതുമില്ല, ഞാനേ
സ്ഥിതിചെയ്തീടുന്നുള്ളൂ, ഞാനങ്ങുമിങ്ങുമുണ്ട്.
എന്തുവേണ്ടതു മമ? എന്തുഞാൻ തേടുന്നുള്ളൂ?
സതതം സർവ്വത്തിലും പാവുമൂട്ടമാണീ ഞാൻ.
അസ്സ്രഷ്ടനത്രേയഹം, സുസ്രഷ്ടനാണു താനും
നില്പവൻ കീഴും മേലും, വലത്തുമിടത്തുമായ്,
ഞാനെല്ലാംലോകത്തിലും, സകല ഗൃഹത്തിലും,
നാനാകാലത്തുമെന്നും നിന്നു, നില്ക്കുന്നു, നില്ക്കും.

അസ്മേ സൂര്യാചന്ദ്രമസാഭിചക്ഷേ
ശ്രദ്ധേകമിന്ദ്ര ചരതോവിതർത്തുരം.

The sun and the moon revolve in regular succession that we may have faith, O India! For this the universe did roll.

(നമുക്കു വിശ്വാസമുണ്ടാകാൻവേണ്ടി സൂര്യചന്ദ്രന്മാർ അനുക്രമമായ തവണവച്ചു ചുററിക്കറങ്ങുന്നു. ഹാ! ഇൻഡ്യയെ! ഇതിനുവേണ്ടി പ്രപഞ്ചം ഉരുളുന്നു.)

"ഹേ ഇന്ദ്ര! ഞങ്ങളുടെ ഹൃദയത്തിൽ ശ്രദ്ധയെ (വിശ്വാസത്തെ) ഉണ്ടാക്കുക" ഇക്കാരണംകൊണ്ടുതന്നെ സൂൎയ്യനും ചന്ദ്രനും നിയമാനുസാരം ക്രമംക്രമമായി സദാ ചുററിത്തിരിഞ്ഞുകൊണ്ടിരിക്കുന്നു. ഇതേ ഹേതുവാൽ ബ്രഹ്മാണ്ഡംപോലും ഉരുണ്ടുകൊണ്ടിരിക്കുന്നു."

ഓം! ഓം!! ഓം!!!

## ൨. ഈശ്വരഭക്തി.

"ഞാനൊരിക്കലും സുരാപ്രേമിയായിരുന്നില്ലാ,
മാനസം മമ മദ്യപാനോന്മത്തവുമല്ലാ;
നിദ്രയിൽ സ്വപ്നകാലത്തെൻപ്രാണപ്രേയാൻ തന്റെ
വിദ്രുമാധരങ്ങളെ ചുംബിച്ചുപോയേനഹം:
അസ്വപ്നാനന്ദഭൂതിയാൽ മദമൈവശ്യപ്പെട്ട-
ഭാസ്വരലഹരിയിൽ ലയിച്ചു പരുങ്ങുന്നേൻ."

"സൂൎയ്യൻ നിന്റെ നിഴലാണു്, മനുഷ്യൻ നിന്റെ മാതൃകയിൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു, മനുഷ്യനിൽ നിന്റെ ശ്വാസം ഊതിക്കയററപ്പെട്ടു. നീ പുഷ്പങ്ങളിൽ മന്ദഹാസംചെയ്തുകൊണ്ടിരിക്കുന്നു, നീ മഴക്കാലത്തു ധാരധാരയായി കണ്ണുനീർ പൊഴിക്കുന്നു, കാററു നിന്റെ സ്വന്തം ശ്വാസമാണു്, രാത്രികളെ നീ ഉറക്കുന്നതുപോലെ തോന്നുന്നു, നിന്റെ ജാഗ്രദവസ്ഥയെപോലെ പകൽ ഉണ്ടായി ഉയരുന്നു, നദികളിൽ നീ ആടിപ്പാടി രസിക്കുന്നു. ഇന്ദ്രധനുസ്സ് (മഴവില്ലു്) നിന്റെ ഊഞ്ഞാലാട്ടമത്രെ, പ്രകാശത്തിന്റെ പാച്ചിലിൽ നീ ശീഘ്രഗതി (quick march) യിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു" ഇങ്ങിനെയെല്ലാം പറയപ്പെടുന്നുണ്ടു്. അതേ! ശരിതന്നെയാണു്. ഇതെല്ലാം സത്യംമാത്രമത്രെ. ഈ വിവിധവൎണ്ണാലംകൃതവസ്ത്രങ്ങൾ, ഈ ഇന്ദ്രചാപം, ഈ മേഘങ്ങൾ, ഈ നദികൾ, ഈ വൃക്ഷങ്ങൾ—ഈ ഉടയാടകളുടെ വൈവിദ്ധ്യം നിന്റേതല്ലാതെ വേറെയല്ലാ. നീതന്നെ ഈ സകല സാരികളിലുംകൂടി തിളങ്ങി വിലസുന്നു. ഈ സമ്പൂൎണ്ണനാമരൂപാത്മകമായ വസ്ത്രങ്ങൾ, മന്മൽകൾ, മസ്ലിൻകൾ അഥവാ പട്ടുകൾ—ഇവയെല്ലാം കപടവസ്ത്രങ്ങൾ അത്രെ. അവ നിന്റെ ശരീരത്തിന്റെ—നിന്റെ തേജോമയരൂപത്തിന്റെ—

ഒന്നുപ്രകൃതിയെ പ്രദർശിപ്പിക്കുകയും ഒന്നുപ്രകൃതിയെ മറയ്ക്കുകയും ചെയ്യുന്നു. ഹേ പ്രാണനായക! പ്രിയതമ! ഈ പരുക്കൻ തുണികളും, മിനുസവസ്ത്രങ്ങളും എന്താണു്? ഇങ്ങിനെ നീ സ്വയം മൂടുപടങ്ങൾകൊണ്ടും, വസ്ത്രങ്ങൾകൊണ്ടും തന്നെത്താൻ മൂടുന്നതു് എങ്ങിനെ? എന്തിനു്? നീ ഈ ആവരണങ്ങളുടെ മറവിൽ—തിരശ്ശീലകൾക്കകത്തു് മത്സരിച്ചുകൊണ്ടിങ്ങനെയിരിക്കുന്നതിന്റെ അർത്ഥമെന്തു്? പദ്ധുതാ നീക്കിയുംവെച്ചു പുറത്തു വരാൻ നിനക്കു ലജ്ജ ഉണ്ടാകുന്നുവോ? എന്തു്? നിന്റെ ശരീരം, നിന്റെ സ്വരൂപം സുന്ദരമല്ലെന്നോ? അതുകൊണ്ടാണോ നീ അതിനെ നഗ്നമാക്കുന്നതിനെപ്പററി വിറയ്ക്കുന്നതു്? നിനക്കു ലജ്ജ തോന്നത്തക്കവിധം നീയല്ലാതെ വേറെ ആരെങ്കിലും ഉണ്ടോ? അങ്ങിനെയില്ലെങ്കിൽ ഹാ! പ്രാണപ്രിയതമാ! ഈ വസ്ത്രങ്ങളും, ഉടുപ്പുകളും, പദ്ധുതായും എല്ലാം അഴിച്ചു നീക്കു! ഇന്നു് എനിക്കു നിന്നെത്തുറന്നു നഗ്നനായിക്കാണണം—തുറന്നു കാണണം—കാണണം; തീച്ചയായും കാണണം; പ്രിയപ്പെട്ടവനേ! ഹേ! പ്രാണപ്രിയ! വസ്ത്രങ്ങൾ അഴിച്ചുനീക്കിക്കളയൂ! ഹാ! എന്റെ പ്രാണനാഥ!!!

"മമ രമണ! മറവിലിതി മരുവിയെംങ്ങിനോക്കുകൾ
മാലേറമാറെന്നിലെന്തിനെറിയുന്നു?
കൃ ! കരുതിയെംരു വചനമരുളിയറിയിക്ക നീ
കിം കാരണം തിരശ്ശീല പിടിപ്പതും?"

അദ്ദേഹം ഈ ചോദ്യത്തിനു് എന്തുത്തരം പറഞ്ഞുവെന്നുള്ളതു് മിന്നൽപിണർപോലെ എന്റെ ഹൃദയത്തിൽ മിന്നിപ്രകാശിക്കുന്നു. ആ ഉത്തരം ഇതായിരുന്നു:—"തുറന്നു നഗ്നനായി വരാൻ എനിക്കു ലജ്ജയില്ല. ഭയവുമില്ല; ഞാൻ കുരൂപിയുമല്ല; മൂടുപടം അഴിച്ചു കളയുന്നതിനു എനിക്കു ത്രാസവുമില്ല. ആട്ടെ! നിനക്കെന്നോടു ആത്മാർത്ഥമായ, സത്യമായ പ്രേമം ഉണ്ടോ? നിനക്കെന്നോടു ശരിയായ പ്രീതിയുണ്ടോ? ഞാനും ദീർഘകാലമായിട്ടു നിന്നോടുള്ള പ്രണയംകൊണ്ടു് പീഡിതനായി മേഘങ്ങളിൽക്കൂടി കരഞ്ഞും വിളിച്ചും, ഇടിമിന്നലുകളിൽക്കൂടി കണ്ണു വെട്ടിച്ചു വെട്ടിച്ചു നിന്നെത്തേടി നോക്കിയും ഇരുന്നിരുന്നു. നീ എന്നോടു പ്രേമബദ്ധനാണോ? ആണെങ്കിൽ പെട്ടെന്നു്—ആകട്ടെ—നിന്റെ മൂടുവസ്ത്രം അഴിക്കൂ! നീ നിന്റെ മൂടുപടം നീക്കൂ! ഞാൻ എന്റേതും അഴിച്ചുകളയാം. കണ്ടുകൊള്ളൂ! ഉടനെ സമ്മേളനം ഉണ്ടാകും, താമസിക്കേണ്ട. എന്നിട്ടു് കഴുത്തിൽ കെട്ടിപ്പിടിക്കൂ! തട്ടികളും പദ്ധുതാകളും തള്ളിനീക്കൂ! ഭിത്തിത്തു

ണികൾ പൊക്കിപ്പറിച്ചെറിയൂ! തുറന്നതന്നെയിരിക്കട്ടെ. ഈശ്വരനോടുള്ള പ്രേമാൎത്തിയാണു് നഗ്നത. ഈ സ്ഥാനം, ഈ അഹങ്കാരം, ഈ ശരീരവും, പേരുംകൊണ്ടുള്ള വിലങ്ങു്! ഈ 'എന്റെ നിന്റെ' ഭാവം, ഈ അവകാശവാദം, ഈ വിവിധ ചിന്താവ്യാകുലതകൾ, ഈ നിരവധി അധികാരഘോഷങ്ങൾ ഈ പലവിധമായ ആത്മപ്രശംസകൾ—ഈ വസ്ത്രമെല്ലാം അഴിച്ചുമാറുക. അയ്യയോ! ഹേ! ഈ മൂടുതുണികൾ നിശ്ശേഷം അഴിച്ചുകളയൂ!"

വസ്ത്രങ്ങൾ നീക്കിയപ്പോൾ എന്തു സംഭവിച്ചു? അദ്ദേഹത്തിന്റെ മൂടുതുണികളും, പുതപ്പുകളും, അദ്ദേഹത്തിന്റെ കുപ്പായവും, വേഷങ്ങളും (അതായതു്, മേഘങ്ങൾ, വൎഷങ്ങൾ, രാത്രി, പകൽ മുതലായതെല്ലാം) ഭക്തന്റെ (എന്റെ) കുപ്പായങ്ങളും, വസ്ത്രാലങ്കാരങ്ങളും ആയിത്തീൎന്നു! രണ്ടുപേരും—ഭഗവാനും ഭക്തനും ഒരേ മെത്തയിൽ ശയിക്കുന്നതായി കാണപ്പെട്ടു! അപ്പോൾ എന്തുണ്ടായി?

> ""ഞാ'നിതാ! 'നീ'യായ്ത്തീൎന്നു, 'നീ'ഞാനായിട്ടും തീൎന്നു,
> 'ഞാ'നായി ദേഹമുടൽ, 'നീ'യെൻ പ്രാണനുമായി,
> ഇതിനാലിനിയാരും 'ഞാൻ, നീ' യെന്നു വെവ്വേറെ
> സ്ഥിതിചെയ്യുന്നതായിപ്പറയാതിരിക്കട്ടെ!"

ഈ ആനന്ദലഹരിയുടെ ആവേശത്തിൽ കുപ്പായങ്ങളും വസ്ത്രങ്ങളും എല്ലാം അഴിഞ്ഞുപോയി. വസ്ത്രങ്ങൾ ഇല്ലാതായപ്പോൾ വൎണ്ണരൂപങ്ങൾ മറഞ്ഞു; പ്രപഞ്ചവുമില്ല; ധൎമ്മവുമില്ല; നാമത്തിന്റെയും രൂപത്തിന്റെയും അടയാളം—നാമം—പോലുമില്ല. 'ഞാൻ' മാത്രം—താൻമാത്രം—ഏകനായ്ത്തീൎന്നുപോയി!

> "കേവലനേകൻമാത്രം രാജിച്ചുവിലസുന്നു,
> ആവശ്യമില്ലാ മായയാതൊന്നുമിനിമമ,
> പൂൎണ്ണതതാദൃഷ്ടിയിൽ രൂപഭേദങ്ങളില്ലം,
> വൎണ്ണിപ്പാൻ നാമങ്ങളും സകലംനശിച്ചുപോയ്."

വാസ്തവത്തിൽ ഈ പ്രസംഗം ഇത്രമാത്രംകൊണ്ടു മതിയാക്കാമെന്നു ആഗ്രഹിച്ചിരുന്നു.

> "എന്നാംലതകൾക്കപ്പെട്ടഹന്ത പോയീസൎവ്വം,
> വന്നിടയ്ക്കുനിന്നോരു മറവും നീങ്ങിപ്പോയി,
> മറഞ്ഞുനിന്ന സത്യംമറപോൽ മുഖിൽനിന്നു!
> പറവാനില്ലവേറെ യാതൊന്നും, കാണുന്നീല."

അഹന്ത എങ്ങിനെ മാഞ്ഞുപോകുന്നുവെന്നു ഇപ്പോഴു സ്വല്പം കേൾക്കുവിൻ! അഹന്താനാശം—അഹങ്കാരത്യാഗം. വേറെയും, ഈശ്വരദൎശനം വേറെയും ആണോ? അല്ല. രണ്ടും

ഒരേ വസ്തുതന്നെയാണ്. അഹങ്കാരം — സ്വാർത്ഥം — നീക്കിക്കളയുമ്പോൾ ഈശ്വരദർശനം ലഭിക്കുമെന്ന ബുദ്ധമനുഷ്യർക്കും ഒരു അഭിപ്രായം ഉണ്ട്.

"ഞാനിതിന്നെന്നുടെ ഹൃത്തലംസർവ്വദാ
കൈനഖംകൊണ്ടിട്ടു മാന്തിപ്പറിക്കുന്നു,
ഏതിനായ്? 'ഞാനെന്ന്, വേറെന്നുമാമ' ന്നീ-
ഭേദവിചാരം പറിച്ചുനീക്കീടുവാൻ."

എന്നാൽ എന്റെ സ്വന്തം അനുഭവം ഈശ്വരദർശനം മൂലേന അഹങ്കാരം മാഞ്ഞുപോകുന്നു എന്നാണ്. എപ്പോൾ പ്രിയൻ — പ്രിയൻതന്നെ — വന്നിരുന്നുവോ അപ്പോൾ അഹന്ത മറഞ്ഞുപോയി.

"മൽപ്രാണകല്പസഖിതന്നുടെ ചിന്തവന്നു
കെല്പോടുമെന്റെ ഹൃദയാംബരസീമ്നിതിങ്ങി,
അപ്പോൾക്ഷണേന മമ സ്വന്തവിചാരമെന്റെ-
യുൾപ്പൂവുവിട്ടു, തനിയേ സകലം മറന്നു."

ഒരു സ്ഫടികപാത്രത്തിൽ നിറയെ വെള്ളമോ, എണ്ണയോ ഉണ്ടായിരുന്നു എന്നുവെക്കുക. അതിൽ രസം (mercury) ഒഴിക്കപ്പെട്ടു എന്നിരിക്കട്ടെ, അപ്പോൾ ജലമോ, എണ്ണയോ തനിയേ പുറത്തുപോകുന്നു. അതുപോലെ ഈശ്വരൻ മനസ്സിലേയ്ക്കു പ്രവേശിക്കുമ്പോൾ അഹന്ത തനിയേ പുറത്തു പൊയ്പോകുന്നു. പഞ്ചാബിൽ ബുള്ളാഷാ എന്ന പേരോടുകൂടിയ ഒരു സാധു (സന്യാസി) ഉണ്ടായിരുന്നു. അദ്ദേഹം 'സയ്യദ്' എന്നു പറയപ്പെടുന്ന ഒരു മുസ്സൽമാൻകുലത്തിൽ ജനിച്ചവനായിരുന്നു. 'ജാതി' എന്ന മുസ്ലീംവർഗ്ഗക്കാരനായിരുന്നില്ല. ('ജാതി'വർഗ്ഗക്കാർക്ക് അവരുടെ മതപ്രകാരം പ്രത്യേകമായ ഒരു വ്യക്തിദൈവം മാത്രമേ ഉള്ളൂ.) ബുള്ളാഷായുടെ ഗുരു ഒരു തോട്ടവേലക്കാരന്റെ പണി ചെയ്യുന്ന ആളായിരുന്നു. ആ മനുഷ്യൻ ഒരു ദിവസം തന്റെ ഗുരുവിന്റെ സമീപത്തുപോകയും, വിങ്ങിവിങ്ങിക്കരഞ്ഞുംകൊണ്ടു ഇങ്ങിനെ ചോദിക്കയുംചെയ്തു:— "ഭഗവൻ! കൃപചെയ്യണേ! എന്നിൽ ദയവുണ്ടാകണേ! അഹങ്കാരം ദൂരെപ്പോകാനും, ദൈവത്തെ കാണാനും ഉള്ളതായ നല്ലൊരു വഴി പറഞ്ഞുതരണേ!" അപ്പോൾ അയാളുടെ ഗുരു, കൃഷിക്കാരൻ, ഉള്ളിച്ചെടിവാരത്തിൽ, ഒരു മൂട്ടു ഉള്ളി ഒരു ഭാഗത്തുനിന്നും പറിച്ച് മറ്റൊരിടത്തു നടാൻ തുടങ്ങി, എന്നിട്ടിങ്ങനെ പറഞ്ഞു:— "ഈശ്വരദർശനം എന്നാൽ എന്താണ്? ഇവിടെ നിന്നും പറിച്ച് അവിടെ നടണം അതാണ്." നിങ്ങൾ പറയുന്നു. ഈശ്വരൻ ആകാശത്തിൽ

ആണെന്നു്! എടോ! ആകാശത്തിൽ ഇരുന്നു്, മേഘങ്ങളിൽ തങ്ങിനിന്നു് നിൻെറ ദൈവം ജലദോഷവും പനിയും പിടിച്ചു വിഷമിക്കും! അദ്ദേഹത്തെ അവിടെനിന്നു പറിച്ചെടുത്തു് നിൻെറ നെഞ്ചിനുള്ളിൽ പ്രതിഷ്ഠിക്കൂ! അവിടെ അദ്ദേഹം ഗർഭസ്ഥനായിരിക്കുകയും, അഹങ്കാരബോധം ('ഞാൻ' എന്ന ചിന്ത) നിൻെറ നെഞ്ചിൽനിന്നു പറിച്ചു് എടുത്തു സകല ദേഹങ്ങളിലുമായി നടുകയുംചെയ്തുകൊള്ളും. സകല ശരീരങ്ങളിലെയും 'ഞാൻ' 'നിൻെറ ഞാൻ' തന്നെയെന്നു മനസ്സിലാക്കി ഉറപ്പിക്കുന്നതിനുതക്കവണ്ണം ഇങ്ങിനെ പ്രേമം ഉല്പാദിപ്പിക്കൂ! അഹങ്കാരം നശിപ്പിക്കയും, ഈശ്വരദർശനം ലഭിക്കയും ഒരേ കാര്യമാണു്; രണ്ടിൻെറയും അർത്ഥം സമമാണു്, ഒന്നുതന്നെയാണു്. പക്ഷേ അഹങ്കാരത്തിൻെറ ഈ പദ്ധതാ എങ്ങിനെ കീറിക്കളയാം? രണ്ടുപ്രകാരത്തിൽ, രണ്ടുവഴിയിലുംകൂടി പ്രവർത്തിക്കേണ്ടതു് ആവശ്യമാണു്. നോക്കൂ! ഈ ഉറുമാൽ (കൈലേസു്) കൊണ്ടു ഒരു തിരസ്കരണി ഉണ്ടാക്കാം (അതുകൊണ്ടു കണ്ണുമൂടിക്കൊണ്ടു്) ഇതാ! അതെൻെറ നേത്രങ്ങളെ ഇപ്പോൾ മറച്ചിരിക്കുന്നു. ഈ ആവരണം നീക്കുന്നതിനു് ഒരുപായം ഇങ്ങിനെയാണു്. അതായതു്, കണ്ണുകളുടെ മുമ്പിൽനിന്നു് അതു പൊക്കിയെടുക്കുക, അഥവാ അതു ഒരു വശത്തേയ്ക്കു തള്ളിനീക്കുകയോ, താഴെ ഇട്ടുകളകയോചെയ്യുക. ഇതെല്ലാത്തിനും അർത്ഥം ഒന്നുതന്നെയാണല്ലോ. ഓരോ സന്ദർഭങ്ങളിലും ഇങ്ങിനെ ആഛാദനം മാററുമ്പോൾ അതു തല്ക്കാലത്തേയ്ക്കു മാറും എന്നല്ലാതെ കീറിതീരെയങ്ങു നശിക്കുന്നില്ല. തള്ളിനീക്കി എന്നല്ലാതെ മറവിൻെറ ഘനവും കുറഞ്ഞിട്ടില്ല. എന്നാൽ ഇങ്ങിനെ ആവരണം വെറുതെ മാററിവെക്കുകമാത്രം ചെയ്യുന്നതു് ഒരു തടാകത്തിലെയോ, കുളത്തിലെയോ പായൽപോലെ പ്രവർത്തിക്കുന്നു. നാം മുകളിലെ പായൽ ദൂരെ നീക്കുമ്പോൾ തെളിഞ്ഞ ജലം തിളങ്ങിക്കാണപ്പെടുന്നു. കുറെനേരം കഴിയുമ്പോൾ പായൽ വീണ്ടും പഴയസ്ഥാനത്തു വന്നു നില്ക്കുന്നു, സ്വഛജലം വീണ്ടും മറഞ്ഞുപോകുന്നു. ഇതുതന്നെയാണു് സാമാന്യന്മാരായ പ്രാപഞ്ചികജനങ്ങളുടെ സ്ഥിതിയും. അഹങ്കാരമാകുന്ന മൂടുപടം നീക്കി അവർ ഈശ്വരനെ ദർശിക്കുന്നു. പക്ഷേ അതു സ്വല്പനേരത്തേയ്ക്കു മാത്രമേ ഉള്ളൂ. എന്നാൽ സ്ഥായിയായിട്ടു് ഈശ്വരനോടു ഐക്യം പ്രാപിക്കുന്നതിനു വേറൊരു പ്രക്രിയയുടെ ആവശ്യകതയും ഉണ്ടു്.

പായൽ അല്പാല്പമായി കുളത്തിൽനിന്നു പുറത്തേയ്ക്കു വാരി എറിഞ്ഞുകളയുക; അപ്പോൾ അതിന്റെ ഘനം കുറഞ്ഞു കുറഞ്ഞു വരുവാനും, കാലക്രമത്തിൽ കുളം അശേഷം അത്യന്തം സ്വച്ഛമായിത്തീരാനും ഇടയാകുന്നു. ഇതുപോലെ, ആ മൂടുതുണി—മനുഷ്യന്റെയും ഈശ്വരന്റെയും ഇടയ്ക്കു കയറി നില്ക്കുന്ന ആവരണവസ്ത്രം—തിരശ്ശീല—എപ്പോഴേയ്ക്കുമായി, സ്ഥിരമായി എടുത്തു നീക്കുന്നതിനുള്ള ഉപായം വേറെ ഉണ്ടു്.

രാമൻ ഹിമാലയൻ പൎവ്വതങ്ങളിൽ ഇരിക്കുന്നു. അവിടെ അവൻ അമരനാഥം, ബദരീനാഥം, കേദാരനാഥം, ഗംഗോത്രി എന്നിങ്ങനെയുള്ള പുണ്യതീൎത്ഥങ്ങളിലേയ്ക്കു കാൽനടയായി യാത്ര ചെയ്യുന്നു. അവൻ വളരെ പ്രാവശ്യം വഴിയിൽവെച്ചു സൎപ്പങ്ങളെ കണ്ടുമുട്ടുന്നു അവ അപ്പോൾ മൃതപ്രായങ്ങളായി കാണപ്പെടുന്നു. എന്നാൽ വാസ്തവത്തിൽ അവ കഠിനശൈത്യത്തിൽ കാററടികൊണ്ടു് ശരീരവലയങ്ങൾ സ്തംഭിച്ചു് നിർജ്ജീവാവസ്ഥയിൽ കിടക്കുകയാണു്. എന്നാൽ അവയ്ക്കു ജീവനേ ഇല്ലാത്തതുപോലെ കാണപ്പെടുന്നു. രാമൻ അവയിൽ പലതിനെയും പിടിച്ചു കലുക്കിക്കുടഞ്ഞുനോക്കുമ്പോൾ അവ ജീവനുള്ളവയാണെന്നു മനസ്സിലാകുന്നു ഒരു മനുഷ്യൻ കാഴ്ചയ്ക്കുചത്തതാണെന്നു തോന്നിയ ഒരു സൎപ്പത്തെ പിടിച്ചുകൊണ്ടുപോയി. കുട്ടികൾ അതിനെ എടുത്തു് വെയിലത്തു കിടത്തി; ചൂടുതട്ടിയപ്പോൾ അതു ജീവിച്ചെഴുന്നേററു; അപ്പോൾ അതു ഫൂംകാരം പുറപ്പെടുവിച്ചു തുടങ്ങി. കുറെ കുട്ടികളെ അതു കടിക്കയും ചെയ്തു. ഇതേതരത്തിൽ, മനസ്സാകുന്ന സൎപ്പത്തിൽനിന്നു് അഹങ്കാരം കുറെനേരത്തേയ്ക്കു ദൂരെപോകുമ്പോൾ, മനസ്സു ചേഷ്ടാഹീനമായിത്തീരുന്നു. ആ സമയം നിങ്ങൾ യോഗാവസ്ഥയിൽ സ്ഥിതിചെയ്യുന്നു. മനസ്സിന്റെ ഈവിധത്തിലുള്ള മരണപ്രാപ്തിയ്ക്കു് ഈശ്വരദൎശനം അഥവാ ആത്മസാക്ഷാൽക്കാരം എന്നാണു് പേർ. അഹങ്കാരം പൊടിഞ്ഞു തകരുന്നതിന്റെ പേരു (അൎത്ഥം) ഈശ്വരനോടു അഭിന്നനാകുക എന്നത്രെ. എന്നാൽ സ്ഥായിയായി ഏകത്വം (അഭേദസ്ഥിതി) കൈവരാൻ മനസ്സാകുന്ന സൎപ്പത്തെ മൃതംപോലെയാക്കിത്തീൎക്കുന്നതുകൊണ്ടു മതിയാകയില്ല. സൎപ്പത്തിന്റെ വിഷപ്പല്ലുകൾ പറിച്ചു കളയൂ! പിന്നീടു പാമ്പു് ഉണരുകയോ, ഉറങ്ങുകയോ ചെയ്തുകൊള്ളട്ടെ. മൃതമായിക്കണ്ടാലും, ജീവിക്കുന്നതായിക്കണ്ടാലും, ബോധരഹിതമായോ, ബോധസഹിതമായോ ഇരുന്നാലും ഒട്ടും ഗൌനിക്കേണ്ടതില്ല, യാതൊരു ഭയപ്പാടും വേണ്ട.

11

ഒരിക്കൽ അതിൽ വിഷമില്ലാതെ വന്നാൽപിന്നെ അതിന്റെ പോക്കും വരവും അതിന്റെ പോക്കും വരവും അല്ലാത്തതിനോടു സമാനംതന്നെ. വേദാന്തം എന്നതു് 'ബേദാന്ത്'തന്നെയാണു്; (ബേ=ഇല്ലായ്മ, ദാന്ത്=പല്ല്—ഇങ്ങിനെ ഹിന്ദുസ്ഥാനിയിൽ 'ബേദാന്ത്' എന്നാൽ 'ദന്തരഹിതം'എന്നൎത്ഥം) വിഷപ്പല്ലില്ലായ്മതന്നെയത്രെ.

ആദ്യത്തെ പദ്ധതി ഇപ്രകാരമാണു്. കുറെ നേരത്തേയ്ക്കു ഈ മനസ്സിനെ മൃതമാക്കിച്ചെയ്യുക. എങ്ങിനെ? സൽസംഗത്തിൽ പങ്കെടുത്തു കൊണ്ടിരിക്കുക. മനസ്സു പ്രേമത്തിന്റെ ശൈത്യത്തിൽ ഉറച്ചുനിന്നു ശാന്തമാകുക. അങ്ങിനെ അതു മൃതപ്രായമാക്കുക. എന്നാൽ തിരിയെ ഗൃഹത്തിൽ എത്തി, ഗൃഹിണിയും, കുട്ടികളും എല്ലാംവന്നു്, ലൌകികവ്യാപാരങ്ങളാകുന്ന ചൂടുചുടെയുള്ള അടുപ്പു കാട്ടിത്തരുമ്പോൾ ആകട്ടെ ആ ചൂടുപിടിച്ചു് വിഷം വീണ്ടും പണ്ടത്തെപ്പോലെ വിജൃംഭിച്ചുകൊണ്ടിരിക്കും.

ഒരു മനുഷ്യൻ മദ്യപാനംചെയ്തു ബോധംവിട്ടു വീടു എഴുതി വിററുകളഞ്ഞു. പിന്നീടു ബോധം വീണപ്പോൾ അവൻ പരാതി പറയുന്നു:—"ഞാൻ മദ്യം സേവിച്ചു മതിമറന്നു വീടു വിററുകളഞ്ഞു. അപ്പോൾ എനിക്കു സുബോധവും, ഓൎമ്മയും, വിവരവും ശരിയായിട്ടില്ലായിരുന്നു. ഇപ്പോൾ ഞാൻ എന്റെ കരാർ പത്രത്തിൽനിന്നു—വിലയാധാരത്തിന്റെ വ്യാപാരത്തിൽനിന്നു പിൻവാങ്ങുന്നു". വിലപ്രമാണം അസാധുവാക്കാൻ ആഗ്രഹിക്കുന്നു എന്നൎത്ഥം. ഇതേവിധം മനുഷ്യർ ഒരവസരത്തിൽ പറയുന്നു:—"ഹാ ഈശ്വരാ! സൎവ്വസ്വവും ഞാൻ നിന്നിൽ സമൎപ്പിക്കുന്നു, ഞാൻ നിന്റേതാണു്, സ്വത്തും നിന്റേതാണു്, ജീവനും നിന്റേതു്, ഭൂമിയും ദാരവും എല്ലാം നിന്റേതു്, നിന്റേതു്, നിന്റേതു്, നിന്റേതുതന്നെ—" ഇങ്ങിനെയിങ്ങനെ. പിന്നീടു തിരിച്ചു വീട്ടിൽ ചെല്ലുമ്പോൾ ഭാൎയ്യ സഹായവും, പ്രേരണയും കൊടുത്തു പറയുന്നു:—"എന്റെ ശിരോമാല്യവും ആഭരണവും പഴകിപ്പോയി; കുഞ്ഞിന്റെ വിവാഹമാകുന്നു." ഇത്തരത്തിൽ പിന്നെയും കൎക്കശമായ ശല്യങ്ങൾ അനുഭവിക്കാൻ ആരംഭിക്കുന്നു. അപ്പോൾ സകല ലഹരിയും (ഭക്തിയും) പമ്പ കടന്നു. തനുവും, ധനവും മനവും സകലതും ഈശ്വരനിൽനിന്നും പിടിച്ചു പറിക്കുന്നു. അഹംചിന്തയുടെയും, മമതയുടെയും കയ്യാമത്തിൽ ചെന്നുവീഴുന്നു. പ്രേമപാത്രത്തിൽ നിന്നുള്ള മദ്യം സേവിച്ചു

കറെ നേരത്തേയ്ക്കു സർവ്വസ്വവും ഈശ്വരസമർപ്പണം ചെയ്യുന്നതും നല്ലതുതന്നെ. എന്നാൽ യഥാർത്ഥത്യാഗമെന്നതു് ബോധവും ഓർമ്മയും ഉണ്ടായിരിക്കെത്തന്നെ സാക്ഷാൽക്കാരത്തിന്റെ കൃപാമൂലം സംഭവിക്കുന്നു. ഇഷ്ടമുണ്ടെങ്കിൽ മനുഷ്യനു് സർവ്വവിധമായ പർദാകളും സദൈവമില്ലാത്തവിധം പറിച്ചു കളയാൻ സാധിക്കും. ഉപായം ഇതാണു്! മൂടുപടത്തിന്റെ മടക്കുകൾ അഴിച്ചു് സൂക്ഷ്മവും, ലഘുവുമാക്കിക്കൊണ്ടു പുരോഗമിക്കണം. ഇങ്ങിനെ മടക്കുകൾ അഴിച്ചഴിച്ചു ചെല്ലുമ്പോൾ പർദാ സൂക്ഷ്മതരമായി ഘനം കുറഞ്ഞു് കുറഞ്ഞു് വരാൻ തുടങ്ങും. എത്തുവരെ? അതുണ്ടായിരുന്നാലും, ഇല്ലാതിരുന്നാലും ഒരുപോലെയാണെന്നുള്ള സ്ഥിതി എത്തുന്നതുവരെ ആ പ്രവൃത്തി തുടർന്നുപോകും. പർദായുടെ മാററം സാധിക്കുന്നതു കർമ്മപദ്ധതിയത്രെ: സദാ കാലത്തേയ്ക്കുമായി മൂടുപടം മൃദുവാക്കി ഘനം കുറച്ചു കുറച്ചു ഇല്ലായ്മ ചെയ്യുന്നതു് ആത്മസാക്ഷാൽക്കാരവുമത്രെ.

പ്രപഞ്ചത്തിലുള്ള സകല മതങ്ങളെയും രാമൻ ഇപ്പോൾ മൂന്നു ശ്രേണികളിൽ—ക്ലാസ്സുകളിൽ—ആക്കി വിഭജിക്കുന്നു. ഒന്നാമത്തേതു് "തസ്യൈവാഹം" എന്നു രാമൻ പറയുന്ന പർദായോടുകൂടിയതാണു്. "തസ്യൈവാഹം," അതായതു് "ഞാൻ അവന്റേതാണു്" എന്നർത്ഥം. രണ്ടാമത്തെ ശ്രേണിയിൽപെട്ട മതങ്ങളുടെ അവസ്ഥയെ—"തവൈവാഹം," 'ഞാൻ നിന്റേതാണു്' എന്നത്രെ നാമകരണം ചെയ്യുന്നതു്. നാം ഇനിയും മുമ്പോട്ടുപോകുമ്പോൾ, ഇതിനു അടുത്ത മൂന്നാമത്തെ വകുപ്പിൽപെടുന്ന മതങ്ങളുടെ പർദാ വരുന്നു. ഈ പർദാ തീരെ പോയതുപോലെയും, ഒട്ടും കാണ്മാനില്ലാത്തതുപോലെയും ഉള്ള സ്ഥിതിയാണു്. "ത്വമേവാഹം" അർത്ഥാൽ 'ഞാൻ നീ തന്നെയാണു്,' അഥവാ 'അനൽഹക്കു്' 'ശിവോഹം' എന്നതാണു് ഇവിടുത്തെ നില. ഇവിടെനിന്നു കടന്നാൽ, പർദാ തീരെ നശിച്ചു ഒരു നില, ഈ ശബ്ദങ്ങൾക്കു യാതൊന്നും പറവാൻ നിവൃത്തിയില്ലാത്ത അവസ്ഥ പ്രാപിക്കപ്പെടുന്നു.

'തസ്യൈവാഹം' ('ഞാൻ അവന്റേതാണു്') എന്ന നിലക്കാർക്കു ഈശ്വരൻ പർദായ്ക്കുള്ളിൽ ഇരിക്കുന്നു; 'തവൈവാഹം' ('ഞാൻ നിന്റേതാണു്') എന്ന നിലക്കാർക്കു ഈശ്വരൻ കൺമുമ്പിൽ, അഭിമുഖമായി കാണപ്പെടുന്നു; പർദാ ബഹുസൂക്ഷ്മതരമാണെന്നർത്ഥം. ദൂരം വളരെ കുറഞ്ഞിരിക്കുന്നു. 'ത്വമേവാഹം' ('ഞാൻ നീ തന്നെയാണു്') എന്ന പടിയിൽ എത്തിയവർക്കു

ഈശ്വരൻ സ്വയം വക്താവു—പറയുന്നവൻ—തന്നെയായിരിക്കുന്നു, അന്തരം തീരെ നശിച്ചുപോയി; മൂടുപടം വളരെയധികം സൂക്ഷ്മമായിപ്പോയി; എന്നാൽ സ്ഥൂലചിന്താപ്രകാരം പർദാ ഏതവസ്ഥയിൽ ഇരുന്നാലും, അപ്പോഴും പർദായുള്ളവക്കു ഭേദഭാവനാദശയുണ്ടെന്നു പറയപ്പെടുന്നു. പർദാ തീരെ നീങ്ങിപ്പോകുമ്പോൾ, വാണിക്കും, ജിഹ്വയ്ക്കും അപ്പുറത്തെ—വാക്കിനും ചിന്തയ്ക്കും അതീതമായ—അവസ്ഥ വന്നുചേരുന്നു, പൂർണ്ണജ്ഞാനി പറയുന്നു:—

> "രോമത്തോളവുമിന്നി-
> സ്സീമ കടന്നങ്ങുയൻ പോയെന്നാൽ,
> ആ മഹനീയം തേജ-
> സ്സീ മം, ഈശം ച ഭസ്മമാക്കീടും."

ഭിത്തിയിലേയ്ക്കു എറിയപ്പെട്ട പന്തു് അവിടെ തട്ടിമുട്ടി തിരിയെ കുതിച്ചു പിൻവാങ്ങുന്നതുപോലെ, യാതൊരിടത്തുനിന്നു് വാക്കും ശബ്ദവും പിൻവലിയുന്നുവോ, അവിടെ ശബ്ദവുമില്ല, വാക്കുമില്ല. അവിടം 'അനൽഹക്കു്', 'ബ്രഹ്മാസ്മി' അഥവാ 'ശിവോഹം' എന്നു പറയപ്പെടുന്ന സ്ഥിതിയാണു്. സൂക്ഷ്മാതിസൂക്ഷ്മമായ പർദാപോലും അവിടെ വത്തിക്കയോ, പ്രവത്തിക്കയോ ചെയ്യുന്നില്ല. എവിടെ സ്വച്ഛമായ പ്രേമം ഉണ്ടാകുന്നുവോ അവിടെ, പ്രേമവുമായിട്ടുള്ള ദൂരം വളന്നു വളന്നു വരുക അഥവാ അന്തരം ഉണ്ടായിരിക്കുക അസംഭവ്യമാണു്. പർദായ്ക്കവിടെ എങ്ങിനെയിരിക്കാൻ കഴിയും? ഒരിക്കലും ഇരിക്കയില്ല. പ്രാപഞ്ചികപ്രേമത്തിൻെറ ഒരുദാഹരണം നമുക്കെടുക്കാം. ഇവിടെ, ഈ പ്രസംഗസ്ഥലത്തു്, സർവ്വപ്രകാരമുള്ള മനുഷ്യരും സന്നിഹിതരാണു്. ആക്കു ആരോടാണു് അധികം പ്രേമമുള്ളതെന്നു പറയുവിൻ! ഇതിനു് മറുപടി ഇപ്രകാരമാണു്:—"ആക്കു് ആരുമായിട്ടുള്ള അകലം അഥവാ അന്തരം ഏററവും കുറഞ്ഞിരിക്കുന്നുവോ, അയാൾക്കു് അവനോടു് അധികം പ്രേമമുണ്ടായിരിക്കും." മനുഷ്യനു് അവൻെറ സഹോദരനോടുള്ളതിനെക്കാൾ അധികം പ്രേമം അന്യന്മാരോടില്ല; പുത്രനോടുള്ളിടത്തോളം പ്രേമം സഹോദരനോടില്ല. എന്താണു് കാരണം? പുത്രൻ അവൻെറ രക്തമാണു്, അവൻെറ അന്തഃകരണം തൻെറ ഹൃദയം, അവൻെറ ജീവനും പ്രാണനും തൻെറ ജീവനും പ്രാണനും ആണെന്നു അറിയുന്നു. ആകഷണനിയമം (Law of gravitation) പോലും ഇതത്രെ. ദൂരം എത്ര കുറഞ്ഞുവരുന്നുവോ, ആ ദൂരക്കുറവിൻെറ കണക്കനുസരിച്ചു് ആകഷണശക്തി വിപുലമായിത്തീരുന്നു. എത്രയ്ക്കെത്രയ്ക്കു് അകലം

കുറഞ്ഞുവരുന്നുവോ, പ്രേമം അത്രയ്ക്കത്രയ്ക്കു വർദ്ധിച്ചുവരുന്നു. ഈ അവസ്ഥകൾ ആന്തരികപ്രതിബിംബത്തിന്റേതാണ്. എത്രയെത്ര പ്രേമം വർദ്ധിക്കുന്നു, അത്രയത്ര അന്തരം കുറഞ്ഞുവരുന്നു.

> "സമ്മേളനത്തിനും, സംയോജനത്തിനും
> സമ്മതിച്ചിട്ടുള്ള സമയങ്ങൾ
> എത്രയ്ക്കടുത്താണോ അത്രയ്ക്കാനന്ദാഗ്നി
> ശക്ത്യാ വിജൃംഭിച്ചു പൊങ്ങിടുന്നു."

ഭാര്യയോടോ, അഥവാ പ്രിയതമയോടോ സഹോദരനോടും, പുത്രനോടും ഉള്ളതിൽ അധികം പ്രേമം ഉണ്ടാകുന്നതാണ്. പുത്രനാകട്ടെ സ്വന്തംരക്തം, അസ്ഥി, ചർമ്മം ഇവയിൽനിന്നു ജനിച്ചവനാണ്, സ്ത്രീയോ അർദ്ധാംഗീ, തന്റെ സ്വന്തം ദേഹത്തിന്റെ പകുതിയാണെന്നു പറയപ്പെടുന്നു; തന്റെ തന്നെ 'മറെറാരു സ്വന്തം ഞാൻ' (ശരിയായ അസൽ) തന്നെയാണെന്നു ഗ്രഹിക്കപ്പെടുന്നു. സമയത്തിന്റെയോ, സ്ഥലത്തിന്റെയോ അന്തരം രണ്ടുപേർക്കുമിടയിൽ ഉണ്ടാകുന്നതുമൂലം ഉള്ള വിരഹം, പ്രിയതമയോടുള്ള പ്രേമാധിക്യത്താൽ അവനു അസഹനീയമല്ലേ? തീർച്ചയായും അതെ. സമയത്തിന്റെ ദൂരമാണു വരുന്നതെങ്കിൽ, പ്രപഞ്ചത്തിന്റെ പഞ്ചാംഗത്തിൽനിന്നു സമ്മേളനദിനം വ്യക്തമായി മനസ്സിലാക്കിവെക്കുന്നതിനു ആർത്തിപെരുക്കുന്നു. സമ്മേളനസ്ഥലം ൧൦ മൈൽ ദൂരത്താണെങ്കിൽ, ദൂരം അത്രയും പാടില്ലെന്നു ഇച്ഛിക്കുന്നു. ഒരു ഭിത്തിയുടെ അന്തരമേ ഉള്ളുവെങ്കിൽ ആ ഭിത്തിയെ ഇടയിൽനിന്നു മാററിവെച്ചാൽ കൊള്ളാമെന്നു പറയുന്നു. ഒരു വസ്ത്രാവരണത്തിന്റെ അന്തരമാണുള്ളതെന്നു വരുമ്പോൾ അതുംകൂടി എടുത്തുകളയാൻ പരിഭ്രമമുണ്ടാകുന്നു. എല്ലിന്റെയും, ത്വക്കിന്റെയും അന്തരം മാത്രമാണെങ്കിലോ? ഹാ നെഞ്ചേ! അസ്ഥികളേ! രക്തമേ! മാംസമേ! പുറത്തു കടക്കുവിൻ! പുറത്തു പോകുവിൻ! തീരെ മാറിപ്പോകുവിൻ! പ്രിയപ്പെട്ട ഞങ്ങൾ! ഞങ്ങൾ പരസ്പരപ്രണയബദ്ധർ!

> "ഞാനിതാ! നീയായ്തീർന്നു, നീ ഞാനായിട്ടും തീർന്നു,
> ഞാനായി ദേഹമുടൻ, നീയെൻ പ്രാണനുമായി,
> ഇതിനാലിനിയാരും "ഞാൻ, നീ" എന്നു വെവ്വേറെ
> സ്ഥിതിചെയ്യുന്നതായിപ്പറയാതിരിക്കട്ടെ."

നിങ്ങൾ രണ്ടും എപ്പോൾവരെ ഒന്നായിഭവിക്കുന്നില്ലയോ, അപ്പോൾവരെ പ്രേമം നിങ്ങൾക്കു വിശ്രമം തെല്ലും തരുന്നില്ല. ഇവ പ്രാപഞ്ചികപ്രേമത്തിന്റെ പടികൾ ആണ്. സാംസാരികപ്രേമത്തിനു എപ്പോൾ ഈ നിലകൾ ഉണ്ടോ, അപ്പോൾ ഈശ്വര

പ്രേമത്തിന് വേറെ എന്തെങ്കിലും നിലകൾ ഉണ്ടാകാൻ തരമുണ്ടോ? ഭുവനത്രയത്തിലും പ്രഭാവം പുലർത്തുന്നതും, ത്രിലോകത്തെയും ഭരിച്ചുകൊണ്ടിരിക്കുന്നതും ആയ ഏകനിയമം പ്രപഞ്ചത്തെ ഭരിക്കുന്ന നിയമംതന്നെയാണ്. പ്രേമികളുടെകണ്ണുകളിൽനിന്ന് അശ്രുക്കൾ തുള്ളിതുള്ളിയായി പതിക്കുമ്പോൾ, അപ്പോൾതന്നെ ആകർഷണത്തിന്റെ നിയമവും പ്രവർത്തിക്കാൻ തുടങ്ങുന്നു. ആകാശത്തുനിന്നു നക്ഷത്രങ്ങൾ തകർന്നുവീഴുമ്പോൾ വ്യാപരിക്കുന്ന നിയമംതന്നെയാണിതു്. ഇവിടെ ബാഷ്പധാരാകണങ്ങൾ വീഴുന്നു. അവിടെ താരാഗണങ്ങൾ വീഴുന്നു എന്ന ഭേദംമാത്രം. രണ്ടും ഒരേ നിയമത്തിന്റെ പ്രവർത്തനംമുഖേന നടക്കുന്നു. സാംസാരികപ്രേമം, ഈശ്വരപ്രേമം—ഇവയ്ക്കുരണ്ടിനും ഒരേനിയമംതന്നെയാണുള്ളതു്. പ്രേമം യഥാർത്ഥമാണെങ്കിൽ, എതുവരെ സമ്പൂർണ്ണമായ ഐക്യം കൈവരുന്നില്ലയോ, അതുവരെ അതു വിശ്രമവും സ്വസ്ഥതയും തരുന്നില്ല.

ഇനി രാമൻ വേറൊരു ദൃഷ്ടാന്തം പറയാം പർവ്വതം അധികമധികം ഫലിഭവിക്കാതിരിക്കുമ്പോൾ, അതിനെ കൃശമാക്കാതെതന്നെ നീക്കിനിർത്താമെന്നു ഈ ദൃഷ്ടാന്തംകൊണ്ടു കാണിക്കപ്പെടും. പക്ഷേ അതു അല്പനേരത്തേയ്ക്കുമാത്രമായിരിക്കും. ഹിന്ദുമുസൽമാന്മാർ ഉള്ള ഇൻഡ്യയിൽ നൂററുക്കണക്കിനു ദൃഷ്ടാന്തങ്ങൾഉണ്ടു്. ഇതുകൊണ്ടു് യഥാർത്ഥപ്രേമപൂർണ്ണരായ ഭക്തന്മാർക്കും, ഉപാസകന്മാർക്കും ആത്മാർത്ഥതയുടെ ബലംമുഖേന ബലിഷ്ഠമായ പർവ്വതങ്ങളിനെ എടുത്തു നീക്കിക്കളയാമെന്നു മനസ്സിലാക്കാം. മൌലാനാ രൂം എന്ന പേർഷ്യൻ പണ്ഡിതൻ ഒരു ആട്ടിടയന്റെ ഉദാഹരണം ഇങ്ങിനെ കാണിച്ചിരിക്കുന്നു. ഒരാട്ടിടയൻ പർവ്വതത്തിൽ ഒരു കുന്നിന്റെ മുകളിൽനിന്നുകൊണ്ടു ഇങ്ങിനെ പ്രാർത്ഥിച്ചുതുടങ്ങി:—"ഹേ! ഈശ്വരാ! ദയവുചെയ്തു് എന്നിൽ അനുകമ്പ കാണിക്കണേ! എനിക്കു നിന്റെ ദർശനം തരേണമേ! കണ്ടാൽ ഉടനെ ഞാൻ നിനക്കു് എന്റെ ഒന്നാംതരം ആടിന്റെ പുതുപുതുപാൽകൊണ്ടുവന്നു തരാം. നിന്റെ ദർശനം തരൂ! ഞാൻ നിന്നെ ആ പാൽ കുടിപ്പിക്കും. ഞാൻ തയിർ ഉണ്ടാക്കും. അതുകൊണ്ടു നിന്റെ മുടി കഴുകി ഭംഗിയാക്കും. നിന്റെ കൈകാലുകൾ ഞാൻ തിരുമ്മി തലോടും. നീ ഏകനാണെന്നും, അദ്വിതീയനാണെന്നും, ഏകാന്തജീവിയാണെന്നും ഞാൻ കേട്ടിട്ടുണ്ടു്. നീ നടന്നുവരുന്നപക്ഷം നിന്റെ കാലിൽ മുള്ളുകൊള്ളുമല്ലൊ, കല്ലുകൊള്ളുമല്ലൊ. മുള്ളെടുത്തുകളയാൻ

ആരുണ്ടു്? കല്ലുപറിച്ചുനീക്കാൻ ആരുണ്ടു്? ഞാൻ മുള്ളു് പറിച്ചുകളയും, വഴിയിൽനിന്നു കല്ലും വാരിക്കളയും. ഹേ പ്രഭോ! ദയവുകാണിക്കൂ! വരൂ! ഞാൻ അങ്ങയെ വീശാം. കാലു തിരുമ്മാം. നിന്റെ ചെരുപ്പുഴിക്കാം." അവൻ ഇങ്ങിനെ പറഞ്ഞുംകൊണ്ടു കരയാൻതുടങ്ങി. അപ്പോഴേയ്ക്കും ഹസ്രത്ത് മൂസ്സാ എന്ന മുസ്ലിം മതപണ്ഡിതൻ-ദിവ്യൻ-അവിടെ എത്തി; അദ്ദേഹം തന്റെ കയ്യിലുണ്ടായിരുന്ന വടിനീട്ടി പാവപ്പെട്ട ഇടയന്റെ പൃഷ്ഠത്തിൽ അടികൊടുത്തുംവെച്ചു് ഇങ്ങിനെ പറഞ്ഞു:—"ഛെ! മതദ്രോഹി! നീ എന്താണു് പുലമ്പുന്നതു്? ദൈവത്തെ അപമാനിക്കുന്നോ? ദൈവത്തിന്റെ മഹത്വം അവിശ്വാസത്തിന്റെ മതവിരുദ്ധ വാക്കുകൾകൊണ്ടു കളങ്കപ്പെടുത്തുന്നുവോ? ഞാൻ നിന്റെ ചെരുപ്പുഴിക്കാമെന്നും മററും നീ പറയുന്നല്ലോ. എടാ! ധിക്കാരി! ഇത്തരത്തിൽ നിനക്കു ദൈവത്തെ കാണാമോ?" ഉടനെ ആട്ടിടയൻ ചോദിച്ചു;—"എന്താണു്? ദൈവത്തെ കാണാൻ തരമില്ലയോ?" മൂസ്സാ പറഞ്ഞു:—"ഇല്ല. പാപിയായ നിനക്കു കാണാവതല്ല." ഇതുകേട്ടു സാധു ഇടയൻ പറയാൻതുടങ്ങി:—"ദൈവത്തെ കാണാൻതരമില്ലെങ്കിൽ ഞാനിതാ! ഇനി ജീവിക്കുന്നുമില്ല." ഇതു പറഞ്ഞ ഉടൻ പെട്ടെന്നു് ഒരു വൃദ്ധപുരുഷൻ ചാടിവന്നു് അവന്റെ കഴുത്തിൽ കൈനീട്ടിപ്പിടിച്ചുബന്ധിച്ചു് അവനെ ആശ്ലേഷിച്ചു! അതാരോ? ഈശ്വരനാണോ? അതോ ആരും ഒന്നും അല്ലായിരുന്നോ? ഏതായാലും ഇത്തരം അവസരങ്ങളിൽ പോലും അദ്ദേഹംവന്നു് കൈകെട്ടിപ്പുണരാതിരുന്നാൽ തനിയേ തന്റെ സ്വന്താം കൈകളെ ഛേദിച്ചുകളയുക!

"വാക്കും മനസ്സുമൊന്നായി—നില്ക്കുന്നവനിലെത്രയോ
താററക്കണക്കിൽ പ്രാണങ്ങളും—പാററമപ്പിതമായ് സ്വയം."

ഇതിന്റെ പേരാണു് ധർമ്മം (മതം). ധർമ്മം ശരീരത്തിന്റെയും, ബുദ്ധിയുടെയും ആധാരമത്രെ. മനസ്സും, ബുദ്ധിയും ഇതിൽ നിർല്ലീനമായി ചേരുന്നതാണു് ധർമ്മം. ഏതുപ്രകാരത്തിലോ, ഏതു സ്ഥിതിയിലോ ഉള്ളവനായാലും, ഒരു വ്യക്തിയിൽ അവന്റെ ശരീരം, നാമം, മനസ്സു്, ബുദ്ധി എന്നിവയുടെ എന്തെങ്കിലും ഉണ്ടായിരുന്നാലും, ഈശ്വരൻ വേറെ യാതൊന്നുമല്ലെന്നു അവൻ അറിയുമെങ്കിൽ, അവൻ അദ്ദേഹത്തിന്റെ തത്വത്തിൽ നിർല്ലീനനായിപ്പോകുന്നു. സത്യം എന്നു് ഇതിനെ വിളിക്കുന്നു. വിശ്വാസം എന്നും ഇതു വിളിക്കപ്പെടുന്നുണ്ടു്. മൂസ്സാപറഞ്ഞു:— "എടാ! ആട്ടിടയാ! നീ ഈശ്വരനുമായി കളിച്ചുകൊണ്ടിരിക്ക

യാണോ?" എന്നു്. രാമൻപറയുന്നു:—"ഈ ആട്ടിടയനെക്കാൾ അധികം ഈശ്വരജ്ഞാനം വഹിക്കുന്നവർ, എന്നാൽ സത്യനിഷ്ഠ പാലിക്കാത്തവർ, വാക്കും മനസ്സും ഒന്നായി സൂക്ഷിക്കാത്തവർ—അവർ ഈശ്വരനോടു അസത്യമായി പെരുമാറുന്നു." ആ ഇടയൻ ഈശ്വരനെ അറിഞ്ഞിരുന്നു. ഈശ്വരനെ മാനിക്കുന്നവരുടെ കാൎയ്യമൊന്നു വേറെ, ഈശ്വരനെ അറിയുന്നവരുടെ കാൎയ്യമൊന്നു വേറെ. ഡപ്യൂട്ടി കലക്ടർ, കമ്മീഷണർ അല്ലെങ്കിൽ ലഫ്ടനൻറുഗവൎണ്ണർ എന്നിവരെപ്പോലെ ഇവിടെ ഏതെങ്കിലും ഒരു ഇംഗ്ലീഷുകാരൻ ഉദ്യോഗസ്ഥൻ വരുന്നുവെങ്കിൽ, എല്ലാവരും ഒരുപോലെ എഴുന്നേററു നില്ക്കുന്നു; സകലരും മൌനംഭജിക്കുന്നു; കത്തിമുറിച്ചു നോക്കിയാൽപോലും ആരുടെ ദേഹത്തിലും രക്തം കാണുകയില്ല. അദ്ദേഹത്തിൻെറ മുമ്പിൽ കുറു പറയാൻ ആൎക്കും സാഹസമുണ്ടാകുന്നില്ല; ഏതെങ്കിലും സ്ത്രീയുടെ നേരെ ഒരു കടിലദൃഷ്ടി തിരിച്ചുനോക്കാനുള്ള ധൈൎയ്യം ആൎക്കും വരുന്നില്ല; വേറെന്തെങ്കിലും ദുഷ്ടവൃത്തിപോലും ചെയ്വാൻ തോന്നുന്നില്ല, ആട്ടെ! പരമേശ്വരനെ മാനിക്കുന്നോ? സൎവ്വവ്യാപിയെ അഥവാ സൎവ്വദൎശിയെ അറിയുന്നുവോ? ഉണ്ടെങ്കിൽ, ഹായ്! അതിക്രമം! ആപത്തു്! ആ സൎവ്വവ്യാപിയും, സൎവ്വസാക്ഷിയും ആയവനെ മാനിച്ചുംകൊണ്ടിരിക്കുന്ന ഏതെങ്കിലും സ്ത്രീയുടെ നേരെ നോക്കുകയും, അവളിൽ ദുഷ്ടദൃഷ്ടി പതിപ്പിക്കയും ചെയ്യാമോ? ആ സ്ത്രീയുടെ നേത്രങ്ങളിൽക്കൂടി പരമേശ്വരൻെറ പ്രകാശം സ്ഥിതിചെയ്യുന്നു. അവളെ കണ്ണുകൾകൊണ്ടു ദുഷ്ടവീക്ഷണംചെയ്കയും, അതോടുകൂടി ഈശ്വരാരാധനചെയ്യുന്നതായി ഭാവിക്കയും ചെയ്കയാണെങ്കിൽ ഒരുവൻ അധഃപതനം അനുഭവിച്ചു കീഴെ ഉരുണ്ടു വീഴാതെയിരിക്കുമോ? രാമൻ ഇപ്പോൾ പറയുന്നു:—"ആ ആട്ടിടയനു് സൌഭാഗ്യം വരട്ടെ! അവനിൽക്കൂടി ഈശ്വരനോടു കളിക്കുന്നവരെല്ലാരും ഈശ്വരാപ്പിതരാകുന്നു."

ഇത്തരമുള്ള ദൃഷ്ടാന്തങ്ങൾ വേറെയും ഉണ്ടു്. ഒരു ഹിന്ദുവിൻെറ ഉദാഹരണം ഇപ്പോൾ രാമൻ പറയാം. നാമദേവൻ എന്ന ഒരു ബാലൻ ഉണ്ടായിരുന്നു. അവൻെറ മാതാവിൻെറ അച്ഛൻെറ പേർ വാമദേവൻ എന്നായിരുന്നു. ആ വാമദേവൻ ഭഗവാൻെറ (ഠാക്കൂർജിയുടെ) ഒരു ബിംബംവെച്ചു പൂജകഴിച്ചു വന്നിരുന്നു. ബാലൻ തൻെറ അപ്പൂപ്പൻെറ അടുത്തുപോയി ഒരു ദിവസം പറയുന്നു:—"നാനാജി! (മുത്തച്ഛാ') ഇതെന്താണു്?

അപ്പൂപ്പൻ പറയുന്നു:—“ഇതു ഭഗവാനാണ്, ജഗദീശ്വരൻ ഗോപാലൻെറ രൂപത്തിൽ വന്നതാണ്.” കുട്ടി ഗോപാലൻെറ ബിംബം കണ്ടു. കൃഷ്ണൻ ഒരു ചെറുബാലൻപോലെയാണ്; അവൻ മുട്ടിൽ കുത്തി നീന്തിനടന്നുകൊണ്ടിരുന്നു. അവൻ വെണ്ണയുടെ ഉരുളമോഷ്ടിച്ചുമിണ്ടാതെ ഓടിവരുകയായിരുന്നു. കുറെദ്ദൂരംവരെ മുമ്പോട്ടുപോയി; അമ്മ അതുകണ്ടോ ഇല്ലയോ എന്നു പുറം തിരിഞ്ഞുനോക്കുകയായിരുന്നു. ഒരു കയ്യിൽ വെണ്ണപിടിച്ചും, മറെറക്കയ്യു ഭൂമിയിൽ താങ്ങിക്കൊണ്ടും ആയിരുന്നു നില; ഇതു കൽപ്രതിമയോ, വല്ല ലോഹംകൊണ്ടും ഉണ്ടാക്കിയതോ എന്തോ? ബാലഗോപാലൻ, പ്രിയപ്പെട്ട കൃഷ്ണൻെറ വിഗ്രഹമത്രെ. നാമദേവൻ എന്ന ആ കുട്ടി ഭഗവാനെക്കണ്ടു അതു താഴെക്കാണുന്ന ദൃഷ്ടാന്തമനുസരിച്ചാണ്:—

> “ഒരേതരം പക്ഷികളൊന്നുചേൎന്നു
> പറന്നുപോകുന്നതു ശീലമത്രെ,
> ചേരുന്നു കാകൻ നിജ ജാതിയോടും,
> മുറയ്ക്കു പ്രാവങ്ങിനെ പ്രാക്കളോടും.”

ഈ ചെറുബാലകൻ ഗംഭീരനായ ഒരീശ്വരനെ എങ്ങിനെ പ്രീതിപ്പെടുത്താനാണ്? കുട്ടികൾക്കു ഈശ്വരൻ ഒരു കുട്ടിതന്നെ ആകും. അപ്പോൾ അവൎക്കവനോടു പ്രേമമുണ്ടാകും. ആരോടെങ്കിലും പറകയോ കേൾക്കയോ ചെയ്യുന്നതുകൊണ്ടു പ്രേമം ഉണ്ടാകയില്ല. നമ്മുടെ ഇഷ്ടമുള്ളിടത്തു പ്രേമം വരും. ബാലനായ നാമദേവൻെറ മനസ്സിൽ നിരാകാരനായ ഭഗവാൻെറ ചിന്ത എങ്ങിനെ ഉണ്ടാകും? അവൻെറ ഹൃദയത്തിൽ ഈ വെണ്ണ മോഷ്ടിക്കുന്ന പരമഭഗവാൻതന്നെ പ്രവേശിക്കും. രാമൻ കുഞ്ഞായിരുന്നു; അപ്പോൾ അവൻെറ മനസ്സിനെയും ഇതേ നവനീതചോരൻതന്നെ മോഷ്ടിച്ചിരുന്നു. കുട്ടി തൻെറ അപ്പൂപ്പനോടു പറയുന്നു:—“നാനാജി! ഞാൻ ഈ ഭഗവാനെ പൂജിക്കാം.”നീ അതിനെ പൂജിക്കാൻ യോഗ്യനല്ല. നീ ശരിയായി കുളിക്കയുമില്ല, മേൽ കഴുകി ശുദ്ധിയാക്കുന്നുമില്ല” എന്നു അപ്പൂപ്പൻ മറുപടി പറഞ്ഞു. ഒരുനാൾ അപ്പൂപ്പൻ എവിടെയോ പോയിരുന്നപ്പോൾ ബാലൻ അമ്മൂമ്മയോടു ഇങ്ങിനെ പറഞ്ഞു:—“നാനീ! ഠാക്കുർജിയെ എടുത്തു താഴെ വെക്കൂ! ഞാൻ അവനെ പൂജിക്കട്ടെ” അമ്മൂമ്മ പറഞ്ഞു:—“നാളെകാലത്താകട്ടെ. അപ്പോൾ നീ കുളിയും കഴിച്ചു ശുദ്ധനായിരിക്കുമല്ലൊ.” അന്നുരാത്രി ആ കുട്ടി പലതവണ ഞെട്ടി ഉണൎന്ന് അമ്മൂമ്മയെയും അമ്മയെയുംഉണൎത്തി വിളിച്ചു് “നേരംപുലൎന്നു, ഠാക്കുർജിയെ—ദേവനെ—താഴെവെച്ചുതരൂ!”

എന്നു പറഞ്ഞു. "ഇപ്പോഴം രാത്രിയാണു്. നേരം വെളുത്തില്ല. പ്രഭാതമായില്ല" എന്നു അവർ പറഞ്ഞു. എന്തിനു്? ഒട്ടക്കെ നേരംപുലൎന്നു. രാത്രികഴിഞ്ഞു. കുട്ടി ഓടിപ്പോയി നദിയിൽ മുങ്ങിച്ചാടികുളിയും കഴിച്ചു പെട്ടെന്നു മടങ്ങിവന്നു. പൂജാവിധികളും, ചടങ്ങുകളും അതിനാറിവുണ്ടോ? അവൻ കൊണ്ടുവന്ന ജലത്തിനുള്ളിൽ ബിംബത്തെമുക്കി. ശീഘ്രം അതിന്റെ പൊക്കിയെടുത്തു കുറെ തുടച്ചു വൃത്തിയാക്കി. കുറെ സ്ഥലം വിട്ടുകളഞ്ഞു. എന്നിട്ടു അമ്മയോടുപറഞ്ഞു!—"അമ്മേ! പാലുകൊണ്ടുവരു!" വളരെ പ്രയാസപ്പെട്ടു് പാൽ കൊണ്ടു വരപ്പെട്ടു. കുറെ കാച്ചിയതും കുറെ പച്ചയും. അതു ബാലൻ ബിംബത്തിന്റെ മുമ്പിൽവെച്ചു് അതു കുടിക്കാൻ അവൻ ഭഗവാനോടു പറഞ്ഞു അപ്പൂപ്പൻ ഈ കള്ള ഠാക്കുൎജ്ജിക്കു നിവേദ്യം അൎപ്പിക്കാറുണ്ടായിരുന്നുവെന്നു് കുട്ടിയ്ക്കറിയാമായിരുന്നില്ല. എന്നാൽ കുട്ടിയിൽ ആത്മാൎത്ഥത—സത്യസന്ധത—ഉണ്ടായിരുന്നു. സാധാരണജനങ്ങൾക്കു ജ്ഞാനം കേവലം ജിഹ്വയിലാണുണ്ടാകുക, ഹൃദയത്തിലല്ല. പക്ഷെ ബാലനിൽ ഈ ദുസ്സാമൎത്ഥ്യം ഉണ്ടായിരുന്നില്ല. അവന്റെ രോമകൂപങ്ങളിലശേഷവും പ്രേമം—ഭക്തി—നിറഞ്ഞിരുന്നു. അവൻ പാലുംവെച്ചുകൊണ്ടു പറയുന്നു:—"മഹാരാജ്! പാലു കുടിയ്ക്കു!" ഭഗവാൻ കുടിക്കുന്നില്ല. എടാ! നിന്റെ ഹൃദയം പാറകൊണ്ടുണ്ടാക്കിയതാണോ? കുഞ്ഞു കുഞ്ഞുതന്നെ. കുഞ്ഞിന്റെ കല്പന നടത്തിക്കാൻവേണ്ടി അമ്മ തന്റെ സാരിയും, തന്റെ തുപ്പട്ടാവും വിററുതുലയ്ക്കാറുണ്ടു്. ഹേ ഠാക്കുൎജ്ജി! നിന്റെ മനസ്സിൽ അത്രപോലും കരുണയില്ലയോ? നീയോ പ്രപഞ്ചത്തിന്റെ മാതാവും പിതാവുമാണല്ലൊ!

"എൻപ്രിയധാമമേ! നിന്റെ മുഖംപാൎക്കെ
സമ്പ്രതി ചന്ദ്രനുതുല്യമത്രെ,
എങ്കിലും നിന്നുടെ ഹൃത്തടം കല്ലിനാൽ-
ത്താൻകൃതമെന്നേ പറഞ്ഞുകൂട്ടു!;
ചന്ദ്രബിംബാന്തരേ പാറയിരിക്കുന്നു!
മുന്നേ ഞാനീവിധം കണ്ടിട്ടില്ലാ."

ഹാ ഭഗവാനേ! ആ ഓമന, നിരപരാധിയായ പരിശുദ്ധബാലൻ "പാലുകുടിക്കു" എന്നു പറഞ്ഞുകൊണ്ടിരിക്കുന്നു. എന്നാൽ അങ്ങേതു കുടിക്കുന്നില്ല. കണ്ണടച്ചാൽ പക്ഷേ ദേവൻ പാലുകുടിക്കുമെന്നുവിചാരിച്ചു് ഓമനക്കുട്ടൻ കണ്ണടച്ചിരുന്നു. എന്നാൽ വിരൽകൊണ്ടു ഇടയ്ക്കിടയ്ക്കു് പാൽ കുടിച്ചോ എന്നു പരീക്ഷിച്ചുനോക്കി. എന്നിട്ടും പാൽ കുടിക്കപ്പെട്ടില്ല. കുഞ്ഞ

വിചാരിച്ചു പക്ഷേ നാക്കിളക്കിക്കൊണ്ടിച്ചാൽ, കുടിക്കുന്നതു കാട്ടിക്കൊടുത്താൽ, ദേവൻ പാൽ കുടിക്കുമെന്നു്. പലതുംകെ പറഞ്ഞു നോക്കി. എന്നാൽ ഇനിയും ആരും പാൽ കുടിച്ചില്ല. രാത്രിയിലെ ഉറക്കക്ഷീണം കുട്ടിയെ ബാധിച്ചിരുന്നു. വിശപ്പുംവന്നു തുടങ്ങി. ഒന്നായി മൂന്നുമണിക്കൂറും കഴിഞ്ഞു. എന്നിട്ടും ദേവൻ പ്രസാദിച്ചില്ല. ഹാ! ഭഗവാനേ! ഇത്തരം ദൈവത്തോടു രാമനു പോലും ക്രോധം വരുന്നുണ്ടു്. കുഞ്ഞു സങ്കടപ്പെടാനും, കരയാനും തുടങ്ങി. കരഞ്ഞുകരഞ്ഞു് തൊണ്ടയടച്ചു; ശബ്ദം പുറപ്പെടാതെയായി. രക്തമൊക്കെ കണ്ണുനീരായി ഒഴുകിപ്പോയി. എന്നിട്ടും ദേവൻ പാലുകുടിച്ചില്ല. കടശി കുഞ്ഞിനു ദേഷ്യംതന്നെ വന്നുപോയി. "ഈ ആത്മാ ബലഹീനൎക്കു ലഭ്യനല്ല." ദുർബ്ബലന്മാരുടെ ശ്രമം ഫലപ്പെടുകില്ല. കുട്ടി കാഴ്ചയ്ക്കു കൊച്ചുതന്നെയായിരുന്നു. എന്നാൽ അവനു ബലം വളരെയധികം ഉണ്ടായിരുന്നു. ബലം എന്താണു്? ദൃഢതയും, വിശ്വാസവും. ഈ വിശ്വാസത്തിന്റെ കൊടുങ്കാററു് അക്രമത്തിന്റെ കൊടുങ്കാററാണു്. ഹേ മരങ്ങളേ! എന്റെ മുമ്പിൽനിന്നു നീങ്ങിനില്പിൻ! നീങ്ങിനില്പിൻ നദികളേ! എന്റെ മാർഗ്ഗത്തിൽനിന്നും; എഴുന്നേററുപോകുവിൻ പർവ്വതങ്ങളെ! എന്റെ സമക്ഷത്തുനിന്നു്; ഈ വിശ്വാസം, ഈ ദൃഢനിശ്ചയം, ഈ ഉറപ്പു്—ഇതാണു യഥാർത്ഥബലം. പ്രഹ്ളാദനു് ഇതേ ബലമായിരുന്നുവെന്നു പറയപ്പെടുന്നു. കോടാലികൊണ്ടു ഛേദിക്കപ്പെട്ടു; മാമല കീഴുവന്നു അവന്റെ മുകളിൽവീണു. വിശ്വാസദൃഢബദ്ധർ സഞ്ചരിക്കുമ്പോൾ പ്രപഞ്ചത്തെ ഒരു ക്ഷണംകൊണ്ടു ഇളക്കാൻ സാധിക്കുന്നവരാണു്. ഈ കുട്ടിയിലും ഇതേ ബലം ഉണ്ടായിരുന്നു. ആരാലും ഒരിക്കലും ഇതു പ്രയോഗിക്കാതിരിക്കാൻ പ്രേരിക്കപ്പെടാവതല്ല. എന്നാൽ ഇതു വ്യർത്ഥവാദമാണെന്നു പറഞ്ഞു ഹസിക്കുന്നവരെ ഈ കുഞ്ഞിന്റെ ബലം ഹഠാൽ ആകർഷിച്ചുപോകുന്നു.

"ജീവത്താം പ്രേമത്തിൽ, ഗാഢമാം ഭക്തിയിൽ—
കേവലമോജസ്സന്നെങ്കിലിപ്പോഴും,
ആകർഷിച്ചായവൻതന്നെ വരുത്തും ഞാൻ
പാകത്തിലങ്ങിനെ ശങ്കവിട്ടു്;
ഇല്ലെനിക്കെന്നെയും ഗൌരവ,മശേഷവും,
ഇല്ലതണവിചിതിപ്പാൻ മോഹം."

ബാലൻ ഒരു കത്തി കൈക്കലാക്കിക്കൊണ്ടുവന്നു് അതു അവന്റെ കഴുത്തിൽവെച്ചുംകൊണ്ടു പറയുന്നു:—"നീ പാൽ കുടി

ക്കുകയില്ലെങ്കിൽ ഞാൻ ജീവിച്ചിരിക്കുന്നുമില്ല; ഞാൻ ജീവിക്കണമെങ്കിൽ അതു നിന്റെ ഇഷ്ടം; ഇല്ലെങ്കിൽ ഞാൻ ജീവിക്കുന്നില്ല."

"തനിക്കു താൻവേണ്ടിയിരിപ്പതേക്കാൾ
മിനക്കെട്ടാതുള്ളു മരിക്കനെല്ലു;
നിനക്കുവേണ്ടിച്ചരമംഗമിച്ചാൽ
നിനക്കുണം ജീവിതമാണതെന്നു."

അമ്മേരിക്കായിൽ മനോവിജ്ഞാനസംബന്ധമായി (Psychological) മേശ കതിരയായിത്തീരുന്നതുപോലുള്ള അനുഭവങ്ങൾ സംഭവിക്കുന്നു എങ്കിൽ (അല്പം ചില കഥകൾ നമ്മുടെ ഇവിടെയും ഉള്ളതു് സ്മൎത്തവ്യമാണു്) ഞാൻ പറയാൻപോകുന്ന സംഭവവും ഉണ്ടാകാവുന്നതാണു്. ഏതു സമയം നാമദേവൻ കഴുത്തിൽ കത്തിവെച്ചു് കഴിഞ്ഞുവോ അപ്പോൾ ഒരു ക്ഷണംകൊണ്ടു്, എങ്ങിനെയെന്നറിവില്ലാ, ആകാശത്തുനിന്നോ, ബാലന്റെ ഹൃദയത്തിൽനിന്നോ ആ വിശിഷ്ടമൂൎത്തിമാനായ ഈശ്വരൻ സശരീരനായി ആവിൎഭവിച്ചു വന്നിരുപ്പായി; കുഞ്ഞിന്റെ കഴുത്തിൽ പിടിക്കയും, കൈകൊണ്ടു പാൽപാത്രം എടുത്തു് പാൽ കുടിക്കയും ചെയ്യാൻ തുടങ്ങി. ഈ കാഴ്ചകണ്ടു കുട്ടികരഞ്ഞുംകൊണ്ടു ചിരിക്കാൻ തുടങ്ങി. അദ്ദേഹം പാൽ മുഴുവനും കുടിക്കുന്നുവെന്നു കണ്ടപ്പോൾ കുഞ്ഞു് ഒരടികൊടുത്തിട്ടു് ഇങ്ങനെപറഞ്ഞു:—"എനിക്കും കുറച്ചു വെച്ചേക്കണം." പൎദായുടെ ഘനം വളരെ കൂടിയിരുന്ന കണ്ണുകളോടുകൂടിയ ഒരു ബാലനായിരുന്നു ഇതു്. അവനു ഈശ്വരജ്ഞാനം ഉണ്ടായിരുന്നേ ഇല്ല. പൎദാ സ്ഥൂലമായാലും ശരി, സൂക്ഷ്മമായാലും ശരി; പ്രേമം, ചിത്തശുദ്ധി, സത്യസന്ധത, വിശ്വാസം അഥവാ ദൃഢനിശ്ചയം—ഈ സാധനം ഒരുതവണയെങ്കിലും പൎദായെ മാററിക്കൊടുത്തു. ഒരു കൊച്ചുകുട്ടിതന്നെ ഇപ്രകാരം ഇതുചെയ്തുകാണിച്ചുവെങ്കിൽ, ഇതിന്റെ വിശ്വാസമില്ലാത്ത പുരുഷന്റെ ധിക്കാരത്തെപ്പററി എന്തു പറയുന്നു?

"ഏറെ നീചതരജന്തുരൂപികൾ പുഴുക്കൾ
പോലുമവർ പാൎപ്പിടം
പാറയിൽ പണിയവേ, സ്വകീയ ഹൃദയത്തി-
ലങ്ങിനെ ലസിച്ചിടും
ക്രൂരെഴും ഹൃദയനാഥനിൽ സ്വഭവനം പ-
ണിഞ്ഞതിലിരുന്നിടാ—
പ്പീറജീവിയെ മനുഷ്യനെന്നു ബല്ലമാന-
മോടു പറയാവതോ?"

*        *        *        *        *

“ഉലകപതിപദത്തിൻ ഭക്തി മദ്യം കുടിച്ചോൻ-
തലകുനിയുവതത്രേയെന്നമസ്കാരമെല്ലാം;
അലഘുതരമതോടുള്ളന്തരാർത്തിപ്രകർഷം
വിലപെറുമൊരു ധർമ്മഗ്രന്ഥമാകും കുറാനും.”

ഭക്തിലഹരിയുടെ താഡനത്തോടു പോർ ചെയ്തു നില്ക്കുന്നതാണു് യഥാർത്ഥ പ്രാർത്ഥന അഥവാ ഉപാസന; ചിലപ്പോൾ ഇവിടെ വീണും, ചിലപ്പോൾ അവിടെ വീണും കഴിക്കുന്നതാണതു്. ഒരു മാലയിൽ ചില സമയത്തു് ആയിരം മാലകളുടെ മണികൾ ഉണ്ടു്, (ഒരു ജപമാല പിടിച്ചു ഒരിക്കൽ എണ്ണി ജപിച്ചാൽ ആയിരം മാലകൾ പിടിച്ചെണ്ണി ജപിക്കുന്നതിന്റെ ഫലമുണ്ടെന്നൎത്ഥം.) അപ്പോൾ ഹൃദയപൂർവ്വം, ഭക്തിശ്രദ്ധാപുരസ്സരം, ഹൃദയമാകുന്ന മാലകൊണ്ടു ജപിക്കുമ്പൊഴോ? തിബത്തു് എന്ന രാജ്യത്തിൽ ഒരു ചക്രമുണ്ടു്; അതിൽ നൂറുകണക്കിനുള്ള മാലകൾ ഒരു ക്ഷണനേരംകൊണ്ടു ചുററിക്കൊണ്ടിരിക്കുന്നു. ഒരു പ്രാവശ്യം ഈശ്വരനാമം ഉച്ചരിക്കുന്ന സമയം ഓരോ രോമത്തിന്റെയും നാവു ഒന്നിച്ചുതന്നെ അതുച്ചരിക്കാൻ തുടങ്ങുന്നു. അപ്പോൾ ഇങ്ങിനെ നാവുകൊണ്ടു പുറപ്പെടുവിക്കുന്ന ഓരോ പ്രാവശ്യത്തെ ശബ്ദവും അതിനെ ആയിരം ഹൃദയത്തിൽക്കൂടി പ്രതിധ്വനിപ്പിക്കാൻ ഇടവരുന്നു. താല്പൎയ്യം ഇതാണു്:—അതായതു് പുറപ്പെടുന്ന ശബ്ദം ഹൃദയത്തിൽ നിന്നടിക്കണം, അന്തഃകരണത്തിൽനിന്നും പുറപ്പെടണം.

സയാൽകോട്ടിൽ (ഒരു പഞ്ചാബുനഗരം) രാമനു് ഒരു സ്നേഹിതൻ ഷേക്കു് (ഒരു ജാതി മുസൽമാൻ) ഉണ്ടായിരുന്നു. അയാൾ ജീവിതകാലത്തൊരിക്കലും നമാസു് (മുഹമ്മദീയരുടെ പ്രാൎത്ഥന) ചൊല്ലിയിട്ടില്ല. ഇവിടെയിരിക്കുന്ന മുസ്സൽമാൻശ്രോതാക്കൾ എന്റെ ഈ പ്രസ്താവനയെ തെററിദ്ധരിക്കരുതു്. അമ്മയെ അടിക്കയും, അമ്മയുടെ മുടി പിടിച്ചുവലിച്ചുപറിക്കയും ചെയ്യുന്ന കുഞ്ഞിൽ പരിപൂൎണ്ണപ്രേമമുണ്ടല്ലൊ. സയാൽകോട്ടിൽ കള്ളന്മാരുടെ ശല്യം വളരെയുണ്ടായിരുന്നു. ആ മോഷ്ടാക്കളെ പിടിക്കയോ, ബന്ധിക്കയോ ചെയ്യുന്നതിനു വാർബട്ടൻ എന്നൊരു യൂറോപ്യൻ ചുമതലപ്പെടുത്തിഅയക്കപ്പെട്ടിരുന്നു. അദ്ദേഹം പോലീസുവകുപ്പിൽ പേരെടുത്ത ഒരുദ്യോഗസ്ഥൻ ആയിരുന്നു. ആ ധ്വര അവിടെ വന്നു ചെയ്ത ഏൎപ്പാടു ഇങ്ങിനെയാണു്. നീചജാതിക്കാർ അശേഷം മൂന്നുപ്രാവശ്യം അദ്ദേഹത്തിന്റെ മുമ്പിൽ ഹാജർ കൊടുക്കണമെന്നായിരുന്നു വ്യവസ്ഥ. ഇതുമൂലം മോഷണം കുറെയധികം തടയപ്പെട്ടുപോയി. ഒരു വെള്ളിയാഴ്ചദിവസം

സകലജനങ്ങളും നമാസ് (പ്രാൎത്ഥന) ചൊല്ലാൻ പോയിക്കൊണ്ടിരുന്നു. ജനങ്ങൾ നമ്മുടെ ഷേക്കിനോടു (ഇദ്ദേഹം ഈശ്വരഭക്തിമദമത്തനായിരുന്നു) "നിങ്ങളെന്താണു് വരാത്തതു്?" എന്നു ചോദിച്ചു. അയാൾ മറുപടി പറഞ്ഞു:—"ജനങ്ങൾ മോഷ്ടിക്കുന്നു, അതിനാൽ അവർ ഹാജർ വെപ്പിക്കാൻ പോകുന്നു. ഞാൻ മോഷണം ചെയ്തിട്ടില്ല." ശരീരം മോഷണസാധനമാണു്, തൊണ്ടിയാണു്. ശരീരത്തെ മോഷ്ടിച്ചുവെച്ചിരിക്കുന്നവർ (അതായതു്, ശരീരാഭിമാനത്തിലും അഹങ്കാരത്തിലും മുഴുകിമുങ്ങി കിടക്കുന്നവർ, 'ഞാൻ ബ്രാഹ്മണനാണു്, ഞാൻ ക്ഷത്രിയനാണു്, വൈശ്യനാണു്, മുസൽമാനാണു്' എന്നിങ്ങനെ വിചാരിക്കുന്നവർ എന്നൎത്ഥം) മോഷ്ടാക്കളുമാണു്. ശരി. എന്നാൽ ആ ഷേക്കു് അവർകളും ഒരിക്കൽ നമാസ് ചൊല്ലി. എന്നാൽ അതു ഈ നിശ്ചയത്തോടുകൂടെയായിരുന്നു:—

"ഈശനെ നമസ്കരിച്ചീടുവാൻ തലതാഴ്ത്തും-
ലാംശിരസ്സിനെ പൊക്കിയെടുത്താലഹം പാപീ;
നമിച്ചു കിടന്നെങ്കിൽ പിന്നെഞാനെഴുന്നേറ്റാൽ.
ആ മഹാപാപം ബഹുകഠിനം തന്നെന്തൂനം;
സകലസിരയിലും പ്രേമധാമമീശനെ-
ങ്കേമേ, ശിരസ്സു ഞാനതിനാൽ നിത്യം പൊക്കി."

പ്രാൎത്ഥന ചൊല്ലിക്കൊണ്ടിരുന്നു. ഈശ്വരസമക്ഷം തലകുനിച്ചു. എന്നാൽ പിന്നീടു അതു പൊക്കിയില്ല; പ്രാണൻ പൊയ്ക്കഴിഞ്ഞു. ഇതാണു് ഈശ്വരാരാധനം. 'മുസ്സൽമാൻ' എന്നാൽ 'ഇസ്ലാംവാലാ'-നിശ്ചയക്കാരൻ-ശ്രദ്ധാവിശ്വാസമൂൎത്തി-എന്നാണൎത്ഥം. നാമദേവന്റെ ഹൃദയത്തിൽ ആ സന്ദൎഭത്തിൽ നിശ്ചയം ഉണ്ടായിരുന്നു, ഇസ്ലാംപ്രവൎത്തിച്ചിരുന്നു, സത്യസന്ധത ഉണ്ടായിരുന്നു. അതിനാൽ ഒരിക്കൽ ഈശ്വരനെ ശരീരധാരിയായി ആ വിശ്വാസം അവനു കാണിച്ചുകൊടുത്തു. ആട്ടിടയന്റെ ഹൃദയത്തിലും യഥാൎത്ഥമായ ഇസ്ലാം ഉണ്ടായിരുന്നു. അതേ വിശ്വാസവും, അതേ നിശ്ചയവും ഇരുന്നിരുന്നു. തന്മൂലം പരമപിതാവു് (ഈശ്വരൻ) മുമ്പറഞ്ഞ ഹസ്രത്മൂസ്സായെ ശകാരിക്കയും ഭത്സിക്കുകയും ചെയ്തുകൊണ്ടു് ഇങ്ങിനെ പറഞ്ഞു:—

"ഹേ മൂസ്സാ! എന്നിൽനിന്നു അഭിന്നതയെ പ്രകടിപ്പിക്കുന്നതിനായിട്ടാണു് നീ ലോകത്തിൽ വന്നിട്ടുള്ളതു്; അല്ലാതെ ഭേദവീക്ഷണം പ്രചരിപ്പിക്കാനായിട്ടല്ല."

"ഹേ തപോനിഷ്ഠ! നീ ഈശ്വരസന്നിധിയിൽ പ്രവേശിക്കുന്നു. എന്നാൽ ആഴത്തിലേക്കുള്ള വഴിയിൽക്കൂടി പോകുന്നില്ല. ശോഷിപ്പിക്കുന്ന ശുഷ്കമായ വ്രതവും, കഠിനതപശ്ചര്യയും, അശ്രുപൂർണ്ണമായ നേത്രങ്ങളെ കൂടാതെയായാൽ, കേവലം വ്യർത്ഥങ്ങളാണു്."

ശുഷ്കമായ പ്രാർത്ഥന, ശുഷ്കമായ മാലാവ്യാപാരം (ജപമാലകൊണ്ടുള്ള നാമം ജപം,) ശുഷ്കമായ ജപം, ശുഷ്കമായ പാരായണം ഇവ നയനാശ്രുക്കൾ പുറപ്പെടുവിക്കാത്തതും, ഹൃദയത്തെ പ്രകമ്പിപ്പിക്കാത്തതും ആകകൊണ്ടു് അവയുടെ ശുഷ്കമായ മാർഗ്ഗത്തിൽക്കൂടി ജനങ്ങൾ മക്കായിലും മററും പോകുന്നുവെങ്കിൽ, അവർ കുഴിയിലേക്കുള്ള പാതയിൽക്കൂടിപോയി ക്ഷണേന അതിൽചെന്നു വീഴുന്നു. (ഈ സന്ദർഭത്തിൽ വിഷയം ഒരിടത്തുനിന്നു മററൊരിടത്തേയ്ക്കു വ്യതിചലിച്ചു പോകുന്നുവെങ്കിൽ അതിൽ ആശ്ചര്യമില്ല.)

"വാദപ്രതിവാദത്തിന്റെ മുമ്പിൽ ഉറച്ചുനില്ക്കത്തക്കവണ്ണം നീ എപ്പോൾ ശക്തി പ്രയോഗിക്കുന്നുവോ, (അതായതു്, നിന്റെ ദൃഢപ്രതിജ്ഞയിൽനിന്നു ചലിക്കാതിരിക്കുന്നുവോ,) അപ്പോൾ ഹേ ആനന്ദമദ്യപാനശീല! വരൂ? ഒരു പൈമാന (ഗ്ലാസ്സുപാത്രം) യിൽനിന്നുള്ള പ്രതിജ്ഞകൊണ്ടു പൈമാമിനെ (യുക്തിവാദത്തിനെ) പറിച്ചുകളഞ്ഞു് നശിപ്പിക്കൂ!"

"യുക്തിവാദത്തിൻമുമ്പിൽ സ്ഥിരതപാലിക്കാനായ്
ശക്തിയുള്ള നീ, ദൃഢപ്രതിജ്ഞനാകുന്നെങ്കിൽ,
ആനന്ദാമൃതരസപാനശീല! നീ വരൂ!
പാനപാത്രത്തിലൊന്നിൽനിന്നുള്ള പ്രതിജ്ഞയാൽ
യുക്തിയെ നിരാധാരമാക്കി നിർജ്ജീവമാക്കി-
സ്സ്വതപം നശിപ്പിക്കൂ! സകലമില്ലാതാക്കൂ!"

ഈ രണ്ടു ദൃഷ്ടാന്തങ്ങൾകൊണ്ടു തടിച്ചു് സ്ഥൂലമായ പർദാ—മൂടുപടം എടുത്തുനീക്കപ്പെടുന്നതു് ഉദാഹരിക്കപ്പെട്ടുവല്ലൊ. പർദാ സൂക്ഷ്മതരമായി, ലഘുതരമായി, വന്നുവന്നു് തീരെ മാററപ്പെട്ടതിനുള്ള ഒരുദാഹരണംകൂടി ഇനി എടുക്കാം. പഞ്ചാബിൽ ബാബാ നാനക്കു് എന്നു് ഒരാൾ ഉണ്ടായിരുന്നു; എല്ലാവരെയുംപോലെ അദ്ദേഹവും രണ്ടാമത്തെ ('ദ്വൈവാഹം'എന്ന) സോപാനത്തിൽ നിന്നിരുന്നു. ആ മനുഷ്യൻ ഒരിക്കൽ ഒരു പണ്ടകശാലയിലെ ഭൃത്യനായിരുന്നു. അപ്പോൾ ഒരുദിവസം ഏതോ ഒരു കവച്ചുക്കാരൻ സാധുവിന്റെ (ഭിക്ഷക്കാരന്റെ)

വേഷവുംകെട്ടി അദ്ദേഹത്തിന്റെ വ്യാപാരശാലയിൽചെന്നു് അദ്ദേഹത്തിന്റെ സമീപത്തു് എത്തി. അദ്ദേഹം ധാന്യം അളന്നളന്നു് അവന്റെ പാത്രത്തിൽ ഇട്ടുകൊടുക്കാൻ ആരംഭിച്ചു. പുറമേ, അതായതു്, ശ്രദ്ധയില്ലാതെ അദ്ദേഹം അളവു് എണ്ണിക്കൊണ്ടിരുന്നു; എന്നാൽ ഹൃദയത്തിൽ വേറെ എന്തോ ധ്യാനിച്ചുകൊണ്ടാണിരുന്നതു്.

"പ്രേമത്തിൻ സ്കൂളിൽ ഞാനിന്നു ചേൎക്കപ്പെട്ടു,
ക്രമത്തിൽ ഞാനുപനീതനായി;
വക്ത്രത്തിൽനിന്നും 'അ'കാരം പുറപ്പെട്ടു,
ചിത്തംതൽ നെടുവീൎപ്പുമൊന്നിച്ചഹോ!"

ഭക്തിലഹരിതന്നെ ഈ ഭൌതികപൂജയിൽ യഥാൎത്ഥവേലചെയ്തുകൊണ്ടിരിക്കുന്നു. ബാബാ നാനാക്കു് കേൾവിക്കുമാത്രമായു് ദോ, തീൻ, ചാർ, പാഞ്ചു്, ഛേ, സാതു് (രണ്ടു്, മൂന്നു്, നാലു്, അഞ്ചു്, ആറു്, ഏഴു്) എന്നിങ്ങനെ പറയാൻ തുടങ്ങി എന്നാൽ ഹൃദയത്തിൽ ഈ എണ്ണലിന്റെ ചിന്ത ലവലേശം ഉണ്ടായിരുന്നില്ല. 'തേറഹ്' (പതിമ്മൂന്നു) എന്ന സംഖ്യവരെ എത്തിയപ്പോൾ, അയാൾ സകലതും മറന്നു. അപ്പോൾ അയാൾ "തേറാ" എന്ന ശബ്ദം മുഖേന ഇങ്ങിനെ പറയാൻ തുടങ്ങി:— "തേറാ (നിന്റേതു്) ആയല്ലൊ, നിന്റേതായി," പന്ത്രണ്ടു്, പതിമ്മൂന്നു് (ബാറാ, തേറാ), തേറാ, തേറാ, (നിന്റേതു് നിന്റേതു്) എന്നിങ്ങനെ പറയാനും പാത്രംനിറച്ചു ധാന്യം അളന്നു കവച്ചുക്കാരന്റെ വട്ടിയിൽ ഇടാനും തുടങ്ങി; അതു നിൎത്താനും ഭാവമില്ലായിരുന്നു. (ഹിന്ദിയിൽ 'തേറാ' പദത്തിനു് 'പതിമ്മൂന്നു്' എന്നും 'നിന്റേതു്' എന്നും അൎത്ഥമുണ്ടല്ലൊ.) ഇവിടെ ഭക്തപ്രമാണിയായ നാനക്കു് ഈശ്വരഭക്തിമഗ്നനായി "ഇവിടെ കുറച്ചുള്ളതെല്ലാം നിന്റേതാണു്, സകലതും നിന്റേതാണു്" എന്നിങ്ങനെ ധ്യാനിച്ചും പറഞ്ഞുംകൊണ്ടു് ധാന്യം അളന്നുകൊടുത്തുകൊണ്ടിരിക്കെ ദേഹബോധവും, ശരീരാഭിമാനവും വെടിഞ്ഞു് ഭൂമിയിൽ ഭക്തിപാരവശ്യംമൂലം കീഴ്പതിച്ചു. തൊണ്ടയടഞ്ഞു ശബ്ദം പുറപ്പെടാതെയായി. എന്നാൽ ഓരോ രോമകൂപങ്ങളിലുംകൂടി 'മൈ തേറാ ഹും' (ഞാൻ നിന്റേതാണു്) എന്ന ശബ്ദം പുറപ്പെട്ടുകൊണ്ടിരുന്നു. ഈ കാഴ്ചയുടെ ആശ്ചൎയ്യകരമായ പ്രഭാവാധിക്യംകൊണ്ടു് എന്തു സംഭവിച്ചു? ഭിക്ഷക്കാരന്റെ വേഷംകെട്ടിവന്ന കവച്ചുക്കാരൻപോലും ചതിക്കപ്പെട്ടുകയും, മോഷ്ടിക്കപ്പെട്ടുകയുംചെയ്തു! എങ്ങിനെ? അവൻ സ്വയം

കള്ളനായിരുന്നു. എന്നാൽ സാക്ഷാൽ ജഗദീശ്വരൻ അവനെ മോഷ്ടിച്ചു തട്ടിയെടുത്തുകളഞ്ഞു എന്നർത്ഥം. അദ്ദേഹം സകല കള്ളന്മാരെയും മോഷ്ടിക്കുന്ന മോഷ്ടാവാണ്. ഈ കവിച്ചക്കാരനിൽ ആ അവസ്ഥ ശക്തിയായി പ്രതിഫലിക്കയും, അവൻ പോലും 'നിൻേറതു്, നിൻേറതു്' എന്നു പറഞ്ഞുകൊണ്ടിരിക്കാൻ തുടങ്ങുകയുംചെയ്തു. (കവിച്ചക്കാരൻ ഈ കാഴ്ച കണ്ടു് സ്വയം ഈശ്വരഭക്തനായി മാനസാന്തരപ്പെട്ടു നല്ലവനായിത്തീൻ എന്നു താല്പര്യം.) സാക്ഷാൽക്കാരദൃഷ്ട്യാ—ഈശ്വരാനുഭൂതിദൃഷ്ടിയിൽനിന്നു—പർദാ ക്ഷണനേരത്തേയ്ക്കെങ്കിലും തീരെ മാറിപ്പോയതിനുള്ള ഒരു ദൃഷ്ടാന്തമാണു് ഇതു്.

'ത്വമേവാഹം' (ഞാൻ നീയാണ്) എന്ന ഭൂമികയുടെ ആശ്രിതന്മാരുടെ ചില ദൃഷ്ടാന്തങ്ങൾ ഇനിയും പറയാം. ഈ പ്രപഞ്ചത്തിൽ സ്ഥിതിചെയ്യുന്നവർ ആത്മാനുഭവദൃഷ്ടിയുള്ളവർ വളരെപ്പേരുണ്ടു്. പഠനം രണ്ടുപ്രകാരത്തിലാണു് നടക്കുന്നതു്. രാമൻ കോളജിൽ പഠിച്ചിരുന്നപ്പോൾ ഇതിൻെറ കൈ വളരെ ശക്തിയായി പ്രവൎത്തിച്ചിരുന്നു. (അതായതു്, ഈശ്വരാനുഭൂതിയുടെ കൈകാര്യം ബലമായി നടന്നിരുന്നു.) രാമനു പരീക്ഷാസമയമായി. ചോദ്യക്കടലാസു ബഹുദീർഘമായിരുന്നു. അതിൽ പതിനാറു ചോദ്യങ്ങൾ ഉണ്ടായിരുന്നു. അവയിൽ ഏതെങ്കിലും എട്ടു പ്രശ്നങ്ങൾക്കു് ഉത്തരം എഴുതിയാൽ മതിയെന്നു ഒരു കുറിപ്പുമുഖേന നിർദ്ദേശിക്കപ്പെട്ടിരുന്നു. എന്നാൽ രാമൻ എല്ലാ ചോദ്യങ്ങൾക്കും ഉത്തരം ശരിയായിട്ടെഴുതിവെക്കയും, അവയിൽ ഏതെങ്കിലും എട്ടെണ്ണം നോക്കിക്കൊള്ളാമെന്നു ഒരു കുറിപ്പു എഴുതിച്ചേൎക്കയുംചെയ്തു. എന്നാൽ മററു വിദ്യാൎത്ഥികൾ ഇത്ര ശീഘ്രം ഉത്തരം എഴുതിത്തീക്കാൻ ശക്തരായിരുന്നില്ല. ഈ പതിനാറു ചോദ്യങ്ങളുടെയും ഉത്തരം അവരുടെ മസ്തിഷ്കത്തിൽ ഇരുന്നിരുന്നു. പക്ഷേ നഖങ്ങളിൽ—വിരലുകളിൽ—കൂടി പുറത്താക്കാൻ അവൎക്കു കഴിഞ്ഞില്ല; ഇതുപോലെ വളരെ ജനങ്ങൾക്കു അവരുടെ ശക്തി ക്രിയാത്മകരൂപത്തിൽ പ്രകടിപ്പിക്കാൻ കഴിവില്ല. ഇപ്രകാരം ഈശ്വരനു് നമ്മുടെ അംഗുലീദ്വാരാ—അവയവങ്ങൾ മുഖേന—പ്രവൎത്തിക്കാൻ കഴിവുണ്ടെന്നു കാണിക്കുന്ന മറെറാരു ദൃഷ്ടാന്തം രാമൻ പറയാം. അറേബ്യായിൽ മുഹമ്മദു നബിയുടെ കാലത്തിനുമുമ്പു് ജനങ്ങൾ കാടന്മാർ, മലമൂഢന്മാർ ആയിരുന്നു. ഈ വന്യജാതിക്കാരെ ഏകോപിപ്പിച്ചു ചേൎത്തു കൊണ്ടുവരാൻ എന്തൊരു മിടുക്കാണു് മുഹമ്മദു് കാണിച്ചതെന്നു്

ഇപ്പോൾ നാം വിസ്മരിച്ചുപോകുന്നു. ഇവരെ യോജിപ്പിക്കാനുള്ള ഏകകാരണം ഇതാണു്. അതായതു്, അവരെ സംഘം സംഘംചേൎത്തു് ഈശ്വരസമീപത്തിൽ ആണു് കൊണ്ടുപോയതു്. ജപ്പാനിൽ രാമൻ രണ്ടു റിക്ഷാക്കാർ തമ്മിൽ അകാരണമായി ശണ്ഠകൂടുന്നതു കണ്ടിട്ടുണ്ടു്. രണ്ടുപേരിൽ ഓരോരുത്തനും രാമനെ റിക്ഷായിൽ ഇരുത്തണമെന്നു മോഹിച്ചു. അവരുടെ കണ്ണുകൾ പരസ്പരം സമ്മേളനംചെയ്തുകൊണ്ടിരിക്കെ, അവർ രണ്ടുപേരും ചിരിച്ചുകൊണ്ടിരുന്നു. ആത്മാവു കണ്ണുകളിലാണിരിക്കുന്നതെന്നു രാമൻ ആ സമയം വിശ്വസിച്ചുപോയി.

"നീലകണ്ണുകളുടുള്ളു വന്നടൻ
ചാലവേയഭിമുഖം പതിക്കവേ
ചേലിയന്നപ്രണയം പരസ്പരം
ലാലസിച്ചുണരുമക്ഷണം പരം."

ഇതുപോലെ ഭാഷ—വാക്കു്—ഒന്നായിരിക്കുമ്പോഴും പ്രേമം വന്നുചേരുന്നുണ്ടു്. ഈശ്വരസാന്നിദ്ധ്യത്തിൽ ഒരേ വാക്കുകൾ ഉപയോഗിച്ചു പ്രാൎത്ഥന ചെയ്യുമ്പോൾ യോജിപ്പു്—സമ്മേളനം ഉണ്ടാകുതന്നെ ചെയ്യുന്നു.

ആദ്യശബ്ദം "ഓം" എന്ന പ്രണവമാണു്. ഇതു കുഞ്ഞുങ്ങൾപോലും ഉച്ചരിക്കുന്നു. ദീനത്തിൽ കിടക്കുമ്പോൾ "ഓം, ഓം" എന്നു ശബ്ദിച്ചു് ധീരതയും, സഹനശക്തിയും ഉണ്ടാക്കാവുന്നതാണു്. കുട്ടികൾ പ്രസന്നരായിരിക്കുമ്പോൾ അവരുടെ മുഖത്തുനിന്നുകൂടി 'ഓ, ഓ' എന്ന നാദം പുറപ്പെടുന്നു. ഇതു പ്രകൃതിയുടെ നാമമാണു്. ഇതിനു മറ്റൊന്നിന്റെയും ആധാരമില്ല. കുറാനിൽ അലിഫ് (അകാരം) 'ല'കാരത്തോടുകൂടി യോജിച്ചു വരുമ്പോൾ അതു 'ഓം' തന്നെയാണു്. എങ്ങിനെ? ജലാൽ—ഉലദീൻ, കമാൽ—ഉലദീൻ—എന്നിവയിൽ ലകാരം ഉച്ചരിക്കപ്പെടാതിരിക്കുന്നതുപോലെ. അല്പനേരത്തേയ്ക്കു എല്ലാവരും 'ഓം' എന്നു ഉറക്കെ ശബ്ദിച്ചുനോക്കുവിൻ! (ഒടുക്കം കുറെനേരം സകലരും ഉച്ചസ്വരത്തിൽ 'ഓം' എന്നു വിളിക്കയും, അതുകൊണ്ടു് ആ തുറന്ന മൈതാനം മാറ്റൊലിക്കൊള്ളുകയുംചെയ്തു—പരിഭാഷകൻ.)

ഗംഗാനദിയുടെ ഈ കരയിൽ വളരെ സാധുസന്ന്യാസിമാർ ഇരുന്നിരുന്നുവെന്നും, അതിന്റെ മറുകരയിൽ, അജ്ഞേവശത്തു് ഒരു ഭക്തിലഹരീമഗ്നനായ മഹാത്മാവു് പാൎത്തിരുന്നുവെന്നും ഹൃഷീകേശത്തു ഒരു വൃത്താന്തം പറയപ്പെടുന്നുണ്ടു്. ആ ഭക്താ

ഗ്രണിയുടെ നാഡീനരമ്പുകളിൽപോലും 'അനൽഹക്ക്', (ശിവോഹം) എന്ന ധ്വനി അടിച്ചിരുന്നു. രാപ്പകൽ ഒരുപോലെ ഈ ശബ്ദം "ശിവോഹം, ശിവോഹം, ശിവോഹം, ശിവോഹം" എന്നിങ്ങനെ പ്രവഹിച്ചുകൊണ്ടിരുന്നു. ഒരുദിവസം കാട്ടുകളിൽനിന്നു ഒരു സിംഹം അദ്ദേഹത്തിന്റെ സമീപം വന്നുചേർന്നു. സാധു ഇക്കരയിലേക്കു നോക്കിക്കൊണ്ടിരിക്കയായിരുന്നു. സിംഹം അടുത്തുവന്നു് ആ മഹാത്മാവിന്റെ നേരെ പാഞ്ഞു. അദ്ദേഹം സിംഹത്തെക്കണ്ടിട്ടു് ഉച്ചസ്വരത്തിൽ 'ശിവോഹം, ശിവോഹം' എന്നു വിളിച്ചുകൊണ്ടു് അവിടെത്തന്നെ ഇരുന്നതേ ഉള്ളൂ. അദ്ദേഹത്തിന്റെ ധാരണയിൽ "സിംഹവും ഞാൻതന്നെ, വ്യാഘ്രവും ഞാൻതന്നെ" എന്നായിരുന്നു പരിഗണനം. മൃഗത്തിന്റെ ശരീരത്തിലുംകൂടി സ്വയം ഈ 'ശിവോഹം, ശിവോഹം' എന്ന ജപം നിറച്ചുകൊണ്ടിരിക്കുമെന്നു അദ്ദേഹം കരുതി. ആ മൃഗരാജൻവന്നു് അദ്ദേഹത്തിന്റെ കഴുത്തിൽ പിടികൂടി. അപ്പോഴും ആ ദിവ്യൻ ആനന്ദപൂർണ്ണനായി സിംഹത്തിന്റെ രൂപത്തിൽ നരമാംസത്തിന്റെ സ്വാദാസ്വദിച്ചുകൊണ്ടിരുന്നു. 'ശിവോഹം' ശബ്ദം തുടരെത്തുടരെ പുറപ്പെട്ടുകൊണ്ടിരുന്നു. ദീപാളിമഹോത്സവകാലത്തു് ശക്കര (അഥവാ പഞ്ചസാര) കൊണ്ടു് കളിപ്പാട്ടങ്ങൾ ഉണ്ടാക്കാറുണ്ടല്ലോ. ശക്കരമാൻ, ശക്കരസിംഹം, ശക്കരപ്പൂച്ച എന്നിവിധം. ശക്കരമാൻ തന്നെത്തന്നെ നാമരൂപരഹിതമായ് വിശേഷണങ്ങളോടുകൂടിയ "ഞാൻ മാൻ" ആണു് എന്നു മനസ്സിലാക്കിയിരിക്കെ ശക്കരസിംഹം തന്നെക്കടിച്ചു ഭക്ഷിക്കുമെന്നു ഭയപ്പെടുമോ? പറയുമോ? അതു സ്വയം തന്നെത്താൻ ശക്കരയാണെന്നു വിചാരിക്കുന്നുവെങ്കിൽ ശക്കരാമൃഗം—ശക്കരാരൂപത്തിലുള്ള ഞാൻതന്നെ, ഇവിടെ ഹരിണവും, അവിടെ ശക്കരാരൂപത്തിലുള്ള സിംഹവും ആയിരിക്കുന്നുവെന്നു പറയുകസാദ്ധ്യമായിരിക്കും. ഇതേ വിധത്തിൽ നിങ്ങളുടെ യഥാർത്ഥതത്വം—പരമാർത്ഥതത്വം—എന്തെന്നു അറിയുമ്പോൾ അതു് ഈ ശക്കരയ്ക്കു സദൃശമായ ഈശ്വരന്റെ സ്വരൂപമത്രെ. ഈ യുക്തികൊണ്ടു ശക്കരസിംഹത്തിന്റെ അവസ്ഥയിലെപോലെയുള്ള ഈശ്വരാവസ്ഥയിൽ "ഞാൻ ഇവിടെ ഹരിണവും, അവിടെ സിംഹവും ആണു്" എന്നു പറവാൻ കഴിയുമോ?

"തലപ്പാവും, കോട്ടും, കവണികൾ, ഇമ്പട്ടുകൾ, ബനിയൻ,
പലേമട്ടിൽ കാണും വസനമഖിലം, നൂലതൊന്നുപോൽ;
ചലന്നാമരൂപം ഉണിയിൽ ബഹുധാ കാൺക, ശരിയായ്
വിലോകിച്ചാൽ കായം കലരുമൊരു തൈലാത്മകൃതമതു്."

പ്രിയപ്പെട്ടവരേ! ആ മഹാത്മാറു് ഇത്തരം ദൃഷ്ടിയിൽക്കൂടെയാണു് സകലത്തും വീക്ഷിച്ചിരുന്നതു്. സിംഹം അദ്ദേഹത്തെ കടിക്കാൻ തുടങ്ങിയപ്പോൾ, അദ്ദേഹം എന്തെല്ലാം സ്വാദു് ആസ്വദിച്ചുകൊണ്ടിരുന്നു? 'ഇന്നു മനുഷ്യരക്തം നമ്മുടെ വായിൽ വന്നുകൂടി' കാൽ തിന്ന സമയത്തും "ശിവോഹം, ശിവോഹം" എന്നു മുഖത്തുനിന്നു ശബ്ദം പുറപ്പെട്ടിരുന്നു. സിംഹവും "ശിവോഹം, ശിവോഹം" എന്നു ഗർജ്ജിച്ചുതുടങ്ങിയിരുന്നു. ഇവിടെ പർദാ ആദ്യമേതന്നെ വളരെ സൂക്ഷ്മമായിട്ടിരുന്നു. പക്ഷേ അതിപ്പോൾ തീരെ നീക്കപ്പെട്ടു.

അലക്സാണ്ടർ മഹാൻ ഇൻഡ്യായിൽ വന്നപ്പോൾ താൻ പിടിച്ചടക്കിയ രാജ്യങ്ങളിൽ എല്ലാത്തിലുംവെച്ചു് ഏററവും അധികം സത്യസന്ധരായ ബുദ്ധിമാന്മാരും, രൂപവാന്മാരും ഇൻഡ്യായിലാണെന്നു കണ്ടു. ഭാരതപ്രേഷ്ഠത്തിൻെറ ശിരസ്സു്, അതായതു, തത്വവേദികളും, ജ്ഞാനികളും ആയ മഹാന്മാരെ തനിക്കു കാണണമെന്നു അദ്ദേഹം ആഗ്രഹം പ്രകടിപ്പിച്ചു. അലക്സാണ്ടരെ സിന്ധുനദിയുടെ തീരത്തു ആരോ കൊണ്ടുപോയി. അവിടെ ഒരു അവധൂതൻ ഇരുന്നിരുന്നു. സകല ലോകത്തിൻെറയും സാമ്രാട്ടായ അലക്സാണ്ടർ എവിടെ? ഒരു കൌപീനംപോലും ധരിക്കാതിരുന്ന അവധൂതൻ എവിടെ? എന്തൊരാപത്തിൻെറ, ക്രോധത്തിൻെറ എതിപ്പു്! അലക്സാണ്ടരിലും ഒരു മഹാപ്രതാപം ഉണ്ടായിരുന്നു. എന്നാൽ ആത്മജ്ഞാനിയും, ജ്ഞാനമദലഹരിയിൽ മഗ്നനും ആയിരുന്ന ആ മഹാത്മാവിൻെറ നോട്ടത്തിലും ഒരു മഹാപ്രതാപംതന്നെയുണ്ടായിരുന്നു.

> "ഞാനെൻ മുഖമങ്ങുപൊക്കി നേത്രങ്ങള-
> ന്നൂനം തുറന്നെന്നു നോക്കുന്നേരം,
> രാജാധിരാജരായു് സുപ്രതാപപ്രൌഢി-
> യോജസ്സാ കാണിക്കും ഭൂപാലർപോൽ,
> ക്രോധവും, ഭീഷണിനാട്യവും, ധിക്കാര-
> ബോധ കലർന്നുള്ള ഹാസങ്ങളും
> ഒക്കെയും യുക്തംപോൽ താനേ പ്രയുക്തമായു്
> തൽഫലത്തെ പ്രദാനം ചെയ്യും."

അലക്സാണ്ടർമഹാനിൽ ആ അവധൂതഭക്തൻെറ പ്രതാപം നിഴൽവീശി. ചക്രവൎത്തിപറഞ്ഞു:—"മഹാരാജു്! കൃപചെയ്യണേ! ഇവിടുത്തെ ജനങ്ങൾ വൈരമണികളെ കീറത്തുണികളിൽ പൊതിഞ്ഞു കെട്ടിവെച്ചുകൊണ്ടിരിക്കുന്നു. പാശ്ചാത്യനാട്ടിൽ ഉളളവും, ക്ഷുദ്രവും, ആയ സാധനങ്ങളെ വലിയ വിശേഷവസ്ത്ര

ങ്ങളിൽ മൂടിക്കെട്ടി ഭാണ്ഡങ്ങളാക്കിവെക്കുന്നു. ഭഗവൻ! എന്റെ കൂടെ വരൂ! ഞാൻ നിങ്ങൾക്കു രാജ്യവും രാജപട്ടവും തരാം; എത്ര ധനവും തരാം; സമ്പത്തു് അളവററു ഏല്പിക്കാം; വജ്രാദിരത്നങ്ങൾ സമ്മാനം തരാം; അങ്ങേയ്ക്കിഷ്ടമുള്ളതെന്തും തരാം. പക്ഷേ, എന്റെ കൂടെ വരണം!!" ആ മഹാത്മാവു ചിരിച്ചുംകൊണ്ടു മറുപടിപറഞ്ഞു;—"ഞാൻ സകലസ്ഥലത്തും ഉണ്ടു്; എന്റെ ദൃഷ്ടിയിൽ ഒരു പ്രത്യേകസ്ഥലവും ഇല്ല." അലക്സാണ്ടർക്കു കാര്യം മനസ്സിലായില്ല. "നിശ്ചയമായും അങ്ങെന്റെകൂടെ വരണം" എന്നദ്ദേഹം വീണ്ടും പറഞ്ഞു് അതേമോഹം വീണ്ടും പ്രകടിപ്പിച്ചു. അവധൂതൻ പ്രസ്താവിച്ചു:—"എനിക്കു ഒരു വസ്തുവിനെക്കുറിച്ചും ഗൗനമില്ല, ഞാൻ തന്നെത്താൻ എറിഞ്ഞുകളയുന്ന തുപ്പൽ ഭക്ഷിക്കുന്നവനല്ല." ഇതു കേട്ടപ്പോൾ ചക്രവർത്തിയ്ക്കു കോപകാലുഷ്യം ഉണ്ടായി. അദ്ദേഹം വാൾ ഊരി നീട്ടി. ഇതുകണ്ടു് ആ സാധു അവധൂതൻ ഉറക്കെപ്പൊട്ടിച്ചിരിച്ചുപോയി! ഉടനെ ഇങ്ങനെ പറകയും ചെയ്തു:—"ഇങ്ങിനെ ഒരു കള്ളം നീ ഇതിനുമുമ്പൊരിക്കലും പറഞ്ഞിരിക്കയില്ല."

"എന്നെ വെട്ടുവാനുള്ള വാളേതു സ്ഥലത്തുള്ളു?"

കുട്ടികൾ മണലിൽ ഇരുന്നു് മണൽ വാരി അവരുടെ കാലിൽ എറിഞ്ഞുകളിക്കാറുണ്ടു്. നിങ്ങൾതന്നെ മണ്ണുകൊണ്ടു വീടുകെട്ടുന്നു; നിങ്ങൾതന്നെ അതു പൊളിച്ചു കളയുകയും ചെയ്യുന്നു. മണലിനു വല്ല കേടുമുണ്ടോ? മണ്ണിനും കേടൊന്നുമില്ല. അതുകൾ മുമ്പിരുന്നതുപോലെതന്നെ പിന്നീടും ഇരിക്കുന്നു. ഹേ പ്രിയപ്പെട്ടവരേ! ഇങ്ങിനെതന്നെയായിരുന്നു സാധുവിന്റെ സ്ഥിതിയും. അദ്ദേഹത്തിനു തന്റെ ശരീരം മണ്ണുകൊണ്ടുള്ള വീടുപോലെയായിരുന്നു. അതു മനുഷ്യരുടെ സങ്കല്പംകൊണ്ടു അവരുടെ ബുദ്ധിയുടെ ഭവനമാക്കപ്പെട്ടിരിക്കുന്നു, ഞാനും മണ്ണുതന്നെയാണു്. വീടു് ഒരിക്കലും സ്ഥിരമല്ല. നിങ്ങളോ, മററാരെങ്കിലുമോ ഈ വീടു തകർത്താൽ, അങ്ങിനെ ചെയ്യുന്നവൻ സ്വന്തം വീടു നാശമാക്കുകയാണു് ചെയ്യുന്നതു്.

"താരങ്ങൾ രശ്മികളിൽ നിന്നു ഭിന്നങ്ങളാണോ?
നേരിൽ നിങ്ങൾ ഞങ്ങടേ, നിങ്ങടേതത്രേ ഞങ്ങൾ."

ഉത്തരം കേട്ടപ്പോൾ അലക്സാണ്ടരുടെ കയ്യിൽനിന്നു വാൾ വഴുതിനിലംപതിച്ചുപോയി!

ഏതോ ഒരു രാജാവിന്റെ കൊട്ടാരത്തിൽ തൂത്തുതളിച്ചിരു ഒരു തൂപ്പുകാരി ഉണ്ടായിരുന്നു. ഇടയ്ക്കിടയ്ക്കു് അവൾക്കു

സ്വൎണ്ണവും, മുത്തുമണിയും വെറുതെ ലഭിക്കാറുണ്ടായിരുന്നു. സദാ മുററത്തും മററും താഴെ വീണുകിടന്നതു് അവൾ എടുത്തുകൊണ്ടു പോയി സൂക്ഷിക്കും. കൊച്ചിലേ പരദേശത്തു പോയി താമസിച്ചുംവെച്ചു് തല്ക്കാലം തിരെ്യ വീട്ടിൽ വന്ന ഒരു മകൻ അവൾക്കുണ്ടായിരുന്നു. പതിനഞ്ചു വയസ്സായപ്പോൾ അവൻ തിരിയെ വീട്ടിൽവന്നതാണു്. അവന്റെ അമ്മ തന്റെ ചെറുകുടിലിൽ ഈ വിലപിടിച്ച രത്നാദികൾകൊണ്ടുവന്നുസംഭരിക്കുന്നതു അവൻ കണ്ടു. "ഇതെല്ലാം എവിടെനിന്നു കൊണ്ടുവരുന്നു?" എന്നവൻ അമ്മയോടു ചോദിച്ചു. അമ്മ ഉത്തരം പറഞ്ഞു.— "കുഞ്ഞേ! ഞാൻ ഒരു രാജാവിന്റെ അവിടെ ഒരു ഭൃത്യയാണു്. ഇതെല്ലാം അവിടെ വീണുപൊഴിയുന്ന രത്നങ്ങളും മററുമാണു് അവ പെറുക്കി കൂട്ടിയതാണിവ." ആരുടെ ദേഹത്തുനിന്നു ഇത്ര അനൎഘമായ രത്നങ്ങൾ പൊഴിഞ്ഞുവീഴുന്നുവോ, ആ രത്നങ്ങൾ ഇത്ര ഉത്തമമാണെങ്കിൽ, അവയുടെ ഉടമസ്ഥയായ ആ കുമാരി എത്രയധികം രൂപവതി ആയിരിക്കണം എന്നു ബാലൻ തന്റെ മനസ്സിൽ ആലോചിക്കാൻതുടങ്ങി. അവന്റെ ഉള്ളിൽ ആ വിചാരം കടന്നുകൂടിയപ്പോൾ, മനസ്സിൽ പ്രേമം നിഴലിക്കാൻ തുടങ്ങി. ആ കുമാരിയെ തന്നെ ഒന്നു കാണിക്കണമെന്നു അവൻ അമ്മയോടു പറയാനും, നിൎബ്ബന്ധിക്കാനും, ആരംഭിച്ചു. അതു പോലെ, ഈ നക്ഷത്രങ്ങൾ, ഈ സൂൎയ്യചന്ദ്രന്മാർ, ഈ തിളങ്ങിക്കൊണ്ടിരിക്കുന്ന നദികൾ, ഈ പ്രാപഞ്ചികരൂപസൌന്ദൎയ്യങ്ങളെല്ലാം ആ ഒരേ സത്യത്തിൽനിന്നും— യഥാൎത്ഥാത്മാവിൽനിന്നും പൊഴിഞ്ഞുവീഴുന്ന രത്നങ്ങളാണു്. എടോ! ആരുടെ പക്കൽനിന്നുപൊഴിഞ്ഞു നിപതിക്കുന്ന രത്നങ്ങൾക്കാണോ ഇത്രമാത്രം മഹത്വം കാണുന്നതു്, അവയ്ക്കു ഇത്രമാത്രം വലിയ നിലയുണ്ടായിരിക്കെ, അവയുടെ ഉടമസ്ഥനായ ആ ജഗദീശ്വരന്റെ സ്ഥിതി എന്തായിരിക്കും.?

"സുമങ്ങൾ വൎഷിച്ചു മരങ്ങൾ വാസന-
യ്ക്കുമന്ദമേകുന്നിതു ഭിന്നഭാവം,
സോമാൎക്കജ്യോതിൎഗ്ഗണമൊന്നു ചേൎത്ത
സമൎത്ഥനാമാവിധിയാരു ഹന്ത!"

കന്യകമാരുടെ വിവാഹഘോഷയാത്രകളിൽ, അവരുടെ പല്ലക്കുകളിൽനിന്നു് രൂപായും, വരാഹനും, മററു നാണയങ്ങളും ദാനമായി വാരിയെറിയപ്പെടാറുണ്ടു്. ഹേ! മഹാത്മാക്കളേ നിങ്ങൾ ആ സാധനങ്ങളെ തിരഞ്ഞുപെറുക്കിയെടുത്തുകൊള്ളുവിൻ! രാമന്റെ കണ്ണു് ആ വധൂരത്നത്തിനോടു മല്ലുവെട്ടുക

യാണ്. ആർത്തിയുണ്ടെങ്കിൽ ആരെങ്കിലും ആ ക്ഷുദ്രരത്നങ്ങൾ ചുമക്കട്ടെ! രാമന്റെ പക്കൽ ഉടുതുണിപോലും ഇല്ല! പിന്നെ, കസവു വസ്ത്രങ്ങൾ എവിടെ നിന്നു കൊണ്ടുവരും!!!

ഓം! ഓം!! ഓം!!!

---

## ൯. ബ്രഹ്മചര്യം

(൧൯൦൬—സെപ്റ്റംബർ—൯-ാംനു-ഫൈസാബാദിൽ—അയോധ്യായിൽ—ചെയ്യപ്പെട്ട പ്രസംഗം.)

"രാമനാമമോതാത്ത മനുജൻ ജഗത്തിങ്കൽ
കോമാളി പന്നി, പട്ടി, കഴുതജീവിതന്നെ."

ഓം! ഓം!! ഓം!!!

"നിന്നെ നോക്കിയാൽപിന്നെ തിരിഞ്ഞു മറ്റുള്ളവ-
തന്നെ നോക്കുവാനേതു കണ്ണുകളുള്ളൂ മമ?
ഇക്കണ്ണായവ കാണുന്നെങ്കിലയ്യോ കുത്തി-
ച്ചിക്കണ്ണേ പൊട്ടിക്കേണ, മില്ലാതെയാക്കിടേണം."

* * * *

"ശംഖനാദത്തെക്കേട്ടാൽ പിന്നീടു ഗർദ്ദഭത്തിൻ
വൻകരച്ചിൽ മോഹിപ്പോൻ ധിക്കാരി, മഹാമൂർഖൻ;
അമൃതപാനംചെയ്താൽ പിന്നീടു ചാണകത്തിൽ
മമത പാലിക്കുന്നോൻ ധിക്കാരി, മഹാമൂർഖൻ;
രാജാധികാരം കിട്ടിപ്പിന്നീടു തൈലച്ചക്കിൽ
നീചമായാശവെപ്പോൻ ധിക്കാരി, മഹാമൂർഖൻ;
ജ്ഞാനലബ്ധിയുണ്ടായാൽ പിന്നീടു ലോകഭോഗേ
ഹീനമാമാശവെപ്പോൻ ധിക്കാരി, മഹാമൂർഖൻ."

ഓംഹോം ഹോ ഹോം!!!

സത്തിൽ, നാരായണനിൽ, അഥവാ രാമനിൽ വർത്തിക്കയും, പെരുമാറുകയും, ചലിക്കുകയും, ചുററുകയും, ശ്വസിക്കുകയും ചെയ്യുന്നവൻ മാത്രമേ ജീവിക്കുന്നുള്ളൂ. ഇതാണ് യഥാർത്ഥ ജീവിതം. "ആനന്ദം, ആനന്ദം" എന്നു പറകമാത്രം ചെയ്തുകൊണ്ടിരുന്നാൽ, സംസാരത്തിലെ വ്യാപാരങ്ങൾ എങ്ങിനെ, നടക്കുമെന്നും, ദുഃഖങ്ങളും വേദനകളും എങ്ങിനെ നീക്കാമെന്നും നിങ്ങൾ ചോദിക്കുമല്ലോ. എന്നാൽ

"ഏതുസ്ഥലത്തിലാരംജാധിരാജന്റെ
പൂതമാം കൂടാരം സ്ഥാപിതമോ,
സാമാന്യമാനവർ ഷോഷകോലാഹല—
നാമംപോലുമവിടെത്തുകില്ലും."

യാതൊരിടത്തു് സത്തു്, പ്രേമം അഥവാ നാരായണൻ നിവസിക്കുന്നുവോ, യാതൊരു ഹൃദയത്തിൽ ഹരിനാമം അല്ലെങ്കിൽ ബ്രഹ്മം കുടികൊള്ളുന്നുവോ അവിടെ, ആ ഹൃദയത്തിൽ ശോക, മോഹ, ദുഃഖ, വേദനാദികൾക്കു എന്തുകാൎയ്യം? രാജാധിരാജന്റെ കാമ്പിൽ, കൂടാരത്തിന്റെ മുമ്പിൽ, പൊട്ടപ്പെണ്ണു ഉളിഞ്ഞുനോക്കാൻ ശക്തയാകുമോ? സൂൎയ്യൻ ഉദിച്ചുവരുമ്പോൾ യാതൊന്നും ഉറങ്ങിക്കിടക്കാറില്ല. പക്ഷികൾ, ജന്തുക്കൾപോലും കണ്ണുമിഴിച്ചുണരുന്നു; നദികൾ മഞ്ഞുടയാടധരിച്ചു കിടന്നിരുന്ന പ്രകൃതം മാററി, ആ ആടകൾ ദൂരെയെറിഞ്ഞു് ചലിക്കാനും ഒഴുകാനും തുടങ്ങുന്നു. ഇതേപ്രകാരത്തിൽ സൂൎയ്യന്മാരുടെ സൂൎയ്യനായ ആത്മദേവൻ നിങ്ങളുടെ ഹൃദയതലത്തിൽ വസിക്കുമ്പോൾ, അവിടെ ശോക, മോഹ, ദുഃഖങ്ങൾ ഇരിക്കുവാൻ എങ്ങിനെ ശക്തിയുള്ളവയാകും? ഒരിക്കലുമില്ല, ഒരുകാലത്തുമില്ല. ദീപം കത്തിക്കൊണ്ടിരിക്കുന്നതുകൊണ്ടു് ശലഭങ്ങൾ സ്വയമേതന്നെ അതിന്റെ അടുത്തുവരാൻ ഉത്സാഹിക്കുന്നു. എവിടെ ഉറവയിൽ നിന്നു ജലം ഒഴുകുന്നുവോ അവിടെ ദാഹം തീൎക്കേണ്ടവർ തനിയേ വരാൻ തുടങ്ങുന്നു. പുഷ്പം എവിടെ സ്വയം വികസിക്കുന്നുവോ അവിടെ വണ്ടുകൾ സ്വമേധയാ ആകൎഷിക്കപ്പെട്ടു പറന്നെത്തുന്നു. അതേപ്രകാരം ഏതു ദേശത്തു ധൎമ്മത്തിന്റെയോ, ഈശ്വരന്റെയോ നാമം പ്രകാശിക്കുമോ, അവിടേയ്ക്കു് പ്രപഞ്ചത്തിലെ സുഖവൈഭവങ്ങളും, സമൃദ്ധിസിദ്ധികളും സ്വയമേ ആകൎഷിക്കപ്പെട്ടു വന്നുചേരുന്നു. ഇതുതന്നെയാണു് ദിവ്യപ്രകൃതിയുടെ നിയമം. ഇതുതന്നെയാണു് ഈശ്വരവിലാസത്തിന്റെ നിയമവും.

ഓം! ഓം!! ഓം!!!

ഭേഷ്! കൊള്ളാം! ശരിതന്നെ. രാമനു് ആനന്ദം ഒഴിച്ചു മറെറാരു സംഗതിയും വരുന്നില്ല. ചക്രവൎത്തിയുടെ കൂടാരം സ്ഥാപിച്ചുകഴിയുമ്പോൾ, ചോരന്മാർ കറങ്ങിത്തിരിഞ്ഞു വരുന്നതു കാണ്മാൻ വകയില്ല. അതുപോലെ ആനന്ദത്തിന്റെ കുടി സ്ഥാപിതമായിക്കഴിഞ്ഞാൽ, ശോകവും ദുഃഖവും അവിടെ ഇരിക്കുക ശക്യമല്ല. അതിനാൽ ആനന്ദമൊഴിച്ചു രാമനിൽനിന്നു വേറെ എന്തു പുറത്തുവരും? ഓം! ആനന്ദം! ആനന്ദം!! ആനന്ദം!!!

പക്ഷേ ആനന്ദത്തിന്റെ കൂടാരം സ്ഥാപിക്കുന്നതിനുമുമ്പേ അതിനുള്ള ഭൂമി നന്നാക്കി വൃത്തിയാക്കേണ്ടതുണ്ടു്. അതും ആവശ്യമാണു്. അതുകൊണ്ടു്, യാതൊന്നിന്റെ അവിടെ ആനന്ദത്തിന്റെ സാമ്രാജ്യമൊഴിച്ചു മററു വേറെ യാതൊന്നുമില്ലാതിരിക്കുമോ, അവിടം മൂലെടുത്തു തൂത്തു ശുചിപ്പെടുത്തുവാനുള്ള പണി ഇപ്പോൾ രാമൻ ചെയ്തുകൊണ്ടിരിക്കുന്നു. പാലോ, മറേറതെങ്കിലും നല്ലവസ്തുവോ വെക്കാൻ പാത്രം വൃത്തിയാക്കി കഴുകിവെക്കേണ്ടതു് അത്യാവശ്യമായിരിക്കുന്നതുപോലെതന്നെ, ആനന്ദം ഹൃദയത്തിൽ സ്ഥാപിക്കുന്നതിനു ഹൃദയം ശുദ്ധിയാക്കി വെക്കേണ്ടതും ആവശ്യമത്രെ. അതിനാൽ ഇനി രാമൻ ഈ ശുചീകരണത്തിന്റെ, അതായതു്, ചിത്തശുദ്ധിയുടെ പ്രയത്നക്കാര്യം പ്രതിപാദിക്കാൻ തുടങ്ങുന്നു. നെയ്യു ഭക്ഷിക്കുന്നതുകൊണ്ടു ശക്തിയുണ്ടാകുമെന്നു മനുഷ്യർ പറയാറുണ്ടു്. എന്നാൽ ജ്വരം ദൂരെ മാറാതിരുന്നാൽ നെയ്യു് അപഥ്യവും, ദഹിക്കാത്തതും തന്നെയാണു്. അതു കഴിച്ചുകൂടാ. കയ്ക്കുന്ന കൊയിനായോ, കഷായമോ, മറെറൗഷധമോ കഴിക്കാതെ ജ്വരം ഭേദപ്പെടുകയില്ല. അതുപോൽ, മനസ്സു പവിത്രവും, ശുദ്ധവും ആകാത്തപക്ഷം ജ്ഞാനത്തിന്റെ ഉത്തരംഗത്തിൽ അതൊരിക്കലും പ്രവേശിക്കാവതല്ല.

> "ചന്ദ്രൻ ദ്വിതീയതിഥി*യിലുദിക്കുംപോഴ്,
> നിന്നുടെ പ്രാണേശൻവന്നുകാണുമ്പോൾ
> നിൻ നയനങ്ങളെ സമ്പൂർണ്ണശുദ്ധമായ്
> തണ്ണീർവെള്ളംകൊണ്ടു നോക്കിടേണം.
> ദിവ്യനവനെയൊന്നുനോക്കി കാണുവാൻ
> സ്വച്ഛനേത്രങ്ങൾക്കേ സാധ്യമല്ലോ."

രാമൻ ഹിമാലയപർവ്വതപങ്ക്തികളിൽ പാർത്തിരുന്ന കാലത്തു് ഒരു ദിവസം ഒരാൾ മനോഹരമായ ഒരു റോസാപ്പൂ പറിച്ചു മൂക്കുവരെ കൊണ്ടുപോകുന്നതും, പെട്ടന്നു നിലവിളിച്ചുകൊണ്ടു് സങ്കടം അനുഭവിക്കുന്നതും രാമൻ കണ്ടു. അവിടെ എന്തുണ്ടായി? ആ ചേതോഹരമായ പുഷ്പത്തിൽ ഒരു തേനീച്ച ഇരുന്നിരുന്നു; അതു് ആ മനുഷ്യന്റെ മൂക്കിന്റഗ്രത്തു ഒരു കുത്തുകൊടുത്തു. ഇക്കാരണത്താൽ അവൻ നിലവിളിച്ചുപോയതാണു്. സങ്കടം കൊണ്ടവൻ വ്യാകുലഹൃദയനാകയും, പൂവു് കയ്യിൽനിന്നു കീഴ്പതിക്കയും ചെയ്തു. ഇതേവിധം സമസ്തകാമനകളെയും, വിഷയവാസനകളെയും വീക്ഷിക്കുമ്പോൾ ആ റോസാപ്പൂപോലെ

* ഉത്തരേന്ത്യക്കും മുസൽമാന്മാർക്കും മററും ദ്വിതീയചന്ദ്രൻ ബഹുമാന്യദർശനൻ ആണല്ലോ.

മനോഹരവും; സുന്ദരവും ആയ ഒരു പ്രതീതി അവ ഉണ്ടാക്കുന്നു. പക്ഷേ അവയുടെ ഓരോന്നിൻെറയും ഉള്ളിൽ, വാസ്തവത്തിൽ, ഓരോ വിഷയാസക്തിയെന്ന സൂചി ഇരുപ്പുണ്ട്. അതു കുത്താതെ യിരിക്കയില്ല. നാം സുന്ദരസുന്ദരപുഷ്പങ്ങളെയും (അതായതു പ്രാപഞ്ചിക പദാർത്ഥങ്ങൾ), വിലാസങ്ങളെയും ആസ്വദിക്കുന്നുവെന്നു നിങ്ങൾക്കറിയാമല്ലൊ. എന്നാൽ യഥാർത്ഥത്തിൽ അവയ്ക്കകത്തുള്ള ആ വിഷംകൂടി നിങ്ങൾക്കു ഭുജിക്കാതെ തരമില്ല. പ്രാപഞ്ചികജനങ്ങൾ ആനന്ദമെന്നോ രസമെന്നോ പറയുന്നതെല്ലാം അതാതിൻെറ വിഷമയസ്വഭാവം പ്രകടിപ്പിക്കാതെ പൂർണ്ണമായി നന്നായിട്ട് എപ്പോൾ ഇരിക്കാൻപോകുന്നു?

ഹാ! ഭീഷ്മപിതാമഹൻെറ നാട്ടിൽ ഇന്നു ബ്രഹ്മചര്യത്തെപ്പററി രണ്ടുവാക്കു പറയേണ്ടിവന്നിരിക്കുന്നു. കഷ്ടം! ഏതു ഭീഷ്മപിതാമഹൻ? ഋഷിമുനിശ്രേഷ്ഠന്മാരും, ആർക്കുവേണ്ടി താൻ ബ്രഹ്മചര്യവ്രതം ശപഥപൂർവ്വം സ്വീകരിച്ചുവോ ആ മാതൃസപത്നിയും (ചിററമ്മയും) വ്രതം ഉപേക്ഷിക്കാൻ ഉപദേശിച്ചിട്ടും, നിർബ്ബന്ധിച്ചിട്ടും, "നീ ബ്രഹ്മചര്യനിഷ്ഠ വിട്ടു കളയൂ! രാജമന്ത്രിമാരും, ഭരണീയ ജനങ്ങളും, ഋഷിമുനിഗണങ്ങളും ഒരുപോലെ നീ ഈ വ്രതം പരിത്യജിക്കണമെന്നു ആഗ്രഹിക്കുന്നു. നീ വിവാഹം ചെയ്താൽ നിൻെറ കുലത്തിൻെറ തന്തു നിലനിത്താൻ കഴിയും, രാജ്യംഭരിക്കാൻ സൌകര്യവും കിട്ടും" എന്നിങ്ങനെ അടിയ്ക്കടി അപേക്ഷിക്കപ്പെട്ടിട്ടും, മാത്രമല്ലാ, താൻ നവയുവാവും, പൂർണ്ണയൌവനാവസ്ഥയിലിരിക്കുന്നവനും ആയിട്ടും, ബാഹ്യസൌന്ദര്യത്തിൻെറയും, ചിത്താകർഷകങ്ങളായ കേളീവിലാസങ്ങളുടെയും ചതിയൻ കുടുക്കുകളിൽ അകപ്പെടാതെയിരിക്കുന്ന ഇത്തരം യുവാക്കന്മാർ വളരെ വിരളമായിരുന്ന ഒരുകാലത്തു് ആരു് ഇപ്രകാരം മറുപടിപറഞ്ഞുവോ, യൌവനയുക്തനും, ശൂരവീരനും ആയ ആ ഭീഷ്മപിതാമഹൻ:— "ത്രിലോകങ്ങളെയും ഉപേക്ഷിക്കുക, സ്വർഗ്ഗത്തിൻെറ സാമ്രാജ്യം ത്യാഗംചെയ്യുക, ഇവയെക്കാൾ മഹത്തരമായി വേറെ എന്തെങ്കിലും ഉണ്ടെങ്കിൽ അതു സ്വീകരിക്കാതിരിക്കുക— ഇതെല്ലാം ചെയ്യുന്നതു യുക്തമാണു്. എന്നാൽ സത്യത്തിൽനിന്നുള്ള പിന്മാററം ഞാൻ അംഗീകരിക്കയില്ല. വേണമെങ്കിൽ ഭൂമി അതിൻെറ ഗന്ധഗുണവും, ജലം അതിൻെറ രസജനകസ്വഭാവവും, പ്രകാശം അതിൻെറ വിചിത്രവർണ്ണങ്ങളിൽ പ്രത്യക്ഷപ്പെടുകയെന്ന ധർമ്മവും, വായു അതിൻെറ സ്പർശധർമ്മവും, സൂര്യൻ തൻെറ പ്രഭാപ്രസരവും, അഗ്നി അതിൻെറ ഉഷ്ണവീര്യവും, ചന്ദ്രൻ

തന്റെ ശീതളത്വവും, ആകാശം അതിന്റെ ശബ്ദഗുണവും, ഇന്ദ്രൻ തന്റെ വൈഭവവും, യമരാജൻ നീതിനിഷ്ഠയും ഉപേക്ഷിക്കട്ടെ. എന്നാലും ഞാൻ എന്റെ സത്യപ്രതിജ്ഞയെ ലംഘിക്കയില്ല!"

"ലോകങ്ങൾ മൂന്നുംവിടാം, വൈകുണ്ഠരാജ്യംപോലും
പോകട്ടെ, സത്യരേഖ ഞാൻ വിടില്ലെന്തായാലും;
പഞ്ചഭൂതങ്ങൾ, സൂര്യ, ചന്ദ്ര,ന ക്ലേശ,യമർ
വഞ്ചിച്ചീടട്ടെ ധർമ്മം; സത്യമാം മകുടം മേ."

ഹനുമാന്റെ നാമം ചൊല്ലുകയും, അദ്ദേഹത്തെ ധ്യാനിക്കയും ചെയ്യുന്ന ജനങ്ങൾക്ക ഐശ്വര്യവും, വീര്യവും ഉണ്ടാകയും, വർദ്ധിക്കകയും ചെയ്യുന്നു. ഹനുമാനെ എന്താണ് "മഹാവീരൻ" ആക്കിയത്? (ഹനുമാന് മഹാവീരൻ എന്നു പേർ ഉണ്ടല്ലൊ-വിവർത്ത—) ഇതേ ബ്രഹ്മചര്യം. ഇന്ദ്രജിത്തിനെ കൊല്ലുന്നതിന് ആക്കും ശക്തിയുണ്ടായിരുന്നില്ല. "ഞാൻ സ്വയം രാമനാണ്. എന്നാലും എനിക്കും മേഘനാദനെ കൊല്ലാൻ കഴിവില്ല." എന്നുപറഞ്ഞു് മര്യാദാപുരുഷോത്തമനായ രാമചന്ദ്രൻപോലും മര്യാദ പ്രകടിപ്പിച്ചു. പന്ത്രണ്ടുവർഷത്തേയ്ക്കു യാതൊരു മലിന വിചാരവും ഹൃദയത്തിൽ കടക്കാതെയിരുന്നിട്ടുള്ള ഒരാൾക്കേ അവനെ വധിക്കാൻ തരമുള്ളു. പിന്നെ ആ ലക്ഷ്മണകുമാരനുണ്ട്. ഏതേതു മനുഷ്യർക്ക ഹൃദയപവിത്രത, ചിത്തശുദ്ധി ഇല്ലയോ അവരുടെ സ്ഥിതി ദോഷദൂഷിതമത്രെ. ആ മനുഷ്യർക്കുവിജയം സിദ്ധിക്കുക സാദ്ധ്യമല്ല. ഏതൊരു രണഭൂമിയിൽവെച്ചു ഹിന്ദുക്കളുടെ അനേകശതവർഷദീർഘമായ അടിമത്തം ആരംഭിച്ചുവോ, അവിടേയ്ക്കു പൃഥ്വിരാജൻ പുറപ്പെട്ട സമയം നടന്ന സംഭവത്തെപ്പററി എഴുതപ്പെട്ടിരിക്കുന്നതിങ്ങനെയാണ്. പോകുന്ന സമയം താൻ തന്റെ അരച്ചുട്ട മഹാരാജ്ഞിയെകൊണ്ടു മുറുക്കിപ്പിച്ചിട്ടാണ് പുറപ്പെട്ടതു്. നപ്പോലിയനെപ്പോലെയുള്ള ഒരു ഉന്നതയുദ്ധവീരൻ തന്റെ ഉയർച്ചയുടെ മേൽത്തട്ടിൽനിന്നു കീഴ്പതിച്ചപ്പോൾ പെട്ടന്നതകന്നു് പൊട്ടിക്കരഞ്ഞുപോയി. പുറപ്പെട്ടും മുമ്പുതന്നെ അദ്ദേഹം തന്റെ രക്തം നശിപ്പിച്ചു (സ്വയംവധിച്ചു) കഴിഞ്ഞിരുന്നതായി എഴുതപ്പെട്ടിരിക്കുന്നു. എന്താ രക്തം ചുവന്നതന്നെയിരിക്കുമോ? ഇല്ലാ! ഇല്ലാ! തെളിഞ്ഞുവെളുപ്പായും ഇരിക്കാം! (രേതസ്സിനെ സൂചിപ്പിക്കുന്നു.) അർത്ഥം ഇതാണ്:—ആയുദ്ധക്കളത്തിൽനിന്നു് ആദ്യത്തെ സായാഹ്നത്തിൽ അദ്ദേഹം സ്വയം ഒരു പ്രേമവ്യാപാരത്തിൽ ഏർപ്പെട്ടു കീഴ്പതിച്ചുപോയിരുന്നു. ചന്ദ്രനെപോലെ സുന്ദരനും, സൂര്യനുസമം തേജസ്വിയും,

അദ്വിതീയനവയുവാവും ആയിരുന്ന അഭിമന്യുകുമാരൻ; അദ്ദേഹം കുരുക്ഷേത്രത്തിലെ ഭൂമിയിൽ ആത്മസമൎപ്പണം ചെയ്കയും, യുദ്ധത്തിൽ മരിക്കയും ചെയ്തല്ലൊ. അപ്പോൾ അവിടെവെച്ചു് ഭാരതത്തിലെ ക്ഷത്രിയധീരവീരശൂരന്മാരുടെ ബീജം അസ്തമിച്ചുപോയി. അന്നു് യുദ്ധത്തിന്റെ ആരംഭത്തിനുമുമ്പേ അഭിമന്യു ക്ഷത്രിയവംശത്തിന്റെ ബീജം എറിഞ്ഞു് ഛിന്നഭിന്നമാക്കിയിരുന്നു. രാമൻ കോളജ്ജുപ്രഫസ്സർ ആയിരുന്ന കാലത്തു് ജയിക്കയും തോൽക്കയും ചെയ്ത വിദ്യാൎത്ഥികളുടെ പേരുകൾക്ക പട്ടിക തയ്യാറാക്കാറുണ്ടായിരുന്നു. ആ വിദ്യാൎത്ഥികളുടെ മനോഗതിയും, നിലയും, ജീവിതരീതികളും പരിശോധിച്ചതിൽ താഴെപ്പറയുന്ന തീരുമാനം ആണു് ഉണ്ടായതു്. അതായതു്, പരീക്ഷാദിവസങ്ങളിലോ അവയ്ക്കു സ്വല്പദിവസങ്ങൾക്കുമുമ്പോ, ഭോഗവിഷയങ്ങളിൽ ആസക്തരായിരുന്ന വിദ്യാൎത്ഥികൾ സാധാരണമായി പരീക്ഷകളിൽ തോററിരുന്നു. എന്നാൽ വൎഷം മുഴുവനും ആരംഭം മുതൽ ക്ലാസിൽ ഉയൎന്നസ്ഥാനത്തു നില്ക്കാതിരിക്കാനുള്ള കാരണം മററെന്തെങ്കിലും ആയാലും ശരി, പരീക്ഷാകാലത്തു് ചിത്തത്തെ ഏകാഗ്രവും, ശുദ്ധവും ആയി സൂക്ഷിച്ചിരുന്ന വിദ്യാൎത്ഥികൾ വിജയികളും, സഫലപ്രയത്നരും ആയിട്ടും കാണപ്പെട്ടിരുന്നു. വീൎയ്യശൌൎയ്യങ്ങൾക്ക അതിപ്രസിദ്ധനായി ബൈബിളിൽ പരാമൎശിക്കപ്പെട്ടിരിക്കുന്ന സാംസന്റെ ദൃഷ്ടാന്തവും പരിഗണനീയമാണു്. എപ്പോഴെങ്കിലും സാംസൺ സ്ത്രീകളുടെ നേത്രങ്ങളിൽ ഉള്ള വിഷമയമായ രസം ആസ്വദിച്ചിരുന്നാൽ അപ്പോൾ എല്ലാം അയാളുടെ വീൎയ്യവും, ശൌൎയ്യവും ക്ഷയിക്കാൻ താമസമുണ്ടായിരുന്നില്ല. ഒരു ധീരപുരുഷൻ പറയുന്നു:—

"ചിത്തം മേ പരിശുദ്ധം,
പത്തുനരക്കുള്ള ശക്തിയുണ്ടതിനാൽ,......
സക്തിയെഴും ചുംബനവും,
ഹസ്തസ്പൎശങ്ങളും നമുക്കില്ല."

(ടെന്നിസൺ)

വിളക്കിൽ എണ്ണ മുകളിലേയ്ക്കുവന്നു് പ്രകാശമായി രൂപാന്തരം പ്രാപിക്കുന്നതു് എങ്ങിനെയോ അതുപോലെതന്നെ, അധോമുഖഗതിയോടുകൂടിയ ശക്തിയെ ഊൎദ്ധ്വഭാഗത്തേയ്ക്കു പ്രവഹിക്കാൻ അനുവദിച്ചാൽ, അതായതു് ഊൎദ്ധ്വരേതസ്സായിത്തീരാൻ പ്രയത്നിച്ചാൽ, വിഷയവാസനാരൂപിയായ ബലം ഓജസ്സായും, ആനന്ദമായും പരിണമിക്കുന്നു. മാന്യന്മാരായ നിങ്ങൾ രാഷ്ട്രീയധനശാസ്ത്രത്തിൽ, അൎത്ഥശാസ്ത്രത്തിൽ. (Political

Economy) പലതും വായിച്ചിട്ടുണ്ടല്ലോ. പദാർത്ഥവിജ്ഞാന വേദികളുടെ സിദ്ധാന്തങ്ങളിൽനിന്ന സ്പഷ്ടമായ ചില ഫലിതാർത്ഥ നിയമങ്ങൾ കാണിക്കപ്പെടുന്നു. അവയിൽനിന്ന തെളിയുന്ന ചില വസ്തുതകളാണു് താഴെ പ്രസ്താവിക്കുന്നതു്. ഏതെങ്കിലും ഒരുദേശത്തു് ജനസംഖ്യ വദ്ധിക്കയും, അഭിവൃദ്ധിയും, നന്മയും സ്ഥിരമായി നില്ക്കുകയും ചെയ്യുക ഒരേസമയത്തു് അസംഭവ്യ മാണു്. അഥവാ ഇവയിൽ ഒന്നമററതിന്ന കടകവിരുദ്ധമാണു്. തോട്ടങ്ങൾ കിളയ്ക്കാതിരിക്കയും, വൃക്ഷങ്ങളുടെയും മററും പരി പാലനം ശരിക്ക നടക്കാതിരിക്കയും ചെയ്യുകയാണെങ്കിൽ, അവ വനങ്ങളായിത്തീരുകയും, സകല വഴികളും ബന്ധിക്കപ്പെടുകയും ചെയ്യും. ഇതുപോലെ ജാതീയ (ദേശീയ) സുസ്ഥിതി (രക്ഷ)യും, വൈഭവവും സ്ഥായിയായി നിലനിത്തുന്നതിന്നു്, ഹക്സ്ലി എന്ന സയൻസുപണ്ഡിതന്റെ ഉദ്യാനപദ്ധതി (Horticultural Process) എന്ന വണ്ണിക്കപ്പെടുന്ന നൈതികപദ്ധതി (Ethical Process) നടപ്പിൽ വരുത്തേണ്ടതു് അത്യാവശ്യമത്രെ. അതാ യതു്, ജനസംഖ്യയെ, ഏതെങ്കിലും വിശിഷ്ടനിയന്ത്രണംകൊ ണ്ടായാലും ശരി, അധികമാകാതെ സൂക്ഷിക്കേണ്ടതു് ഉചിത മത്രെ. ഇതു് വിദേശഗമനംകൊണ്ടായാലും ശരി, സന്താനജന നനിയന്ത്രണംകൊണ്ടായാലും ശരി, പ്രാപിക്കേണ്ടതായ ഒരു സംഗതിയാണു്. നേരിട്ടു തുറന്നുള്ള വഴിക്ക ഇതു ഒന്നും പഠിച്ചു മനസ്സിലാക്കാത്തപക്ഷം, തല്ലാനുള്ള ചൂരൽകമ്പിന്റെ ശക്തി കൊണ്ടു് ഇതു ജനങ്ങളെ പഠിപ്പിക്കേണ്ടതായിവരും. (അതാ യതു്, സാംക്രമികരോഗങ്ങൾ, ഈതിബാധകൾ, യുദ്ധം മുതലായ പ്രകൃതിയുടെ ശിക്ഷകൾകൊണ്ടു പാഠം പഠിക്കേണ്ടിവരുമെന്ന ത്ഥം.) അപരിഷ്കൃതരും, അസഭ്യരും ആയ ജാതിക്കാരിൽ, പശു വഗ്ഗങ്ങളെപ്പോലെ, പണ്ടു് മാതാസഹോദരീഭേദവിചാരങ്ങളും, വിവേകവും ഉണ്ടായിരുന്നില്ല. പിന്നീടു ക്രമേണ സാവധാനത്തിൽ അവർ പ്രകൃതിയുടെ നല്ല നിയമങ്ങൾ പഠിക്കാൻ തുടങ്ങുകയും, മാതാവു്, സഹോദരി മുതലായ അടുത്ത സംബന്ധികളുമായിട്ടുള്ള വിവാഹനടപ്പു നിത്തുകയും ചെയ്തു. ചില ആചാരവിചാരങ്ങൾ പാശവവൃത്തി, പാശവവ്യവഹാരം (മൃഗീയരീതി) എന്ന പേരു കൊടുത്തു് തുച്ഛവും, നിന്ദ്യവും ആയിക്കരുതി എതിക്കപ്പെടുന്നുണ്ടു്. എന്നാൽ ന്യായദൃഷ്ട്യാ പരിശോധിക്കുമ്പോൾ, മനുഷ്യരെ അപേ ക്ഷിച്ചു് മൃഗങ്ങൾ അധികം പരിശുദ്ധിയും, പവിത്രതയും പാലി ക്കുന്നവയായിരിക്കുന്നു. എന്നാലും, ഇതോടുകൂടി, ആ ആചാര

വിചാരങ്ങൾ മൃഗങ്ങളെ നിന്ദിക്കാൻ മതിയായ കാരണവും അത്രെ. വാസ്തവത്തിൽ കാരണം ഇതാണ്. മനുഷ്യനെ അപേക്ഷിച്ച് ജന്തുക്കൾ വളരെയധികം ബ്രഹ്മചര്യം പാലിക്കുന്നുണ്ടെങ്കിലും, അവയുടെ ഇടയിൽ സന്തതി അതിക്രമമായി വർദ്ധിക്കുന്നു. അതിന്റെ അവശ്യപരിണാമമായി യുദ്ധവും, ശണ്ഠയും, മത്സരവും, ജീവിക്കാനുള്ള വിഷമവും സംഭവിക്കുന്നു. പശുക്കളുടെ (മൃഗങ്ങളുടെ) സന്താനങ്ങൾ കേവലം യുദ്ധംചെയ്തു മരിക്കയും, അശക്തന്മാരുടെയും ബലശാലികളുടെ വിജയവും കാരണമായി എണ്ണം ക്രമീകൃതവും, സ്ഥായിയുമായി നിലനില്ക്കയും ചെയ്യുന്നു. കേവലം മൃഗങ്ങളെപ്പോലെ സന്തതികൾ ഉല്പാദിപ്പിച്ചുകൊണ്ടു വിചാരഹീനരായിരിക്കയും, എന്നാൽ മൃഗങ്ങളെക്കാൾ അധികമായി കാലത്തും അകാലത്തും തങ്ങളുടെ വെളുത്തരക്തം (അതായത്, വീര്യം) ക്ഷണികമായ ആനന്ദത്തിനുവേണ്ടി ദരിദ്രിപ്പിച്ച് ഒഴുക്കി നശിപ്പിക്കാൻ കടിബദ്ധരായിരിക്കയും ചെയ്യുന്ന മനുഷ്യരെപ്പററി [illegible]ക്കേണ്ടതാണ്. ആര്യന്മാരായ നാം ഇദ്ദേശത്തിൽ ആഗതരായ കാലത്ത് നമ്മുടെ സന്താനസംഖ്യ, സംഖ്യയും [illegible]പ്പിക്കേണ്ട ആവശ്യം ഉണ്ടായിരുന്നിരിക്കാം. തന്മൂലം വിവാഹകാലത്ത് "ഞാൻ പുത്രി [illegible] പുത്രന്മാരുണ്ടാകട്ടെ!" എന്നു ആശീർവ്വാദങ്ങളും [illegible] പ്രാർത്ഥനകൾ നടപ്പിലിരുന്നു. എന്നാൽ ഇക്കാലത്ത് [illegible] പുത്രമക്കൾ ഉണ്ടാകണമെന്നുള്ള ഇച്ഛ നശിപ്പിക്കേണ്ടതാണ് [illegible]. മരണശേഷം നിങ്ങളെ പുത്രന്മാർ സ്വർഗ്ഗം പ്രാപിപ്പിക്കുമെന്നു നിങ്ങൾ പറയുന്നു എന്നാൽ [illegible] ഉടുപ്പും [illegible] ഇവിടെ ജീവിക്കുന്ന, നിങ്ങൾക്കു വയറുനിറയെ ഭക്ഷണംകൊടുത്തു പാലിക്കാൻ കഴിവില്ലാത്ത, കുട്ടികൾ നിങ്ങളുടെ [illegible]ത്തിനും, ദുഃഖത്തിനും, അധഃപതനത്തിനും തന്നെ കാരണഭൂതന്മാരായിത്തീർന്നുകൊണ്ടിരിക്കുന്നു പ്രിയസ്നേഹിതന്മാരേ! കടത്തിന്റെ പുറകേ തൊക്കമുള്ള ധനംകൂടി എന്തിനു വലിച്ചെറിയുന്നു? പിണ്ഡം വെയ്ക്കുന്നതാര്? പിതൃക്കൾ സ്വർഗ്ഗം പ്രാപിക്കുന്നതെങ്ങിനെ?—എന്നിപ്രകാരമുള്ള പ്രശ്നങ്ങൾ ഭഗവൽഗീതയിൽ അർജ്ജുനൻ ഭഗവാൻ കൃഷ്ണനോടു ഉന്നയിക്കയുണ്ടായി. കൃഷ്ണഭഗവാൻ എന്തുമറുപടി പറഞ്ഞുവെന്നുള്ളതു് ഗീതയിലെ രണ്ടാമദ്ധ്യായം ൪൨ മുതൽ ൪൬ വരെ ശ്ലോകങ്ങൾ നിങ്ങൾ അവരവരുടെ വീടുകളിൽ പോയിരുന്നു പഠിച്ചുനോക്കുവിൻ!

ഭഗവാനേ! സ്വർഗ്ഗപ്രാപ്തി യാതൊരു മുക്തിയും അല്ല. സ്വർഗ്ഗവാസത്തിനുശേഷം തിരികെ പിന്നെയും ഇവിടെ വരേണ്ട

യിരിക്കുന്നു. സ്വർഗ്ഗവിഷയകമായി ഇങ്ങിനെ എത്ര വിശേഷമായ 7
പറയപ്പെട്ടിരിക്കുന്നു:—

"വൈകുണ്ഠവാസസൗഖ്യമുള്ള കൂട്ട-
രാകുന്നതുണ്ടോ ബത! ബ്രഹ്മഭക്തർ?
നാകാംഗനാസംഗമകേളിസക്തർ
ഭോഗാശപേറുന്ന വരാമനുഷ്യർ."

പ്രിയപ്പെട്ടവരേ! നിങ്ങൾ ജനസംഖ്യയുടെ കുറവുവരുത്താൻ പ്രയത്നംചെയ്യാത്തപക്ഷം പ്രകൃതീദേവി സ്വയം തന്റെ വന്യകീയപദ്ധതി (Wild Process) യെ നടപ്പിലാക്കാൻ ആരംഭിക്കും. അതായത്, വെട്ടിത്തകർത്ത് എണ്ണം കുറവുചെയ്വാൻ തുടങ്ങും. എങ്ങിനെ? വസിഷ്ഠമഹർഷി പ്രതിപാദിച്ചതുപോലുള്ള മഹാമാരികൾ, ദുർഭിക്ഷം, ഭൂകമ്പം, യുദ്ധം ഇവകൊണ്ടു എണ്ണം കുറയ്ക്കാനിടയാകും. ഗാർഹികവിപ്ലവം, ദുർഭിക്ഷം, അഥവാ പ്ലേഗ് മുതലായതു വരുന്നതു സ്വീകാര്യമല്ലെന്നു വിചാരിക്കുന്നുവെങ്കിൽ, പവിത്രമായ ബ്രഹ്മചര്യം, ഹൃദയശുദ്ധി, നിർമ്മലാചാരവ്യവഹാരങ്ങൾ ഇവ നടപ്പിൽവരുത്തിക്കൊള്ളുവിൻ! ജനസംഖ്യയുടെ ഉല്പത്തിയും, ഭൂമിയിലെ ധാന്യവിളവും പരസ്പരം അനുരൂപമല്ലാതിരുന്നാൽ നാട്ടിൽ പ്രേമവും, ദേശീയൈക്യവും ഒരിക്കലും സ്ഥിരമായി നില്ക്കുന്നതല്ല. ദാരിദ്ര്യംകൊണ്ടു ഇൻഡ്യയെക്കാൾ അധഃപതിച്ചതും, ജനസംഖ്യകൊണ്ടു ഇൻഡ്യയെക്കാൾ ഉയർന്നതും ആയ ഒരു രാജ്യം ലോകത്തിൽ വേറെയില്ല. ഈ സ്ഥിതിക്കു ശണ്ഠകളും, മത്സരങ്ങളും, സ്വാർത്ഥപരായണതയും സുതരാം ഒഴിവാക്കാൻ എങ്ങിനെ സാധിക്കും? യോജിപ്പും, ഐകമത്യവും എപ്രകാരം സ്ഥായിയാക്കിനിർത്താൻ കഴിയും? രണ്ടു പട്ടികളുടെ മുമ്പിൽ ഒരു റൊട്ടിക്കഷണം ഇട്ടുംവെച്ചു "കടിച്ചുകീറിബഹളം ഉണ്ടാക്കരുതു്" എന്നു പറയുക! കൊള്ളാം! ഇതെങ്ങിനെ സംഭവിക്കാനാണു്? ഈ ഘട്ടത്തിൽ പ്രേമവും, ഐക്യവും ഉപദേശിക്കുന്നതു് പ്രസംഗക്രീഡയിലെ ഹാസ്യപ്രേരണയും, ഉപദേശാഭാസവും അത്രെ. ഒരു പശുത്തൊഴുത്തിൽ പത്തു കന്നുകാലികൾ ഉണ്ടു്. തീററസ്സാധനം ഒരേ ഒരെണ്ണത്തിനുമാത്രവും. അപ്പോൾ വെറും പാവപ്പെട്ടതും, ശാന്തസ്വഭാവവും, മിണ്ടാപ്രകൃതവും ഉള്ളതും ആയ പശുവർഗ്ഗംപോലും തമ്മിൽതമ്മിൽ പോരടിച്ചു മരിക്കും. അല്ലാതിരിക്കാൻ തരമില്ല. ശരി! വിശന്നു മരിക്കുന്ന ഇൻഡ്യാക്കാർ അന്യോന്യം പ്രേമവും, യോജിപ്പും സ്ഥായിയായിട്ടെങ്ങിനെ പുലർത്തും? ഏതു പദാർത്ഥത്തിന്റെയും സാമ്യാവസ്ഥ (Equilibrium) പരിപാലിക്കുന്നതിനു അതിലെ ഓരോ അണുക്കൾക്കും

അഥവാ അംശങ്ങൾക്കും ആഭ്യന്തരചലനത്തിനു് കൃത്യമായ കുറെ ഇടം അത്യാവശ്യമാണെന്നും, ഒന്നു മറെറാന്നിൻെറ ഗതിക്കും, വ്യാപാരത്തിനും തടസ്സം ഉണ്ടാക്കാതെയിരിക്കണമെന്നും ഉള്ള തത്വങ്ങൾ വിജ്ഞാനശാസ്ത്രത്തിൽ (Science) പ്രതിപാദിക്കപ്പെട്ടുന്നുണ്ടു്. ഇപ്പോൾ നിങ്ങൾ പറയാൻ തയ്യാറുണ്ടോ? ഏതൊരു ദേശത്തു് ഒരു മനുഷ്യൻെറ വയറു നിറയ്ക്കണമെങ്കിൽ ബാക്കി പത്തുപേർ പകുതി തൃപ്തരായോ, അഥവാ ക്ഷുൽപീഡിതരായോ കഴിയണമെന്നുള്ള സ്ഥിതിയുണ്ടോ, ആ ദേശത്തിൽ ഓരോ വ്യക്തികളും ഇതരന്മാൎക്ക സുഖഭഞ്ജനം ചെയ്യുന്നവരായിട്ടില്ലാതെയിരിക്കുക എങ്ങിനെ സാധ്യമാണു്? : അത്തരം നാട്ടിൽ ശാന്തിയും, സമാധാനവും എങ്ങിനെ സ്ഥിരരൂപത്തിൽ നിലനില്ക്കും? നിങ്ങൾ ഭാരതവൎഷത്തെ ഒരു "കൽക്കത്താ അന്ധകാരത്തുറുങ്കു്" (Black hole of Calcutta) ആക്കാതെയിരിക്കുമോ? ഏതു വസ്തു നിരുപയോഗമായിപ്പോകുന്നുവോ അതു് ഈ വിളക്കപോലെ, കീഴെ ഇപ്പോൾ വെക്കപ്പെട്ടിരിക്കുന്ന ദീപംപോലെ താഴെത്തള്ളിയിട്ടു കളയേണ്ടിവരും. (മേശമേൽ ഇരുന്ന വിളക്കിൻെറ ചിമ്മിനി പുകകൊണ്ടു കറുത്തുപോയതിനാൽ അതെടുത്തു താഴെവെച്ച കഥയെ ഇതു സൂചിപ്പിക്കുന്നു.) അവസാനം നിങ്ങൾ എപ്പോൾ മനസ്സിലാക്കാൻ പോകുന്നു മനുഷ്യബലത്തെ? അവരവരുടെ പുരുഷത്വം—പൌരുഷം—ഇങ്ങിനെ നഷ്ടപ്പെടുത്തിക്കളയരുതു്. ഇതുകൊണ്ടു നിങ്ങൾക്കും ഹാനിവരുന്നു, ദേശത്തിനും കേടുതട്ടുന്നു. ഈ ശക്തിയെ ബ്രഹ്മാനന്ദവും, ആത്മബലവും ആക്കിത്തീരിക്കുക. ലോകത്തിലെ ഏററവും വലിയ ഗണിതശാസ്ത്രജ്ഞൻ സർ ഐസക്കു് ന്യൂട്ടൺ എൺപതുവൎഷത്തിലധികം ജീവിച്ചിരുന്നു; അദ്ദേഹം ബ്രഹ്മചാരിജീവിതമാണു് നയിച്ചിരുന്നതു്. ലോകത്തിലെ മിക്കവാറും എല്ലാരിലുംവെച്ചു് വലിയ തത്വജ്ഞാനിയായിരുന്ന കാണ്ടു് വളരെ ദീൎഘമായ ആയുഷ്കാലം ജീവിച്ചിരുന്നു; അദ്ദേഹവും ബ്രഹ്മചാരിയായിരുന്നു. ഹെർബർട്ട സ്പെൻസറും, സ്വീഡൻബർഗ്ഗുംപോലെ പ്രപഞ്ചത്തിലെ ചിന്താഗതിയെ തിരിച്ചു മാററാൻ കെല്പുണ്ടായിരുന്ന മഹാന്മാർ ബ്രഹ്മചര്യം പാലിച്ചിരുന്നവരാണു്. കുറെ ഇംഗ്ലീഷുവൃത്താന്തപത്രങ്ങളിൽ ബ്രഹ്മചാരിജീവിതം ആയുഷ്കാലം കുറയ്ക്കുന്നുവെന്നൊരു അഭിപ്രായം പ്രചരിപ്പിക്കുന്നുണ്ടു്. ചിന്താപൂൎവ്വം പരിശോധിച്ചാൽ പാരീസിലെയും, എഡിൻബറോയിലെയും കുറെ കാലമായിട്ടുള്ള ജനസംഖ്യാകണക്കുകളുടെ റിപ്പോർട്ടുകളിൽനിന്നു് ഈ

അഭിപ്രായം പരിണമിച്ചിട്ടുള്ളതാണെന്നു മനസ്സിലാക്കാൻകഴിയും. ഇപ്പോൾ ഇതേക്കുറിച്ച് കുറച്ചെങ്കിലും വിവേകശക്തി പ്രയോഗിച്ച് വിചാരിക്കാമെങ്കിൽ ഒരു കാര്യം നമുക്കു കാണ്മാൻകഴിയും. അതായതു്, പാരീസിലും എഡിൻബറോയിലും ദിനംപിടിച്ചവരും, ദരിദ്രരും, തൊഴിലില്ലാത്തവരും, അഥവാ അന്യരീതികളിൽ വീടു തോറും അലഞ്ഞുനടക്കുന്നവരും പ്രായേണ കല്യാണം കഴിക്കാറില്ല. അതുകൊണ്ടു ആ നഗരങ്ങളിൽ അവിവാഹിതവും, ഏകാന്തവും ആയ ജീവിതം അകാലമൃത്യുവിനു കാരണമല്ലാ. നേരെ മറിച്ച് അകാലമൃത്യു അവിവാഹിതജീവിതത്തിനു കാരണമാകുന്നു. മാത്രമല്ലാ, ആത്മീയവും, ബൌദ്ധികവും ആയ വ്യാപാരങ്ങളിൽ ഏർപ്പെടാതെ ഇങ്ങിനെ അവിവാഹിതരായിരിക്കുന്നവർ ബ്രഹ്മചാരികളാണെന്നു പറയാനും സാധ്യമല്ല. കിം ബഹുനാ? ജനസംഖ്യാപ്രശ്നത്തിൽ, അതിന്റെ ഒരു ദുഷ്ടബാധയായ കാരണമാക്കി ബ്രഹ്മചര്യത്തെ വിരോധിക്കുന്നതു അത്യന്തം അനുചിതമത്രേ.

ഇനി അമേരിക്കാ ദേശത്തിലെ ബ്രഹ്മചര്യജീവിതം നയിക്കുന്നവരുടെ സ്ഥിതികൂടി ഒന്നുരണ്ടുദാഹരണംകൊണ്ടു വിവരിച്ചു പറഞ്ഞിട്ട് ഈ വിഷയം സമാപിപ്പിക്കാം. വിദേശീയർ നമ്മുടെ ഭാരതീയവിദ്യകളെ പഠിച്ച് അവയിൽനിന്നു ലാഭം—ഫലം എടുക്കുകയും, നാം അങ്ങിനെതന്നെ കൊള്ളരുതാത്തവരും, വിഡ്ഢ്യാന്മാരും ആയിത്തീരുകയും ചെയ്യുന്നതു് എത്ര ഖേദകരമായിരിക്കുന്നു! "നമ്മുടെ പിതാവു കിണർ കുഴിപ്പിച്ചു" എന്നു പറയുന്നതുകൊണ്ടു് നമ്മുടെ ദാഹം തീരുകയില്ല. വെള്ളം കുടിച്ചാലേ ദാഹം തീരുകയുള്ളൂ. അതുപോലെ ശാസ്ത്രസിദ്ധാന്തങ്ങളെ അനുഷ്ഠിക്കാതെയിരുന്നാൽ ആനന്ദം ലഭ്യമല്ല. അമേരിക്കയിലെ എല്ലാവരിലുംവെച്ച് ശ്രേഷ്ഠനായിരുന്ന ഗ്രന്ഥകാരൻ ഇമേഴ്സന്റെ ഗുരുഭ്രാതനും ബ്രഹ്മചര്യനിഷ്ഠനും ആയ ഹെൻറി ഥോറോ ഭഗവൽഗീതാപരാമർശകമായി ഇപ്രകാരം എഴുതുന്നു:—"പ്രതിദിവസം ഞാൻ ഗീതയുടെ പവിത്രജലംകൊണ്ടു സ്നാനം ചെയ്യുന്നു. ഈ പുസ്തകം എഴുതിയ ദേവന്മാരുടെ കാലം കഴിഞ്ഞു് അനന്തവധി വർഷങ്ങൾ കടന്നു പോയിട്ടുണ്ടെങ്കിലും, ഇതിനു തുല്യമായ വേറൊരു ഗ്രന്ഥവും ഇതേവരെ പുറത്തു വന്നിട്ടില്ല. ഇതിന്റെ മേന്മയും മഹത്വവും നമ്മുടെ ഇക്കാലത്തെ ഗ്രന്ഥങ്ങളിൽനിന്നു ബഹുദൂരം ചാടി ഉയർന്നു അത്യുച്ചത്തിൽ നില്ക്കുന്നു. അതിനാൽ പക്ഷേ ഇതു എഴുതപ്പെട്ടകാലം അത്യന്തം വിദൂരമാണെന്നു വളരെ

പ്രാവശ്യം എനിക്കു തോന്നിയിട്ടുണ്ട്." പാതാളലോകത്തിൽ (അതായതു്, അമേരിക്കയിൽ എന്നൎത്ഥം) ഉപനിഷത്തുകൾ, ഭഗവൽഗീത, വിഷ്ണുപുരാണം എന്നിവ എല്ലാവരിലും മുമ്പേ ഥോറോ ആണു് പ്രചരിപ്പിച്ചതു്. യൂറോപ്പിൽനിന്നു് ഹിന്ദുസ്ഥാനിൽ പോയി മടങ്ങിവന്നിരുന്ന സർ തോമ്മാസ്സ് റോ മുതലായ യൂറോപ്യർ ആ പവിത്രഗ്രന്ഥങ്ങളുടെ ലത്തീൻ പരിഭാഷകളെ യൂറോപ്പിൽ കൊണ്ടുപോയിരുന്നു. ഫ്രാൻസിൽനിന്നു് ഈ ഥോറോ എന്ന മനുഷ്യൻ ആ പരിഭാഷകളെ അമേരിക്കയിൽ കൊണ്ടുചെന്നു. ഈ പുസ്തകങ്ങളുടെ തൎജ്ജമകളെ ഫ്രഞ്ചുകാർ പാഴ്സിഭാഷയിൽനിന്നു (അതായതു, പേൎഷ്യനിൽനിന്നു) ലത്തീൻ ഭാഷയിലേയ്ക്കു വിവൎത്തനം ചെയ്തു എന്തെന്നാൽ അക്കാലം യൂറോപ്പിലെ വിദ്യാഭ്യാസം ലത്തീൻ ഭാഷാദ്വാരാ ആണു് നടന്നിരുന്നതു്. മിക്കവാറും ഈ ഭാഷയിലത്രേ ഗ്രന്ഥങ്ങൾ എഴുതപ്പെട്ടിരുന്നതും. സത്യംപറഞ്ഞാൽ വേദാന്തത്തിന്റെ പതാകാസ്തംഭം ആദ്യമായിട്ടു് ഈ ഥോറോ ആണു് അമേരിക്കായിൽ നാട്ടിയതു്. ഒരു ദിവസം വനത്തിൽ സവാരിചെയ്തുകൊണ്ടിരിക്കെ അദ്ദേഹത്തോടു് ഇമേഴ്സൺ ചോദിച്ചു:—"ഇസ്ഡ്യാദേശത്തെ (പടിഞ്ഞാറെ ഇൻഡ്യയിലെ, അമേരിക്കാനാട്ടിലെ എന്നു താല്പൎയ്യം) അസൽ ആദിമനിവാസികൾ ഉപയോഗിച്ചിരുന്ന അമ്പു് എവിടെ കാണാൻ കഴിയും?" "നിങ്ങൾക്കു എവിടെ കാണാനിഷ്ടമുണ്ടോ, അവിടെ." എന്നു ഥോറോ സാധാരണമായി എപ്പോഴും പറയാറുണ്ടായിരുന്ന മറുപടിതന്നെ പറഞ്ഞു. തദനന്തരം അല്പമൊന്നുകുനിഞ്ഞു് വഴിയിൽനിന്നു ഒരമ്പു് എടുത്തു പെട്ടെന്നു കൊടുത്തിട്ടു് "ഇതെടുത്തോളൂ!" എന്നു പറഞ്ഞു. "ദേശം—നാടു—ഏതാണു് നല്ലതു്?" എന്നു ഇമേഴ്സൺ ചോദിച്ചപ്പോൾ "കാൽക്കുത്തിയിരിക്കുന്ന ഭൂമി നിങ്ങൾക്കു സ്വൎഗ്ഗത്തെയും, വൈകുണ്ഠത്തെയുംകാൾ മഹത്തരമാണെന്നു വിചാരമില്ലെങ്കിൽ, നിങ്ങൾ ഈ ഭൂമിയിൽ ജീവിക്കാൻ യോഗ്യനല്ല" എന്ന ഉത്തരം ആണുണ്ടായതു്. അദ്ദേഹത്തിന്റെ പടിവാതിൽ സദാ തുറന്നാണു് കിടന്നിരുന്നതു്. സൂൎയ്യപ്രകാശവും, വായുവും ഒരിക്കലും തടയപ്പെട്ടിരുന്നില്ല. ഇമേഴ്സൺ പറയുന്നു:—"അദ്ദേഹത്തിന്റെ വീട്ടു മട്ടുപ്പാവിൽ ഒരു സംഘം തേനീച്ചയ്ക്കു കൂടു പണിയിക്കപ്പെട്ടിരുന്നു. ആ കൂടിനോടും, തേനീച്ചകളോടുംകൂടി കട്ടിലിൽ അദ്ദേഹം സൈ്വരക്കേടുകൂടാതെ ഉറങ്ങുന്നതു ഞാൻ കണ്ടിട്ടുണ്ടു്. എന്നാൽഅതുകൊണ്ടു് ഈ സമദൎശിക്കു ഒരിക്കലും ഒരു ദുഃഖവും ഉണ്ടായിട്ടില്ല."

സർപ്പങ്ങൾ അദ്ദേഹത്തിന്റെ കാലുകളിൽപററിക്കൂടി ഇഴഞ്ഞുകയറിയിട്ടുണ്ട്. എന്നാൽ അദ്ദേഹത്തിന് അവയെക്കുറിച്ച് ലേശവും ക്രുസൽ ഉണ്ടായിട്ടില്ല. അവയെ കൊല്ലുന്ന കാര്യമോ? അതെങ്ങിനെ? എന്തെന്നാൽ അദ്ദേഹത്തിന്റെ ഹൃദയത്തിൽനിന്ന ദയയുടെയും പ്രേമത്തിന്റെയും കിരണങ്ങൾ അത്യധികം പൊട്ടി പ്രകാശിച്ചുകൊണ്ടിരുന്നു. അദ്ദേഹം സർപ്പഭൂഷണൻതന്നെ ആയി ഭവിക്കുകയുമായിരുന്നു; അത്തരത്തിൽ ശിവന്റെ അനുഭവങ്ങളോടുതുല്യം ജീവിതം അനുഭവിച്ചുവന്നു. ഏതൊരുപുരുഷനെ പ്രപഞ്ചത്തിന്റെ ഉന്തും, തള്ളും, ക്രോധകടാക്ഷങ്ങളും, പ്രശംസകളും യാതൊന്നും ചലിപ്പിക്കാൻ കഴികയില്ലയോ, അവൻതന്നെ തിച്ചയായും സംസാരത്തെ—പ്രപഞ്ചത്തെ—ഇളക്കാൻ കഴിയുന്നവൻ. അമേരിക്കയിലെ മറെറാരു മഹാവീരപുരുഷൻ വാൾട്ട്വിററ്മാൻ എന്ന നാമധേയത്തിൽ ഇന്നും ജീവിച്ചിരിപ്പുണ്ട്. "സ്വാതന്ത്ര്യയുദ്ധ"ത്തിന്റെ (War of Independence) കാലത്ത് സ്വാതന്ത്ര്യഗാനങ്ങൾ പാടിക്കൊണ്ടു നടന്നതു ഇദ്ദേഹമത്രെ. അദ്ദേഹത്തിന്റെ മുഖത്തുനിന്നു സദാ പ്രസന്നത കളിയാടി പ്രസരിച്ചുകൊണ്ടിരുന്നു; കണ്ണുകളിൽനിന്നു പണികളും സ്വഭാവജമായി പുറപ്പെട്ടുകൊണ്ടിരുന്നതായി കാണപ്പെടുന്നു. യുദ്ധകാലത്ത് അദ്ദേഹം പീഡിതന്മാരുടെ മുറിവുകൾ ശുശ്രൂഷിക്കുക, ദാഹിക്കുന്നവർക്കു ജലവും, വിശക്കുന്നവർക്കു ഭക്ഷണവും കൊടുക്കുക, മനുഷ്യഹൃദയങ്ങളിൽ ഉത്സാഹവും, സാഹസവൃത്തിയും ഉദ്ദീപിപ്പിക്കുക, അതുപോലെ ആനന്ദംമൂലം പാട്ടുകൾ പാടിക്കൊണ്ടു ചുററിനടക്കുക എന്നീ ജോലികൾചെയ്തുവന്നു. അദ്ദേഹത്തിന്റെ മുഖത്തുനിന്നു ആനന്ദം വർഷിച്ചുകൊണ്ടിരുന്നു. തന്റെ ശബ്ദംമുഖേന ആഹ്ലാദം പ്രസരിച്ചു കാണപ്പെട്ടു. കുരുക്ഷേത്രത്തിലെ രണഭൂമിയിൽ കൃഷ്ണഭഗവാനും, ഭൂതപ്രേതപിശാചാദികളുടെ മദ്ധ്യത്തിൽ ശ്രീപരമേശ്വരനും ചരിച്ചിരുന്നതുപോലെ, അതേവിധം ഈ ബ്രഹ്മചാരി മഹാപുരുഷൻ അമേരിക്കായിലെ ആ രണക്ഷേത്രത്തിൽ യാതൊരു പരിഭ്രമവും കൂടാതെ സഞ്ചരിച്ചുകൊണ്ടു കഴിച്ചു. അദ്ദേഹം "Leaves of the grass" എന്നു ഒരു പുസ്തകം രചിച്ചിട്ടുണ്ട്. അതു വായിക്കുംതോറും മനുഷ്യർ ആനന്ദതുന്ദിലരായി നൃത്തംചെയ്തുപോകും.

ഓം! ഓം!! ആനന്ദം! ഓം!!! ആനന്ദം!!!

ഇറന്ന പ്രപഞ്ചത്തിൽ സംഭ്രമിക്കാതെ നന്നു-
യുറച്ചുനില്ക്കുന്നു ഞാൻ പ്രശാന്തഗംഭീരമായ്",

എന്മനസ്സിലും, ജീവൻതന്നിലും ശാന്തിപൂരം
മേന്മയിൽനിറഞ്ഞുകൊണ്ടങ്ങിനെ ലസിക്കുന്നു.
സാരമേയമെന്നപോൽ കാലദേശങ്ങളെന്റെ
താരടികളെ മണത്തല്പ്യയം ചരിക്കുന്നു!
എങ്ങിനെയവരേണ്ടു ഞാൻ ഉല്ലൃഖബന്ധനത്തിൽ
തങ്ങിയസ്വാതന്ത്ര്യനായ്? സാദ്ധ്യമാകയില്ലതു്

* * * * *

ലോകത്തിൻമേൽതട്ടിൽ ഞാനാനന്ദമഗ്നനായി
പാകത്തിൽനിന്നുംകൊണ്ടു തമാശ കാണുന്നിതാ!
ഭിക്ഷാപ്യകൾക്കു സദാ ദാനങ്ങളാം കൊട്ടകകൾപോൽ
ശിക്ഷയായ്പലപ്പോഴും വല്ലതും നൽകുന്നു ഞാൻ;
എന്നുടെ ചതുരംഗക്രീഡയിൽ കരുക്കളാ-
മുന്നതന്മാരാം ലോകരാജവീരന്മാരെല്ലാം,
ശാന്തിയും, രണങ്ങളും മൂലമുള്ള രംഗങ്ങളാം
സന്തതമുള്ളോരെന്റെ ലീലതൻചലനങ്ങളാം;
മാമകാനന്ദഘനഘോഷത്താൽ ഭൂമണ്ഡലം
ഭ്രമിച്ചുവിറച്ചുംകൊണ്ടെഴുന്നേററു പോകുന്നു;
ഇതുകളാം കണ്ടുംകൊണ്ടു് ഞാനവിടത്തിൽ നിന്നു
ചിതമായ്പൊട്ടിച്ചിരിയുച്ചത്തിൽ തകർക്കുന്നു.

ഓം! ഓം!! ഓം!!!

---

## ൪. അക്ബർ—ദില്ലി

### അഥവാ

### മഹാൻ ആത്മാ=മഹാത്മാ.

(ഒരു ലേഖനം)

ഭക്തിലഹരികൊണ്ടു ഉന്മത്തനായ ഹാഫിസ് കവിയുടെ വാക്യമാണു്:—

"രജനിപകലന്നിമിഷമപമരന്നഭീതിദം
രാജാധിരാജൻ മണിക്കിരീടോത്തമം,
മനുജനുടെ മനതളിരിനമിതമാകർഷണം
മാറാതെ മേന്മേൽ കൊടുക്കുമെന്നാകിലും,
അതികഠിനമതു് തലയിലതുളമഴലോടഹോ!
ആനന്ദ്ര്യംവഹിക്കുന്നില്ലലേശവും.
അധികതരമതു തലയിലേററിടും വേദന
സ്വല്പംകില്ലതിൻ വിലതുല്യമായു് ഒട്ടുമേ."

കഥാജാ ഹാഫീസ് നമ്മുടെ അക്ബറിനെ കണ്ടിട്ടില്ല. (അക്ബർ ചക്രവർത്തിയെ സൂചിപ്പിക്കുന്നു.) ആംഗ്ലേയമഹാകവി

യായ ഷേക്സ്പീയർ വരച്ചിട്ടുള്ള താഴെപ്പറയുന്ന ചിത്രണംപോലെ അത്തരമൊന്ന് അദ്ദേഹം ചെയ്തിട്ടുമില്ല:—

"Uneasy lies the head that wears a crown."

അർത്ഥം:—

(കിരീടത്തെ ധരിക്കുന്ന—ശിരസ്സു ധരണീതലേ
പരമസ്വസ്ഥമായ്തന്നെ—നിരതം മരുവുന്നതേ.)

യാതൊരാളിന്റെ ശിരസ്സിൽ കിരീടം ഇരിക്കുന്നുവോ, അവന്റെ തല വ്യാകുലതയുടെ ഭാരംകൊണ്ടു ധരണിയിൽ ശയിക്കുന്നു. സുഹൃത്താകട്ടെ, കശ്മലനായ ശത്രുവാകട്ടെ, "ആയിനേ-അക്ബരി" ("അക്ബർഭരണദർപ്പണം")എന്ന ഗ്രന്ഥം എഴുതിയ ഷേക്ക് സാഹബ് ആബുൽഫാസൽ ആകട്ടെ, ഗൂഢസെക്രട്ടറി ഹസ്രത്മുള്ളാ (ബദാവു ഗ്രാമക്കാരൻ) ആകട്ടെ, ഹിന്ദുവാകട്ടെ, മുസ്സൽമാനാകട്ടെ, പോർത്തുഗൽരാജ്യത്തെ പാദിരിയാകട്ടെ, സിന്ധ് ഗുജറാത്തിലെ ജയിനനാകട്ടെ, പ്രഭുക്കന്മാരാകട്ടെ, ദരിദ്രരാകട്ടെ, വിദ്വാന്മാരാകട്ടെ, മൂർഖന്മാരാകട്ടെ, ദുന്നടത്തക്കാരാകട്ടെ, ദുരാചാരിയാകട്ടെ, ജിതേന്ദ്രിയനായ വേദാന്ത്യനാകട്ടെ,—സകലരുടെയും മനസ്സിൽ യാതൊരാളിന്റെ ഭരണാധികാരപ്രഭാവം പ്രതിഫലിച്ചിരുന്നുവോ, ആക്കായാലും എവിടെയായാലും, ഏതു മൈതാനത്തിലായാലും ഇഷ്ടംപോലെ ശിരോവിശ്രമസ്ഥലം നിർമ്മിച്ചു കാൽനീട്ടിവെച്ചു നിദ്രചെയ്വാൻ ആരുടെ ഭരണത്തിൽ സ്വാതന്ത്ര്യം ഉണ്ടായിരുന്നുവോ അത്തരത്തിലുള്ള ആ രാജാവ്—ഭരണാധിപതി—ആരായിരുന്നു? ഇൻഡ്യായുടെ ചക്രവർത്തിയായിരുന്ന മഹാനായ അക്ബർ.

ഫ്രാൻസിലെ വിപ്ലവകാലത്ത് ചക്രവർത്തിയായിരുന്ന ആളിനെ പരാമർശിച്ച് തോമസ് പെയിൻ എന്ന പണ്ഡിതൻ ഇങ്ങനെ അനുകമ്പാവചനം പ്രതിപാദിച്ചിരിക്കുന്നു:—"ഹാ കഷ്ടം! ചക്രവർത്തിയായതു അദ്ദേഹത്തിന്റെ ദുർവ്വിധിയായിപ്പോയി!" ശരിതന്നെ. ഏതു രാജാവിന്റെ ഭരണാധികാരം സ്വപ്രജകളുടെ ഭൂമിയും, ശരീരങ്ങളുംകൊണ്ടു പരിമിതീകരിക്കപ്പെടുന്നുവോ, ആ രാജാവിനെക്കാൾ വലിയ ദരിദ്രനും, ദയാപാത്രവും, അതുപോലെ ഒരു പരദേശിയും ആയിരിക്കാൻ വേറെ ആൎക്കു സാധിക്കും?

എന്ത്? അക്ബർ ചക്രവർത്തിയ്ക്കു ശത്രുക്കൾ ഇല്ലായിരുന്നോ? ഉണ്ടായിരുന്നു. എന്തുകൊണ്ടുണ്ടായിരുന്നില്ല? എന്നാൽ മഹാറാണാ പ്രതാപസിംഹനെപ്പോലുള്ള മഹാധീരവീരന്മാർ അഥവാ പക്ഷപാതരഹിതയും സത്യസന്ധതയും തികഞ്ഞ ധർമ്മാത്മാക്കൾ, ക്ഷത്രിയശ്രേഷ്ഠന്മാർ ശത്രുക്കളായിട്ടുണ്ടായി വന്നതു് അക്ബറിന്റെ

ഗൌരവത്തിനുള്ള മാററു ദ്വിഗുണീകരിക്കയാണു് ചെയ്തതു് ശരിതന്നെ. എന്നാൽ നമുക്കു ഈ സന്ദർഭത്തിൽ അക്ബറിൻെറ രാജ്യഭരണത്തിൽ നിന്നു് ആദ്യം പറഞ്ഞതിനെക്കാൾ അധികം പ്രയോജനമുള്ള രണ്ടാമതൊന്നു ചിന്തിക്കാനുണ്ടു്.

## ഈശ്വരസ്മരണ.

ക്രോംവൽ, ബേബർ, മുഹമ്മദു്, രഞ്ജിത്സിംഹൻ എന്നിങ്ങനെ അനേകായിരം ചക്രവർത്തിമാക്കും, വീരന്മാക്കും ഒരു നിയമമുണ്ടായിരുന്നു. അതായതു്, യുദ്ധം ആരംഭിക്കുമ്പോൾ സമ്മനസ്സോടുകൂടി ഈശ്വരസന്നിധിയിൽ തൻെറ സർവ്വസ്വവും സമർപ്പണം ചെയ്തു് ഈശ്വരനാമത്തിൽ അതു (യുദ്ധം) ആരംഭിക്കയും, വിജയം തൻെറ നന്മയ്ക്കും, ഈശ്വരസ്മരണയ്ക്കും അനുരൂപമായി വരുകയും ചെയ്തിരുന്നു എന്നുള്ളതാണതു്. നല്ലതുതന്നെ! ബഹുവിശേഷംതന്നെ! എന്നാൽ യുദ്ധപ്രയത്നത്തിൻെറ തുടക്കത്തിൽ ഈശ്വരാരാധന ചെയ്കയും, സഹായപ്രാർത്ഥനചെയ്കയും ചെയ്യുന്നതു് അത്ര വലിയ ഒരു സംഗതിയാണോ? ആരുടെ മനോനിഷ്ഠയും, ത്യാഗബുദ്ധിയും വിജയാനന്തരവും ശക്തിപൂർവ്വം നിലനില്ക്കുന്നുവോ, അവരുടെ പേരുകളെയാണു് നാം മഹനീയവീരപുരുഷന്മാരുടെ പേരുകളായി പരിഗണിക്കയും മാനിക്കയും ചെയ്യുന്നതു്.

> "സമ്പൽസമൃദ്ധ്യാദിസൌഖ്യങ്ങൾകൂടി-
> ക്കുമ്പാരിക്കെ ദൈവസൽചിന്തയെയും,
> കമ്പിച്ചുഗ്രക്രോധമേറെന്നൊരുളീശൻ-
> തൻ്റുപേർതന്നിൽഭീയുമുള്ളിൽ പുലർത്തും."

ഇത്തരമുള്ളവരാണു് യഥാർത്ഥമഹാന്മാർ.

സാമവേദത്തിലെ കേനോപനിഷത്തിൽ ഒരു കഥ വന്നിട്ടുണ്ടു്. ഇന്ദ്രിയങ്ങളുടെ ദേവതകൾ ഒരിക്കൽ വലിയ മഹാമാരികളോടുള്ള യുദ്ധത്തിൽ വിജയിഭവിച്ചു. അതിൻെറ സൌഭാഗ്യമാഹാത്മ്യത്താൽ ഇന്നുവരെ ഒരു നിയമം അനുഷ്ഠാനത്തിൽ ഇരുന്നുവരുന്നു. അതായതു്, അവർ ഭോഗവിലാസങ്ങൾകൊണ്ടും, ആമോദപ്രമോദാദികൾകൊണ്ടും വിജയോത്സവം കൊണ്ടാടിവരുന്നു. ഏതുവിധത്തിൽ ഈ ദേവതകൾക്കു ഇതിനു ശിക്ഷലഭിച്ചുവെന്നുപനിഷത്തുകളിൽ ഏററവും സമർത്ഥമായും, ഭംഗിയായുംവർണ്ണിക്കപ്പെട്ടിരിക്കുന്നുമുണ്ടു്. ഈവിധമുള്ള ശിക്ഷകളെ ഓർമ്മിക്കുന്നവനായി ഭാരതവർഷത്തിൽ ഉണ്ടായ ഏകസാമ്രാട്ടു് അക്ബർ ആയിരുന്നു. വിജയത്തിനുപുറമേവിജയം വന്നുകൊണ്ടിരിക്കെ, ഓരോരോ പ്രാന്തങ്ങളും അദ്ദേഹത്തിൻെറ കൈവശത്തിലായിക്കൊണ്ടിരുന്നു

ഇങ്ങിനെ ഏകദേശം ഇൻഡ്യാമഹാരാജ്യം അശേഷവും ഭാരതീയ സാമ്രാജ്യമെന്ന നിലയിൽ അദ്ദേഹത്തിന്റെ ഏകശാസനയ്ക്കധീനമായിവരുകയും, തന്റെ രാജ്യസീമകളും, പ്രജാജനസംഖ്യയും പരിഗണിച്ചാൽ, ചീനസാമ്രാജ്യം ഒഴികെ ലോകത്തിലെ ഏററവും വലിയ സാമ്രാജ്യത്തിന്റെ ചക്രവൎത്തി അദ്ദേഹമാണെന്ന കാണപ്പെടുകയും, തന്റെ സൌഭാഗ്യതാരം കൃത്യമായി സർവ്വോപരി അത്യുച്ചസ്ഥാനത്തു കയറിനില്ക്കയും, ഉയരെക്കയറിയാൽ കാൽ വഴുതി താഴെ വീഴാനിടയുള്ള സ്ഥാനംവരെ അദ്ദേഹം എത്തിച്ചേരുകയും, താഴെ നില്ക്കുന്ന ജനങ്ങൾ മുഖം പൊക്കിനോക്കി അന്ധാളിച്ചു നിന്നുകൊണ്ടു് "യഹ ജായഗാ ബഢ്കർ കഹാം രഫ്താ രഫ്താ?" (ഇവനിങ്ങനെ സാവധാനത്തിൽ മുമ്പോട്ടു കയറി എവിടേയ്ക്കുപോകുന്നു?) എന്നു് പറകയും ചെയ്ത സ്ഥിതിയിൽ എത്തിയിട്ടും മഹാനായ അക്ബറിന്റെ കാൽ ഇടറി അടിതെററിപ്പോയില്ല.

ഏതാണ്ടിതേനിലയെ പ്രാപിച്ച, നപ്പോലിയനെപ്പോലുള്ള; യശോവീരപ്രതാപികൾ അവിടെനിന്നു കാൽ പതറിത്തന്നെ ക്ഷണേന അധോലോകത്തിൽ പതിക്കയും, വീഴവേതന്നെ തകന്നു ധൂളിയായിപ്പോകയും ആണു ചെയ്തതു്. ഇങ്ങിനെയുള്ള തെററുകൾ പററുന്ന മണിക്കൂറുകളെ നിങ്ങളൊന്നു ഭാവനചെയ്തുനോക്കുവിൻ!

"സർവ്വവും ഭംഗിയായ് എപ്പോൾ-സർവ്വഥാ വിസ്മരിച്ചുവോ,
സർവ്വദാ വന്നിതപ്പോൾ-സർവ്വേശൻ സ്മരണാമൃതം."

അപ്പോൾ ആലോചിക്കാൻതുടങ്ങി:—"ഈ എല്ലുംതോലും കൊണ്ടുള്ള ചെറുശരീരം!—ഇതിൽ ഈ ശക്തി എവിടെനിന്നു വന്നു? ആരുടെ അനുഗ്രഹത്താൽ? "ധനം എന്റെ സേവകനും, വൈഭവം എന്റെ അനുചരനും ആയി വന്നിരിക്കുന്നു." "ഈ മസ്തിഷ്കവും, ഈ മനശ്ശക്തിയും എവിടെനിന്നു വരുന്നു?"

"മനസ്സിനെ ചലിപ്പിച്ചും—പ്രാണങ്ങളെയനക്കിയും,
മിന്നക്കൊടാതെവൎത്തിക്കും—പ്രാണനായകനാരുവാൻ?"

എന്തുഭേദമെങ്കിലുമുണ്ടോ? ആശ്ചര്യംതോന്നുന്നുണ്ടോ?

ദിവസംപ്രതി ഇപ്പ്രകാരമുള്ള വിചാരധാരമുഖേന ആ പ്രകാശസച്ചരൂപനും, ചിദാനന്ദഘനനും ആയ പരമാത്മാവിനോടു കൃതജ്ഞത ഭാവനചെയ്തുകൊണ്ടിരിക്കെ അക്ബർചക്രവൎത്തിമഹാരാജാവിന്റെ സ്ഥിതി ഈ വിധത്തിൽ ആയി. അതായതു്, "ഈ മനസ്സ് നിന്റേതു്, ഈ ജീവനും നിന്റേതു്, പ്രേമാശിസ്സുകൾ നിന്റേതു്" എന്ന സ്മരണ സദാ രാപകൽ ഭേദമില്ലാതെ, ഉള്ളിൽ ഘോഷിച്ചുകൊണ്ടിരുന്നു.

"ഈശ്വരവന്ദനവും, ഉപവാസവും, മാലാജപവും, പശ്ചാത്താപവും, ക്ഷമാപണക്രിയയും അവന്റെ പ്രതിദിനചൎയ്യകളായിത്തീൎന്നു."

ധാൎമ്മികഗവേഷണം.

അക്ബറിന്റെ കാലത്തെ രാജപ്രമാണികളിൽ ഒന്നു് ഇംഗ്ലണ്ടിലെ രാജസിംഹാസനത്തിൽ വിരാജിച്ചിരുന്ന മഹാറാണി എലിസബേത്ത് ആയിരുന്നു. ഹിന്ദുസ്ഥാനത്തിലെ രാജാക്കന്മാരിൽ അക്ബർ എങ്ങിനെയോ അങ്ങിനെ ഈ മഹാറാണി ഇംഗ്ലണ്ടിലെ രാജാക്കളിൽവെച്ചു് അതി യശസ്വിനി ആയിരുന്നു. ഇംഗ്ലണ്ടിൽ എലിസബേത്തിന്റെ ഭരണകാലത്തു് ഉണ്ടായ വിദ്യാഭ്യാസത്തിനും, കലാവിദ്യകൾക്കുമുള്ള ഉന്നതിയും, അതുപോലെ ദേശോന്നമനപദ്ധതികളുടെ ഉയൎച്ചയും പ്രഷ്യായിലെ ഫ്രഡറിക്ക് മഹാന്റെ കാലത്തു് ജൎമ്മനിയ്ക്കുണ്ടായ അഭ്യുന്നതിയും, ഹിന്ദുസ്ഥാനിൽ അക്ബറിന്റെ കാലത്തുണ്ടായതിനോടു ഏകദേശം ഉപമിക്കാവുന്നതാണു്. ആ രണ്ടു രാജാധികാരികളും അവരവരുടെ രാജ്യത്തു് ആൎജ്ജിച്ച സൎവ്വപ്രിയതത്വത്തെയും ജനസമ്മതിയെയും വീക്ഷിച്ചാൽ അവർ അക്ബറിനോടു തുല്യരായിരുന്നു എന്നും പറയാം. പക്ഷേ, ധാൎമ്മികാന്വേഷണത്തിന്റെയും ഈശ്വരാരാധനയുടെയും സൎവ്വസമ്പ്രദായങ്ങളെ നിഷ്പക്ഷബുദ്ധ്യാ ഒരുപോലെ സംരക്ഷിക്കുന്ന കാൎയ്യത്തിൽ അക്ബറിന്റെ കീൎത്തി അനുപമവും, അഥവാ അദ്വിതീയവും ആയിരുന്നു.

---

* ഭാരതത്തിലെ വളരെ ആധുനികലേഖകന്മാർ അവരുടെ കഥാശരീരങ്ങളെ ചിത്താകൎഷകവും, ചമൽക്കാരകരവും ആക്കുന്നതിനായി അക്ബറിനെ ഭോഗവിലാസങ്ങൾ, ഇന്ദ്രിയസുഖാസക്തി മുതലായി വളരെ കറുത്ത രംഗങ്ങളിൽ പ്രവേശിപ്പിച്ചു് ഒരപഹാസപാത്രമാക്കി വൎണ്ണിച്ചിട്ടുണ്ടു്. ഈ ചിത്രങ്ങൾ യഥാൎത്ഥചരിത്രമാണെന്നൂഹിച്ചു മാനിച്ചുകഴിഞ്ഞിട്ടുള്ള സാധുക്കൾ വളരെപ്പേർ ഇപ്പോഴും ഉണ്ടുതാനും. എന്നാൽ ആ കഥകൾ എങ്ങിനെയിരുന്നാലും, പ്രപഞ്ചത്തിലെ സകല ചരിത്രങ്ങളെയും എടുത്തു രാമൻ വെല്ലുവിളിച്ചു ചോദിക്കുന്നു. "ഇന്ദ്രിയവിലാസങ്ങളും, ലൌകികാഭ്യുന്നതിയും എപ്പോഴെങ്കിലും ഒന്നിച്ചു തഴച്ചുവരുക ശക്യമാണോ? വാവൽപക്ഷി പക്ഷേ പകൽസമയം തീററിക്കായി പുറത്തുവന്നുവെന്നു വരാം. എന്നാൽ ഹൃദയമാലിന്യം സഫലതയുടെ തേജസ്സ്, വിജയത്തിന്റെ പ്രകാശം സഹിക്കാൻ കെല്പുള്ളതല്ല. വിശ്വാസലംഘനത്തിന്റെയും, പാപങ്ങളുടെയുംകൂടെ സൌഭാഗ്യത്തിന്റെ ഉദയം സംഭവ്യമാണെന്നു ആരുടെയെങ്കിലും മനസ്സിൽ വിചാരം കടന്നുകൂടിയിരിപ്പുണ്ടെങ്കിൽ, ആ നീചവിചാരത്തെ അതിശീഘ്രം അവർ പുറത്തു കളയട്ടെ, ഈ വ്യാജഭ്രമത്തെ നശിപ്പിക്കട്ടെ. അതു പ്രകൃതിയുടെ അധ്യാത്മനിയമത്തിനു കടകവിരുദ്ധമാണു്. ഈ ചിന്താഗതിയെ വളൎത്താൻ ആരും ഇടകൊടുക്കരുതു്."

മഹാരാജാക്കന്മാരായിരുന്ന വിക്രമാദിത്യനും, ഭോജനും ഭരിച്ച കാലങ്ങളിലും ഇതേമാതിരിയുള്ള ഉച്ചകോടി സൌഭാഗ്യങ്ങൾ പ്രജകൾക്ക പ്രാപ്തങ്ങളായിരുന്നു. എന്നാൽ അതു പണ്ടേയ്ക്കുപണ്ടുള്ള സംഗതിയാണല്ലൊ. മഹാരാജാ അശോകന്റെ കാലത്തു് ജനങ്ങൾക്ക എല്ലാ പ്രകാരത്തിലുമുള്ള സുഖം ലഭിച്ചിരുന്നു. വിചാരസ്വാതന്ത്ര്യവും, ധർമ്മാനുഷ്ഠാനവും അന്നു ഏററവും ഉയൎന്ന നിലയിൽ പരിരക്ഷിക്കപ്പെട്ടിരുന്നു. ചൈനാ മുതലായ വിദേശങ്ങളിലെ ജനങ്ങൾപോലും ഇൻഡ്യായിൽ വരുകയും, പലവിധലാഭവും കൊണ്ടു തിരിയെപോകയും ചെയ്തിരുന്നു. മവ്വൻമ്പ–ൽ ചിക്കാഗോയിൽവെച്ചു നടന്നതുപോലുള്ള ധർമ്മോത്സവങ്ങൾ, സർവ്വലോകധർമ്മങ്ങളെയും ചേർത്തു് അത്യാഘോഷകമായി ഇൻഡ്യായിൽ നടക്കുകയുംചെയ്തു. എന്നാൽ അക്ബറാകട്ടെ, കേവലം തന്റെ ധർബാർ(രാജധാനി)മാത്രമല്ലാ, ഹൃദയവുംകൂടി ഭൂമണ്ഡലത്തിലെ സകലമതങ്ങളുടെയും സുവിശാലമായ ഒരു മഹോത്സവസ്ഥാനമാക്കിവെച്ചിരുന്നു. ഒരുതരം ധർമ്മത്തിനും, സമ്പ്രദായത്തിനും എതിരായി അദ്ദേഹം കവാടം ബന്ധിച്ചിരുന്നില്ല. വിദ്യയും, സത്യവും, സത്തും ഏതു ഭാഗത്തുനിന്നുവന്നാലും സദൈവ സ്വാഗതം ചെയ്യപ്പെട്ടിരുന്നു. ഈ വീരപുരുഷന്റെ ഹൃദയവിശ്വാസം സൌഹാർദ്ദസമ്മേളനത്തിന്റെ ക്ഷേത്രമായിരുന്നു. ഏതെങ്കിലും എതിർധർമ്മത്തിനോ, മതത്തിനോ വിരോധമായി അദ്ദേഹം ഹൃദയദ്വാരം അടിച്ചിരുന്നില്ല. അത്മാൽ, ഏതെങ്കിലും പ്രത്യേകമതങ്ങളെമാത്രം തന്നോടു ബന്ധിച്ചു നിൎത്താൻ അദ്ദേഹത്തിന്റെ ബുദ്ധി അനുവദിച്ചിരുന്നില്ല. ഉലേമാ, മുള്ളാ, ഷേയ്ക്കു, കാജി, വിദ്വാൻ, പണ്ഡിതൻ, ശാക്തൻ, വൈഷ്ണവൻ, ജൈനൻ, ക്രിസ്ത്യാനി, പാതിരി—കാശ്മീരം, ദക്ഷിണാപഥം, പൂർവ്വം, സിന്ധ്, ഗുജറാത്തു്, പേഷ്യാ, അറേബ്യാ, പോർട്ടുഗൽ, ഫ്രാൻസ് മുതലായ സ്ഥലങ്ങളിലെ ജനങ്ങൾ—ഇവരെല്ലാം അവരവരുടെ മതങ്ങളും, ചിന്തകളും തുറന്നു് അക്ബറിനെ പറഞ്ഞു കേൾപ്പിക്കയും, അദ്ദേഹം അത്യന്തം ഉത്സാഹപൂർവ്വം അവയെ ശ്രദ്ധിച്ചു ഗ്രഹിക്കയും, അവക്കെല്ലാം വേണ്ട പ്രോത്സാഹനം ചെയ്തുകൊടുക്കയും ചെയ്തിരുന്നു.

രാത്രിയെന്നും, പകലെന്നും ഉള്ള ഭേദംകൂടാതെ, ജനങ്ങൾക്ക വിശ്രമം വേണ്ടുന്ന അവസരങ്ങളിൽ പോലും, അന്തഃപുരത്തിലെ പൂമുഖത്തിന്റെ മട്ടുപ്പാവിൽ രാജരാജേശ്വരനായ അക്ബർ വിദ്യയ്ക്കുവേണ്ടി, ജ്ഞാനത്തിനുവേണ്ടി, "മെഴുകുതിരിപോലെ

ചിത്തത്തെ ജ്ഞാനാർത്ഥം ഉരുക്കിക്കൊണ്ടിരിക്കണം" എന്ന വചനത്തിനെ സാർത്ഥകമാക്കുന്ന ഒരുദാഹരണംപോലെ, തന്റെ ജീവിതം ചെലവുചെയ്തുകൊണ്ടിരുന്നു; മാനവപ്രേമത്തിന്റെ പ്രദീപം പ്രകാശിപ്പിച്ചുകൊണ്ടിരുന്നു.

മട്ടുപ്പാവിൽ നിന്നു ചക്രവർത്തി ഒരു കയറിൽക്കൂടി തൂങ്ങിഇറങ്ങിപ്പോകയും, കൊട്ടാരത്തിന്റെ ഭിത്തിയോടു ചേർത്ത് ഒരു പല്ലക്കിൽ മട്ടുപ്പാവുവരെ മുകളിലേയ്ക്കുവരുകയും ആണു് ചെയ്തിരുന്നതെന്നു കുറെ വായനക്കാർക്കു പരിഹാസ്യമായ ഒരു വാർത്ത അറിയപ്പെടുന്നുണ്ടു്. രാത്രിസമയത്തു് തൂങ്ങിക്കിടന്ന പല്ലക്കിൽ വിരാജിച്ചിരുന്ന പണ്ഡിതമഹാരാജന്മാരോ, ഹസ്രത്സൂഫിപ്രഭൃതന്മാരോ, അഥവാ വേറെവല്ല മഹാശയന്മാരോ അവരുടെ പ്രഭാഷണങ്ങൾ ആരംഭിക്കയും, ജാഗ്രതാമൂർത്തിയായ മഹാരാജാധിരാജൻ ധ്യാനപൂർവ്വം അവയെ കേൾക്കുകയും, ചോദ്യങ്ങൾ ചോദിക്കയും ചെയ്തു വന്നിരുന്നു. അനേകം തവണ രാത്രിമുഴുവൻ തർക്കവിതർക്കങ്ങൾകൊണ്ടുതന്നെ ചെലവായിട്ടുണ്ടു്. ഹാ! ജ്ഞാനസമ്പാദനത്തിനുള്ള ആവേശവും ആർത്തിയും എന്തുമാത്രം!

ചക്രവർത്തിയുടെ ആജ്ഞയനുസരിച്ചു് സകലമതങ്ങളുടെയും ഗ്രന്ഥങ്ങളെ പേർഷ്യൻഭാഷയിലേയ്ക്കു തർജ്ജമ ചെയ്യാനുള്ള സംരംഭം ആരംഭിക്കപ്പെട്ടു. ബൈബിൾ പരിഭാഷയുടെ പ്രാരംഭപാദം (വരി) താഴെപ്പറയും വിധമാണു്:—

"ഹേ! പൂജ്യനും പ്രസിദ്ധനും ആയ യേശുക്രിസ്തോ!"

ഭാഗവതം, മഹാഭാരതം, വിശേഷിച്ചും ഭഗവൽഗീത, വിഷ്ണുപുരാണം, നിരവധി ഉപനിഷത്തുകൾ എന്നിവ പേർഷ്യൻ ഗദ്യപദ്യരൂപങ്ങളിൽ വിവർത്തനം ചെയ്യപ്പെട്ടു പ്രസിദ്ധീകൃതങ്ങളായി. ഈ തർജ്ജമകൾ വായിച്ചുകേട്ടുകൊണ്ടിരിക്കുക, തന്റെ ജീവിതത്തിൽ അവയിലെ തത്വങ്ങൾ അനുഷ്ഠിക്കുക ഇതുകൾ അക്ബറിന്റെ എല്ലാ ജോലികളിലുംവെച്ചു ഏററവും പ്രധാനങ്ങളായിരുന്നു.

വിഷയാന്തരമായി കുറച്ചു പറഞ്ഞുകൊള്ളട്ടെ. ഗീത, വിഷ്ണുപുരാണം, ഉപനിഷത്തുകൾ എന്നിവയും, വിവർത്തനങ്ങളും അദ്വൈതവേദാന്തതത്വങ്ങൾ പ്രതിപാദിക്കയും പ്രചരിപ്പിക്കയും ചെയ്യുന്നവയാണു്. സംസ്കൃതഗ്രന്ഥങ്ങളുടെ പേർഷ്യൻ പരിഭാഷകൾ പിന്നീടും ഉണ്ടായിട്ടുണ്ടു്. എന്നാൽ സാമാന്യമായി ഇവയെല്ലാം അക്ബർ മുഖേന തർജ്ജമ ചെയ്യപ്പെട്ടവയാണു്. ഈ പരിഭാഷകളത്രെ അക്കാലത്തെ സമസ്തയൂറോപ്യൻവിദ്വാ

സമാജങ്ങളുടെയും കൈകാൎയ്യഭാഷയായിരുന്ന ലത്തീനിലേയ്ക്കു ഫ്രഞ്ചുകാരാൽ തർജ്ജമ ചെയ്യപ്പെടുകയും, ആംഗലദേശത്തു ആനയിക്കപ്പെടുകയും ചെയ്തതു്. ഈ വിധത്തിൽ ഈ പുസ്തകങ്ങൾ ആദ്യം ഫ്രാൻസിലും അവിടെനിന്നു ജൎമ്മനിയിലും എത്തി. യൂറോപ്പിൽ അവയ്ക്കു്അത്യന്തം മാന്യതസിദ്ധിച്ചു. ഷെ്ളഗൽ, വിക്ടർ കസിൻ, ഷാപെൻഹോർ മുതലായ യൂറോപ്യൻ തത്വജ്ഞാനികളായ മഹാന്മാർ അവരുടെ മനോവേഗത്തിന്റെ ആധിക്യത്താൽ ഹിന്ദുശാസ്ത്രങ്ങൾക്കു കൊടുത്ത പ്രശംസകൾ ഈ പുസ്തകങ്ങളുടെ മാന്യതയ്ക്കും പ്രചുരപ്രചാരത്തിനും സാക്ഷ്യം വഹിക്കുന്നു. പിന്നീടു ഫ്രാൻസിൽനിന്നു് ഹെൻറി ഥോറോ മുഖേന ഈ ഹൈന്ദവഗ്രന്ഥങ്ങളുടെ ലത്തീൻ തർജ്ജമകൾ അമേരിക്കയിൽ എത്തുകയും, ഥോറോയുടെ മിത്രവും, ശിഷ്യനും, അമേരിക്കൻ ഗ്രന്ഥകാരന്മാരിൽ എല്ലാവരിലുംവെച്ചു കേമനുമായിരുന്ന ഇമേഴ്സൺ അവയെ കരസ്ഥമാക്കുകയും ചെയ്തു. ഇമേഴ്സന്റെയും, ഥോറോയുടെയും കൃതികളിൽ വേദാന്തത്തിന്റെ വലിയ പ്രഭാവവും, സ്വാധീനശക്തിയും പ്രകടിതമായിരിക്കുന്നു. മാത്രമല്ലാ, അധികതരമായി ഇമേഴ്സന്റെ കൃതികൾ കാരണം അമേരിക്കയിൽ വേദാന്തസമാനമായ "നവീനമതം" നടപ്പിൽ വന്നുകൊണ്ടിരിക്കുന്നു. അതു ബഹുശീഘ്രം വിശ്വവ്യാപിയായിത്തീരുമെന്നു ആശയ്ക്കും വഴിതരുന്നുണ്ടു്. സൂഫീമതാനുയായികളായ മുസൽമാന്മാരുടെ സാമാന്യമതസിദ്ധാന്തങ്ങളിൽ വേദാന്തപ്രഭാവപരിമാണങ്ങൾ പ്രത്യക്ഷമാണെന്നു ലോകത്തിലേയ്ക്കും മിക്കവാറും ഏററവും വലിയ വിദ്യാകേന്ദ്രമായ ഹാർവാർഡു സൎവ്വകലാശാലയിലെ തത്വശാസ്ത്രപ്രഫസ്സറായ പ്രഫസ്സർ ജെയിംസ് എഴുതിയിരിക്കുന്നു. എന്നാൽ ഈ ലേഖകൻ ഈ അഭിപ്രായത്തോടു പൂൎണ്ണമായി യോജിക്കുന്നില്ല. സൂഫീ മതപ്രചാരത്തിനും വികാസത്തിനും വേദാന്തത്തിൽനിന്നു വളരെ സഹായം ഉണ്ടായിട്ടുണ്ടെന്നുള്ളതു് സംശയരഹിതമാണു്. സംസ്കൃതഗ്രന്ഥങ്ങളുടെ അക്ബറിയ പരിഭാഷകൾ ഇൻഡ്യാ, പേർഷ്യാ മുതലായ ദേശങ്ങളിൽ സൂഫിമതത്തെ പ്രചരിപ്പിക്കാനും പരത്താനും മുഖ്യകാരണം ആയിരുന്നുവെന്നുള്ള സംഗതി വിലമതിക്കാൻ നമുക്കു സങ്കോചം തോന്നുന്നില്ലതാനും.

അക്ബർ ചക്രവൎത്തിയുടെ മുഖമണ്ഡലം വസന്തകാലപുഷ്പംപോലെ പ്രഫുല്ലമായിരുന്നു. സൌശീല്യദ്യോതകമായ ചിരി ഓഷ്ഠാധരങ്ങളിൽക്കൂടി സദാ സ്ഫുരിച്ചുകൊണ്ടിരുന്നു.

ഈ പ്രസന്നത എന്തുകൊണ്ടു് ഉണ്ടാകാതെയിരിക്കും? വിശ്വപ്രേമമോ, ഈശ്വരഭക്തിയോ ഉള്ളേടത്തു് ശോകമോ, ക്രോധമോ അതിൻെറ സമീപത്തു് എന്തു ശക്തി പ്രകടിപ്പിക്കാൻ സാധിക്കും?

"രാജാധിരാജൻ കുടികൊണ്ടിടുന്ന
രാജൽ സുഹൃത്തുക്കളിൽ മർത്ത്യസംഘം
കടന്നുകേറിബ്ബഹളം ചമയ്ക്കാൻ
തുടങ്ങുമാറില്ല, തരപ്പെടില്ല."

*　　*　　*　　*

"നിരന്തരസ്മരണമുഖേന തത്ക്കൃപാം
ഹൃദന്തരേ സുദൃഢതരം നടുംവിധൌ
അനന്തനാം നരകമതിങ്കലാകയും
നിരന്തമാമമരസുഖം നമുക്കഹോ!"

ഏതു മനുഷ്യൻെറ ഹൃദയം ഇങ്ങിനെ വിശാലവും, അകമേ പ്രീതി വിശ്വവ്യാപകവും ആയിരിക്കുന്നില്ലയോ, അത്തരമുള്ള മാന്യനായ ഒരു മുള്ളാ ഗുപ്തരൂപത്തിൽ ഇങ്ങിനെ എഴുതി ചക്രവൎത്തിക്കു ഒരു കൊട്ടുകൊടുത്തിരിക്കുന്നു.—

"ജീവിതമായഗൃഹേ ഛിദ്രത്തെയുണ്ടാക്കുന്ന
കേവലദ്രോഹംപോലെ തന്നെയാകുന്നു ചിരി;
പ്രാതഃകാലവാതത്തിൻ തരംഗം തട്ടിത്തുറ—
ന്നാതങ്കാൽ മിക്കവിശ്ലിഷ്ടപുഷ്പത്തിൻ നിലനോക്കു!"

ഹേ! ഉപദേശകമഹാശയ! നിങ്ങൾ ചക്രവൎത്തിയുടെ സൎവ്വപ്രിയതയേയും, പ്രസന്നമുഖതയേയും മൃത്യുവിൻെറ നിഴലാകുന്ന വസ്ത്രത്തിൻെറ അടിയിൽ ഒളിക്കാൻ ആഗ്രഹിക്കുകയാണു്. പോകണം! വിശ്വപ്രേമസംബന്ധമായി ശൂന്യഹൃദയരായവൎക്കു മരണത്തിൻെറ പൊള്ളപ്രശംസകൾ നൽകിക്കൊള്ളണം. "പ്രസന്നമുഖനായി മരിക്കുന്നതു് ഉത്തമവും, ശോകസന്തപ്തനായി ജീവിക്കുന്നതു നിന്ദ്യവും" ആണെന്നാണു് ഞങ്ങളുടെ ചക്രവൎത്തിയുടെ ജിഹ്വ ഘോഷിക്കുന്നതു്.

"തനിക്കു താൻ്വേണ്ടിയിരിപ്പതത്രേ
മിനക്കെട്ടത്തും മരണം നികൃഷ്ടം,
നാഥനുവേണ്ടിച്ചരമം ഗമിച്ചാൽ
അതാണു് സൎവ്വോത്തമജീവിതം ഹാ!"

ഹൃദയത്തിൻെറ കൃപണത്വം ഉപദേശിച്ചുകൊടുക്കുന്നതു് അക്ബറിൻെറ ഈ രാജസദസ്സിൽ വ്യൎത്ഥപ്രലാപം മാത്രമാണു്.

"കാണും ജനങ്ങടെ കണ്ണിനും ഹൃത്തിനും
കാണിപോലും സുഖം നൽകാത്തൊരാനനം
കാണുവാൻകൊള്ളില്ല; തീരെയൎത്ഥം വിട്ട
വാണികേട്ടീടുവാൻ കൊള്ളില്ല ലേശവും;

ഘനസമൂഹംനിറച്ചു ഖജനായ്
യത്നംവെടിഞ്ഞു കെട്ടിപ്പൂതെക്കാട്ടിലും
സുപ്രസന്നമുഖം കാണിപ്പതെത്രയോ
സുപ്രധാനം ബഹുശ്രേഷ്ഠമത്രേ ഗുണം.
മിന്നൽപിണർതന്നെയാകാൻ തരപ്പെട്ടും
മുന്നേ മഴയായ്ഭവിക്കാതിരിക്കണേ!"

"ഭിന്നമതാവലംബികളോടും സദ്വ്യവഹാരംചെയ്യുക, വിരോധികളോടും പ്രീതികാണിക്കുക, വ്യക്തിഗതശത്രുതാചിന്തയെ മൂലോച്ഛേദംചെയ്യുക, എല്ലാവരോടും പ്രിയമായിരിക്കുക" ഇത്യാദിവചനങ്ങൾ ജനങ്ങൾ പറയുന്നതു് സഹജമാണു്. എന്നാൽ അപ്രകാരമെല്ലാം ചെയ്യുന്നതു് ബഹുകഠിനമാണു്. എന്നാൽ അതങ്ങിനെയിരിക്കട്ടെ! കഠിനമായാലും, കഠിനതരമായാലും സാമാന്യമായി സദൈവ, പ്രത്യേകിച്ചും ഇക്കാലത്തു്, ഹിന്ദുസ്ഥാനത്തിൽ ഈ സിദ്ധാന്തങ്ങൾ പ്രയോഗത്തിൽ വരുത്താതെ ജാതീയമോ, ദേശീയമോ ആയ ഐക്യവും, പരസ്പരസൌഹാൎദ്ദവും ഒരിക്കലും ഉല്പന്നമാകാൻ തരമില്ല. നാം ഏതു മതത്തിൽ ജനിച്ചുവോ അതിനെ ത്യജിക്കണമെന്നോ, ശിഥിലവിശ്വാസികളായിരിക്കണമെന്നോ, സകലരോടും ചേൎന്നിരുന്നു സഹഭോജനപാനങ്ങൾ ചെയ്യണമെന്നോ, നാം പറയുന്നില്ല. എന്നാൽ ഏതൊരു ധൎമ്മ(മത)ത്തിന്റെ നാലു ഭിത്തികൾക്കുള്ളിൽ ജനിച്ചുവോ, ആ ഭിത്തികൾക്കുള്ളിൽനിന്നും പാദം പുറത്തുവെക്കുന്നതു് പാപമോ, പാതകമോ ആയി ധരിക്കയും, ഗണിക്കയുംചെയ്യുന്നതു് ആത്മഹത്യ ചെയ്യുന്ന മഹാപാതകമാണെന്നു തീൎച്ചയായും നാം ഉറപ്പിച്ചുപറയുന്നു. എവിടെ കാൽവെക്കുന്നുവോ അവിടെ ഉറച്ചു് സ്ഥിരമായി നില്ക്കുക; കാൽ വഴുതിപ്പോകാതെ സൂക്ഷിക്കുക; എന്നാൽ ഈശ്വരങ്കലേയ്ക്കുള്ള അടിമുമ്പോട്ടുനീട്ടിവെക്കുക. ഏതെങ്കിലും നാലു ഭിത്തികൾക്കുള്ളിൽ ജനിച്ചാലും, അതുപോലെ പരിപാലിക്കപ്പെട്ടാലും ശരി, അതു് ഒരു ആവശ്യകമായ കാൎയ്യമത്രെ. എന്നാൽ അതേ നാലു ഭിത്തികൾക്കകത്തു ബന്ധിക്കപ്പെട്ടുകിടന്നു മരിക്കുന്നതു തീൎച്ചയായും പാപമാണു്. അതായതു് കൂപമണ്ഡൂകമായി (കിണററിലെ തവളയായി) വരുന്നതു പാതകമാണു്. ആരുതന്നെയായാലും കുറച്ചേ സംസാരിക്കാവൂ! ഇതരന്മാരുടെ മതനിശ്ചയങ്ങളെ മാനിക്കയും, വിലവെക്കുകയുംവേണം. അതു തന്റെ സ്വന്തം നാലു ഭിത്തികൾക്കകത്തെ സിദ്ധാന്തങ്ങളെ മാനിക്കയും, വിലവെയ്ക്കുകയുംചെയ്യുംപോലെതന്നെവേണംതാനും. മററു മനുഷ്യരുടെ നാശകരമായ പ്രാപഞ്ചികധനങ്ങളെ മോഷണംചെയ്യു

കൊണ്ടുപോകുന്നതുപോലും സാധൂകരിക്കപ്പെട്ടുവരുമ്പോൾ, അന്യന്മാർ അവരുടെ ആദ്ധ്യാത്മികധനത്തെ (ധൎമ്മശാസ്ത്രം, മതപര സിദ്ധാന്തങ്ങൾ അഥവാ തത്വങ്ങൾ ഇവയെ) സവിനയംതന്നെ അവതരിപ്പിക്കുമ്പോൾ, പഠിപ്പിക്കുമ്പോൾ, അതിൽ നിന്ദാദൃഷ്ടി പതിപ്പിക്കുന്നതു എത്ര ആശ്ചൎയ്യകരമായിരിക്കുന്നു? ഈ നിന്ദയുടെ ശരിയായ കാരണം എന്താണു്? നമ്മുടെ വെറുംപോരായ്മ നമ്മുടെ ന്യൂനത അഥവാ കൊള്ളുകില്ലായ്മ, അതായതു ഏതൊരു മതത്തിൽ നാം ജനിച്ചുവോ, അതിൽ പൂൎണ്ണമായി പ്രവേശിക്കാതെയും, അതിനെ തികച്ചനുഭവപ്പെടുത്താതെയും ഇരിക്കുന്നതുകൊണ്ടുള്ള ന്യൂനത, മാത്രമത്രെ.

"നമ്മുടെ പരിപക്വതയെ-നമ്മുടെ സ്വാതന്ത്ര്യമാശ്രയിക്കുന്നു,
നമ്മപെരുംനമ്മുടെഫല-മേന്മകൾ വിളയാത്തശാഖയിൽത്തുങ്ങും."

എന്നാൽ നാം ജനിച്ച മതത്തിന്റെ അതിൎത്തികൾക്കുള്ളുള്ള സിദ്ധാന്തങ്ങളെപ്പോലെ അന്യമതസ്ഥരുടെ ധാൎമ്മികസിദ്ധാന്തങ്ങളെയും, വിചാരങ്ങളെയും തുല്യമായി ആദരിക്കയും, വിലമതിക്കയുംചെയ്യുന്നതു് ബഹുകഠിനമായ ജോലിയാണെന്നു കണ്ടേപ്പരെങ്കിലും പറഞ്ഞേക്കാം. പ്രിയപ്പെട്ട വായനക്കാരെ! സ്വല്പം ആലോചിക്കുവിൻ! ഏതു മതത്തിൽ നിങ്ങൾ വളൎന്നുപോഷിപ്പിക്കപ്പെട്ടുവന്നുവോ, അതിന്റെ വിരോധികളെ പ്രസംഗത്തിനും, പ്രഭാഷണത്തിനുമായി തിരഞ്ഞെടുക്കാൻ തയ്യാറാകുന്നതിൽ മനസ്സിനു എത്രമാത്രം ധീരതയും, സാഹസികത്വവും വേണം? എന്നിട്ടും, ഹാ! ഹേ വീരനായ അക്ബറേ! അവിടുത്തെ മനസ്സു് എല്ലാവരുടെയും മനസ്സായിത്തീൎന്നിരിക്കുന്നു! പ്രജകളുടെ എല്ലാമതസമ്പ്രദായങ്ങളെയും ഒരുപോലെ ഉപജീവിച്ചുവന്നവനും, കേവലം ഇസ്ലാംമതത്തെമാത്രമല്ലാതെ ഹിന്ദു, ജൈന, പാൎസി, ക്രിസ്ത്യൻ ധൎമ്മങ്ങളെയും ആ ഇസ്ലാംമതത്തിനു തുല്യം ശക്തിയോടും, ആസ്ഥയോടും തന്റെ ജന്മജാതമതങ്ങളാക്കിത്തീൎത്തവനും ആണു് അങ്ങു്. ഇൻഡ്യയെ നിങ്ങൾ "സംക്ഷിപ്തപ്രപഞ്ചം" എന്നു നാമകരണം ചെയ്കയും, സ്വയം നിങ്ങൾ "സംക്ഷിപ്തഭാരതം" മായിത്തീരുകയും ചെയ്തിരിക്കുന്നു! മനുഷ്യനെ ലഘുജഗത്തു് (Micro-cosm) എന്നു പറയാറുണ്ടു്; എന്നാൽ നിങ്ങൾ സ്വയം മഹജ്ജഗത്തു് (Macro-cosm) ആക്കിക്കൊണ്ടിരിക്കുന്നു! സ്നേഹി തന്റെ ഹൃദയം നമ്മുടെ ഹൃദയമാക്കുന്നതാണു് പ്രീതിയുടെ പരമകാഷ്ഠ. സുഹൃത്തിന്റെ വിശ്വാസവും, അയാളുടെ ഈശ്വരനും നമ്മുടെ വിശ്വാസവും ഈശ്വരനും ആകുന്നതാണു് ചിത്ത

ത്തിന്റെ ഏകാഗ്രതയുടെ പരമകാഷ്ഠയും. ചിത്തൈകാഗ്രതയുടെ അന്തിമമായ മുടിമിനുക്കൽ (അഥവാ ക്ഷൌരം) ഒരേ പ്രീതിപാത്രത്തോടുമാത്രം ബന്ധിതനായിരിക്കാതെ, സമ്പൂൎണ്ണമായ ഈശ്വരദൃഷ്ടിയോടു ഒരുവൻ ബന്ധിതനായിരിക്കുമ്പോൾ ഉണ്ടാകുന്ന പവിത്രതാപരമകാഷ്ഠയത്രെ. മാതാവു തന്റെ കുഞ്ഞിനെ വീക്ഷിക്കുംപോലെ, നമ്മുടെ ചിത്തം സത്തിനോടു ഐക്യമടഞ്ഞുവരുമ്പോൾ, അതേ ദൃഷ്ടികൊണ്ടു നാം പ്രത്യേക ജീവികളെ നമ്മുടെ തന്നെ ദേഹപ്രാണങ്ങളായി പരിഗണിക്കാൻ തുടങ്ങുമ്പോൾ, സൂൎയ്യൻ സകല ഗ്രഹങ്ങളുടെയും ദീപമായിരിക്കുംപോലെ, നമ്മുടെ ചിത്തം എല്ലാ ഹൃദയങ്ങളുടെയും ചിത്തമായി അനുഭവം വരാൻ തുടങ്ങുമ്പോൾ, പവിത്രമായ പ്രേമത്തിന്റെ വിഭൂതികൾ പ്രാപ്തങ്ങളായി വരുന്നു. പിന്നീടു് ഈ സുപരിപാവനമായ വിശ്വപ്രേമത്തിനു വന്നുചേരാത്ത ഏതു ദിവ്യശ്രേഷ്ഠതയാണുള്ളതു്? ഈ യഥാൎത്ഥപ്രേമികൾക്കുവേണ്ടി കുട്ടികളുടെ കളിയായിത്തീരാത്ത ഏതു ചമൽക്കാരമുണ്ടു്? അക്ബറിന്റെ ഈ പരിശുദ്ധമായ വിശ്വവ്യാപകപ്രേമത്തിനു ഇന്നു നാം കൊടുക്കുന്ന പേർ.

"അക്ബർ ദിലീ"

എന്നാണു്. അതായതു് ചിത്തമഹത്വം അല്ലെങ്കിൽ ഹൃദയവിശാലത.

ഈ വിശാലഹൃദയത്വം മുഖേന എന്താണു് അസംഭവ്യമായിട്ടുള്ളതു്? "ആയിനേ-അക്ബറീ" എന്ന പുസ്തകത്തിൽ എഴുതപ്പെട്ടിരിക്കുന്നു:—"അക്ബറിന്റെ ആന്തരപ്രഭാവം, അതായതു് ആത്മബലം വളരെ അധികം വിജൃംഭിക്കയും, അദ്ദേഹം വാസ്തവത്തിൽ സാൎത്ഥകനാമധേയനും ('അക്ബർ' എന്നാൽ 'മഹാൻ' എന്നാണല്ലൊ അൎത്ഥം), അപ്രകാരമുള്ള ഉദാരഗുണഗണനിധിയും, അതിനാൽ വിശാലമനസ്കനും, മഹാനുഭാവനും, അതായതു മഹാത്മാവും, ആയപ്പോൾ, അദ്ദേഹത്തിന്റെ ദൃഷ്ടിപാതംകൊണ്ടു് രോഗികൾ സ്വസ്ഥരായിത്തീരാൻ തുടങ്ങി. അക്ബറിനെക്കുറിച്ചുള്ള ധ്യാനശക്തിയാൽ ലോകരുടെ അഭിലാഷങ്ങൾ പ്രാപ്തങ്ങളായി ഭവിച്ചുതുടങ്ങി; ദൂരെദൂരെയുള്ള കാൎയ്യങ്ങൾ തന്റെ മനോദൃഷ്ടിയിൽ പ്രകാശിച്ചു കാണാൻ ആരംഭിച്ചു."

"സുപ്രീതി, വിശ്വപ്രണയം വളന്നാ-
ലപ്രാപ്യമായുള്ളമഹത്വമേതു്?
സ്വാജ്ഞാപ്രകാരം സകലം നടത്താൻ
ഓൎക്കുമ്പോളിത്യമരം ദശവന്നിടില്ലേ?"

ഇതൊരു പുതിയ കാൎയ്യമൊന്നും അല്ല. ഹസ്രത് മുഹമ്മദ്, യേശുക്രിസ്തു, ഹിന്ദുക്കളുടെ ഋഷിമുനിശ്രേഷ്ഠമഹാത്മാക്കൾ—ഇവരെല്ലാം ഏതെങ്കിലും കാൎയ്യങ്ങൾ ഇത്തരത്തിൽ പ്രകടിപ്പിച്ചുകാണിക്കാതെയുണ്ടോ? രോഗങ്ങൾക്കു ഈശ്വരവിശ്വാസവും, ശ്രദ്ധയുടെ ഏകാഗ്രതയും കൊണ്ടല്ലാതെ വേറെന്തു് ഉപായം കൊണ്ടെങ്കിലും ചികിത്സചെയ്കയാണെങ്കിൽ, അതു് അതിഘോരമായൊരു ശാപത്തെയും, അത്ഭുതകരമായ നാസ്തികത്വത്തെയും, അഥവാ തിമിരപൂജയെയുംകാൾ നീചതരമാണെന്നു പരിഗണിക്കുന്ന ആയിരക്കണക്കിനല്ലാ, ലക്ഷക്കണക്കിനുതന്നെയുള്ള ജനങ്ങൾ അമേരിക്കൻ ഐക്യനാടുകളിൽ ഇന്നു ജീവിച്ചിരിപ്പുണ്ടു്.

> "ഔഷധം സേവിക്കേണ്ട, മരുന്നും വാങ്ങീടേണ്ട,
> ഭൈഷജസഹായാത്ഥമാരെയും വിളിക്കേണ്ട,
> പൂൎണ്ണനായവിനാശിയായ വൈദ്യനെ നോക്കൂ!
> നിൎണ്ണയം നവജീവനവനെമാത്രം കാണൂ!"

*   *   *

> "അല്ലയോ! മാമക മാനസഭ്രാന്തിൻെറ
> കല്ലോലജാലംളിനന്ദന പാത്രമേ!
> അല്ലയോ! മാമക സൎവ്വരോഗങ്ങൾക്കു-
> മുല്ലാസശാന്തിദമൌഷധ ശ്രേഷ്ഠമേ!
> അല്ലയോ! മാമകാഹങ്കാര ലജ്ജക-
> ളെല്ലാം തകൎക്കും മരുന്നേ! മഹാമന്നേ!
> എൻെറ പ്ലേറോം മഹാരാജൻ! സലായിന്തസ്!
> എൻെറ സൎവ്വസ്വമേ! നീ പ്രസാദിക്കണേ!"

ഇന്നു് സൂചനാത്മിക മനോവിജ്ഞാനത്തിൻെറ (Psychology of Suggestions) ശാസ്ത്രീയഗവേഷണം മുഖേന ഔഷധികൾ യാതൊന്നുംകൂടാതെ മാനസികചികിത്സകൊണ്ടു് രോഗപരിഹാരം ചെയ്യാനുള്ള ഏൎപ്പാടു് അമേരിക്കൻ സൎക്കാർ ചികിത്സാലയങ്ങളിൽ പ്രചുരപ്രചാരമായി വരുന്നുണ്ടു്. വിശാലഹൃദയത്വം അഥവാ ഇസ്ലാം, അല്ലെങ്കിൽ വിശ്വാസം കടുകിൻമണിയോളമെങ്കിലും ഉണ്ടെങ്കിൽ പൎവ്വതങ്ങളെപ്പോലും ഇളക്കാനുള്ള ശക്തിയുണ്ടാകും. എൻെറ പ്രിയപ്പെട്ട ഭാരതീയ യുവാക്കന്മാരേ! നിങ്ങൾ കഴിഞ്ഞുപോയ പതിനെട്ടാം നൂററാണ്ടിലെ ഡേവിഡ് ഹ്യൂം മുതലായവരുടെ സ്വാധീനബലത്തിനധീനരായി മൂൎഖതയെ അഥവാ അജ്ഞാനത്തെ (അവിദ്യയെ) ജ്ഞാനമെന്നു് (വിദ്യയെന്നു്) പേർ വിളിച്ചുകളയരുതേ! ഇസ്ലാം അഥവാ വിശ്വാസം കുറയുന്ന സ്ഥാനത്തു് സ്ഥിര നിശ്ചയവും, വിശ്വപ്രേമവും വൎദ്ധിപ്പിക്കാൻ പാടില്ലാത്തതെന്തുകൊണ്ടു്? വെറും മിന്നൽപ്രകാശ

ത്തിനു പുറമേ വിദ്ദ്യുത്തിൻെറയും, ആവിയുടെയും ശക്തി ഉണ്ടാക്കാമെങ്കിൽ മനുഷ്യഹൃദയത്തിനു് ശ്രേഷ്ഠമായ പലതും ചെയ്യാൻ കഴിവുവരില്ലയോ? ഭിന്നഭിന്നജാതികൾക്കും, സമ്പ്രദായങ്ങൾക്കും വിശ്വപ്രേമം വൎദ്ധിപ്പിക്കാൻ ശ്രമിച്ചുനോക്കുവിൻ! ആരും തൻെറ സ്വന്തം സമുദായം, സമ്പ്രദായം, ദേശം എന്നിവയ്ക്കു സവിശേഷമായ പ്രത്യേകചിന്തകൊടുക്കാതെ, സൽപുരുഷന്മാർ തയ്യാർചെയ്തുവെച്ചിട്ടുള്ള വിശ്വപ്രേമം, സ്വന്തസമുദായക്കാരിൽ ഒന്നോ രണ്ടോ വ്യക്തികളിൽമാത്രം നിങ്ങൾ ചെലവാക്കുന്ന തോതിൽ, ഭിന്നഭിന്ന ജനങ്ങളോടു പ്രയോഗിക്കാൻ ആവേശപൂർവ്വം ശ്രമംചെയ്തു പരീക്ഷിക്കുവിൻ! ദേശത്തിലെ മണ്ണുവരെ സകലത്തിനെയും പ്രേമിച്ചുനോക്കുവിൻ! അതു അപ്പോൾ ഭൂതലത്തിലെ സ്വർഗ്ഗീയമായ നന്ദനവനമായിത്തീരുന്നില്ലെങ്കിൽ അപ്പോൾ പറയുവിൻ! ശത്രുതാചിന്തകൊണ്ടു മനസ്സിനെ പവിത്രമാക്കാമെന്നും, വൈരബുദ്ധികൊണ്ടതിനെ സ്ഫടികസ്ഫുടമാക്കാമെന്നും ഉള്ളതിനു് എപ്പോഴെങ്കിലും വല്ല അനുഭവവും ഉണ്ടായിട്ടുണ്ടോ?

> "പരസ്പരാനന്ദപോഷണമായി-വരുമെന്നുള്ളിടത്തിലും
> പുരുപ്രസാദം, സന്തുഷ്ടി-പരിപാലിക്കണം സദാ.
>
> *   *   *   *
>
> ശോകാതുരതപേറുന്ന—താകുന്ന മതലംഘനം,
> ലോകേശദ്വേഷവുമതേ—ന്നകമേ തോന്നിടുന്നുമേ."

ഇക്കാലംവരെ ഇതു് പരീക്ഷിക്കപ്പെട്ടിട്ടില്ലെങ്കിൽതന്നെയും, ഇതിൻെറ അനൎത്ഥഫലങ്ങളെ റദ്ദുചെയ്യാൻ (നിഷേധിക്കാൻ) പോലും നിങ്ങൾ അധികാരികളല്ലാ. യോഗദൎശനത്തിൽ ഇപ്രകാരം എഴുതപ്പെട്ടിരിക്കുന്നു:—

"അഹിംസാപ്രതിഷ്ഠായാം തൽസന്നിധൌ വൈരത്യാഗഃ"

അൎത്ഥം:—നമ്മിൽ അഹിംസ (വിശ്വപ്രേമം) ദൃഢരൂപത്തിൽ സ്ഥായിയായി എപ്പോൾ ഉറയ്ക്കുന്നുവോ, അപ്പോൾ സമീപത്തിലുള്ള കാടുകളിലെ ഹിംസകസൎപ്പങ്ങൾ ആദിയായ ജീവജന്തുക്കളിൽപോലും ശത്രുഭാവം ഉണ്ടായിരിക്കാൻ തരമില്ല. കൎമ്മവും തൽഫലവും, അഥവാ കൎമ്മവും പ്രതികൎമ്മവും (Action and reaction) സംബന്ധിച്ചു, കാരണകാൎയ്യങ്ങളുടെ സമാനതയെത്തെളിയിക്കുന്ന, അഭേദ്യസിദ്ധാന്തം സത്യമാണെങ്കിൽ എന്തുകൊണ്ടിതു സംഭവിക്കയില്ല?

ജ്ഞാനത്തിൻെറ രൂപത്തിൽ അജ്ഞാനമോ, അഥവാ ഈ പ്രത്യക്ഷത്തെ സത്യമെന്നു കരുതിദൎശിക്കുന്ന ബുദ്ധിയോ,

ആധ്യാത്മികമായ അജീർണ്ണതയുടെ സ്ഥായീഭാവം ആയി പരിണമിക്കുമ്പോൾ സംശയമാകുന്ന പ്രാണഘാതകമായ ക്ഷയരോഗം ഉല്പന്നമായിത്തീരുന്നു. ഇതാണു് നാസ്തികത്വം, തിമിരപൂജാ അഥവാ അശ്രദ്ധ; ഇതു് ശ്രദ്ധാവിശ്വാസങ്ങളെയും, അധ്യാത്മജീവിതത്തെയും നിശ്ശേഷം കരണ്ടുതിന്നു കളയുന്നു. ശങ്ക മനസ്സിൽ ഇരിക്കുന്നോ? അതിന്റെ സ്ഥാനത്തു് എന്തുകൊണ്ടു് ഒരു വെടിയുണ്ടതള്ളിക്കയററിവെച്ചുകൂടാ?

സർവ്വസാധാരണമായ ഔദാര്യം അഥവാ ചമൽക്കാരം (അലൌകികചാരിത്രം) എന്നു പറയപ്പെടുന്നതിനു് വിശ്വാസനിഷ്ഠയും, ചിത്തമഹത്വവും ആവശ്യകമാണോ? ഒരിക്കലും അല്ല. വിശ്വാസമോ, മാനസികമഹത്വമോ വ്യക്തിഗതമായ ആനന്ദമാണു്. നിങ്ങൾ നിങ്ങളുടെ മേലുദ്യോഗസ്ഥനെ അദ്ദേഹത്തിന്റെ ബംഗ്ലാവിൽപോയി കാണാൻ തുടങ്ങുമ്പോൾ, ബംഗ്ലാവിന്റെ പടിവാതിൽക്കൽ വാലാട്ടിക്കൊണ്ടുവന്നു നിങ്ങളുടെ പാദങ്ങൾ മണക്കുന്ന പട്ടിയുംകൂടെവേണ്ടി പോകുകയാണോ?

“ജലപ്രവാഹത്തിൽ മറിച്ചൊലിക്കും
ജഡത്തിനുണ്ടാകുകയില്ല ശ്രദ്ധ:
മറിച്ചുതീർന്നുംള്ള ചിത്തവൃത്തി-
യുദാരശീലത്തിനു സ്ഥാനമാകും.”

രാജസഭയിലുള്ളവരെ പരീക്ഷിക്കാൻവേണ്ടി ഒരിക്കൽ അക്ബർചക്രവർത്തി ഒരു വരവരച്ചുകൊടുത്തു് അതിനെ ചെറുതാക്കാൻ ആജ്ഞാപിച്ചു. ചിലർ മുകളിലും, ചിലർ കീഴിലും, മററു ചിലർ ഇടയ്ക്കുമായി വരമായിച്ചുകളഞ്ഞു് അതിനെ ചെറുതാക്കാൻ ആരംഭിച്ചു. അക്ബർ പറഞ്ഞു:— “ഇങ്ങിനെയൊന്നുമല്ലാ വേണ്ടതു്. ഇങ്ങിനെയല്ലാ; മായിച്ചുകളയാതെ കൊച്ചാക്കിത്തരണം.” ബർബൽ എന്ന പണ്ഡിതൻ ആ വരയുടെ സമീപത്തു് വലിയതായ വേറൊരു വരവരച്ചിട്ടു് പറഞ്ഞു:—“ഇതാ നോക്കൂ! നിങ്ങളുടെ വര ഇപ്പോൾ ചെറുതായി!” ഹാ ഭേഷ്! നന്നായി! ഇതുപോലെ, നിങ്ങൾക്കു് ഏതെങ്കിലും മതത്തോടോ, സമ്പ്രദായത്തോടോ ഈർഷ്യയുണ്ടെങ്കിൽ ആ വരയെ വെട്ടിക്കുറയ്ക്കാൻ ശ്രമിക്കരുതു്. സ്വന്തം വര വലുതാക്കാൻ ശ്രമിക്കയേ പാടുള്ളൂ. ധാർമ്മികമായ (മതപരമായ) ഉപദ്രവംചെയ്യുക ഒട്ടും ശരിയല്ല. ആ യുക്തിയും ശരിയല്ലാ. നിങ്ങൾ നിങ്ങളുടെ ഹൃദയത്തെ അവരുടെ ഹൃദയത്തെക്കാൾ വിശാലതരമാക്കിത്തീർക്കുക; നിങ്ങളുടെ സ്വന്തം പ്രേമഭക്തികളെ അവരുടേതിനെക്കാൾ മഹ

ത്തരമാക്കുക; നിങ്ങളുടെ മനുഷ്യപ്രേമത്തെ അവരുടേതിനെക്കാൾ വിസ്തൃതതരമാക്കുക; നിങ്ങളുടെ ധീരതയെ ഉച്ചതരമാക്കി വർദ്ധിപ്പിക്കുക; നിങ്ങളുടെ വിചാരഗതിയെ ഉദാരതരമാക്കിച്ചെയ്യുക. സത്യസ്വരൂപനായ പരമേശ്വരനിൽ നിങ്ങൾക്കുള്ള വിശ്വാസം ഏററവും വിപുലവും, ദൃഢവും ആക്കുക. അതായത്ു് അക്ബർ (മഹത്ത്ു്) ആക്കി ജൃംഭിപ്പിക്കുക. പ്രപഞ്ചത്തിൻെറ ബാഹ്യമോടി, നാമരൂപാത്മകമായ പ്രഭാവിലാസങ്ങൾ, ഈ ദൃശ്യലോകത്തിൻെറ വൈചിത്ര്യം, ക്ഷണഭംഗുരമായ നാനാസ്വരൂപങ്ങളുടെ ബഹുവർണ്ണപ്പകിട്ടുകൾ—ഇവ ആരുടെയെങ്കിലും കണ്ണുകളെ ഭംഗിയായി അന്ധീകരിച്ചുകൊള്ളട്ടെ! ദാർശനികന്മാരും, ശാസ്ത്രജ്ഞന്മാരും ഈ മൃഗതൃഷ്ണയിൽ മുങ്ങിക്കിടക്കട്ടെ! രാജാക്കന്മാരും, പ്രഭുവരന്മാരും ഈ എട്ടുകാലിവലയിൽക്കുടുങ്ങിക്കഴിയട്ടെ! പണ്ഡിതന്മാരും, വിദ്വാന്മാരും ഈ തിരമാലകളിൽപ്പെട്ടു് കീഴ്മേൽ ഉരുണ്ടുമറിയട്ടെ' യുവാക്കന്മാരും, വൃദ്ധന്മാരും ഈ ദിവാസ്വപ്നത്തിൽ പതിച്ചു വർത്തിക്കട്ടെ! എന്നാൽ നിങ്ങൾ ആ സത്യസ്വരൂപനെ ഒരിക്കലും വിസ്മരിക്കരുത്ു്. നിങ്ങൾ സ്വന്തം കണ്ണുകളെ സത്യാത്മാവിൽനിന്നു എടുത്തു മാററുന്നതു ഉചിതമല്ല. ഹേ വിശ്വാസപൂർണ്ണനായ പുരുഷ! ഹേ തത്വദർശികളേ! തിരിഞ്ഞു നോക്കുവിൻ നേരമ്പോക്കുകൾ! ആരുടെ ഈർഷ്യാ? ആരുടെ ശത്രു?

"കുമാരിമാർ നിൻപ്രണയാർത്തിപീഡിതർ,
ക്ഷമാരുഹങ്ങൾ തവ വന്ദിവർഗ്ഗവും,
സുമാർച്ചനങ്ങൾ ജലബുദ്ബുദങ്ങൾ തേ,
ഭ്രമപ്രകമ്പം തവ ഘോഷമൊക്കയും."

ഇതിനെ കാണിക്കുന്ന പ്രദർശനത്തിനു് ഹിന്ദുത്വവും, മുസൽമാനത്വവും, ക്രിസ്ത്യാനിത്വവും മററും വിവിധപാത്രങ്ങളെപോലെയുള്ളവയാണു്. ഇവയിൽ പരിപാവനമായ വിശ്വപ്രേമക്ഷീരംപകർന്നു കുടിക്കാൻ വിവിധകാലങ്ങളിൽ പ്രയത്നങ്ങൾ നടന്നുകൊണ്ടിരുന്നു; ഇരിക്കുന്നു. എന്നാൽ ഈ സകല പാത്രങ്ങളിലുമുള്ള പാൽ അഥവാ ഈ സകല മതങ്ങളിലോ, പന്ഥാക്കളിലോ അടങ്ങുന്ന സാരങ്ങളുടെ ജ്ഞാനം ആണു് അഹന്തയുടെ അല്ലെങ്കിൽ പരിച്ഛിന്നതാഭാവനയുടെ അഭാവം അഥവാ ഈശ്വരപ്രേമം. എന്നാൽ ഈ സമ്പൂർണ്ണധാർമ്മികശരീരങ്ങളുടെ ജീവൻെറ അടിസ്ഥാനകാരണമായ നിർവ്വികാരപ്രാണനാണു് ശരിയായ ധർമ്മം.

"പ്രേമമാംധർമ്മം സർവ്വവിവിധ മതങ്ങൾക്കും
സീമയില്ലാത്തവണ്ണം മേലായിമേലേനില്പൂ;

എന്തെന്നാൽ സുപ്രേമികൾ ധർമ്മങ്ങൾ, മതങ്ങളും
ഹന്ത! കേവലം പരമാത്മാവാമേകൻതന്നെ.'.

പുരാതനങ്ങളായ പലവിധ പാനപാത്രങ്ങളെ (മതങ്ങളെ) പോലെ ഹസ്രത്ത് അക്ബറും ഒരു പുതിയ പാത്രം (മതം) സൃഷ്ടിച്ചു സംഘടിപ്പിച്ചു; അതായത്, പുതിയ ആചാരങ്ങളും, നിയമങ്ങളും ഉണ്ടാക്കി അവയിൽക്കൂടി പഴയ അമൃതത്തെ വിതരണം ചെയ്യാൻ പരിശ്രമിച്ചു. ഈ പുതിയ പാനപാത്രത്തിന്റെ പേരായിരുന്നു

"ദീനേ-ഇലാഹി" (ഈശ്വരീയമതം) എന്നത്.

സ്വതന്ത്രതയുടെ അനുഗാമികൾക്കുള്ള മതമായിരുന്നു അത്. ഹിന്ദുമുസൽമാന്മാരുടെ പാലിൽ പഞ്ചസാര ചേർക്കുകമാത്രമായിരുന്നു അതിന്റെ ഉദ്ദേശം. പാത്രം ഏററവും ശുദ്ധവും ആയിരുന്നു. എന്നാൽ പാത്രങ്ങൾകൊണ്ടു മാത്രം നമ്മുടെ വിശപ്പോ, ദാഹമോ ശമിക്കയില്ല. പാത്രങ്ങളാകട്ടെ മുമ്പിലുത്തെക്കാൾ വളരെയധികം എണ്ണമുണ്ടുതാനും. നമുക്കു പാൽവേണം, അഥവാ ഭക്തിലഹരീപ്രദായകമായ പാനീയം തന്നെവേണം.

''ഹൃദയാഗ്നിശമിപ്പിക്കാൻ-മൃദുശീതളമായിട്ടും
ഉദാരാമൃതപാനീയം-മുദാകൊണ്ടു വരു! തരു!''

ഹൃദയത്തിലെ അഗ്നി അദ്വൈതത്തിന്റെ (ഐക്യത്തിന്റെ) അമൃതം കൊണ്ടു അടങ്ങുന്നു. അതിനു വിശാലഹൃദയതത്തിന്റെ ആവശ്യകതയുണ്ട്. ഏതു പാനപാത്രത്തിൽ അതു വിളമ്പികൊടുത്താലും വിരോധമില്ല. പഴയതോ, പുതിയതോ, വിചിത്രമോ, ലഘുലളിതമോ, കനകനിർമ്മിതമോ, മണ്ണുകൊണ്ടു നിർമ്മിതമോ ഏതും ആയിരിക്കട്ടെ!

''ദരിദ്രനാണെങ്കിലുമില്ല മേ ഭയം,
നിറഞ്ഞു തൂകുന്നിതുപ്രേമസൽസുധാ,
അനേകവർണ്ണപ്രഭ ചേന്ന സ്ഫടികത്തിലും
മനോഹരം നമ്മുടെ മണ്ണുചട്ടിതാൻ '.

*　　　*　　　*

''കുറാനിൽ നിന്നുനമ്മൾ സൂത്രതത്വങ്ങളെടു-
ത്തുറച്ചു വ്യാഖ്യാനിച്ചു വർണ്ണിച്ചു ഘോഷിക്കുന്നു;
ശബ്ദരൂപത്തിലുള്ളോരസ്ഥികൾ പെറുക്കിയ-
ശ്ശബ്ദരൂപാസ്ഥികളിൽ ബലമായെറിയുന്നു;
തിന്നാനുള്ളാത്തിയേറിച്ചാടിപ്പായുന്ന ശ്വാവിൻ
വൃന്ദത്തിൻ മുമ്പിലാണു നാമെറിയുന്നതെല്ലാം.''

പാത്രങ്ങളെ ഉപാസിക്കുന്നതിൽ വിരോധവും, എതിർപ്പും, വെറുപ്പും വർദ്ധിച്ചുവരുകയാണ്. ഈ പാത്രങ്ങൾ അശേഷവും

കേവലം ബിംബങ്ങൾ ആണ്. ഈ വിഗ്രഹപൂജ ഒടുക്കം എവിടംവരെപ്പോയിച്ചെന്നിരിക്കുന്നു? ഈ പ്രതിമകളിൽനിന്ന് അതായത്, മൂർത്തിസ്വരൂപങ്ങളിൽനിന്ന്, അമൂർത്തത്തിലേയ്ക്കു (അരൂപത്തിലേയ്ക്കു) വരുകയും, മിഥ്യാനാമരൂപങ്ങളിൽനിന്നു സത്യസ്വരൂപനെ പ്രാപിക്കയും ചെയ്യുന്ന യഥാർത്ഥ ഈശ്വര ഭക്തന്മാരായ പുരുഷന്മാർ ധന്യധന്യരത്രെ. സ്വാത്മാനന്ദാനുഭൂതി കാരണം ആരുടെ കയ്യിൽനിന്നു പാനപാത്രം താഴെ വീണുടഞ്ഞുതകരുന്നുവോ അവൻ ധർമ്മത്തിന്—മതത്തിന് അപ്പുറം കടന്നവൻ—അതീതൻ അത്രെ.

> "പാത്രം നിറച്ചെൻെറ ചുണ്ടി-ലെത്തിച്ചപ്പോൾ വഴിഞ്ഞതു്
> ധാത്രിയിൽവീണു പൊട്ടിപ്പോയ്-ആത്മബന്ധോ! ജഗൽപതേ!"

അത്യുച്ചപ്രേമാവസ്ഥയിൽ ആരുടെ നവവിവാഹത്തിലെ മന്ത്രകോടിവസ്ത്രങ്ങൾ, അഥവാ ആരുടെകീറിപ്പറിഞ്ഞ വസ്ത്രങ്ങൾ, അല്ലെങ്കിൽ ആരുടെ മൂടുപടമാകുന്ന പർദാ പ്രാണനാഥൻ സ്വയമേ നേരിട്ടുവന്നു അഴിച്ചുകളയുന്നുവോ ആ വധു ധന്യയാണ്. (അത്തരമുള്ള ഭക്തോത്തമൻ ധന്യനാണെന്നർത്ഥം). ഈ ഹാരങ്ങളും, മണിമാലകളും കൊണ്ടുള്ള അലങ്കാരങ്ങളും, വസ്ത്രഭൂഷണാദികളും ഭംഗിയായും, രമണീയമായും അണിഞ്ഞൊരുങ്ങുന്നതു് ആർക്കുവേണ്ടിയായിരുന്നു?

> "അത്യുത്തമമിമ്മദിര;-
> സത്തുമുറയ്ക്കൊക്കിഞാൻ പണയമതായ്
> വസ്ത്രമിതിപ്പോൾ വാങ്ങി-
> പ്രത്യേകം ഭംഗിയായ് ധരിക്കുന്നേൻ."

ഇത്തരമുള്ള അനുഗ്രഹിത രത്നാവലീനാഥനായ ജഗദീശ്വര ഭക്തൻ വൈഷ്ണവക്ഷേത്രത്തിൽ ചെല്ലുമ്പോൾ ശ്രീകൃഷ്ണമൂർത്തി അവനോടു രത്നങ്ങളെ ചോദിച്ചുവാങ്ങുന്നു. അതായതു്, ഈശ്വര ഭക്തി കൂടാതെ ധനാർജ്ജനം ചെയ്തുവൻ യഥാർത്ഥ ഭക്തനായിത്തിരുമ്പോൾ പ്രേമത്തിൻെറ അശ്രുകണങ്ങളാകുന്ന രത്നങ്ങൾ ചിതറാതെ അവനെ വിട്ടയയ്ക്കുന്നില്ല എന്നർത്ഥം.

> "നേത്രങ്ങളെക്കൊണ്ടു കാണുവാൻ കെല്പുള്ള
> മർത്ത്യന്മാർ, പ്രേമത്തിൻഭാജനങ്ങൾ
> എത്തുന്ന നേരത്തൊഴിഞ്ഞ കരങ്ങളാൽ
> നേത്തുചെന്നെങ്ങിനെ സ്വീകരിക്കും?
> എത്രകറഞ്ഞാലും നേത്രരോമങ്ങളിൽ
> കോർത്തുതീർത്തുള്ള നല്ലശ്രുമാല
> ചാർത്താതെ ചെല്ലുകയുക്തമാകില്ലതു
> ചിത്തത്തിനാശ്വാസദായകം താൻ"

മുസ്സൽമാൻമാരുടെ പള്ളികളിൽ ഈവിധമുള്ള ഒരു പ്രാൎത്ഥന ചൊല്ലുന്നുണ്ടു്:—

ഭക്തിമദ്യമടമേററു കുനിഞ്ഞാൽ
സത്തമം മമ നമസ്കൃതി ആയി;
ചിത്തനാഥമുഖദർശനമത്രേ
സത്യമെൻെറ മതനിഷ്ഠയശേഷം.''

നിസ്സംശയം ഇത്തരമൊരു നില വന്നു ചേരുന്നതാണു്. "അല്ലാവിനെ ഒഴിച്ചു മററു യാതൊന്നുമില്ല." തീൎച്ചതന്നെ. ക്രൂസ്ത്യാനികളുടെ പള്ളികളിൽ പോയാലും തൻെറ അഹങ്കാരത്തെ സ്വയം കുരിശിൽ തറച്ചുതൂക്കാതെ അഥവാ, ദേഹാദ്ധ്യാസത്തെ കുരിശിൽ തറച്ചുതൂക്കിയ ആ കാഴ്ചയെ മറന്നുംവെച്ചു് വിട്ടുപോരാൻ ഒരു യഥാൎത്ഥ ഭക്തനു് എപ്പോൾ കഴിയുന്നു.?

''ഐഹികമായും, പാരലൌകികമായുമുള്ള
ബഹുലയാതനകൾ—ശൂലങ്ങൾ—മമ കണ്ണിൽ
യാതൊന്നും കാണുന്നില്ല; നിന്നിലെ പ്രേമാവേശാൽ
യാതനനുകളല്ലതൊന്നു വേറെയാകുന്നു.
മംസ്സൂറെ*ന്നുള്ള ഭക്തപ്രഭുവിൻ യാതനകൾ
കാരണമുണ്ടായോരു സായൂജ്യപ്രാപ്തിപോലെ,
ഇച്ചെറു'ഞാനെ'ക്കൊന്നു ശൂലത്തിൽ കേററഞ്ഞിട്ടും,
നിശ്ചലൻനിന്നോടൈക്യം കിട്ടാഞ്ഞും മമ ക്ലേശം.''

* * *

''പ്രാണപ്രിയൻ തന്നുടെ മെത്തയിങ്കൽ
പ്രാണൻവെടിഞ്ഞങ്ങു കരേറി വാഴാൻ
എണ്ണിക്ക തുല്യം തുണശൂലമേകം,
വേണം കരേറാനതിലെത്ര ധൈൎയ്യം!''

വിശാലഹൃദയത്വത്തിൻെറ ആവശ്യകത.

ഈ വിശാലഹൃദയത്വം അക്ബറിനു മാത്രം സവിശേഷവും, വിലക്ഷണവും ആയിട്ടിരുന്നതും, നമുക്കെല്ലാം തീരെ വിദൂരഗമ്യവും, വിപരീതവും ആയിട്ടുള്ളതും ആണോ? ഒരു പ്രത്യക്ഷചക്രവൎത്തിയായിരുന്നതിനാൽ അദ്ദേഹത്തിൽ ഈ ചക്രവൎത്തിഹൃദയം നിർഭരമായി വന്നുകൂടിയതാണോ? ഒരിക്കലും അല്ല. യേശുക്രിസ്തുവിൻെറ കൂടെ തൊള്ളായിരം കുതിരകൾ അകമ്പടി സേവിച്ചുപോയില്ല. എന്നിട്ടും അദ്ദേഹത്തിൻെറ വിശാലഹൃദയത്വത്തിൻെറ ഭാഗ്യത്താൽ ലക്ഷക്കണക്കിനല്ലാ, കോടിക്കണക്കിനുള്ള യൂറോപ്യൻ നിവാസികൾ ക്രിസ്തുവിൻെറ മതരേഖയിൽ ചരിക്കുന്നതിൽ മോക്ഷമുണ്ടെന്നു പരിഗണിക്കുന്നു. അറേബിയായിലെ

* മംസ്സൂർ എന്ന മഹാൻ പ്രസിദ്ധനായ ഒരു ഭക്തനും സിദ്ധനും ആയിരുന്നു

മണൽകാടെന്തു്? അവിടുത്തെ ഒരു വിദ്യാവിഹീനനും, അനാഥ വംശജനും ആയി ജനിച്ചിരുന്ന മനുഷ്യൻ എന്തു്? യാതൊരാളിന്റെ ഹൃദയത്തിൽ ഇസ്ലാമിന്റെ (വിശ്വാസത്തിന്റെ) അഗ്നി പൊട്ടിപ്പുറപ്പെട്ടുജ്വലിച്ചു, അതായതു്, യാതൊരാളിന്റെ സുദൃഢ നിശ്ചയമാകുന്ന വഹ്നി പ്രോജ്വലിച്ചു് "ലാ ഇലാഹ ഇല്ലില്ലാഹ" (അള്ളാവല്ലാതെ മറ്റൊന്നുമില്ല) എന്നതായി പരിണമിച്ചുവോ ആ മനുഷ്യൻ എന്തു്? അറേബ്യായിലെ മണൽ അരണ്യത്തിൽ കിടന്ന നിർജ്ജീവധൂളീകണങ്ങൾ ഈ അഗ്നിയാൽ തന്നെ വെടിമരുന്നായി രൂപാന്തരംപ്രാപിക്കയും, ഈ മണൽ വെടിമരുന്നു് ആകാശത്തിലേയ്ക്കു കുതിച്ചുയൎന്നുപൊങ്ങി ഒരു ചെറുകാലത്തിനുള്ളിൽ ഏഷ്യയുടെ ഈ ശിരസ്സു മുതൽ യൂറോപ്പിന്റെയും ആഫ്രിക്കായുടെയും അങ്ങേ ശിരസ്സുവരെയ്ക്കും പരക്കാനിടയായിത്തീരുകയും ചെയ്തു! അതു പൂർവ്വപശ്ചിമ ഭൂഖണ്ഡങ്ങളെ ചുറ്റിപ്പിടിച്ചു് കരസ്ഥമാക്കി. അത്ഥാൽ, ഡൽഹിതൊട്ടു ഗ്രെനഡാവരെയുള്ള രാജ്യങ്ങളെ വളഞ്ഞു കൈവശമാക്കി. ഹാ! അതിക്രമം! ഒരു ഹൃദയം! അതോ ഒരുദരിദ്രമനുഷ്യന്റെ ഹൃദയം! ചക്രവത്തിയുടെ ഹൃദയമല്ലാ, വിദ്വാന്റേതല്ലാ; ഒരു നിരക്ഷരനും, അനാഥനും ആയവന്റേതു്! ആ ഈശ്വരവിശാലത, അഥവാ ഹൃദയവിശാലത, രാജാധിരാജഹൃദയം ഉണ്ടാകണമെങ്കിൽ ബാഹ്യരൂപത്തിലുള്ള രാജാധിരാജത്വം ആവശ്യകമാണെന്നു് ആരു പറയും? നേരെ മറിച്ചു് ബാഹ്യചക്രവത്തിത്വം രാജാധിരാജഹൃദയത്തിനെ കത്തിക്കവരുന്ന കൊള്ളക്കാരനും, ദ്രോഹകാരകനും, അത്രെ. ബുദ്ധഭഗവാൻ ഈ ചക്രവത്തിഹൃദയത്തിനുവേണ്ടി ബാഹ്യചക്രവത്തിപദവി ത്യാഗംചെയ്തു വലിച്ചെറിഞ്ഞു. ഒട്ടകത്തിന്റെ പുറത്തു കയറിയിരുന്നിട്ടു അതിനെക്കൂടി നടത്തിക്കൊണ്ടുപോകുക മഹാപ്രയാസമാണു്. പ്രദർശനവസ്തുക്കളുടെയും പ്രാപഞ്ചികപദാത്ഥങ്ങളുടെയും മധ്യത്തിൽ ഇരുന്നുകൊണ്ടു് വെള്ളത്തിലെ താമരപോലെ നിർല്ലേപനായിരിക്കണമെന്ന ശാസനം നമുക്കിക്കാലത്തു് ആവശ്യകമാണു്. ഈ പാഠം പ്രാചീനകാലത്തു് മഹാരാജാ ജനകൻ, അജാതശത്രു, ശ്രീരാമചന്ദ്രൻഭഗവാൻ, യുദ്ധഭൂമിയിൽ വെച്ചു് "ഏകത്വമനുപശ്യതി" (ഏകത്വത്തെക്കാണുന്നു) എന്ന മധുരസംഗീതം പാടിയ ഭഗവാൻ ശ്രീകൃഷ്ണൻ എന്നിവർ പ്രദാനം ചെയ്തിട്ടുള്ളതാണു്. അതേ വ്യാവഹാരികപാഠമത്രെ ഇന്നേയ്ക്കു മുന്നൂറു വഷങ്ങൾക്കു മുമ്പേ സാമ്രാട്ടു് അക്ബർ സുഷ്ഠുരൂപത്തിൽ വീണ്ടും നമ്മെ കാണിച്ചുതന്നതു്. വത്തമാന

കാലത്തു് ഉചിതമായിട്ടുള്ളതു് നാം ഏതവസ്ഥയിൽ ഇരുന്നാലും അക്ബറീദിലീ (വിശാലഹൃദയത്വം) പ്രാപിക്കുക എന്നുള്ളതാണു്.

പ്രിയപ്പെട്ട ഭാരതവാസികളേ! നിരാശാഭരിതരായി ഭവിക്കരുതു്. ഈ വിത്തുകൾ കിളിക്കാതിരിക്കാൻ നിവൃത്തിയില്ല. അനന്തശക്തിസ്വരൂപിണിയായ പ്രകൃതീദേവി ഈ തോട്ടത്തിന്റെ കൃഷിക്കാരിയത്രേ. വിശ്വാസശക്തിയാൽ നിങ്ങളുടെ ശത്രുക്കളെ നിർമ്മാർജ്ജനംചെയ്യാനിടവരട്ടെ! നിശ്ചയദാർഢ്യത്താൽ ദൗർഭാഗ്യം നിങ്ങളുടെ ബലമായി പരിവർത്തനംചെയ്യട്ടെ! എന്റെ ജീവച്ചൈതന്യമേ! മണ്ണിന്റെ കട്ടകളിൽ പ്രകൃതീദേവിയാൽ ബീജം കിളിപ്പിക്കപ്പെട്ടുന്നസ്ഥിതിയ്ക്കു് ഹൃദയഭൂമിയിൽ വിശാലചിത്തതയുടെ ബീജം കിളിപ്പിക്കയില്ലെന്നു പറഞ്ഞു നിങ്ങൾ മനുഷ്യരോടുകൂടി ഈശ്വരനെ കളിപ്പിക്കുകയാണോ ചെയ്യുന്നതു്.?

യുദ്ധക്ഷേത്രത്തിൽ ഉള്ള വിജയപ്രാപ്തി നിങ്ങളുടെ മാത്രം കയ്യിലുള്ള ഒരു കാര്യമല്ല. എന്നാൽ മനസ്സിനെ അടക്കി ജയിക്കുന്നതു് നിങ്ങളുടെ സ്വന്തം പണിമാത്രമത്രെ. സ്വന്തം ഹൃദയത്തിന്റെ നാഥനായിരിക്കുന്നവൻ പ്രപഞ്ചത്തിന്റെ ഉടമസ്ഥനായിത്തീരുമെന്നുള്ളതുതന്നെയാണു് സത്യം.

> "ചിത്തം ജയിപ്പതു മഹത്തരധർമ്മയുദ്ധ-
> മത്രേ, നമുക്കതറിയാം ദൃഢമായ് മനസ്സിൽ,
> ഒരുബാത്യമേറിയ നിരീശ്വരനാമിവന്റെ
> ഹത്യയ്ക്കു പോർ തുടങ്ങവോൻ പടുധർമ്മയോദ്ധാ"

ഇങ്ങിനെയും ആരോ പറഞ്ഞിട്ടുണ്ടു്:—

> "ചേതസ്സിനെവശത്താക്കു— നതു വൻതീർത്ഥയാത്രയാം,
> മതിവൃത്തിവശത്താക്കൽ...തീതികൾ മതനിഷ്ഠകൾ."
> "സമസ്തവസ്തുക്കളുമായ്— സ്വാമനം സംത്യമെത്തുക
> ക്ഷേത്രസന്ദർശനത്തെക്കാൾ— എത്രയോ ശ്രേഷ്ഠമാം ദൃഢം"

*    *    *    *

> "പുണ്യസ്ഥലങ്ങൾ ദിവാകരദേവന്റെ
> കണ്ണുമുഖേനസന്ദർശിക്കുമ്പോൾ,
> അഗ്നിസ്വരൂപങ്ങളാണ് സർവ്വം നല്ല
> ലഗ്നങ്ങളായിടാം തക്കമില്ല,
> ചിത്തപ്രകാശസ്വരൂപനാത്മാവിന്റെ
> പേർത്തുംചരിക്കുവാനുള്ളിടങ്ങൾ."

ഇവിടെ നമ്മുടെ മനോജയംതന്നെ അർത്ഥപൂർണ്ണമാകുന്ന ബാഹ്യസാമ്രാജ്യം നിങ്ങൾക്കു പ്രാപ്തമായില്ലെങ്കിലും, കുറഞ്ഞപക്ഷം ഒരു രാജ്യത്തിന്റെ ശാസനാധികാരമെങ്കിലും ലഭ്യമാകാതിരി

യുണ്ട്. അതേതു രാജ്യം? അതാണ് മനസ്സിന്റെ രാജ്യം, അതായതു്, ഹൃദയത്തിന്റെ അഥവാ അന്തഃകരണത്തിന്റെ സാമ്രാജ്യം.

"ചിത്തവും വശമല്ലെങ്കിൽ—കൃത്യമെല്ലാമുദിക്കുമോ?
ഗൃഹത്തിൽ ശാന്തിയില്ലെങ്കിൽ—ഗൃഹധർമ്മം നടക്കുമോ?"

*   *   *   *

"അന്തരംഗത്തിൽ കിരണങ്ങളാം ദേഹത്തെ
കാന്തിമത്താക്കാതിരിക്കുന്നെങ്കിൽ,
മണ്ണിന്നടിയിലാം ദേഹം കഴിച്ചിട്ടു
തിന്നുന്നതൂട്ടുകതന്നെ നല്ലു.
രാത്രികാലത്തിൽ പ്രകാശമേകാവിളക്കെത്രയുണ്ടെന്നാകിലും മാന്യമാണോ?"

നല്ല ചക്രവർത്തി താഴെ വിവരിക്കപ്പെട്ടപോലെയുള്ളവനാണ്:—

"താപക്കോപങ്ങളും, നൈരാശ്യദുഃഖങ്ങ-
ളിവക കുന്നുപോൽ കൂടിവരുകയും,
വിപ്ലവശങ്കകളാദികളുണ്ടാക്കു-
മപ്പിശാചങ്ങളെ പ്രത്യക്ഷമാകയും
തന്നുടെ രാജ്യത്തിലെങ്ങുമേ ചെയ്യാതെ-
യുന്നിദ്രനായ് കരുതുന്നവൻ മന്നവൻ."

ശക്തിസ്രോതസ്സ്

സാഫല്യപ്രദമായ മൈത്രി കേവലം നന്മകൊണ്ടുണ്ടാകാം, ഇന്ദ്രിയങ്ങളുടെ ദാസരായിരുന്നു് ഉന്നതിയ്ക്കാശ വഹിക്കുന്നവർ തിന്മയെ ഭാവനചെയ്തുംകൊണ്ടു സമ്മേളനങ്ങളും കൂടിക്കാഴ്ചകളും നടത്തുന്നവർ, അഥവാ അവിദ്യ സ്ഥിരമായി നില്ക്കുന്നതുമൂലം സൌഹാർദ്ദം പുലർത്തുന്നവർ മണൽകൊണ്ടു കയറുപിരിക്കുന്ന പണിയിൽ ശ്രമിക്കുന്നവരാണ്. അവരെ വികാസഗതി (Evolution) യുടെ വേഗത അഥവാ, ഈശ്വരേച്ഛയുടെ തള്ളൽ അഥവാ മർദ്ദനം ദീനതയാകുന്ന നദിയിൽ ഉന്തിയിടുന്നു. ഇതു് ഈശ്വരീയനിയമമാണ്. അതിന്റെ കണ്ണിൽ ആക്ഷേപം മണ്ണേറിയുവാൻ സാധ്യമല്ല. ബലം കേവലം പവിത്രതയിലാണ് നില്ക്കുന്നതു്. ടെന്നിസൺ പ്രഭുവെന്ന ആംഗലകവിയുടെ ഗ്രന്ഥത്തിലെ സർ ഗലഹാദ് എന്നൊരു പാത്രം പ്രസ്താവിക്കുന്നു:—

"My strength is as the strength of ten
Because my heart is pure."

"ചിത്തത്തിൻ ശുദ്ധിയുണ്ടെന്നി-ലത്യന്തമതുമൂലമായ്,
പത്തുപേരോടു തുല്യം ഞാൻ-ശക്തിയുള്ളവനാണിഹ"

കുറെ ധാരാളം അനുഭവം വന്നുകഴിയുമ്പോൾ, സ്വയം മനസ്സിനോടു ചോദിച്ചുനോക്കുക "ഇങ്ങിനെ തന്നെയോ, അല്ലയോ?"

എന്നു്. പവിത്രതയും, സത്യനിഷ്ഠയും, വിശ്വാസവും, നന്മയും, ദൃഢനിശ്ചയവും, വിശാലഹൃദയത്വംകൊണ്ടു നിറഞ്ഞിട്ടുള്ള മനുഷ്യൻ വിദ്യാഭിവൃദ്ധി കരസ്ഥമാക്കുന്നു. അതിനെ ക്ഷണം തോറും വളൎത്തുന്നു. അപ്പോൾ ശക്തിയാൽ മുമ്പോട്ടു തള്ളപ്പെട്ടു കൊണ്ടിരിക്കാത്ത ആൾ ആരാണു്? നിങ്ങളുടെ ഹൃദയത്തിൽ വിശ്വാസവും, സത്യനിഷ്ഠയും നിറയുമ്പോൾ നിങ്ങളുടെ ദൃഷ്ടി ലോഹസ്തംഭങ്ങളെ തകൎക്കാൻ ശക്തിയുള്ളതാകും; നിങ്ങളുടെ ചിന്താഹതികൊണ്ടു പൎവ്വതങ്ങളുടെ പൎവ്വതം തകൎത്തുപൊടി യാക്കുവാൻ സാധിക്കും. പ്രപഞ്ചത്തിലെ ചക്രവൎത്തിമാരേ! മുമ്പിൽനിന്നു മാറിനില്പിൻ! ഇതാ രാജഹൃദയം മാന്യതയെ ആവാ ഹിച്ചുംകൊണ്ടുവരുന്നു! വെറും പാറയെപോലെ ശതാബ്ദങ്ങൾ കൊണ്ടു നാട്ടിൽ സംഭരിച്ചു വെക്കപ്പെട്ടിട്ടുള്ള പക്ഷപാതബുദ്ധി അതിന്റെ പാദഘാതംകൊണ്ടു ധൂളിയെപോലെ പറന്നുപോകും. അഹല്യയുടെ അധിഷ്ഠാനമായിരുന്ന ശില ഈ രാമന്റെ ചരണ പാംസുസ്പൎശനംമൂലം ദേവിയായിത്തീൎന്നു് ആകാശത്തേയ്ക്കുയൎന്നു പോകും. വിശാലചിത്തമാകുന്ന കമ്പുകൊണ്ടു അവിദ്യാരൂപമായ സമുദ്രത്തെ പ്രഹരിക്കുക; അപ്പോൾ അതു വഴി തുറന്നുതരും. എല്ലാത്തിനും മുമ്പേ മുസ്സൽമാൻ (ഹസ്രത്ത് മുഹമ്മദുതന്നെ) പറഞ്ഞ വചനമുണ്ടു്:—"എന്റെ വലത്തുവശത്തു സൂൎയ്യനും, ഇടത്തുവശത്തു ചന്ദ്രനും വന്നു നിന്നുകൊണ്ടു്, രണ്ടുപേരുംകൂടി എന്നെ ഭയപ്പെടുത്തി "പിന്മാറി ഒഴിഞ്ഞുനടക്കുക!" എന്നു കല്പി ച്ചാലും അതു് ഒരിക്കലും എനിക്കു് അനുസരിക്കാവതല്ല."

"ധ്രുവതാരങ്ങൾ സ്ഥാനംതെററി മാറിനില്ക്കട്ടെ,
ദിവാകരനുദിച്ചുടനസ്തമിക്കട്ടെ,
എന്നാലും ധീരോത്സാഹം നിറഞ്ഞ പുരുഷന്റെ-
യുന്നത സാഹസത്തിനുണ്ടാകയില്ലാ കോട്ടം;
പ്രമാദവശാൽപോലുമവന്റെ വദനത്തിൽ
അമരും ബലത്തിനു ഹാനിയുണ്ടാകുന്നില്ല."

അന്തഃകരണപവിത്രതയും, ആഭ്യന്തര സത്യനിഷ്ഠയും, നന്മ യും അഥവാ വിശാലഹൃദയത്വം അത്രെ ഈ ശക്തി വഹിക്കു ന്നതു്. ഇതു കൂടാതെ ഹൃദയഭയം നീങ്ങുന്നതല്ല. ഇതില്ലാതെ യിരുന്നാൽ ഭയവും, കാമവും പ്രാണനെ ഭക്ഷിച്ചുകളയുന്നു. പുരു ഷനെ നീചപുരുഷനാക്കിത്തീൎക്കുന്ന ഒരു വ്യാധിയാണു് ഭയം. സകലശക്തികളും ഉണ്ടായിരുന്നാലും അവയെ പ്രയോഗിക്കാൻ ഭയം അവനു് ഇടം കൊടുക്കയില്ല. ഇരുട്ടത്തു് ഇരുട്ടിന്റെ പ്രവൃ ത്തികൾ മാത്രമേ ചെയ്യാൻ തരമുള്ളു. അതുപോലെ, അകത്തെ

പ്പോഠം വിശ്വാസവും, വിശാലഹൃദയത്വവും അവയുടെ പ്രകാശം കൊടുക്കില്ലയോ, അപ്പോഠം മനുഷ്യനിൽനിന്നു യാതൊരു മഹൽ കാര്യ്യവും പ്രകടമായി പുറപ്പെടുന്നില്ല. നമ്മുടെ ഹൃദയത്തിൽ എത്രമാത്രം പരിശുദ്ധിയും വിശ്വാസവും അധികമായിരിക്കുന്നുവോ, അത്രമാത്രം നമ്മുടെ പ്രയത്നവും അധികം പ്രകാശമയമായിരിക്കും.

"വേണ്ടിൽ നമ്മുടെ ശ്വാസം
താണുപതിക്കും കണക്കിനൊത്തല്ലോ
പോണുതുയൻ സ്വർഗ്ഗം,
അണുപോലും ഭേദമില്ല ചട്ടമിതിൽ."

പ്രപഞ്ചത്തിൽ എപ്പോഠം "താപകോപനൈരാശ്യദുഃഖങ്ങഠം" കുന്നുപോലെ കൂടി വർദ്ധിക്കുന്നുവോ, അപ്പോഠം നിങ്ങഠംക്കു ചാഞ്ചല്യം വരാതെ കഴികയില്ല. ഏതുവരെ പ്രപഞ്ചത്തിന്റെ "പടങ്ങളും, ചിത്രങ്ങളും, വർണ്ണങ്ങളും, ഗന്ധങ്ങളും പുതുപുതു വാദ്യങ്ങളിൽ നവം നവങ്ങളാ"യിട്ടുണ്ടായിരിക്കുന്നുവോ, അതുവരെ അവ ഭിന്നഭിന്നനാമരൂപാത്മകങ്ങളായി നിങ്ങളെ ചലിപ്പിക്കാൻ ശക്തങ്ങളാകുന്നു. നിങ്ങഠം എപ്പോഠം സംസാരത്തിലെ പ്രലോഭനങ്ങളും, ഭയങ്ങളുംമൂലം ഇളകാതെയിരിക്കുന്നു, അപ്പോഠം സംസാരത്തെ നിങ്ങഠം നിസ്തക്കം ഇളക്കിക്കളയുന്നു. ഇതിൽ സന്ദേഹിക്കുന്നവൻ കാപ്പിരി അഥവാ അവിശ്വാസിയും, നാസ്തികനുമത്രെ.

## സമ്മേളനങ്ങളും സന്ദർശനങ്ങളും

"അക്ബർദിലീ" എന്നതിന്, അതായത് വിശാലഹൃദയത്തിന് ഹിന്ദിയിലും, സംസ്കൃതത്തിലും ഉള്ള പദം 'മഹാത്മാ' (മഹാൻ + ആത്മാ) എന്നാണ്. ഹൃദയം സങ്കുചിതമായി ഒരു ചെറിയ പരിമിതിയ്ക്കുള്ളിൽ ബന്ധിതമായിരിക്കയും, കേവലം ഹിന്ദു, മുസൽമാൻ, അഥവാ കൃസ്ത്യാനി എന്നീ പേരുകളോടു മാത്രം സംബന്ധപ്പെടുന്ന സ്ഥാനഭാവം ആ അതിർത്തികഠംക്കപ്പുറം കടക്കാതെയിരിക്കയും ചെയ്യുന്ന മനുഷ്യനെ അക്ബർദിൽ അഥവാ മഹാത്മാ എന്നു് ഒരിക്കലും വിളിക്കാവതല്ല. അയാഠം 'അസ്ഗർദിൽ' (കൃപണചിത്തൻ) ആത്രെ; അക്ബർദിൽഅല്ല, ഉദാരചിത്തനല്ല; ലഘ്വാത്മാവത്രെ; മഹാത്മാവിന്റെ അവസ്ഥ ഇപ്രകാരം വർണ്ണിതമാണ്:—

"സർവ്വജീവനമെൻറ ജീവനാണെ,ൻറ ചിത്തം—
സർവ്വചിത്താത്മകമത്രെ, ബുദ്ധബലരോസാദികഠം

തൻെറ ചേതോഹരനേത്രജാലത്തിലെൻെറ
കണ്ണിൻെറ കൃഷ്ണമണിതന്നെയാണിരിക്കുന്നു,
ഹിന്ദുവും, മുസൽമാനും, പാൎസിയും, സിക്കും, ജൈന-
വൃന്ദവും ക്രിസ്ത്യാനിയും, യൂദനും—ഇവരുടെ
ചിത്തത്തിൽ സ്പന്ദിക്കുന്നതെൻെറ ചിത്തംതന്നിൽ
വൎത്തിക്കുമൊരേശക്തി,യെല്ലാൎക്കുമൊരുപോലെ."

ജപ്പാനിലെ ചെറുകുട്ടികൾ സ്കൂളിൽ പഠിക്കാൻപോയി തുടങ്ങുമ്പോൾ ചില ദിവസങ്ങളിൽ ഉപാദ്ധ്യായന്മാരും കുട്ടികളും തമ്മിൽ താഴെ കാണുംവിധം വാൎത്താലാപം—സംവാദം സന്നിൎബ്ബന്ധം നിശ്ചയമായും നടക്കാറുണ്ട്:—

"ഗുരു:—നീ എത്ര വലുതായിരിക്കുന്നു?

ഇതിനുത്തരമായി കുട്ടി തൻെറ വയസ്സു പറയുന്നു. എന്നാൽ ഗുരു വീണ്ടും ചോദിക്കുന്നു:—നീ എങ്ങിനെ ഇത്ര വലുതായി?"

കുട്ടി:—ഭക്ഷണം കഴിച്ചതുകൊണ്ട്.

ഗുരു:—ആ ഭക്ഷണം എവിടെനിന്നു വന്നു?

കുട്ടി:—നമ്മുടെ ദേശമായ ജപ്പാനിലെ ഭൂമിയിൽനിന്നുണ്ടായി.

ഭേഷ്! ശരിതന്നെ. ശാകാദിസസ്യാഹാരമാണെങ്കിൽ ഭൂമിയിൽനിന്നു നേരിട്ടും, മാംസാഹാരമാണെങ്കിൽ മൃഗശരീരം മുഖേന ഭൂമിയിൽനിന്നും അന്നം ഉത്ഭവിക്കയും വരുകയുംചെയ്യുന്നു.

ഗുരു പറയുന്നു:—നിൻെറ ശരീരം അന്തിമമായി, അതായത്, വാസ്തവത്തിൽ ജപ്പാൻമണ്ണിൽനിന്നുണ്ടായി കായ്ക്കുകയും ഫലിക്കുകയും ചെയ്യുന്നു. ശരിതന്നെ. നിൻെറ ജനനത്തിനു ഹേതുഭൂതരായ മാതാപിതാക്കന്മാരിലെ ശക്തി എവിടെ നിന്നുവന്നു?

കുട്ടി:—അതും ജപ്പാൻ ഭൂമിയിൽനിന്നു പ്രാപ്തമായ ആഹാരത്തിൽനിന്ന്.

ഗുരു:—മതി! ജപ്പാൻഭൂമിയിൽ (മണ്ണിൽ) നിന്ന് നീ കായായും, പൂവായും തീൎന്നുവെന്നുമാത്രമല്ലാ, പിന്നെയോ, നിൻെറ ജനനംപോലും അതിൽ നിന്നാണ്?

കുട്ടി:—അതെ സർ!

ഗുരു:—അപ്പോൾ ഉചിതമാണെന്നു തോന്നുന്ന സന്ദൎഭത്തിൽ നിൻെറ ഈ ശരീരം തിരിച്ചെടുക്കാനും ജപ്പാനു് അധികാരമുണ്ടല്ലൊ?

കുട്ടി:—ഉണ്ട്. അപ്പോൾ ഞാൻ ഒഴികഴിവു പറയുന്നതു് ഉചിതമായിരിക്കയില്ല."

ഇത്രയും സംഭാഷണംകൊണ്ടു് സ്വദേശത്തിനു് തന്റെ ശരീരപ്രാണസമർപ്പണം ചെയ്യാനുള്ള ബുദ്ധി ചെറുബാലരുടെ ഓരോ നാഡീനരമ്പുകളിലും പ്രതിഷ്ഠിതമായിത്തീരുന്നു.

ഈ ചെറുകുട്ടികളുടെ ബുദ്ധിയിൽ ഇത്ര മഹത്തര സംഗതികൾ കയററി ഉറപ്പിക്കയും, അവ അനുഷ്ഠാനയോഗ്യങ്ങളാക്കി നടപടിയിൽ വരുത്തുകയുംചെയ്യുന്ന ഏർപ്പാടു് പ്രശംസാർഹംതന്നെയാണു്. നമ്മുടെ ദേശത്തിൽ അവിടെയിരിക്കുന്ന വിദ്വാന്മാരും, പണ്ഡിതന്മാരും, ഇവിടെയിരിക്കുന്ന ആലിം, ഫാസിൽ, മൌലവിമാരും ഇന്നും വ്യാവഹാരികരൂപത്തിൽ ഇത്തരം ബുദ്ധി കൈവരുത്തുന്നില്ല. ഹിന്ദുക്കളും, മുസ്ലീമിങ്ങളും ആയ നാം ശതാബ്ദങ്ങൾ ഉൾക്കൊള്ളുന്ന ദീർഘകാലമായിട്ടും, ഇപ്പോഴും, ഒരേ മാതാവിന്റെ (ഹിന്ദുസ്ഥാന്റെ) പൈതങ്ങളാണെന്നും, അവളുടെ പാൽതന്നെ കുടിച്ചുവരുന്നവെന്നും, ഒരേ ഭൂമിയിലെ സസ്യങ്ങൾ, ജലം, വായു ആദികളാൽ നിർമ്മിതമായ ഒരേ രക്തമത്രെ ഹിന്ദുക്കളുടേയും, മുസൽമാന്മാരുടേയും (രണ്ടുക്കൂട്ടരുടെയും) ധമനികളിൽ സഞ്ചരിക്കുന്നതെന്നും, അതുകൊണ്ടുമാത്രം നാമെല്ലാം സഹോദരങ്ങളാണെന്നും ഉള്ളതു് അത്രപോലും അനുഷ്ഠാനരൂപത്തിൽ മനസ്സിലാക്കിയിട്ടില്ല. യൂറോപ്പിലെ ഏതു ദേശത്തിലെയും മനുഷ്യർ അമേരിക്കായിൽപോയിവാസിക്കുമ്പോൾ മൂന്നുവർഷത്തെ താമസം കൊണ്ടു്, അവരുടെ സഹാനുഭൂതിയും പ്രീതിയും സമ്പൂർണ്ണമായി അമേരിക്കായിലെ അയൽവാസികളോടുണ്ടാകുന്നു. ആ അയൽവാസികൾ തങ്ങളുടെ സ്വന്തമതക്കാരായാലും, അല്ലെങ്കിലും ഒരു വ്യത്യാസവും കാണിക്കുന്നില്ല. ശരീരം അമേരിക്കായിലെയും, മനസ്സവരുടെ പഴയ ദേശത്തിലെയും ആണെന്നു പരിഗണിക്കുന്ന സ്ഥിതി തീരെ അവിടെ ഉണ്ടാകുന്നില്ല.

യൂറോപ്യൻ ജനങ്ങൾ അധികാംശവും ക്രിസ്തുമതാനുയായികളത്രെ. അവരിൽ വളരെപ്പേരെങ്കിലും യേശുവിന്റെ നാമത്തിൽ പ്രാണങ്ങളെ സമർപ്പിക്കുന്നതു് പരമാനന്ദമായി പരിഗണിക്കുന്നു. എന്നാൽ അവരിൽ ആരെങ്കിലും യേശുവിന്റെ ജാതിയെയോ, യേശുവിന്റെ നാടിനെയോ അവരുടെ സ്വന്തം ജാതിയെയും, അപ്പഴപ്പൊഴത്തെ ദേശത്തെയുംകാൾ അധികമായി പ്രിയപ്പെടുന്നില്ല. ലേഖകൻ പ്രേമപൂർവ്വം പറയുന്നു (പ്രേമം എന്നതു് അതിന്റെ കഠോരതയെപ്പോലും സഹനീയമാക്കിത്തീർക്കുന്ന ഒരു വസ്തുവാണു്):—ഹേ! പ്രിയപ്പെട്ട മുസൽമാന്മാരേ! സഹോദരങ്ങളെ! ഈ ഭിന്നവിചാരം എന്തിനു്? ഒരു കവി പറ

ഞ്ഞിട്ടുള്ളതുപോലെ:—"തലയെവിടെ, മനസ്സെവിടെ, ജീവനെവിടെ ഇരിക്കുന്നു?" എന്ന (ഇപ്രകാരമുള്ള) ഭിന്നമായ അവസ്ഥ എന്തുകൊണ്ടുവരുന്നു? എന്തിനുണ്ടാകുന്നു?

ബഹുശതാബ്ദങ്ങളായി നിങ്ങൾ ഹിന്ദുസ്ഥാനിൽ പാൎത്തുവന്നുകൊണ്ടിരിക്കെ, ഹിന്ദുജനതയിൽ നിന്നു മനസ്സെന്തിൻ പ്രത്യേകം മാററിനിൎത്തുന്നു?

ഇവിടെ ഹിന്ദുപണ്ഡിതന്മാരോടു നമുക്കു പറയാനുള്ളത് ഇതാണു്. മൎയ്യാദാപുരുഷോത്തമനായ ഭഗവാൻ ശ്രീരാമചന്ദ്രൻ ശബരി ഭക്ഷിച്ച പഴത്തിന്റെ അവശിഷ്ടത്തോടും, ദരിദ്രനായ മുക്കുവനോടും പ്രേമവും, വാനരങ്ങൾവരെയുള്ള ജീവികളെ മോഹിപ്പിക്കത്തക്കവിധമുള്ള പ്രീതിയും, ശത്രുവിന്റെ സഹോദരനോടുള്ള അനുകമ്പയും എത്രമാത്രമായിരുന്നു എന്നു സ്വല്പം സ്മരിക്കണേ! കൂടാതെ, പണ്ഡിതശബ്ദത്തിനു് താഴെക്കൊടുക്കുന്ന പ്രശംസകൾ ആരാണു് കൊടുത്തതു് എന്നുംകൂടി ഓൎമ്മിക്കണം. രണ്ടുവശത്തുമായി പോരടിക്കാനും, മരിക്കാനും സൈന്യങ്ങൾ തയ്യാറെടുത്തുനില്ക്കുന്നു. ഇൻഡ്യാ മുഴവനിലുമുള്ള ധീരവീരന്മാർ ക്രോധദ്വേഷവികാരങ്ങളാൽ ആവിഷ്ടരായി ആകാശംവരെ ഉയൎന്നുനില്ക്കുന്നതുപോലെ വിജൃംഭിച്ചു നില്ക്കുന്നു. ഈ അവസരത്തിൽ ജിഹ്വകൊണ്ടും, ശബ്ദംകൊണ്ടും, ജഗൽഗുരു (സകല ജഗത്തിന്റെയും പ്രകാശദാതാവു്) എത്ര സ്പഷ്ടവും, സുസ്വരവും ആയ ഗീതങ്ങളിൽ നിങ്ങൾക്കായി സന്ദേശങ്ങളും, ശാസനങ്ങളും തന്നിട്ടുപോയിരിക്കുന്നു! സഹസ്രക്കണക്കിനുള്ള വൎഷങ്ങൾ കഴിഞ്ഞിരിക്കുന്നു; ആകാശം തന്റെ പോസ്റ്റാഫീസിൽ ഈ എഴുത്തിൽ ധൂളിയുടെ പേർപോലും പതിയാൻ അനുവദിച്ചിട്ടില്ല. പവനനായ ദൂതൻ ഇതിനെ തന്റെ പക്ഷപുടങ്ങളിൽ ബന്ധിച്ചു് ഉത്തര, ദക്ഷിണ, പൂൎവ്വ, പശ്ചിമലോകങ്ങളിലും, പഴയതും, പുതിയതുമായ പ്രപഞ്ചത്തിലും, അധോത്തരീയവും, അധോദക്ഷിണീയവും ആയ ജഗത്തിലും. ജപ്പാൻ, യൂറോപ്പു്, അമ്മേരിക്കാ എന്നീ സകലസ്ഥലങ്ങളിലും എത്തിച്ചുംവെച്ചുവന്നിരിക്കുന്നു. ഈ കബൂതറിന്റെ (മാടപ്രാവിന്റെ) പ്രാഭവശക്തി ധന്യമായിരിക്കുന്നു. അന്യദേശക്കാർ ഈ സന്ദേശത്തെ ഉപജീവിച്ചു നടപ്പിലാക്കി ദിവസംതോറും ദ്വിഗുണമായും, രാത്രിതോറും ചതുൎഗ്ഗുണമായും ഉന്നതിയെ പ്രാപിച്ചുവന്നുകൊണ്ടിരിക്കുന്നു. എന്നാൽ കഷ്ടമേകഷ്ടം! ആൎക്കുവേണ്ടി ഈ ശ്രുതി ആദ്യമായിത്തന്നെ അവതരിക്കപ്പെട്ടുവോ ആ നിങ്ങൾ

അതിനെ പ്രായോഗിക ജീവിതത്തിൽ നിന്ന് ഒഴികഴിവുകൾ പറഞ്ഞു് എങ്ങിനെ നീക്കിയെറിഞ്ഞുകളഞ്ഞു!

"വിദ്യാവിനയസമ്പന്നേ–ബ്രാഹ്മണേ ഗവി ഹസ്തിനി
ശുനി ചൈവ ശ്വപാകേ ച–പണ്ഡിതാഃ സമദർശിനഃ–(൧൮)
ഇഹൈവ തൈർജ്ജിതഃ സർഗ്ഗോ–യേഷാം സാമ്യേ സ്ഥിതം മനഃ
നിർദ്ദോഷംഹി സമം ബ്രഹ്മ–തസ്മാൽ ബ്രഹ്മണി
[തേ സ്ഥിതാഃ."–(൧൯)
(ഗീത–അദ്ധ്യായം–൫)

പരിഭാഷ:— വിദ്യാവിനയങ്ങളോടുകൂടിയ ബ്രാഹ്മണൻ, പശു, ആന, പട്ടി, ചണ്ഡാലൻ–ഇവ സകലത്തെയും പണ്ഡിതന്മാർ* സമമായിക്കാണുന്നു.

ആരുടെ മനസ്സ് സാമ്യാവസ്ഥയിൽ ഇരിക്കുന്നുവോ, അവർ ഈ പ്രപഞ്ചത്തെ ജയിച്ചടക്കുന്നു. ബ്രഹ്മം ദോഷരഹിതവും, സകലത്തിലും സമവും അത്രെ. അതിനാൽ അവർ ബ്രഹ്മത്തിൽ ഇരിക്കുന്നവരാണ്.

"വേദവാദംഗശാസ്ത്രപാണ്ഡിത്യവിനയങ്ങൾ
സാദരംകലർന്നുള്ള വേദിയശ്രേഷ്ഠനിലും,
ഗോവിലു, മാനയിലും, ശ്വാവിലും, നീചനിലും,
കേവലമൊരുപോലെ ബുദ്ധിവെച്ചനാരതം
പ്രേമവും, പരിശുദ്ധഭാവവും വഹിച്ചകം–
ഭേദമയഹീനമൈക്യകാന്തിയെയാസ്വദിക്കും
പുരുഷനേതൊരാളോ പണ്ഡിതനവൻതന്നെ,
ശരിയായ് പറയുമ്പോൾ പണ്ഡിതനവൻതന്നെ.

* * * *

"പ്രേമമെന്നുള്ളതാം രണ്ടരയക്ഷരം
ശ്രീമൽപഠിച്ചപുമാൻതന്നെ പണ്ഡിതൻ."

യാതൊരുവന്റെ പ്രേമചക്ഷുസ്സ് തുറന്നിരിക്കുന്നുവോ, യാതൊരുവൻ പ്രേമത്തിന്റെയും ജ്ഞാനത്തിന്റെയും ആവേശത്താൽ പശുസസ്യപാഷാണങ്ങൾവരെയുള്ള സകലതിലും തന്റെ ഭഗവാനെ കാണുകയും പൂജിക്കയും ചെയ്യുന്നുവോ അവൻ തന്നെയാണ് പണ്ഡിതൻ. മനുഷ്യച്ഛായയെപ്പോലും നിന്ദിക്കയും, മുസൽമാനെതൊടുന്നതു പാപമാണെന്നു ഗ്രഹിക്കയും, വ്യാവഹാരികജീവിതത്തിൽ കല്ലിനെ മാത്രംതന്നെ ഭഗവാനായി ഗണിക്കയും ചെയ്യുന്ന പണ്ഡിതനെ എങ്ങിനെ പണ്ഡിതനെന്നു ശരിയായി പറയാം?

---

* ഉത്തരേന്ത്യയിൽ മിക്ക ബ്രാഹ്മണരും 'പണ്ഡിത'ശബ്ദം പേരിനുമുമ്പിൽ ചേർക്കുമല്ലോ.

അക്ബറിന്റെ അടുക്കൽ അദ്ദേഹത്തിന്റെ ക്ഷീരദാത്രിയായിരുന്ന വളൎത്തമ്മയുടെ മകനെപ്പററി അനേകം പ്രാവശ്യം പരാതികൾ പറയപ്പെട്ടിരുന്നു. അടിയ്ക്കടി രാജദ്രോഹത്തിന്റെയും, പലപ്പോഴും രാജവിരുദ്ധസംഘടനാത്രപവൎത്തനത്തിന്റെയും കുററങ്ങൾ അവൻ ചെയ്തതായി ദൃഷ്ടാന്തങ്ങൾ കേട്ടപ്പോൾ അക്ബർ ഒരു ചെവികൊണ്ടു അതുകളെ കേട്ടു മറു ചെവികൊണ്ടു് അവയെ പുറംതള്ളിയിരുന്നു. രാജ്യത്തിന്റെ ശുഭകാംക്ഷികൾ കഠിനമായി അദ്ദേഹത്തെ ആക്ഷേപിച്ചു കുററപ്പെടുത്തിപ്പറഞ്ഞു:—“മഹാരാജ്! പ്രഭോ! ഇത്രമാത്രം കാരുണ്യവും, ക്ഷമയും ഉചിതമാണെന്നു വിചാരിക്കുന്നതെന്തുകൊണ്ടാണു്?” അദ്ദേഹത്തിന്റെ മറുപടി ഇപ്രകാരം ആയിരുന്നു:—“എന്റെയും, എന്റെ വളൎത്തമ്മയുടെ മകനായ ഈ സഹോദരന്റെയും ഇടയ്ക്കു മുലപ്പാലിന്റെ ഒരേധാര ഒഴുകിക്കൊണ്ടിരിക്കുന്നു. അതിനെ പിളൎക്കാൻ എനിക്കു സാദ്ധ്യമല്ല. ഞാനെങ്ങിനെ അവനോടു ക്രോധം കാണിക്കാൻ ശക്തനാകും?” എന്തൊരു വിശാലഹൃദയത്വം! ധന്യംതന്നെ!

അക്ബറിനെയും, തന്റെ വളൎത്തമ്മയുടെ ആ മകനെയും അവന്റെ അമ്മയായ ഒരേ ഹിന്ദുരാജപുത്രവനിത തന്റെ മുലപ്പാൽ കുടിപ്പിച്ചാണു് വളൎത്തിയിരുന്നതു്. ഹിന്ദുവായാലെന്തു്? മുസൽമാനായാലെന്തു്? ഒരേ ഹിന്ദുസ്ഥാൻ (ഇൻഡ്യാ) മാതാവിന്റെ പാൽ കുടിച്ചല്ലയോ നാം കഴിക്കുന്നതു്? പണ്ടത്തെ ആവലാതികൾ, തെററുകൾ നമുക്കു മറന്നുകളയാം; അപരാധങ്ങളും ദ്രോഹങ്ങളും മാപ്പു ചെയ്യാം. ദ്രോഹിക്കപ്പെട്ട പ്രാണപ്രിയൻ സൌഹാൎദ്ദപൂൎവ്വം ക്ഷമിക്കട്ടെ!

എൻകരംകൊണ്ടുനിൻ സൌരഭ്യസൌന്ദൎയ്യ-
സങ്കേതമാകും തലമുടിയ്ക്കു
എന്തെങ്കിലുമപരാധമുണ്ടായെങ്കിൽ
ഹന്ത! സകലതും വിട്ടുതള്ളൂ;
നിന്നിലേ പ്രേമത്താൽ എന്നിൽനിന്നക്രമം
വന്നതെല്ലാമുപേക്ഷിച്ചുതള്ളൂ!
പ്രേമചിഹ്നങ്ങളാൽ നിന്റെ മനസ്സിനു-
ണ്ടാമയം ചില്ലറ വന്നതെങ്കിൽ,
ഇക്ഷണംകൊണ്ടതു സൎവ്വവും കൈവിട്ടു-
പേക്ഷിച്ചു മാപ്പിതു തന്നീടണേ!
പ്രേയസീപ്രാണപ്രിയന്മാരാം നമ്മിലു-
ണ്ടായകലഹങ്ങൾ സൎവ്വസ്വവും
ഒന്നിച്ചുവിട്ടുകളയുകട്ടെങ്ങു”,
ഒന്നായിത്തന്നെ കഴിക്കാംമേലിൽ.”

* * * *

“താരങ്ങളും രശ്മികളിൽനിന്നു ഭിന്നങ്ങളാണോ?
നേരിൽ നിങ്ങളും ഞങ്ങടേ, നിങ്ങടേതത്രേ ഞങ്ങളും.”

* * * *

കശ്മലശത്രുക്കളേ! ദേഹത്തെ ഞെരിച്ചുട-
ച്ചെരൽസൂക്ഷ്മംപോലെ കെട്ടിക്കൊണ്ടുപോയ് നശിപ്പിപ്പിൻ!
കഠിനദുർഭാഷണം, അസഭ്യവചനങ്ങളും
പഠിച്ചപോലെ വേണ്ടതൊക്കെയും ചൊല്ലീടുവിൻ!
മനസ്സിൽനിന്നു ക്രോധചൈതന്യം തള്ളിക്കൊണ്ടു-
നിരവ്യക്രൂടാതെന്നടിപ്പോംകവിൻ മടിവേണ്ട!
കോപശക്തിയെയൊക്കെ കൊണ്ടുപോയ് പരീക്ഷിച്ചു-
വിപുലഗവേഷണംചെയ്തുനോക്കുവിൻ നന്നായ്!”

* * *

“നിന്റായീവാക്കുകൾകൊണ്ടിട്ടുശേഷവും
എന്റെ മുമ്പിൽ തടസ്സങ്ങളും വരുന്നീല,
എൻകരളിലഹം പാപ്പീടും കെട്ടായ്കിത്
ശങ്കയില്ലുംരാമ”നാമമില്ലാതെയാം.”

---

## ൫. പ്രായോഗികവേദാന്തവും ആത്മസാക്ഷാൽക്കാരവും.

(൧൯൦൫-സെപ്റ്റംബർ ൧൧-ാംതീയതി സായാഹ്നം ആറുമണിക്കു ഫൈസാബാദിൽ ചെയ്യപ്പെട്ട പ്രസംഗം.)

അമേരിക്കായിൽ ശരിയായ അർത്ഥത്തിലുള്ള വ്യാവഹാരിക (പ്രായോഗിക)വേദാന്തത്തിന്റെ പ്രവർത്തനം നടക്കുന്നു. ആ ദേശം നമ്മുടേതിനെക്കാൾ സമ്പൽസമൃദ്ധമാണു്. വ്യാവഹാരികവേദാന്തം എന്നാൽ ഓരോരുത്തനും അവനവന്റെ ദേശം മുഴുവനും, മാത്രമല്ലാ, പിന്നെയോ വിശ്വമശേഷവും താൻതന്നെയാണെന്നു അനുഭവത്തിൽ വരുത്തുകയത്രേ. . അവനവൻ സ്വയം ഒരു ശരീരത്തിൽ പരിച്ഛിന്നനാക്കി നിർത്തുന്നതു് ഏറ്റവും കാന്തകാരാഗൃഹവാസമാണെന്നു മനസ്സിലാക്കപ്പെടട്ടെ!

“ഇത്രയ്ക്കില്ലചെറുപ്പം—ക്ഷേത്രഫലത്തിന്നു്; തെല്ലിയും ഭേദ്യം,
വീർത്തലപ്പാ, കാൽസ്രുകം—ചേർന്നാലുംപോര ക്ഷേത്രഫലം.”

(ക്ഷേത്രഫലം=വിസ്താരം അഥവാ വലിപ്പം.)

ഞാൻ മൂന്നരമുഴം നീളമുള്ള ഒരു ദ്വീപത്തിൽ, ഈ ശരീരത്തിൽ, തടങ്കൽ ചെയ്യപ്പെട്ടു കിടക്കുന്ന തടവുകാരനല്ലാ; പിന്നെയോ എല്ലാത്തിന്റെയും ആത്മാ—സകലത്തിന്റെയും ‘സ്വന്തം

ഞാൻ', സമസ്തവും എന്നിൽ വെച്ചിരിക്കുന്നവൻതന്നെയാണു്. പാതാളദേശത്തെ (അമേരിക്കായിലെ) ജനങ്ങളും ഈ വസ്തുത ആദരിച്ചുഗ്രഹിച്ചവരുണ്ടു്. ആത്മാവൊഴിച്ചു വേറെ യാതൊരിരുപ്പിടവും ആനന്ദത്തിനു് ഇല്ല എന്നുള്ളതു് സൎവ്വമനുഷ്യരും കുന്തമുനയ്ക്കു കീഴെ, അഥവാ, പ്രകൃതിയുടെ ഗദാപ്രയോഗത്തിൻെറ ശക്തിമൂലം സ്വീകരിക്കേണ്ടതായിരിക്കുന്നു. ആനന്ദത്തിൻെറ ഭണ്ഡാരമുണ്ടെങ്കിൽ അതു കേവലം സ്വന്തം ആത്മാതന്നെയാണു്. അവിടെ സ്വാതന്ത്ര്യം ഉണ്ടു്, മോക്ഷം ഉണ്ടു്; ശാന്തിയും സംതൃപ്തിയും ഉണ്ടു്. മദ്യപാനം ജനങ്ങൾ എന്തുകൊണ്ടാണു് ഉപേക്ഷിക്കാത്തതു്? നിങ്ങൾ ആയിരം വിധത്തിൽ ശ്രമങ്ങൾ ചെയ്യുന്നു; മദ്യനിരോധനസംഘങ്ങൾ അതിനെ ഉപേക്ഷിക്കണമെന്നു ജനങ്ങളെ സദാ ഉപദേശിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ, ഇതൊക്കെയായിട്ടും ലക്ഷക്കണക്കിനുള്ള വ്യക്തികൾ ഈ നാശകരമായ മദ്യത്തെ വൎജ്ജിക്കാത്തതിൻെറ കാരണം എന്താണു്? അതു് അവൎക്കു ക്ഷണനേരത്തേയ്ക്കെങ്കിലും, അവരുടെ ആത്മദേവനെ, അല്പനേരത്തെ മിന്നലിൽ കിട്ടുന്ന സ്വതന്ത്രതയിലെങ്കിലും, കാണിച്ചുകൊടുക്കുന്നു; അഥവാ, ശരീരരൂപിയായ തടങ്കൽപ്പുള്ളിയുടെ കാരാഗൃഹത്തിൽനിന്നു സ്വല്പനേരത്തേയ്ക്കെങ്കിലും സ്വാതന്ത്ര്യം കൊടുക്കുന്നു എന്നുള്ളതാണു് കാരണം. ഹാ! സ്വാതന്ത്ര്യം! ഓരോ വ്യക്തികളും ഇതിനെ ഇച്ഛിക്കുന്നു. സമസ്തജാതികളും, സമാജങ്ങളും 'സദൈവ സ്വാതന്ത്ര്യം, സ്വാതന്ത്ര്യം' എന്ന ഘോഷംതന്നെ കേൾക്കാൻ വരുന്നു. കുട്ടികൾപോലും ഇതിൻെറ അഭിലാഷികൾ ആണു്. അവൎക്കു ഞായറാഴ്ച സകല ദിനങ്ങളിലുംവെച്ചു് അധികം പ്രിയതരമായിരിക്കുന്നതു് എന്തുകൊണ്ടു്? കേവലം ഇതുകൊണ്ടാണു്; അതു അവൎക്കു അല്പം സ്വതന്ത്രത കൊടുക്കുന്നു. അതായതു്, ആ ദിവസം കുട്ടികൾക്കു ഒഴിവുകിട്ടുന്നു. ഈ ഒഴിവു കേവലം കുട്ടികളെ മാത്രമല്ല പ്രസാദിപ്പിക്കയും, മോദിപ്പിക്കയും ചെയ്യുന്നതു്. പിന്നെയോ, ഈ പേരിൽനിന്നു് സ്കൂൾമാസ്റ്റർമാൎക്കും, ക്ലാൎക്കുമാൎക്കും അവരുടെ ചിളുറിയമുഖത്തു് അല്പം ചുവപ്പുനിറം കൈവരുന്നുകൊണ്ടിരിക്കുന്നു.

കാൎയ്യം ഇതാണു്; ഓരോരുത്തൎക്കും സ്വതന്ത്രതയുടെ ആനന്ദം പ്രിയപ്പെട്ടതാണു്, എന്തുകൊണ്ടതങ്ങിനെയല്ലാതിരിക്കൂ? പൂൎണ്ണമുക്തനു് ഇതിൻെറ സ്വരൂപം സ്വന്തം സ്വരൂപമാണു് അവനവൻെറ സ്വരൂപം ഓരോരുത്തൎക്കും നിസ്സന്ദേഹം പ്രിയ

പ്പെട്ടതിൽ പ്രിയതരമാണു്. അതെ! ആരെങ്കിലും ഒരു സുഹൃത്തു് തന്റെ സ്വരൂപത്തെ മറന്നുംവെച്ചു് സാംസാരികബന്ധനങ്ങളിലും, പദാൎത്ഥങ്ങളിലുംക്രൂടി ഈ സ്വാതന്ത്ര്യം പ്രാപിക്കാൻ പ്രയത്നം ചെയ്യുമ്പോൾ, അവൻ ഒഴിഞ്ഞ കൈയ്യും വീശിത്തന്നെ പോകേണ്ടിവരും. ഇക്കാരണങ്ങൾ അനുഭവസ്ഥരായ ഓരോ മനുഷ്യരും പറയുന്നതു് സംസാരത്തിലോ, പ്രാപഞ്ചികവസ്തുക്കളിലോ യഥാർത്ഥ മുക്തി, സ്വാതന്ത്ര്യം, ഒരിക്കലും കണ്ടുമുട്ടുകയില്ല എന്നാണു്. എന്തുകൊണ്ടെന്നാൽ യഥാർത്ഥ സ്വതന്ത്രത ദേശ, കാല, വസ്തുക്കളുടെ പരിധികൾക്കപ്പുറം മാറി, അതായതു്, ദേശ, കാല, വസ്തുക്കളുടെ പരിച്ഛിന്നതയില്ലാതെയിരുന്നാൽമാത്രം ലഭ്യമാകുന്നു. ഈ പരിമിതികളുടെ ചെളിക്കണ്ടിൽ വീണകപ്പെട്ടു് കിടക്കുന്നതുമൂലം അതു ലബ്ധമാകയില്ല. ദേശ, കാല, പദാൎത്ഥങ്ങളുടെ ബന്ധനത്തിൽ പതിച്ചു് ശതസംഖ്യാകങ്ങളായ ജാതികളും, ദേശങ്ങളും, ജനങ്ങളും ഈ സ്വതന്ത്ര്യത്തിനായി പോരടിക്കയും, മരിക്കയും ചെയ്യുന്നു. റഷ്യാ ജപ്പാൻയുദ്ധം കേവലം ഇതേ സ്വതന്ത്രതയ്ക്കായി സംഭവിച്ചു. പക്ഷേ വീണ്ടും സ്വതന്ത്രത പ്രപഞ്ചത്തിൽ ആകാശകുസുമമായിട്ടിരിക്കുന്നു.

പ്രിയജനങ്ങളെ! ഏതൊരു മനുഷ്യൻ നിജസ്വരൂപമായ ആത്മാവിൽ പ്രതിഷ്ഠിതനാകുന്നുവോ, അവൻ മുക്തൻ തന്നെയാണു്. എന്തുകൊണ്ടെന്നാൽ ആത്മാവുതന്നെയാണു് മുക്തിയുടെ, അഥവാ സ്വാതന്ത്ര്യത്തിന്റെ മൂലം. യാതൊരുവൻ തന്റെ സാക്ഷാൽ സ്വരൂപമായ ആത്മാവിന്റെ സാക്ഷാൽക്കാരം, അനുഭവം, പ്രാപിക്കുന്നില്ലയോ അവൻ ഇഹലോകത്തിൽ സ്വതന്ത്രനോ, മുക്തനോ ആയിത്തീരുന്നുമില്ല, പരലോകത്തിൽ നിജാനന്ദം–അക്ഷയമായ പരമാനന്ദം പ്രാപിക്കാൻ ശക്തനാകുന്നുമില്ല. ജ്ഞാനവാനായ പുരുഷൻ ഈ സംസാരത്തിലെ പദാൎത്ഥങ്ങളിലും, ബന്ധനങ്ങളിലും നിന്നു മുഖം തിരിച്ചു് മുക്തിയുടെ അമൃതം പ്രാപിക്കുന്നു.

"ധീരാഃ ധീരാഃ പ്രേത്യാ ഽസ്മാല്ലോകാദമൃതാ ഭവന്തി."

(കേനോപനിഷദ്)

(ധീരപുരുഷന്മാർ ഈ ലോകത്തൽ നിന്നു നിൎഗ്ഗമിച്ചു് അമൃതന്മാരായി ഭവിക്കുന്നു.)

"Deserted Village" (തിരസ്കൃതഗ്രാമം) എന്ന പേരിൽ ഉള്ള ഇംഗ്ലീഷുകാവ്യത്തിന്റെ രചയിതാവായ കവി ഗോൾഡ്സ്മിത്തു് ഡോക്ടർജോൺസണുമായി ഒരു വിഷയത്തെ പരാ

മൎശിച്ചു വാഗ്വാദം നടത്തിക്കൊണ്ടിരുന്നു. അതായത്, ആളുകൾ വൎത്തമാനം പറയുമ്പോൾ മുകളിലത്തെ മോണ അനങ്ങുന്നുവോ, ചുവട്ടിലത്തെ മോണ അനങ്ങുന്നുവോ എന്ന വിഷയത്തെപ്പററി. ഇതു വെറും പ്രത്യക്ഷമായ ഒരു സംഗതിയായിരുന്നു. പക്ഷേ ഈ വലിയ കാവ്യമെഴുത്തുകാരൻ ഗോൾഡ്സ്മിത്തിന്റെ ബുദ്ധിയിൽ അതു കയറിയില്ല. ഈ വിഷയത്തിൽ അദ്ദേഹത്തിനു വലിയ വാശി, നിൎബ്ബന്ധബുദ്ധി ഉണ്ടായിരുന്നുവെങ്കിലും അദ്ദേഹം അതു ഗ്രഹിച്ചില്ല. എന്തെന്നാൽ അയാളുടെ മോണ ചലിക്കാതിരുന്നുവെങ്കിൽ, വൎത്തമാനം പറയാനേ കഴിയുമായിരുന്നില്ല.

ഇംഗ്ലീഷുകാരുടെ അവിടെ ഓലിവർ ക്രോംവെല്ലും, മുസ്സൽമാന്മാരുടെ കൂട്ടത്തിൽ ബേബറും ഉണ്ടായതുപോലെ, ഹിന്ദുക്കളുടെ ഇടയിൽ രഞ്ജിത്ത്സിംഗ് എന്നൊരു മഹാൻ ഉണ്ടായി. ഈ ഭാരതത്തിന്റെ ഗൌരവത്തെ പ്രതിഷ്ഠിച്ചവനും, പഞ്ചാബിലെ പുരുഷസിംഹവും ആയ ആ വീരാത്മാവിന്റെ ആജ്ഞയാണ് താഴെ കുറിക്കുന്നതു്. ഒരിക്കൽ തന്റെ ശത്രുവിന്റെ സേനയെ നിരോധിച്ചുകൊണ്ട് അദ്ദേഹം നദിയുടെ ഇക്കരയിൽനില്ക്കുകയും, അദ്ദേഹത്തിന്റെ സൈന്യങ്ങൾ അക്കരയ്ക്കുചെല്ലാൻ ഭയപ്പെട്ടുകയുംചെയ്തിരുന്നു. അദ്ദേഹം തന്റെ കുതിരയെ നദിയിലേയ്ക്കു ചാടിക്കയും, ഇങ്ങിനെ പറകയും ചെയ്തു:—

"സഭീ ഭൂമി ഗോപാൽ കീ, പാവേം അടക് കഹാം?
ജാകെ മനമെ അടക്ഹൈ, സോ ഹീ അടക്രഹാ."

അൎത്ഥം:—

("ഗോപാലന്റെ വകയാണു് ധരിത്രിയെല്ലാം,
ഹേ! പാൎക്കിൻ! ഹഹ! തടസ്സമിതെങ്ങുനിന്നു്?
ആൎക്കുള്ളിലുണ്ട് തടവാ, യവനാണിദാനീം
തക്കിച്ചുനിന്നു പുറമേ തടയപ്പെടുന്നു.")

തന്റെ സേനകൾ ഉടനേ അദ്ദേഹത്തെ പിൻതുടൎന്നു നദി കടക്കുകയും, യാതൊരാപത്തും കൂടാതെ എതിർ സൈന്യത്തിന്റെ മുമ്പിൽ എത്തുകയും ചെയ്തു. ശത്രുസേനകളുമായി താരതമ്യപ്പെടുത്തുമ്പോൾ, ഇവർ വളരെ ചെറിയ ഒരു സൈന്യമായിരുന്നുവെങ്കിലും, ഇവരുടെ വീൎയ്യധൈൎയ്യങ്ങൾ കണ്ടപ്പോൾ ശത്രുഭടന്മാൎക്കു ഹൃദയം ത്രസിച്ചുതുടങ്ങുകയും, അവർ സകലരും ഭയചകിതരായി ഓടിക്കളകയും, യുദ്ധഭൂമി ഭാരതീയവീരന്റെ കൈവശമാകയും ചെയ്തു. ഈ സംഗതി എന്തായിരുന്നു? അവരുടെ ഉള്ളിൽ വിശ്വാസത്തിന്റെ ഊക്കു്, അതായതു് വികാരത്തിന്റെ തള്ളൽകൊണ്ടുള്ള ഉത്തേജനം വൎദ്ധിച്ചിരുന്നു. രഞ്ജിത്ത്സിംഗ്

രാത്രി നിശ്ശേഷം ഈശ്വരധ്യാനത്തിൽ നിമഗ്നനായിരുന്നിരുന്നു. അദ്ദേഹത്തിന്റെ പ്രാർത്ഥനാവേളയിൽ രക്തം കണ്ണുനീരായി ദ്രവിച്ച് കണ്ണുകൾ വഴിക്കു ഒഴുകുകയുണ്ടായി. ഇക്കാരണത്താൽ അദ്ദേഹത്തിന്റെ ഉള്ളിൽ അത്ഭുതം ബലവും ആവിർഭവിച്ചു. ആത്മബലം, വിശ്വാസബലം അഥവാ ഇസ്ളാം എന്നതിന്റെ പ്രഭാവത്തിൽ അദ്ദേഹം സമ്പൂർണ്ണംലീനനായിരുന്നു. അഥവാ, ഇതരവാക്കുകളിൽ പറഞ്ഞാൽ, അദ്ദേഹം ആ സമയത്തു ഈശ്വരസാക്ഷാൽക്കാരം (ആത്മാനുഭൂതി) പ്രാപിച്ചിരുന്നു. ഇവിടെ വാഗ്വ്യാപാരംകൊണ്ടുള്ള കണക്കുപറയൽ ഉണ്ടായിരുന്നില്ല. രോമങ്ങൾ വഴിക്കു ആനന്ദം ഒഴുകിക്കൊണ്ടിരിക്കുന്ന ആ അവസ്ഥാവിശേഷമാണ് സാക്ഷാൽക്കാരം. ഹനുമാന്റെ രോമകൂപങ്ങൾതോറും രാമൻ എന്ന പദം എഴുതപ്പെട്ടിരുന്നു എന്നു പറയപ്പെടുന്നു. അതേവിധം രഞ്ജിത്സിംഗിന്റെ ഉള്ളിൽ വിശ്വാസത്തിന്റെ ഓജസ്സു നിറഞ്ഞിരുന്നു. ഇത്തരമുള്ള സാക്ഷാൽക്കാരപ്രാപ്തിയടഞ്ഞവർക്കു നദിപോലും മാർഗ്ഗം തുറന്നുകൊടുക്കുന്നു, പർവ്വതംപോലും തന്റെ ശിരോനേത്രങ്ങളിൽ അവരെ കയററി എടുത്തുകൊണ്ടുപോകുന്നു. പ്രാപഞ്ചികവിജയങ്ങൾക്കുപോലും ഉതകുന്ന ഈ കുറുക്കുവഴി, അകത്തെ ശക്തി, അഥവാ ആത്മബലം അത്രെ. എന്റെ അന്തഃകരണത്തിൽ കുടികൊള്ളുന്ന പരമേശ്വരൻ സർവ്വശക്തിമാനാണ്.

"വികസിച്ചുവിജൃംഭിച്ചു-തികവായിത്തുറക്കുവാൻ
ആകുന്നതഹൃദയഗ്രന്ഥി-യകുത്തുണ്ട് നോക്കിയാൽ?"

ജർമ്മനിയിലെ ചക്രവർത്തിയായിരുന്ന ഫ്രഡറിക്മഹാൻ ഫ്രാൻസിനോടു പോർചെയ്യുകയായിരുന്നു. അദ്ദേഹത്തിന്റെ സൈന്യം പരാജിതമാകയും, തോൽവി പ്രസിദ്ധമാകയുംചെയ്തു. വളരെപ്പേർ വധിക്കപ്പെട്ടുപോയി; അനേകംപേർ ഫ്രഞ്ചുകാരുടെ കൈവശം അകപ്പെട്ടു. ഈ സാമ്രാട്ട് വിദ്യാപ്രേമിയും, ഈശ്വരഭക്തനും ആയിരുന്നു. അദ്ദേഹത്തിന് ആത്മസാക്ഷാൽക്കാരത്തിന്റെ അല്പമൊരു ചെറുമിന്നൽ സമാഗതമായി. വളരെ ശോഷിച്ചുപോയ സൈന്യത്തിലെ അവശേഷിച്ച ഭടന്മാരോടു അദ്ദേഹം പറഞ്ഞു:—"അഞ്ചോ പത്തോ മനുഷ്യർ ഒരേപ്രകാരം ബാൻഡു വായിച്ചുകൊണ്ടു കിഴക്കുനിന്നുവരണം; വേറെ അഞ്ചോ പത്തോ പേർ അതുപോലെ പടിഞ്ഞാറുനിന്നും, വടക്കുനിന്നും, തെക്കുനിന്നും വരണം." ഫലം ഇങ്ങിനെയായി. അതായതു്, അവർ കുറെപ്പേർ നാലുപാശത്തുനിന്നു ബാൻഡുഗാനങ്ങൾ മുഴക്കി

കൊണ്ടു കോട്ടയുടെ അന്തൎഭാഗത്തു കടക്കാൻ തുടങ്ങി. ഈ കോട്ടയാണു് ഫ്രഞ്ചുകാർ കൈവശപ്പെടുത്തിയിരുന്നതു്. ഈ സമയം ചക്രവൎത്തി, ആ നരവ്യാഘ്രം, ഏകാകിയായി, യാതൊരായുധവും എടുക്കാതെ ആ കോട്ടയിൽ പെട്ടന്നു പ്രവേശിക്കയും, ഉച്ചസ്വരത്തിൽ ഇങ്ങിനെ വിളിച്ചു പറകയുംചെയ്തു:—"ശത്രുസൈനികരേ! നിങ്ങളുടെ പ്രാണങ്ങളെ കുശലമായി രക്ഷിച്ചുകൊണ്ടുപോകണമെന്നാഗ്രഹമുണ്ടെങ്കിൽ, ഓരോരുത്തരും ആയുധം ദൂരെയെറിഞ്ഞുംവെച്ചു് കോട്ടയെ കൈവിട്ടു ഓടിപ്പൊയ്ക്കൊള്ളുവിൻ! അല്ലെങ്കിൽ, നാലുവശത്തുനിന്നും വന്നുകയറുന്ന എന്റെ സേനകൾ നിങ്ങളെ കൊന്നു തകൎത്തുകളയും." നാലുപാട്ടുംനിന്നു വാദ്യഘോഷം കേൾക്കയും, ഈ വീരപുരുഷന്റെ സാഹസം കാണുകയും ചെയ്തപ്പോൾ ആ ക്രൂരർ, ഫ്രഞ്ചുഭടന്മാർ, ഭയവിഹ്വലരാകയും, ഉടനെ ദുൎഗ്ഗം പരിത്യജിച്ചിട്ടു് ഓടിക്കളകയുംചെയ്തു. ആ വീരപരാക്രമിയായ ചക്രവൎത്തി ഏകാകിയായിട്ടു്, യാതൊരസ്ത്രശസ്ത്രങ്ങളും കൂടാതെ കോട്ടയിൽ വിജയംവരിക്കയും, ശത്രുക്കളെ പരാജയപ്പെടുത്തുകയുംചെയ്തു. ഇരിക്കട്ടെ! പ്രാപഞ്ചികജീവിതത്തിലും ഈ ആത്മബലത്തിന്റെ ആവശ്യകതയുണ്ടു്; ഈ സാക്ഷാൽക്കാരത്തിന്റെ ആവശ്യമുണ്ടു്. രാമൻ അറിഞ്ഞിട്ടുള്ള വിദേശികളുടെ കഥകൾ നിങ്ങളെ കേൾപ്പിക്കുന്നു. അതിനാൽ നിങ്ങൾക്കു അല്പമെങ്കിലും ചിന്ത ഉണ്ടാകും. ഈ അമൃതം, അതായതു്, ആത്മാവിന്റെ സാക്ഷാൽക്കാരപ്രാപ്തി പുറപ്പെട്ടതു് ഭാരതവൎഷത്തിൽനിന്നു തന്നെയാണു്. എന്നാൽ ഇതിൽനിന്നു ഫലം ഉണ്ടാക്കിവരുന്നതു് അന്യദേശക്കാരത്രെ. ഈ ബ്രഹ്മവിദ്യയുടെ ആവശ്യകത ഓരോരുത്തനും ഉണ്ടു്. ധാൎമ്മികാഭ്യുന്നതിയും, സാംസാരികാഭിവൃദ്ധിയും എന്തായിരുന്നാലും രണ്ടിനും വിശ്വാസം, അഥവാ, ബ്രഹ്മവാദ്യാ, അഥവാ വേദാന്തം, അല്ലെങ്കിൽ ആത്മസാക്ഷാൽക്കാരം എന്നതിന്റെ ആവശ്യമുണ്ടു്. നിങ്ങൾക്കു ഈ ആത്മാനുഭൂതിയുടെ ആവശ്യകതയില്ലയോ? ഈ ആഭ്യന്തരമായ ആത്മബലമാണു് നിങ്ങളുടെ ആചരണം അഥവാ പ്രവൎത്തനം. ബാഹ്യമായ വഴക്കുകളും, ശണ്ഠകളും നിങ്ങളുടെ ആത്മബലത്തെ ആപത്തിൽപെടുത്തുന്നു. മനുഷ്യൻ നേർവഴിക്കു ഈ അനുഷ്ഠാനത്തെ പ്രാപിക്കുന്നില്ലെങ്കിൽ വിപത്തുകൾവന്നു് അവന്റെ ഉള്ളിലെ ആത്മശക്തിയെ ഉന്മൂലനാശംചെയ്തു കഴപ്പുങ്ങൾ വൎദ്ധിപ്പിക്കുന്നു. വികാസവാദം അഥവാ പരിണാമവാദം (Evolution Theory) എന്നതിന്റെ നിയമം ഉച്ചൈസ്തരം ഉൽഘോ

ഷിച്ചു് ഇതേ ഉത്തമശാസനത്തെ ഉപദേശിച്ചുകൊണ്ടിരിക്കുന്നു. ബലമുള്ളതേ സ്ഥിരമായി നിലനില്ക്കയുള്ളൂ എന്നതു പ്രകൃതിയുടെ നിയമമാണു്. ആരുടെ ഉള്ളിൽ സാഹസബുദ്ധിയുണ്ടോ അവനിൽ ശക്തിയുമുണ്ടു്. ആരിൽ ശക്തിയുണ്ടോ അവനിൽ ജീവചൈതന്യമുണ്ടു്. സാഹസബുദ്ധിയാകട്ടെ അകത്തെ വസ്തുവത്രെ. എവിടെ ജഗദീശ്വരൻ ഇരിക്കുന്നുവോ, അവിടെ സാഹസബുദ്ധിയും ധീരതയും ഉണ്ടു്. കമ്പിന്റെ തല്ലുമൂലം നടക്കുന്നതു് മൃഗങ്ങളുടെ പ്രവൃത്തിയാണു്. മനുഷ്യൻ ഗ്രഹണശക്തി ഉള്ളവനാണു്; അതിനെ പ്രവൃത്തിയിൽ വരുത്താൻ അവനു കഴിയുകയും ചെയ്യും.

"അതേം നല്ലതിതോം നല്ല—തേതെന്നു വിധിചൊല്ലുവാൻ
പ്രീതിയേകം പ്രിയതമൻ—നീ തന്നേ ന്യായപാലകൻ."

പ്രകൃതി നിങ്ങളെ വടികൊണ്ടു തല്ലിത്തല്ലിപ്പഠിപ്പിക്കേണ്ട ആവശ്യകതയുണ്ടോ? സന്തോഷപൂർവ്വം എന്തുകൊണ്ടു നിങ്ങൾ പഠിക്കുന്നില്ല? ഈ ജഗത്തിൽനിന്നു മുഖംതിരിച്ചു മാറുക എന്നാൽ എന്താണു്? ബാഹ്യവസ്തുക്കളെ നിങ്ങളുടെ ദൃഷ്ടിയിൽ നിർത്താതെയിരിക്കുന്നതു് ഒന്നു്; "മൂ തു കിബ്ല്'ൽ—അന്തു മൂ തു" (അതായതു്, മരണത്തിനു മുമ്പേതന്നെ മരിക്കുക, അഥവാ, സകലതും ആ ഈശ്വരനിൽ (തന്റെ ആത്മാവിൽ) സമർപ്പണം ചെയ്ക) എന്നതു് രണ്ടു്. സർവ്വ ബാഹ്യവസ്തുക്കളും ഇപ്രകാരം ആഹുതിയിൽ എറിഞ്ഞുകൊടുക്കുമ്പോൾ നിങ്ങൾ ത്രിലോകീനാഥനായിത്തന്നെ ഇരിക്കാൻ തുടങ്ങുന്നു. ആത്മബലത്തിൽ വിശ്വാസമില്ലാത്ത ഒരുവനും ഉന്നതിയെ പ്രാപിക്കാൻ നിവൃത്തിയില്ല. ഈ വിശ്വാസം അധികമായിട്ടുള്ളവൻ സ്വയംതന്നെ മഹാത്മാവത്രെ. മാത്രമല്ലാ, അന്യന്മാരെയും അവൻ ഉദ്ധരിച്ചുയർത്തുന്നു.

"ധനത്തിലും പെരിയ ധനം സ്വകീയമേലാ-
ചനത്തിനാൽ തിറമെംട്ടനോക്കമാക്കമേ,
ധനംധരാതലമഖിലം, ധനം സ്ഥലം,
ധനം പരം സമയവുമൊക്കെയൊന്നുപോൽ."

ആത്മസാക്ഷാൽക്കാരം പ്രാപിച്ചവൻ കാൽകുത്തുന്ന വനം കിടക്കുന്ന രാജ്യത്തിലെ ദേശങ്ങൾ പ്രഫുല്ലിതങ്ങളായി ഭവിക്കുന്നു. ഏതൊരുവനിൽനിന്നു് പ്രേമസ്രോതസ്സ് പ്രവഹിച്ചു ഒലിക്കുന്നുവോ, അവനത്രെ വിജ്ഞാനസ്വരൂപനായ മഹാത്മാവു്.

"നല്ലനദിയംയെംഴകമുറവകൾ
നല്ലപോലെ തുറന്നുവിട്ടങ്ങിനെ
നാകീയവും, നിജാനന്ദീയവുംതന്നെ-
യംകുംനദികളെ നന്നായ് വളർത്തുക!"

ആർക്കാണു് ഈ ജലത്തിന്റെ ആവശ്യമില്ലാത്തതു്? പുഷ്പമായാലും, ശഷ്പമായാലും, ഗോതമ്പായാലും, പരുത്തിയായാലും മനുഷ്യനായാലും, മൃഗമായാലും സകലക്കും, സകലതിനും ഈ ജലത്തിന്റെ ആവശ്യമുണ്ടു്.

"അല്ലേ! സുലൈമാൻ! കൊണ്ടുവരു മോതിരം?"

മോതിരം കിട്ടിക്കഴിഞ്ഞപ്പോൾ പിന്നീടു തപ്പിത്തിരിയുന്നതെന്തിനു്? നിങ്ങളുടെ മനസ്സിന്റെ രാജ്യം എവിടെ? നിങ്ങൾ ഭിക്ഷക്കാരൻ ആയിരിക്കുന്നതു് എവിടെ? നിങ്ങളുടെ ആനന്ദധാമം എവിടെ? നിങ്ങളുടെ ഈ അസ്ഥിയും ചർമ്മവും എവിടെ?

"നൽകീ സൂര്യനുകനകം,
രാകേശന്നേകി വെള്ളിയും നിഖിലം,
ആകില്ലമെൻകൺലക്ഷ്യം
പകലിരവവരും പ്രദക്ഷിണം വെപ്പൂ?"

ഇതു യാതൊരു വെറും യാചനയും, ആഗ്രഹവുംമാത്രം അല്ല. സുഷ്ഠു സംഭവങ്ങളാണു്. നേരിട്ടുള്ള സുലളിതശബ്ദങ്ങളിൽ പറഞ്ഞാൽ അവയുടെ അർത്ഥം ഇതാണു്. അതായതു്, പരമേശ്വരനെ ഒഴിച്ചു മറ്റൊന്നുമല്ലാ നിങ്ങളുടെ ആത്മാവു്. ഈശ്വരൻ എന്റെ ആത്മാവായിരിക്കുംപോൾ, ഞാൻ എങ്ങിനെ ദുഃഖം അനുഭവിക്കും? ഉള്ളിൽനിന്നു് വിശ്വാസത്തിന്റെ ഉറവുകൾ പൊട്ടിയൊഴുകിക്കൊണ്ടിരിക്കുന്ന പുരുഷന്മാർ പ്രപഞ്ചത്തിൽ ഉണ്ടായിട്ടുണ്ടു്. അതുപോലെ, ഈ ജീവസന്ദായകമായ അമൃതംകൊണ്ടു് ദേശങ്ങളെ സജീവമാക്കിക്കൊണ്ടു നടന്നവരുമുണ്ടു്. ഉള്ളിൽനിന്നു ഈ വിശ്വാസാഗ്നി കാളിക്കത്തി ഉയന്നു് കണ്ട ഏതോ ഒരാൾ അറേബ്യായിൽ ഉണ്ടായി. ഈ വിശ്വാസം ചിലപ്പോൾ "ദാസോഹം" (ഞാൻ ദാസനാണു്) എന്ന ഭാവത്തിലും, ചിലപ്പോൾ "ശിവോഹം" (ഞാൻ ശിവനാണു്) എന്ന ഭാവത്തിലും പ്രകടീഭവിച്ചിട്ടുണ്ടു്. ആ അറേബ്യൻ കേസരി എല്ലാവരെയും ഇങ്ങിനെ ഉത്തേജിപ്പിക്കുന്നു:—

"സൂര്യനെൻവലത്തും, പിന്നെന്നിടെയിടത്തായി
താരേശൻ താനും വന്നു് "നില്ലു"ന്നുപറയട്ടെ,
രണ്ടുപേരുമൊട്ടുമെന്റെയുത്തരമൊന്നുതന്നെ;
കണ്ടുകൊൾക ഞാൻ ലേശം മാനിക്കില്ലവർ ശബ്ദം."

അകത്തു് ആത്മബലം ഉള്ളവന്റെ മുമ്പിൽ സൂര്യചന്ദ്രമസ്സുകളുടെ സ്ഥാനം എന്താണു്? "ഏകമേവ ദ്വിതീയോ നാസ്തി," അതായതു്, "ഒരേ ഈശ്വരനല്ലാതെ രണ്ടാമതു യാതൊന്നുമില്ല"

എന്ന പ്രസ്താവന സുഗമമായ സംഗതിയാണ്. എന്നിട്ടും എന്തുകൊണ്ട വിശ്വാസം വരുന്നില്ല?

വിശ്വാസം, ശ്രദ്ധ, ഈമാൻ, യകീൻ—ഈ പദങ്ങൾക്കെല്ലാം ഒരേ അർത്ഥമത്രെ. അവന്റെ വിശ്വാസം നശിച്ചുപോയി, അഥവാ, അവൻ അവിശ്വാസിയാണ് എന്നു പറയുന്നതു് വലിയ ഭാരിച്ച ഒരാക്ഷേപമാണ്. എന്നിട്ടും, വിശ്വാസവും ശ്രദ്ധയും എന്തുകൊണ്ടുണ്ടാകുന്നില്ല? ആ ഏക ആത്മദേവനിലത്രെ പ്രാണങ്ങളുടെ പ്രാണനും, ജീവന്മാരുടെ ജീവനും ഇരിക്കുന്നതു്. ഈ വിശ്വാസമുണ്ടെങ്കിൽ സകല പാപങ്ങളും ചൂർണ്ണീഭവിക്കും. നാട്ടിൽ ഈ വിധം ഒരു വ്യക്തി ഉണ്ടാകുമെങ്കിൽ, ദേശദേശാന്തരങ്ങളെല്ലാം പ്രഫുല്ലിതങ്ങളായിത്തീരും. ശരി! നമ്മുടെ അഹംഭാവം ദൂരെ എറിയാം; അഹന്തയെ തകർക്കാം. ആത്മദേവന്റെ അമൃതം ഇരിക്കുന്ന പാനപാത്രത്തിൽ നിന്നു് നമുക്കു് അതു പാനംചെയ്യാം. ഈ അമൃതം ആർക്കാണ് ആവശ്യമില്ലാത്തതു? മുസൽമാൻ, ക്രിസ്ത്യാനി, യഹൂദൻ, ഹിന്ദു—സകലരും ഈ അമൃതത്തിന്റെ ആഗ്രഹംകൊണ്ട പീഡിതരായി വട്ടം ചുററുന്നു.

"ഏകോ അലീഫ് തേരെ ദർകാർ"

("നിന്റെ ആവശ്യം ഒരേ 'അലീഫ്'-'അ'കാരം-അത്രെ. അക്ഷരബ്രഹ്മം).

'അലീഫി'നെ അറിഞ്ഞപ്പോൾ ആത്മബലം വന്നുചേർന്നു. "ബ്രഹ്മസത്യം, ജഗന്മിഥ്യാ". അതായതു്, ബ്രഹ്മം-ഈശ്വരൻ-ഒന്നു സത്യവും, പ്രപഞ്ചം മിത്ഥ്യയും അത്രെ.

ആ വിശ്വാസത്തെ ആകർഷിച്ചാവഹിക്കുക. അതു ധ്രുവനിൽവന്നു, പ്രഹ്ലാദനിൽ വന്നു, നാമദേവനുംവന്നു. ഇതേവിശ്വാസത്തിന്റെ ഫലമായി ശങ്കകളും, സന്ദേഹങ്ങളും, ശണ്ഠകളും സമ്പൂർണ്ണം ദൂരെപ്പോകുന്നു. ഭക്തിപരവശനായ മഹാത്മാ ദത്താത്രേയൻ എവിടെയോ പോയിക്കൊണ്ടിരിക്കുന്നു. ഇരുട്ടുവന്നുകൊണ്ടിരിക്കുന്നു. ദീപത്തിന്റെ പ്രകാശത്തിൽ അദ്ദേഹത്തിന്റെ തേജോമയമായ സ്വരൂപം ദുശ്ചരിതയായ ഒരു സ്ത്രീ മാളികയിൽനിന്നു് കാണുന്നു. സൂര്യസ്വരൂപനായ ആ മഹാപുരുഷന്റെ മുഖപ്രാവശ്യം നോക്കിക്കണ്ടപ്പോൾ ആ മഹിളയുടെ ഹൃദയത്തിൽനിന്നു അന്ധകാരം ദൂരെമാറി; അവളുടെ സ്ഥിതിയും തീരെ മാറിപ്പോയി. മഹാത്മാക്കളുടെ ദർശനംകൊണ്ടുതന്നെ വിഷയവാസ

നകൾ നശിച്ചുപോകുന്നു. ഏതെങ്കിലും ഒരു മനുഷ്യൻ ഒരു മഹാത്മാവാകുന്നതു് സമ്പൂൎണ്ണപ്രപഞ്ചത്തിനും ഒരിളക്കം കൊടുക്കുന്ന സംഗതിയത്രെ; അദ്ദേഹം നാട്ടിനു എന്തെങ്കിലും ഉപദേശം കൊടുത്താലും ശരി, കൊടുത്തില്ലെങ്കിലും ശരി; കേവലം ഒരു നാട്ടിന്റെ സ്ഥിതിമാത്രമല്ലാ, വിശ്വത്തിന്റെ മുഴുവൻ നിലയും മഹാത്മാക്കളുടെ ഉല്പത്തികൊണ്ടു് ഉത്തമമായി ഭവിക്കുന്നു. എപ്രകാരം ഏതെങ്കിലും ഒരു സ്ഥാനത്തുനിന്നുണ്ടാകുന്ന കാററു് വട്ടം കറങ്ങി മുകളിലേയ്ക്കുയരുകയും, നാലുവശത്തുനിന്നും അതിന്റെ സ്ഥാനത്തേയ്ക്കു നിബിഡമായി കാററു് അടിച്ചുവരുകയും, അങ്ങിനെ വായുമണ്ഡലം മുഴുക്കെ പ്രചണ്ഡമായി ഇളക്കമുണ്ടാകുകയും ചെയ്യുന്നുവോ, അതേപ്രകാരം ഒരു മഹാത്മാവും പ്രപഞ്ചമശേഷവും ഇളക്കിക്കളയുന്നു. മഹാത്മാവിന്റെ അസ്തിത്വം നിങ്ങൾ ഗ്രഹിക്കുന്നില്ലെങ്കിൽ പിന്നെ അദ്ദേഹത്തിൽനിന്നു ഗുണം സ്വീകരിക്കാൻ നിങ്ങൾക്കെങ്ങിനെ കഴിയും? ആരെങ്കിലും ഒരാൾ നിങ്ങൾക്കു സ്വൎണ്ണത്തിനു പകരം വേറൊരു വസ്തു തന്നിരുന്നാൽ, സ്വൎണ്ണമെന്നൊന്നേ ഇല്ലെന്നും, അഥവാ പ്രപഞ്ചമശേഷവും ആ വസ്തു (ചെമ്പാണെന്നിരിക്കട്ടെ)മാത്രമാണെന്നും ചിന്തിക്കുന്ന പ്രകൃതം നിങ്ങൾക്കുണ്ടാകുമോ? പൊന്നിനെ അറിഞ്ഞു അഭിനന്ദിക്കാത്തവർ അതിനെ എവിടെ നേരെകാണും? സത്യം ഇരിക്കുന്നിടത്തു കള്ളവും വന്നുകൂടാനിടയുണ്ടു്. സ്വൎണ്ണംപൂശൽ അസൽ സ്വൎണ്ണത്തിന്റെ ബാഹ്യമോടികൾതന്നെ പ്രകടിപ്പിക്കുന്നുണ്ടു്. എന്നാൽ ആ യഥാൎത്ഥസ്വൎണ്ണത്തിന്റെ അസ്തിത്വത്തെ അതു് തെല്ലും കുറയ്ക്കുന്നില്ല. പ്രപഞ്ചത്തിന്റെ ചരിത്രം ഈ സംഗതിയെ സിദ്ധാന്തീകരിക്കുന്നുണ്ടു്. ആരെങ്കിലും കണ്ണു തുറന്നുകൊണ്ടു് സംസാരരൂപത്തിലുള്ള ചിന്തയിൽ സഞ്ചരിക്കട്ടെ. ആരുടെ ദൃഷ്ടിയിൽ ബ്രഹ്മം, ബ്രഹ്മംതന്നെ കാണപ്പെട്ടിരിക്കുന്നുവോ, അവൻ പ്രപഞ്ചം മുഴുവനും പ്രേമസ്വരൂപമായിക്കണ്ടു പ്രസന്നനായിത്തീരുകയും, ആരുടെ അകത്തു് ശത്രുഭാവത്തിന്റെ അഗ്നി പ്രചണ്ഡമായിട്ടിരിക്കുന്നുവോ, അവൻ തന്റെ നാലുപുറത്തും ശത്രുക്കളെത്തന്നെകാണുകയും, അവനു പ്രപഞ്ചമാസകലം ശത്രുത്വമയമായി കാണപ്പെടുകയും ചെയ്യുന്നു. ഇതിനാൽ ഹേ! പ്രിയപ്പെട്ടവരേ! ആനന്ദാന്വേഷികളേ! കുറച്ചു കണ്ണു തിരിച്ചു നോക്കുവിൻ'

> "ആരെങ്കിലുംനിന്നെനോക്കുന്നുവെങ്കിലോ,
> നേരെനിരീക്ഷിക്ക പ്രേമത്തെമാത്രമായ്;
> കശ്മലശത്രുക്കളെ മുന്നിൽ വന്നീടിലു-
> മീശ്വരൻതന്നെയവരിൽ വീക്ഷിക്കുക!

> ഈ പ്രപഞ്ചത്തിൽ നാം കാണുന്നതൊക്കെയും
> ചിൽപ്രകാശേശനാൽ മൂടിയിരിക്കുന്നു;
> ഇത്യംഗബുദ്ധ്യാ നിജാനന്ദമാസ്വാദി-
> ച്ചുത്യാഗം ചെയ്തു വിട്ടാലും ധനാശകൾ."

ഈ വിധത്തിലുള്ള ദൃഷ്ടി പരിപാലിക്കുന്നവനു് ദുഃഖവും ശോകവും എവിടെനിന്നുവരാനുണ്ടു്? അവൻ ഇരിക്കുന്ന ദേശത്തിലാകെ ധീരസാഹസബുദ്ധിയും, ഊർജ്ജസ്വലതയും ഉണ്ടാകുന്നു. അതിനാൽ അല്ലയോ! പരിഷ്കൃതന്മാരേ,! പറയുവിൻ! ആത്മസാക്ഷാൽക്കാരം പ്രാപിക്കുന്നതു് എത്ര വലിയ പരിഷ്കരണപ്രവൃത്തിയാണു്? ആദ്യമേതന്നെ സ്വയം പരിഷ്കരിക്കുക; അതായതു്, അവനവൻെറ ദൃഷ്ടിയെ വിശാലവും, ഉന്നതവും ആക്കിനിത്തുക. നിങ്ങൾതന്നെ അപ്പോൾ സവ്വദേശങ്ങളുടെയും പരിഷ്കാരം ആയിത്തീരുന്നു. ഇന്നു ലോകത്തിലേയ്ക്കും വലിയ സവ്വകലാശാലയിലെ പ്രഫസ്സർ ഡോക്ടർ സ്റ്റാർബെക്ക് ഈ ഉപദേശം നൽകുന്നു:—"വിശ്വാസത്തിൽനിന്നു് മസ്തിഷ്കത്തിൽ ഒരു തരം രേഖകൾ ഉല്പന്നമാകുന്നു. രണ്ടാമതു് ഏതെങ്കിലും പ്രകാരമായ വിശ്വാസം അതേ തലച്ചോറിൽ സ്ഥാനം പിടിക്കാൻ തുടങ്ങുമ്പോൾ ആദ്യത്തെ രേഖകൾ മാഞ്ഞുപോകുന്നു; പുതിയവ ഉണ്ടായിക്കൊണ്ടുവരുന്നു. അതിനാൽ ആദ്യത്തെ ഒരുതരം രേഖകളെ ഇല്ലായ്മചെയ്യുകയും, ആ സ്ഥാനത്തു് രണ്ടാമത്തെതരം രേഖകൾ ഉണ്ടാക്കുകയും ചെയ്യുന്ന പ്രവൃത്തിക്കു സ്വഭാവമാററം അഥവാ ആന്തരികപരിവത്തനം എന്നു പറയപ്പെടുന്നു." അതാണു് വിശ്വാസം; ഇസ്ലാം, ശ്രദ്ധ എന്നെല്ലാം പറയപ്പെടുന്നതും ഇതുതന്നെയാണു്! ഇതുകൂടാതെ മനസ്സിൻെറ ആദ്യത്തെ സ്വപ്നചിഹ്നങ്ങളും, പാടുകളും പോകാൻ തരമില്ല; മനസ്സു ശുദ്ധീകരിക്കപ്പെടുകയുമില്ല.

ഇക്കാലത്തു് ഇംഗ്ലണ്ടും, അമ്മേരിക്കായും ഈ വിശ്വാസത്തിൻെറ പ്രയോഗംകൊണ്ടു് ഔന്നത്യം പ്രാപിച്ചുകൊണ്ടിരിക്കുന്നു. ഗ്രീസ്സ് എവിടെപോയി? അവിടത്തെ ധമ്മത്തിനു് (മതത്തിനു്) എന്തു സംഭവിച്ചു? റോമായും, ഈജിപ്റ്റും അവരുടെ മതങ്ങളെ എന്തുചെയ്തു? എന്നാൽ ഭാരതവഷത്തിൽ, ആപത്തുകൾക്കു മേൽ ആപത്തുകൾ സംഭവിച്ചിട്ടും, ധമ്മ (മത)ത്തിൻെറ ഗന്ധം സ്ഥിരമായി നിന്നുനില്ക്കുന്നുണ്ടെന്നുള്ളതു് ആശ്ചയ്യകരമായ ഒരു സംഗതിയത്രെ. എന്തുകൊണ്ടാണിതു്? മഹാരാജാ രാമചന്ദ്രൻ ഉല്പന്നനായതു് ഈ ദേശത്തിലായിരുന്നില്ലേ? പ്രിയപ്പെട്ട കൃഷ്ണചന്ദ്രനും (ശ്രീകൃഷ്ണനും) ഇതേ ഭാരതവഷത്തിൻെറ മടിയിൽതന്നെ

പരിപോഷിക്കപ്പെട്ടില്ലേ? അത്തരം ശൂരവീരന്മാൎക്കുമാത്രമേ യോജിപ്പും, ഐകമത്യവും സ്ഥിരമായി നിൎത്താൻ സാധിക്കയുള്ളൂ. ഏതു ദേശത്തു് ഇപ്രകാരമുള്ള ധീരന്മാർ ഇല്ലയോ ആ ദേശം സ്ഥിരമായി നിലനില്ക്കുവാൻ ശക്തമല്ലാ. ഇങ്ങിനെ ശ്രീരാമനെറ യും, ശ്രീകൃഷ്ണൻെറയും നാമങ്ങളും, വേദങ്ങളും കാരണം ഈ നാട്ട ന് ചിരമായി നില്ക്കുന്നു. ഈ ധീരമഹാത്മാക്കളിൽകൂടി നമുക്കു്, സ്വാരാജ്യത്തെ ഉയരത്തെക്കവിധം സർവ്വപ്രകാരേണയും ഉള്ള ലാഭങ്ങൾസമ്പാദിച്ചുയരാം. അബിസ്സീനിയാ (അഥവാ ആഫ്രി ക്കാ) യിലെ ജനങ്ങൾ സദാ സൂൎയ്യൻെറ മുമ്പിൽ (വെയിലത്തു) വസിക്കുന്നതു മൂലം എങ്ങിനെ കറുത്തു പോയിരിക്കുന്നു? രാമ ൻെറയും, കൃഷ്ണൻെറയും ഉപാസനചെയ്തുകൊണ്ടു് നമുക്കു നമ്മുടെ ഹൃദയം കറുക്കാതെ സൂക്ഷിക്കേണ്ടതാണു്. നാം കണ്ണുകളെ ഭഗ വാനു് അൎപ്പിച്ചുകഴിഞ്ഞാൽ പിന്നെ, അവ ഈശ്വരൻേറ വക യായിപ്പോയിരിക്കുന്നു; പിന്നീടവ നമ്മുടെയല്ല. ഇങ്ങിനെതന്നെ നാം ബാഹുക്കളെ ഈശ്വരാൎപ്പണംചെയ്തു കഴിമ്പോൾ, അവയും ഈശ്വരൻെറ വകയായിത്തീരുന്നു. ഇതുപോലെതന്നെ നാം തന്നത്താൻ നമ്മുടെ ആത്മാവിനെ ഈശ്വരാൎപ്പണംചെയ്തു കഴി ഞ്ഞാൽ, നാം സ്വയം ആ പരമാത്മാവിൻെറ ശുദ്ധരൂപം ആയി ത്തീൎന്നു കഴിഞ്ഞു; സാക്ഷാൽ ഭഗവാൻ രാമനോ, കൃഷ്ണനോ ആയി ഭവിക്കുന്നു. അപ്പോൾ പ്രേമത്തിൻെറ മഞ്ഞനിറം ജ്ഞാനത്തി ൻെറ രക്തനിറമായി പരിവൎത്തിതമാകയും, തൽപരിണതഫല മായി ആനന്ദലഹരി തിളച്ചു പൊങ്ങുകയുംചെയ്യുന്നു.

ആനന്ദത്തിൻെറ സാമ്രാജ്യമൊഴികെ മററു യാതൊന്നും തൻെറ പക്കൽ ഇല്ലാത്ത രാമൻ ഇന്നേയ്ക്കു മൂന്നു ദിവസമായി നിങ്ങളുടെ ഇവിടെ (ഈ സ്ഥലത്തു്) മാൎജ്ജനീവ്യാപാരംചെയ്തു കൊണ്ടു് (ശുദ്ധീകരണക്രിയചെയ്തുകൊണ്ടു് എന്നൎത്ഥം) കഴിച്ചു കൂട്ടി. ഇന്നു് അവൻ (രാമൻ) തൻെറ സിംഹാസനത്തിൽകയറി ഇരിക്കുകയും, ഇങ്ങിനെ പ്രഖ്യാപിക്കയുംചെയ്യുന്നു. അതായതു്, ഈശ്വരൻെറ, അഥവാ, സത്തിൻെറ, അല്ലെങ്കിൽ രാമൻെറ ശപഥം—ദൃഢപ്രതിജ്ഞ, "നിങ്ങളിൽ ഓരോരുത്തരും അതേ ശുദ്ധസ്വരൂപമായ ആത്മാവു് അല്ലെങ്കിൽ ഈശ്വരൻ തന്നെ ആണു്" എന്നത്രെ. അറിയുവിൻ നിങ്ങൾ നിങ്ങളെത്തന്നെ! നിങ്ങളുടെ ദാസതാഭാവന ഉപേക്ഷിക്കുവിൻ! നിങ്ങളുടെ സാമ്രാ ജ്യം സത്തു് തന്നെയാണു്.

"ഹാഹാഹാ! പ്രിയതരമായ ചിത്രമെന്തിതു്?
ഹാഹാഹാ! ഇതോ ചിത്രം? കണ്ണെല്ലാം സഫലമായ്!
അസപത്നകമനീയയുവാവിൻ ജീവൻ സർവ്വം
ഭാസ്വൽസുന്ദരം പൂർണ്ണസഫലമായിത്തീർന്നു-
വജ്റങ്ങൾ പതിച്ചോരുമേൽക്കട്ടി പ്രശോഭിക്കും
പ്രോജ്വലൽപ്രഭാപൂർണ്ണമായിതു രമ്യം ഹർമ്മ്യം;
തേജോനിർമ്മിതമായ മഴവില്ലിനെ കണ്ടി
സജല ജലവാഹപദ്ധതമായിടപ്പെട്ടു."

*　　*　　*　　*

"നിരന്തരം പച്ചയായിട്ടുല്ലസിക്കും ശൈലതലം
പരമമാച്ചും സിംഹാസനം വിശ്രമസ്ഥാനം,
ആടിയാടിവിരാജിക്കും ചാമരങ്ങൾ ദേവദാരു-
ക്കാടുതന്നിൽ പൊങ്ങിനില്ക്കും ഭൂരുഹജാലം,
അതിൽനിന്നു പ്രണവമാമോങ്കാരത്തിൻ സുമധുര-
ശ്രുതിരാഗാലാപം മൃദുവീശിയെത്തുന്നു;
സ്വരങ്ങളെ സമ്മേളനത്തിങ്കൽ ഭംഗ്യാലയിപ്പിച്ച
തരംഗിണീശകലങ്ങൾ പാടിലസിപ്പൂ;
മൃതമായ ദേഹംപോലെ നിശ്ചലമായ്, നിശ്ചേഷ്ടമായ്
സ്ഥിതിചെയ്തീടുന്നു ജഡം നെടുകാലമായ്;
പ്രപഞ്ചമിതാസകലമതിന്റെ പാദങ്ങൾമ്മേലെ
വിപുലമാം ഹൃദ്ബോധംപോലെ വർത്തിച്ചീടുന്നു.!'

*　　*　　*　　*

"എത്ര മഹത്തരം രാജരാജത്വമി-
തത്ര പറയുവാനെന്താണുള്ളു?
ശത്രുവെന്നുള്ളതിൻ ലാഞ്ഛനംപോലുമേ
നേത്രങ്ങളിത്തീരെ കാണ്മാനില്ലാ-
നമ്മുടെ രാജാധികാരം നടക്കുന്ന-
സന്മഹാസ്ഥാനത്തെപ്പോലെയുള്ള
ഏതെങ്കിലുമൊരു ദേശമെന്നാകിലും
ഏതുസ്ഥലത്തിലുമുണ്ടാകില്ല."

*　　*　　*　　*

മനസ്സിലൊരു കാമവസ്തുവുമുദിച്ചു് നേത്രങ്ങളെ-
യനക്കുവതിന്നുള്ള പ്രേരണ ചെലുത്തിടാഞ്ഞാൽപരം
കുനിഞ്ഞവയിടംവലങ്ങളിൻ ലവം തിരിഞ്ഞീടുകി-
ല്ലന്നക്ഷണമുറച്ചുതന്നെ നില നിന്നിടും സുസ്ഥിതം.

ഓം! ആനന്ദം! ഓം! ആനന്ദം!!
ഓം! ആനന്ദം!!!

## ൩. ധർമ്മതത്വം അഥവാ മതത്തിന്റെ തത്വം

[ലാഹോർദേശത്തിലെ മധുരാദാസ് പുരി എന്ന മഹാശയൻ ൧൯൦൩-ന്റെ പ്രാരംഭത്തിൽ താഴെക്കാണിക്കുന്ന ധർമ്മപരമായ പ്രശ്നങ്ങൾ പ്രസിദ്ധീകരിക്കയും, അവയ്ക്കുത്തരം കിട്ടണമെന്നഭ്യർത്ഥിച്ചുകൊണ്ടു് അതിനുവേണ്ടി പ്രസിദ്ധധർമ്മാനുയായികളായ സജ്ജനങ്ങൾക്ക അവയെ അയച്ചുകൊടുക്കയുംചെയ്തു. ആ സമയം രാമതീർത്ഥസ്വാമി ഗംഗാതടത്തിൽ നിവസിച്ചിരുന്നു. സ്വാമികൾ തന്റെ മറുപടി കാൺപൂർപട്ടണത്തിലെ 'ജമാനാ' എന്ന ഉറുദുമാസികയിൽ പ്രസിദ്ധംചെയ്തു. ആ പ്രശ്നങ്ങളുടെയും, ഉത്തരങ്ങളുടെയും പരിഭാഷയാണിവിടെ കൊടുത്തിരിക്കുന്നതു്.]

ചോദ്യം — ൧

'ധർമ്മം' എന്ന പദത്തിനു് എന്തു താല്പര്യമാണുള്ളതു്? അതിൽനിന്നു് എന്തുദ്ദേശവും, ആവശ്യകതയും, ലാഭവും ആണു് പ്രതീക്ഷിക്കപ്പെടാനുള്ളതു്?

ഉത്തരം.

'ധർമ്മം' എന്ന വാക്കിനു് എല്ലാ മനുഷ്യരും ഒരേ താല്പര്യം തന്നെയല്ലാ കൊടുക്കുന്നതു്. ദേശം, കാലം, യോഗ്യതകൾ ഇവയ്ക്കനുരൂപമായി 'ധർമ്മ' പദത്തിന്റെ അർത്ഥംതന്നെയും മാറിക്കൊണ്ടിരിക്കുന്നു. ഈ ലേഖകനാകട്ടെ, ധർമ്മത്തിന്റെ താല്പര്യം താഴെപ്പറയുംപ്രകാരമാണെന്നു പരിഗണിക്കുന്നു. അതായതു്, യാതൊരുവസ്തു കാരണമായിട്ടു് ശാന്തി, സത്വഗുണം, ഉദാരത, പ്രേമം, ശക്തി, ജ്ഞാനം—ഇതുകൾ സ്വാഭാവികമായും, സ്ഥിരമായും, സത്യമായും ഉണ്ടാകത്തക്കവിധം, ചിത്തത്തിന്റെ വികസിതവും, ഉയൎന്നതും ആയ ഒരു അവസ്ഥ നമ്മിൽ കൈവരുമോ, അതാണു് ധർമ്മം. അത്ഥാൽ, അതുകൾ നമ്മിൽനിന്നു സ്വമേധയാ പ്രകടിക്കപ്പെടണം. മററു വാക്കുകളിൽ പറഞ്ഞാൽ, നമ്മുടെ ആചാരവ്യവഹാരങ്ങൾ, വാക്കുകൾ, വിചാരങ്ങൾ ഇവ ഒരു പരിച്ഛിന്നശരീരത്തിന്റെയും, അതിന്റെ ദാസന്റെയും ദൃഷ്ടിമുഖേന (ദേഹാധ്യാസം മുഖേന) ആയിരിക്കരുതു്. പിന്നെയോ, സർവ്വവ്യാപിയായ വിശ്വാത്മാവിന്റെയും, ജഗൽപ്രാണന്റെയും സ്ഥിതിയാകണം നമ്മുടെ സ്ഥിതിയും. അഥവാ, ബാഹ്യനാമരൂപങ്ങളുടെയും, ശരീരത്തിന്റെയും വാസ്തവികതത്വം (ഈശ്വരൻ)

തന്നെ പ്രത്യക്ഷമായി നേരിട്ടു് സാമാന്യേന നാലുപുറവും നമ്മിൽ നിന്നു പ്രകാശിതമായിത്തീരണം. 'ധർമ്മ'ത്തിനു് ഈ താല്പര്യം കൊടുക്കുന്നതുകൊണ്ടു് സകല പ്രപഞ്ചത്തിൻെറയും ഉല്പത്തി സ്ഥിതികളുടെ പരിണതഫലം ധർമ്മമായി ഭവിക്കുന്നു.

ധർമ്മം (മതം) സ്വയംതന്നെ അതിൻെറ ഉദ്ദേശ്യമാണു്. മാത്രമല്ലാ, സമസ്തപ്രാപഞ്ചികോദ്ദേശ്യങ്ങളുടെയും ഉദ്ദേശ്യമത്രെ. അതുതന്നെ സ്വയം ഉദ്ദേശ്യമാണു്. സമസ്തവിദ്യകളുടെയും ലക്ഷ്യവും അന്തിമപരിണാമവും ആണതു്. വേദത്തിൻെറ അന്തം വേദാന്തമത്രെ. അതിനപ്പുറത്തും, ഉപരിയായും ഉള്ള ഉദ്ദേശമൊന്നും ഉണ്ടാകാനും തരമില്ല.

നദികൾ സമുദ്രത്തിലേയ്ക്കു ഒഴുകിക്കൊണ്ടിരിക്കയും, അഗ്നിജ്വാലയ്ക്കു മുകളിലേയ്ക്കു പൊങ്ങി ജ്വലിക്കയും, വൃക്ഷമൃഗാദികൾക്കു ആഹാരം ആവശ്യമായിരിക്കയും, സജീവപ്രാണികൾക്കു വായു ഉണ്ടായിരിക്കയും, കണ്ണുകൾക്കു പ്രകാശം വേണ്ടിവരുകയും, രോഗികൾക്കു് ഔഷധം വേണമെന്നിരിക്കയും ചെയ്യുന്നതുപോലെയുള്ളതാണു് ധർമ്മത്തിൻെറ "ആവശ്യകത".

"ലാഭം"—അറിഞ്ഞോ, അറിയാതെയോ ധർമ്മത്തെ ആചരണത്തിൽ അനുഷ്ഠിക്കാതെ യാതൊരു പ്രകാരത്തിലുമുള്ള സാഫല്യമോ, ഉന്നതിയോ, അഭ്യുദയമോ, സുഖമോ, ശാന്തിയോ, സ്വാസ്ഥ്യമോ, ശക്തിയോ, വിദ്യയോ, കലയോ, കുശലമോ, മംഗളമോ പ്രാപിക്കപ്പെടാൻ കഴിയില്ല.

ചോദ്യം ൨.

ധർമ്മത്തിൻെറ സർവ്വോത്തമമായ രൂപവും, അതിനെ ആചരണത്തിൽ കൊണ്ടുവരേണ്ടതിനുള്ള സർവ്വശ്രേഷ്ഠമായവിധിയും എന്താണു്?

ഉത്തരം

ഏതെങ്കിലും ഒരു മനുഷ്യൻ, അറിഞ്ഞോ, അറിയാതെയോ, ഏതു പടിവരെ അവൻെറ ആചാരവിചാരങ്ങൾമുഖേന ധർമ്മപരമായ ഏകാഗ്രതയിലും, സമാധിയിലും സ്വയം നിൽക്കുന്നുവോ, ആ കണക്കനുസരിച്ചുള്ള സമൃദ്ധിയും, സിദ്ധിയും അവൻ പ്രാപിക്കുന്നു. കർമ്മവും ജ്ഞാനവും രണ്ടും മുഖേന മനുഷ്യനിലെ അഹങ്കാരം തീരെ നശിച്ചു്, വ്യക്തിഗതമായ കല്യാണത്തിനും, കുശലതയ്ക്കുംപുറമേ, ദേശങ്ങളും, കുറെക്കൂടി ശ്രേഷ്ഠതരമായി, സർവ്വദേശദേശാന്തരങ്ങളും അവൻെറ സമാധിയുടെ പ്രഭാവംകൊണ്ടു ഭാഗ്യ.

വസ്തുകളായി ഭേദിയ്ക്കുന്നതുവരെ അവൻ പരമാത്മഭാവമായ സമാധിയിൽ (അതായതു്, ഏകാഗ്രതയിലും, ഐക്യത്തിലും) എത്തുന്നതാണു് ധർമ്മത്തിന്റെ സർവ്വോത്തമമായസ്വരൂപം. സമസ്ത സംസാരത്തിലും ശക്തിയും, ആനന്ദവും അവയുടെ ഉറവയായ അവനിൽനിന്നു പൊട്ടിപ്രവഹിക്കാൻ സൌകര്യപ്പെടുത്തണം. ശാന്തിയുടെയും, ആനന്ദത്തിന്റെയും തരംഗങ്ങൾ അവനിൽനിന്നു ഉച്ചലിച്ചുപ്രസരിക്കണം; അവനിൽനിന്നു ബലവും, പ്രസന്നതയും ജൃംഭമാണമായി പ്രചരിക്കുകയും വേണം.

ധർമ്മാചരണത്തിന്റെ സർവ്വോത്തമവിധി:—

(ക) ഉപനിഷത്തുകളും, ഗീതയും അടിയ്ക്കടി വിചാരിക്കയും അവയെ അനുഷ്ഠിക്കയും ചെയ്യുക;

(ഖ) ഏതൊരുജ്ഞാനിയുടെ സമീപത്തിൽ ഇരിക്കുന്നതുകൊണ്ടു്, അത്യാശ്ചര്യകരവും, അതിപ്രഭാവപ്രദവും ആയ ഒരവസ്ഥ നിഴലടിക്കുമോ അദ്ദേഹത്തിന്റെ ദർശനവും അദ്ദേഹവുമായിട്ടുള്ള സൽസംഗവും;

(ഗ) ദിവസംപ്രതി കുറഞ്ഞപക്ഷം അഞ്ചുപ്രാവശ്യമെങ്കിലും, കുറെസമയം ചെലവഴിച്ചു്, അവനവന്റെ സ്വരൂപത്തിൽനിന്നു് അജ്ഞാനവും പാപവും നിർമ്മൂലനംചെയ്യുക; അതായതു്, തന്നെത്തന്നെ സ്വയം ശരീരത്തിലും, ശാരീരികത്വത്തിലും (അതായതു്, ദേഹഭാവനയിലും) നിന്നു വേർപെടുത്തി നോക്കിക്കാണുക; അവനവന്റെ ചെറുകുടിലിലും, മോഹവാസനകളുടെ നശ്വരതയിലും നിന്നുയർന്നു് സത്യത്തിന്റെ ആരാമത്തിലും, യഥാർത്ഥസ്വരൂപത്തിന്റെ നന്ദനവനത്തിലും, പ്രവേശിക്കുകയും, അങ്ങിനെ താഴെപ്പറയുന്ന മഹാവാക്യങ്ങളിൽ ലയിച്ചു മഗ്നനാകുകയും ചെയ്യുക:—

"സൂക്ഷ്മനാണു ഞാൻ, സൂക്ഷ്മനാണു ഞാൻ,
സൂക്ഷ്മനാണുഞാൻ, സൂക്ഷ്മൻ ഞാൻ;
പരമാണുവർഗ്ഗം ന കലുഷമെന്നാൽ
പരിശോഭിതമായ്‌ഭവിക്കുന്നു;
ഭാഷിതം മമ സർവ്വേശൻ തന്റെ
ഭാഷണഭാഷാഭണ്ഡാരം;
ദർശനം മമ മാത്രമീശ്വര-
ദർശനജ്യോതിസ്സുറവതാൻ."

ചോദ്യം ൩.

മനുഷ്യന്റെ അസ്തിത്വത്തിൽ, ധർമ്മാനുഷ്ഠാനത്തിനും അതിന്റെ ഉദ്ദേശ്യത്തിനും തമ്മിൽ സവിശേഷസംബന്ധമുള്ള ആ

മുഖ്യാംശം ഏതാണ്? ആ സംബന്ധം ഏതു ദശയിൽ, എങ്ങിനെയുണ്ടാകുന്നു?

ഉത്തരം

"യാതൊന്നുമൂലം ധൎമ്മത്തിൻെറ സാധനയും, അതിൻെറ ഉദ്ദേശ്യവും തമ്മിലുള്ള മുഖ്യസംബന്ധം പാലിക്കപ്പെടുന്നുവോ," ആ സംഗതി (തത്വം) മനുഷ്യൻെറ അസ്തിത്വത്തിൽ ആവശ്യമത്രെ. എന്നാൽ ആ മുഖ്യതത്വം മനുഷ്യൻെറ അസ്തിത്വത്തിലെ യാതൊരംശവുമല്ല; പിന്നെയോ, മനുഷ്യൻെറ അസ്തിത്വം (ഉണ്മ) അതിൻെറ ഒരംശമാണെന്നു പറയപ്പെടാവുന്നതാണ് ഇതും കേവലം കാഴ്ച കാണിക്കാൻ മാത്രമേയുള്ളു.

ഈ മുഖ്യതത്വം ഒരു അഗാധമായ നദിപോലെയാണ് അതിലാണ് ശരീരവും, മനസ്സും, മററും തരംഗങ്ങളെപോലെ ഉരുണ്ടുമറിഞ്ഞുകൊണ്ടിരിക്കുന്നതു്. ആ മുഖ്യതത്വം ഹിന്ദുശാസ്ത്രങ്ങളിൽ 'ആത്മാ'വെന്ന പേർകൊണ്ടു് അറിയപ്പെടുന്നു.

ഈ സംബന്ധം വരുന്നതു് ഏതവസ്ഥയിൽ, എപ്രകാരം? ചിത്തവും, മനസ്സും അതിൻെറ പരിച്ഛിന്നത്വം ഉപേക്ഷിച്ചു്, നാമരൂപങ്ങൾക്കപ്പുറം കടന്നു് നിജസ്വരൂപമായ ആത്മാവിൽ നിർല്ലീനമായിത്തീരുകയും, സത്യസ്വരൂപനും, ജ്ഞാനസ്വരൂപനും ആയി ഭവിക്കയുംചെയ്യുക എന്ന സ്ഥിതിയിൽ, അപ്രകാരം ആ സംബന്ധം സംഭവിക്കുന്നു.

ഉദാഹരണം:—ഒരു തരംഗം അഥവാ തിര തൻെറ ഹ്രസ്വവും, പരിച്ഛിന്നവും ആയ നാമരൂപങ്ങളിൽനിന്നു വേർതിരിഞ്ഞു് തൻെറ യാഥാർത്ഥ്യം, അതായതു്, ജലരൂപം, മുഖേന സകല തരംഗങ്ങളിലും, തിരകളിലും സമ്മേളിച്ചടിക്കയും, രമിക്കയും, സ്വച്ഛമായിരിക്കയും മററും ചെയ്യുന്നതുപോലെയും, അഥവാ ശക്കരാനിർമ്മിതമായ ഒരു പട്ടിയോ, എലിയോ പരിച്ഛിന്നനാമരൂപരഹിതമായി തൻെറ മൂലസ്വരൂപമായ ശക്കരാരൂപം മുഖേന, ശക്കരാനിർമ്മിതമായ സിംഹം, രാജാവ്, ദേവത ഇവയിൽ സന്നിഹിതമാകയും, രുചി, നിറം മുതലായ ശക്കരാധൎമ്മങ്ങളെ (ഗുണങ്ങളെ) സാക്ഷാൽക്കരിക്കയും ചെയ്യുന്നതുപോലെയും ആണിതു്.

കുറേക്കൂടി വിസ്തരിച്ചു വൎണ്ണിക്കാം. മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം ഇവ ഏതെങ്കിലും സൂക്ഷ്മവിഷയത്തെ വിചാരിച്ചു വിചാരിച്ചു്, ക്ഷണനേരത്തേയ്ക്കെങ്കിലും, ആ മനസ്സു മുതലായവയുടെ വൃത്തിയ്ക്കു നിരോധം ഉണ്ടാകത്തക്കവിധം ഏകാഗ്രാവസ്ഥയെ പ്രാപിക്കുന്നു എങ്കിൽ, അപ്പോഠം വിദ്യയുടെയും, വൈഭവ

ത്തിൻെറയും സ്വരൂപം ഉല്പന്നമാകയും, പ്രത്യക്ഷപ്പെടുകയും ചെയ്യുന്നു.

രണാങ്കണത്തിൽ, സകല വ്യക്തിഗതസംബന്ധങ്ങളെയും, ആഹുതിചെയ്തു്, ആരുടെയെങ്കിലും മനസ്സും, ബുദ്ധിയും, ചിത്തവും അവയുടെ പരിച്ഛിന്നാവസ്ഥയിൽനിന്നു മുക്തമാകുന്നുവെങ്കിൽ അപ്പോൾ നിർഭയത്വവും, വീര്യവും, ശൌര്യവും, ശക്തിയും നദിപോലെ ഒഴുകിപ്പുറപ്പെടുന്നു.

വീണ്ടും, മനസ്സു്, ബുദ്ധി, ചിത്തം, അഹങ്കാരം എന്നിവ ഏതെങ്കിലുമുള്ള ഒരു പ്രേമപാത്രമോ, ഇഷ്ടപദാൎത്ഥമോ കണ്ടു്, അതിനോടു അപരിച്ഛിന്നവും, അഭേദവും, ഏകസ്വരൂപവും ആയവിധത്തിൽ (ഒരു തരംഗം മറെറാരു തരംഗത്തിൽ മേളിച്ചു നശിക്കുന്നതുപോലെ), ലയം പ്രാപിക്കുമ്പോൾ ആനന്ദം, സാക്ഷാൽ ആനന്ദം, സഞ്ജാതമാകുന്നു.

ഇതേവിധം മനസ്സു്, ബുദ്ധി, ചിത്തം, അഹങ്കാരം ഇവ ആത്മാവിൽ ലയിക്കുമ്പോൾ, ആന്തരികകവാടം തുറക്കുകയും, മനസ്സു് മുതലായവയുടെ ആത്മാകാരാവസ്ഥ ഉല്പന്നമാകയും ചെയ്യുന്നു. അപ്പോൾ വിദ്യ, ബലം, ആനന്ദം ഇവയെല്ലാത്തിൻെറയും സംയുക്തമായ പുഞ്ജം പ്രകാശംപോലെ പുറത്തേയ്ക്കു പ്രസരിക്കുന്നു.

മനസ്സു്, ബുദ്ധി മുതലായവ ആത്മാകാരമായി ഭവിക്കാത്ത കാലത്തോളം, അതായതു്, പരിച്ഛിന്നനാമരൂപങ്ങളോടു സംയുക്തമായിരിക്കുന്നിടത്തോളം; കല്ലോലനിൎമ്മിതമായ ഒരു പുതപ്പു വന്നു് ജലത്തിൻെറ തനിസ്വരൂപത്തെ മറയ്ക്കുന്നതുപോലെ, അവ അതിനെ, ആത്മാവിനെ, മറച്ചുകളയുന്നു; തരംഗങ്ങൾ ആകുന്ന ബുക്കാ (മുസ്സൽമാൻ സ്ത്രീകളുടെ തല മുതൽ പാദംവരെ മൂടുന്ന ഒരുതരം പർദാത്തുണി) മുഖേന നദി ആച്ഛാദിക്കപ്പെടുന്നു; ആന്തരികകവാടം ബന്ധിതമാകയും, മനുഷ്യൻ അജ്ഞാനാന്ധകാരത്തിലും, ഭയത്തിലും, ബലഹീനതയിലും, അതുപോലെ പാപദുഃഖങ്ങളിലും അകപ്പെട്ടു കിടക്കുകയും ചെയ്യുന്നു.

ബാഹ്യേന്ദ്രിയങ്ങളിലും അന്തഃകരണത്തിലും ഉള്ള ശക്തിയും, ഓജസ്സും സകലതും ആത്മാവിൻേറതുതന്നെയാണു്. ഇതുകൾ ആത്മാവിൽ നിമഗ്നമായിത്തീരുന്നതുതന്നെ മനുഷ്യൻെറ അമരത്വപ്രാപ്തി-മരണരഹിതാവസ്ഥാപ്രവേശം; തരംഗം ജലത്തിൽ ചേൎന്നു ലയിച്ചു, നശിച്ചു് നദിതന്നെയാകുംപോലെയാണിതു്. ഇവയെ ആത്മാവിൽനിന്നു വേർപെടുത്തി മരണരഹിതങ്ങളാ

ക്കാൻ ഇച്ഛിക്കുന്നതു മരിക്കുന്നതു് (നശിക്കുന്നതു്)പോലെയാണു്. കുമിളകളെ, കല്ലോലങ്ങളെ ജലത്തിൽനിന്നു വേർതിരിക്കാൻ ശ്രമിക്കുക, അപ്പോൾ അവ തകൎന്നുപൊട്ടിപ്പോകുന്നു. ഗാഢനിദ്രയിൽ (സുഷുപ്തിയിൽ) ബാഹ്യേന്ദ്രിയങ്ങളും, അന്തഃകരണവും, അവയുടെ അഹന്തയുടെ അഭാവം കാരണം, അവയുടെ വാസ്തവികസ്വരൂപമായ ആത്മാവിൽ ലീനവും, നിമഗ്നവും ആയിപ്പോകുന്നുവെന്നുള്ള അതേകാരണത്താൽ ആണു് ഓരോവ്യക്തികൾക്കും ഗാഢനിദ്ര ജീവൻെറ—ചൈതന്യത്തിൻെറ—ഹേതുവായിരിക്കുന്നതു്.

ചോദ്യം ൪

ധമ്മത്തിൻെറ ഉദ്ദേശ്യത്തെ ഫലപ്രദമായവിധം പ്രവൃത്തികരിക്കാനുള്ള വിധികളിൽ ഏതെല്ലാം സാധനകളും, സഹായങ്ങളും ആവശ്യമുണ്ടു്?

ഉത്തരം

സാധനകളും സഹായങ്ങളും:—

(ക) കേവലം ക്ലിപ്തമായ ആഹാരം കഴിക്കണം; അതു് ശീഘ്രം ദഹിക്കുന്നതും, സഹജമായി ശരീരത്തോടു ചേരുന്നതും ആയിരിക്കണം;

(ഖ) ആവശ്യമുള്ളിടത്തോളം നിദ്ര ഉണ്ടായിരിക്കേണ്ടതും, അതു സുഖമായിരിക്കേണ്ടതും ആകുന്നു.

(ഗ) കാലത്തും വൈകിട്ടും മുറപ്രകാരം ശരീരവ്യായാമം ചെയ്യണം.

(ഘ) ഹൃദയത്തിൽ രാഗവും, ദ്വേഷവും നിറയ്ക്കുന്നതരത്തിൽ ഉള്ള സംസൎഗ്ഗങ്ങളും സന്ദൎഭങ്ങളും ഉണ്ടാകാതെ യഥാശക്തി സ്വയം രക്ഷിച്ചുകൊണ്ടിരിക്കണം. ജ്ഞാനികളുമായിട്ടുള്ള സൽസംഗം ലഭിക്കയാണെങ്കിൽ, ഹാഹാ! അതു വളരെ നന്നാണു്. അന്യഥാ, ഏകാന്തവാസം എല്ലാത്തിലുംവെച്ചു് ഉത്തമമാണു്.

(ങ) സത്യനിഷ്ഠ, സദാചാരം, സൽകമ്മം, ഉദാരത, ക്ഷമ, അതുപോലെ, ലോകഹിതാർത്ഥം എന്തെങ്കിലും പണി അവശ്യമായിച്ചെയ്യുക—ഇവയെല്ലാം വളരെയധികം സഹായകരമത്രെ.

ചോദ്യം ൫

(ക) ജാതി, സമയം, സ്ഥാനം, ആഹാരം, സംഗം അഥവാ സഹവാസം—ഇതുകൾക്കു ധമ്മാചരണത്തിൽ എന്തെങ്കിലും പ്രഭാവം ഉണ്ടോ? ഉണ്ടെങ്കിൽ അതെന്താണു്?

(ഖ) കേവലം വിവേകഹീനമായ വിശ്വാസം (ഈ ജീവിതാനന്തരം സൽഫലങ്ങളെ പ്രാപിക്കാമെന്നുള്ള സാങ്കല്പികമായ ധാരണ), കേവലം പുസ്തകജ്ഞാനം, ധർമ്മഗ്രന്ഥങ്ങളുടെ അടിയ്ക്കടിയുള്ള അധ്യയനം, അവയുടെ പാരായണശ്രവണം—ഇവതന്നെ ധർമ്മത്തിന്റെ ഉദ്ദേശ്യസാധ്യത്തിന് പര്യാപ്തമാണോ? അഥവാ, ധർമ്മാചരണപരിണാമത്തിന്, ധർമ്മോദ്ദേശ്യത്തോടു ചേൎന്ന ആനന്ദക്ലൃപ്തം ജീവിതകാലത്തിൽ പ്രാമാണികത്വം വഹിക്കത്തക്കവിധം ഉള്ള ഏതെങ്കിലും സന്തോഷജനകലക്ഷണങ്ങളെ ഉല്പാദിപ്പിക്കുന്ന സാധനങ്ങളുടെ ആവശ്യകതയുംകൂടി ഉണ്ടോ? ഇത്തരം സാധനങ്ങളുടെ എന്തെങ്കിലും ആവശ്യകത ഉണ്ടെങ്കിൽ അതു് എന്തെങ്കിലും സന്തോഷപ്രദമായ ലക്ഷണങ്ങളെ ഉല്പാദിപ്പിക്കുമോ?

(ഗ) ധർമ്മോദ്ദേശ്യപൂർത്തിയ്ക്കുള്ള സാധനതന്നെ ഏതെങ്കിലും അനുഭവസ്ഥനായ ധർമ്മനിഷ്ഠന്റെ സഹായംകൂടാതെ ഏതെങ്കിലും സാമാന്യമനുഷ്യന് പൂർണ്ണമായി ഫലപ്രദമാകാൻ കഴിയുമോ?

(ഘ) ധാർമ്മികജീവിതത്തിന്റെ പരിണാമോന്നതിയിൽ എന്തെങ്കിലും പ്രഭാവം ചെലുത്തുന്ന ഏതെങ്കിലും പ്രാകൃതികകാരണങ്ങൾ മനുഷ്യന്റെ അസ്തിത്വത്തിൽ സംബന്ധപ്പെട്ടുന്നുണ്ടോ? ഉണ്ടെങ്കിൽ അവ എന്തു്? എന്തുപ്രഭാവം?

ഉത്തരം

(ക) "ജാതി, സമയം, സ്ഥാനം, ആഹാരം, സംസർഗ്ഗം ഇവയുടെ പ്രഭാവം" അഥവാ, സ്വാധീനശക്തി തീർച്ചയായും പ്രവർത്തിക്കുന്നുണ്ടു്. ഇവയ്ക്കനുസരണമായി മനുഷ്യന്റെ ചിത്താവസ്ഥയിൽ പ്രകൃതഭേദം ഉണ്ടാകുന്നു. അതിനാൽ സമയം സ്ഥാനം, ആഹാരം, സംഗമം എന്നിവ ഭേദപ്പെടുത്തുന്നതുമൂലം ചിത്തസ്ഥിതിയും മാറിക്കൊണ്ടിരിക്കും. തന്മൂലം വിദ്യാഭ്യാസത്തിന്റെ പ്രഭാവം ഉല്പന്നമാകുന്നതും സംഭവ്യമാണു്. അതുമുഖേന ധർമ്മാനുഷ്ഠാനത്തിൽ ഓരോരുത്തനും പൂർണ്ണസാഫല്യം സിദ്ധിക്കുന്നതും സംഭവ്യമത്രെ.

ജാതി (യഥാർത്ഥത, അഥവാ, വാസ്തവികത്വം) ഓരോരുത്തന്റെയും ആത്മാവു് (ഈശ്വരൻ) അത്രെ. എന്നാൽ, അതെ, ജാതി (പാരമ്പര്യം=കുലം, വംശം) ഭിന്നാഭിന്നമായിരിക്കുന്നു. (ജാതി (വംശം അഥവാ കുലം) യുടെ പ്രഭാവശക്തി വൃക്ഷങ്ങളിലും, സാധാരണമൃഗങ്ങളിലും "സ്ഥാനം, സമയം, ആഹാരം, സംസർഗ്ഗം"

എന്നിവയുടെ ശക്തികളിന്മേൽ സദൈവ പ്രഭാവശാലിയാ യിത്തന്നെ ഇരിക്കുന്നു. എന്നാൽ മനുഷ്യൎക്കു സംസൎഗ്ഗം, വിദ്യാഭ്യാസം, ആഹാരം ഇവയുടെ ശക്തി ഓരോരോ അവസ്ഥകളിലും ജാതിയുടെ ശക്തിയിന്മേൽ അധികം പ്രഭാവശാലിയായിത്തിരാവുന്നതാണു്.

(ഖ) ജീവിക്കുമ്പോൾതന്നെ മുക്തി (ജീവന്മുക്തി) നൽകുകുന്ന, അതായതു്, ശോകം, മോഹം, ക്രോധം, പാപം ഇവയിൽനിന്നു് സമ്പൂൎണ്ണമോചനം ലഭിക്കുന്ന, വിധത്തിൽ 'സന്തോഷപ്രദമായ അഭ്യാസ'ങ്ങളും ഉണ്ടു്. അത്തരം അഭ്യാസങ്ങൾ, മനോവാക്കൎമ്മങ്ങളാൽ ദേഹത്തെയും ദേഹദൃഷ്ടിയെയും തീരെവിസ്മരിച്ചു് ബ്രഹ്മദൃഷ്ടി (സകലതും ഞാൻതന്നെ, അതായതു്, ആത്മാവുതന്നെ, എന്ന അനുഭവം) കൈവന്നു് ജീവിതംകഴിച്ചുകൂട്ടുന്നതാണു്. ഇതിൽനിന്നു വരുന്ന സന്തോഷപ്രദമായ ലക്ഷണങ്ങൾ എന്തെല്ലാമെന്നു ചോദിക്കണമെങ്കിൽ അതു തന്നത്താൻ തന്നോടുതന്നെ ചോദിക്കുക.

> "ദാസിയായി ധനശ്രീ മേ-ദാസനെനശ്വൎയ്യവും മമ,
> പാപസന്താപവൎഗ്ഗങ്ങൾ-പാടേനിൎമ്മൂല നഷ്ടമായ്'.'

(ഗ) ആത്മജിജ്ഞാസ, പ്രേമത്തിന്റെ ആവേശാവസ്ഥ, ഉള്ളിൽനിന്നു പ്രകാശിക്കാത്ത വ്യക്തികളെ സൂചിപ്പിച്ചാണു് "സാമാന്യമനുഷ്യൻ" എന്നു പറയുന്നതെങ്കിൽ, അവനു് "സിദ്ധിനേടിയ" അനുഭവസ്ഥനായ ബ്രഹ്മനിഷ്ഠനെ, ആഗ്രഹിച്ചിട്ടും, എന്തുകൊണ്ടെങ്കിലും കിട്ടാത്തപക്ഷം, പൂൎണ്ണസ്വരൂപത്തിൽ ഉദ്ദേശ്യലാഭം ഒരിക്കലും ഉണ്ടാകയില്ല. ആയിരമായിരം രാജാമഹാരാജാക്കന്മാൎക്കു ശ്രീകൃഷ്ണഭഗവാനുമായിട്ടുള്ള സഹവാസം ലബ്ധമായി; എങ്കിലും, ഗീതാശാസനങ്ങൾ അവൎക്കാൎക്കും ശ്രവിക്കാനിടയായില്ല. അൎജ്ജുനനുമാത്രം അവ കേൾക്കാൻ സന്ദൎഭംകിട്ടി. അൎജ്ജുനനുതന്നെയും, തന്റെ രാജപദവി, പ്രതിഷ്ഠ, പ്രാണൻ, ശിരസ്സു്, സംബന്ധിവൎഗ്ഗം, ധൎമ്മം, ലോകം, പരലോകം ഇവയൊക്കെയും ശ്രീകൃഷ്ണന്റെ ചരണാംബുജങ്ങളിൽ, സമൎപ്പിച്ചു്, അഥവാ, സമ്പൂൎണ്ണം അടിപണിഞ്ഞു്, വൈരാഗ്യസ്വരൂപത്തിൽ ലയിച്ചിരിക്കേണ്ടതായിവന്നു അതിലേയ്ക്കു്.

ജിജ്ഞാസ തീവ്രാവസ്ഥയിൽ ഇരിക്കുന്നുവെങ്കിൽ, അനുഭവസ്ഥനായ ബ്രഹ്മനിഷ്ഠനെയോ, മററു വേറെ ആവശ്യകമായ സഹായങ്ങളെയോ തനിയേതന്നെ തന്നിലേയ്ക്കാകൎഷിച്ചുവരുത്തി പുരോഗമിക്കാതിരിക്കാൻ ഇടവരുക അത്യന്തം അസംഭവ്യമാണു്.

കൽക്കരിയിൽ തീപ്പിടിച്ചാൽ പ്രാണവായു (oxygen) വിനെ അതു തന്നിലേയ്ക്കു ആവാഹിച്ചുകൊണ്ടുവരുന്നു. അപ്പോൾ മനുഷ്യന്റെ ഹൃദയത്തിലെ അഗ്നി, സൽഗ്ഗുരുവിന്റെ സമാഗമം ഉണ്ടാകാതെ വഞ്ചിതമായിപ്പോകത്തക്കവിധം, അതു അത്രയ്ക്കു നിസ്സഹായമായിരിക്കുമെന്നു വിചാരിക്കുകകൂടി കഠിനമാണ്.

(ഘ) മനുഷ്യജീവിതത്തിൽ എത്രമാത്രം കഷ്ടതകളും, വിഷമതകളും വന്നാലും, നോക്കിയാൽ, അതായതു്, ബാഹ്യദൃഷ്ട്യാ പരിശോധിച്ചാൽ അവയ്ക്കു യാതൊരു കാരണങ്ങളും ഇല്ലാതിരിക്കുന്നുവെന്നു പക്ഷേ തോന്നിയേക്കാം. അതങ്ങിനെയിരിക്കട്ടെ. എന്നാൽ ചിന്താപൂൎവ്വം സൂക്ഷ്മദൃഷ്ട്യാ നിരിക്ഷിച്ചുപരിക്ഷിക്കയും, ആ കഷ്ടതകൾ പ്രത്യക്ഷപ്പെട്ടുന്നതിനു മുമ്പുതന്നെ നമ്മുടെ ആന്തരീകാവസ്ഥ എങ്ങിനെയിരുന്നുവെന്നു് പക്ഷപാതരഹിതമായും, നിർവ്യാജമായും പരിശോധിക്കയും, ശരിയായും, കൃത്യമായും ഓൎമ്മിക്കയും ചെയ്യുന്നപക്ഷം, നിരന്തരമായി അന്വയവ്യതിരേക പ്രയോഗം കൂടാതെ മനസ്സിലാക്കാൻ കഴിയുന്നതു്, ആദ്യം ആഭ്യന്തരമായ ഒരധഃപതനം സംഭവിച്ചിട്ടുണ്ടായിരുന്നുവെന്നും, ബാഹ്യവിപത്തുകൾ പുറകേ വന്നതാണെന്നും ആയിരിക്കും. അതായതു്, ഹൃദയം എവിടെയോ സൎവ്വഭൂതാത്മദൃഷ്ടിയെ ത്യജിച്ചു് പരിച്ഛിന്നദേഹാത്മദൃഷ്ടിയിൽക്കൂടെ രാഗദ്വേഷാദികളിൽ കുടുങ്ങിയിരുന്നിരിക്കണം എന്നതു്ഠ. അന്യദൃഷ്ട്യാ നോക്കിയാൽ, ഹൃദയം സാംസാരികപദാൎത്ഥങ്ങളുടെ മൂലസ്വരൂപമായ സത്യസ്വരൂപത്തെ, ആത്മാവിനെ, അഥവാ, ബ്രഹ്മത്തെ തീരെ ധ്യാനിക്കാതെ, ആ പദാൎത്ഥങ്ങളുടെ ബാഹ്യനാമരൂപങ്ങൾ കൊടുത്ത ദുരാകൎഷണത്തിൽ അകപ്പെട്ടു നട്ടംതിരിഞ്ഞിരുന്നുവെന്നു കാണാം. കേവലം മിഥ്യയായ സ്ത്രീസൌന്ദൎയ്യഭ്രമത്തിൽ ചാടി മുങ്ങിപ്പോകുന്നതുപോലെയാണിതു്. അഥവാ, ആരെയെങ്കിലും ശത്രുവാണെന്നു പരിഗണിച്ചു് അവന്റെ നാമരൂപാത്മകമായ കല്പിതഛായയെ സത്യമാണെന്നു കരുതി വിഷം വമിച്ചുതുടങ്ങിയതായി വരാം. അതു് അവനവന്റെ മേൽതന്നെ തിരിഞ്ഞുചാടിക്കയറി. പ്രിയപ്രണേതാവിന്റെ ഒരു കത്തുവന്നു; ആ കത്തുതന്നെ പ്രിയതരമാണെന്നു കരുതപ്പെട്ടു. എന്നാൽ അതോടുള്ള പ്രീതി വാസ്തവത്തിൽ ആ തുണ്ടുകടലാസിനോടുള്ളതല്ല്വാ, പ്രിയനോടുള്ളതാണു് ഇതേപ്രകാരം, ഭാൎയ്യ, പുത്രൻ, വീടു്, സമ്പത്തു്, വിദ്യ, ധനം മുതലായവയെ യഥാൎത്ഥപ്രിയതമന്റെ (ആത്മാവു് അഥവാ ബ്രഹ്മത്തിന്റെ) പക്കൽ നിന്നുള്ള കത്താണെന്നറിഞ്ഞു്, ആ അവിനാ

ശിയായ പ്രിയന്റെ ഹേതുവായിട്ട് നമ്മുടെ പ്രീതി അവയിൽ ആക്കിവൎത്തിക്കാൻ കഴിയും. നേരെമറിച്ച്, ആ എഴുത്തുകളെ പ്രിയപ്പെട്ടവയായിക്കരുതി പ്രേമിക്കയും, എഴുത്തയച്ചവനെ നമുക്കവിസ്മരിക്കയും ചെയ്യാം. (അങ്ങിനെ ധൎമ്മത്തിന്റെ സകല നിയമങ്ങളെയും ഉല്ലംഘനം ചെയ്യാം.) പക്ഷേ, അപ്പോൾ, ആ ഘട്ടത്തിൽ സൎവ്വ വിപത്തുകളും ഉണ്ടായി വരുന്നതാണ്.

ഈ വിഷയത്തിൽ വേദശാസനം ഇങ്ങിനെയാണ്:—

"ബ്രഹ്മം തം പരാദാദ്യോ ∫ ന്യത്രാത്മനോ ബ്രഹ്മവേദ,
ക്ഷത്രം തം പരാദാദ്യോ ∫ ന്യത്രാത്മനോ ക്ഷത്രം വേദ,
ലോകാസ്തം പരാദുൎയ്യോ ∫ ന്യത്രാത്മനോ ലോകാൻ വേദ,
ദേവാസ്തം പരാദുൎയ്യോ ∫ ന്യത്രാത്മനോ ദേവാൻ വേദ,
വേദാസ്തം പരാദുൎയ്യോ ∫ ന്യത്രാത്മനോ വേദാൻ വേദ,
ഭൂതാനി തം പരാദുൎയ്യോ ∫ ന്യത്രാത്മനോ ഭൂതാനി വേദ,
സൎവ്വം തം പരാദാദ്യോ ∫ ന്യത്രാത്മനോ സൎവ്വം വേദ,
ഇദം ബ്രഹ്മം, ഇദം ക്ഷത്രം, ഇമേ ലോകാഃ, ഇമേ ദേവാഃ, ഇമേ [വേദാഃ,
ഇമാനി സൎവ്വാനി ഭൂതാനി, ഇദം സൎവ്വം യദയമാത്മാ.

(ബൃഹദാ-ഉപ-൨, ൪, ൬)

"ഏതു ബ്രാഹ്മണനെയെങ്കിലും ബ്രാഹ്മണദൃഷ്ട്യാ നോക്കുകയും, ആത്മദൃഷ്ട്യാ കാണാതിരിക്കയും ചെയ്യുന്നവൻ (അതായതു് ബ്രാഹ്മണശരീരത്തിന്റെ നാമരൂപസംജ്ഞകളെ കേവലം ടെലഫോൺപോലെയല്ലാതെ അറിയുക; അതുമുഖേന ആത്മാ,അതായതു്, ഈശ്വരൻതന്നെ സംസാരിക്കുന്നതായി അറിയാതിരിക്കുക എന്നൎത്ഥം) ആ മനുഷ്യനായ ബ്രാഹ്മണനാൽ വഞ്ചിതനായിതീരുന്നു. ഏതെങ്കിലും രാജാവിനെ രാജാവെന്ന നാമരൂപദൃഷ്ട്യാ കാണുകയും, ആത്മദൃഷ്ട്യാ കാണാതിരിക്കയും ചെയ്യുന്നവനും ആ രാജാവിൽനിന്നു വഞ്ചന അനുഭവിക്കുന്നു. ഏതെങ്കിലും ധനാഢ്യനെ ധനാഢ്യദൃഷ്ട്യാ കാണുകയും, ആത്മദൃഷ്ട്യാ കാണാതിരിക്കയുംചെയ്യുന്നവൻ ആ ധനാഢ്യനിൽനിന്നു ചതിവു ഭുജിക്കുന്നു. ഏതെങ്കിലും ദേവതയെ ദേവതാദൃഷ്ട്യാ കാണുകയും, ആത്മദൃഷ്ട്യാ കാണാതിരിക്കയും ചെയ്യുന്നവനും ആ ദേവതയാൽ വഞ്ചിക്കപ്പെടുന്നു. ഏതു ഭൂതത്തെയെങ്കിലും ഭൌതികനിലയിൽ കാണുകയും, ആത്മാവിന്റെ നിലയിൽ കാണാതിരിക്കയും ചെയ്യുന്നവനും ആ ഭൂതത്തിൽനിന്നു ചതിവു പററുന്നു. ഏതെങ്കിലും വസ്തു

വിനെ, അതെന്തുമാകട്ടെ, ആ വസ്തുവിന്റെ നാമരൂപദ്രഷ്ടാ കാണുകയും ആത്മദ്രഷ്ടാ കാണാതിരിക്കയും, ചെയ്യുന്നവനും ആ വസ്തുവിനാൽ ചതിക്കപ്പെടുന്നു."

അനന്തജീവന്റെ നിയമം ഇതുതന്നെയാണ്. അതിന്റെ കൎത്തകളെ വീണ്ടുംവീണ്ടും അനുഭവിച്ച്, പ്രത്യക്ഷപ്രമാണങ്ങൾക്കു വിപരീതമായിട്ടായാലും, 'ലാ ഇലാഹ് ഇല്ലില്ലാഹ്' (ഈശ്വരനല്ലാതെ വേറൊന്നുമില്ല) എന്ന് അത്യുച്ചഗോപുരാഗ്രത്തിൽനിന്നു ഉറക്കെ വിളിച്ചുപറഞ്ഞു് പ്രപഞ്ചത്തെ തട്ടിയുണൎത്തി കേൾപ്പിക്കുന്നതിനു് ഹസ്രത് മുഹമ്മദു മുതലായവൎക്കു ആവശ്യകത ഉണ്ടായി. ക്രിസ്തുമതത്തിൽ, കുരിശിൽ ആരോഹണം ചെയ്തു കഴിഞ്ഞു് ഉയൎത്തെഴുന്നേല്ക്കുന്ന ക്രിയയിലും, ഇതേപ്രകാരത്തിലുള്ള സത്യത്തിലേയ്ക്കു പുനൎജ്ജീവിതം ആവഹിക്കുക എന്ന ആശയം ആണ് ഉള്ളതു്. ജീവിതത്തിലെ കയ്പേറിയ അനുഭവങ്ങളുടെ അസ്ഥിഭാരത്തിൽ ബുദ്ധഭഗവാൻ ഇതേ അധ്യാത്മനിയമത്തെ മനസാ വാചാ കൎമ്മണാവനങ്ങളിൽക്കൂടി ഘോഷിച്ചുംകൊണ്ടുചുററിത്തിരിഞ്ഞു. അദ്ദേഹം പറഞ്ഞു:—"യാതൊരുവൻ പ്രാപഞ്ചികപദാൎത്ഥങ്ങളെ സത്യമാണെന്നു കരുതി അവയിൽ വിശ്വസിക്കുന്നുവോ, അവനു് കളിപ്പു പററുന്നു."

തൻമൂലം ധൎമ്മാനുഷ്ഠാനത്തിന്റെ പരിണാമോന്നതിയിൽ ആശ്ചൎയ്യകരമായ പ്രഭാവം ചെലുത്തുന്ന പ്രകൃതിനിയമംതന്നെയാണ് അധ്യാത്മനിയമം. ഏതെങ്കിലും വിശേഷവ്യക്തികൾ ഈ ആത്മാവിനോടു സമ്പൂൎണ്ണരൂപത്തിൽ ഏകപ്രാണനും, ഏകമതിയും ആയിഭവിക്കുന്നുവെങ്കിൽ, സംസാരം സമസ്തവും അവരുടെ കൂടി ഏകപ്രാണനും ഏകമതിയും ആയിരിക്കും. ഏതെങ്കിലും ജാതിക്കാർ, ജനതകൾ മററു ജാതികളുടെ എതിൎപ്പിൽ ഈ മുഖ്യതത്വം (സത്യത), ആഭ്യന്തരൈക്യവും അനുഷ്ഠാനത്തിൽകൊണ്ടു വരുന്നുവെങ്കിൽ, ആ ജാതിക്കാർ ഉൽക്കൎഷം പ്രാപിക്കുന്നു. നേരെ മറിച്ച്, ഏതെങ്കിലും വ്യക്തി ഈ പ്രമുഖതത്വത്തെ പ്രവൃത്തിയിൽ വരുത്താതെയിരുന്നാൽ ആ വ്യക്തി നഷ്ടനായിത്തീരുകയും, ഈ തത്വം തുച്ഛമായി കരുതുന്ന ജാതിക്കാർ അധഃപതിച്ചു തുച്ഛരായിത്തീരുകയും ചെയ്യുന്നു. ഈ ധാൎമ്മികനിയമം ബുദ്ധികൊണ്ടറിയാതിരിക്കുന്നവരും, അഥവാ ആചരണത്തിൽ വരുത്താൻ വിസ്മരിക്കുന്നവരും ആയ ജനങ്ങൾ, അശുദ്ധമായ അക്ഷരത്തെപോലെ, ജീവിതത്തിന്റെ തട്ടിൽനിന്നു ഭ്രംശിച്ചുപോകയോ, അഥവാ വിനാശമാൎഗ്ഗത്തിൽ പതിക്കയോ ചെയ്യുന്നു.

ചോദ്യം ൩൬.

ഏതൊരു ധമ്മ (മത)ത്തിൻെറയും, മഹത്വവും, അതിലുള്ള വിശ്വാസവും, അതിനെ സ്വീകരിക്കണമോ, ത്യജിക്കണമോ എന്നുള്ളതും ഏതു ഗവേഷണത്തിന്മേലും, പരീക്ഷണത്തിന്മേലും ആശ്രയിച്ചാണിരിക്കേണ്ടതു്? അതിൻെറ പ്രഭാവം സാമാന്യേന എപ്പോഴാണു് അനുഭവത്തിൽ വരാൻ തുടങ്ങുന്നതു്?

ഉത്തരം

ധമ്മത്തിൻെറ പ്രാണൻ (തത്വം, അത്മാൽ, ആഭ്യന്തരരൂപം) ആകട്ടെ മുകളിൽ വർണ്ണിക്കപ്പെട്ടുകഴിഞ്ഞു. അതു് ഹൃദയത്തിൻെറ ദ്രവീകരണം, അല്ലെങ്കിൽ ഉരുകൽ, അഥവാ ശിഥിലീകരണം അത്രെ; ദേഹാത്മഭാവത്തിൻെറ (അഹങ്കാരം അഥവാ ശരീരാഭിമാനം) സ്ഥാനത്തു് ഈശ്വരഭാവം (ബ്രഹ്മഭാവം) കടന്നുസ്ഥിതിചെയ്യുകയത്രെ. ഇതു ഒന്നൊന്നെ മാത്രമാണു്. അതു മാററത്തിനു യോഗ്യമോ, വിധേയമോ അല്ലതന്നെ. ഇനി ഇപ്പോൾ ധമ്മത്തിൻെറ ശരീരം (അഥവാ ബാഹ്യരൂപം) എടുക്കാം. അതു അനേകപ്രകാരത്തിൽ ഉള്ളതും, ദേശം, കാലം, ആവശ്യകത ഇതുകൾക്കനുസരിച്ചു് ഭിന്നഭിന്നരീതികളിൽ ഉള്ളതും ആകുന്നു. സർവ്വസാധാരണക്കാക്കു് ധമ്മത്തെക്കാൾ അതിൻെറ ശരീരം അഥവാ ബാഹ്യരൂപം മാത്രമാണു് അഭിലഷണീയമായിട്ടിരിക്കുന്നതു്. ഇതിൽ ഹൃദയദ്രവീകരണത്തെക്കാൾ സമാജ (സമുദായ) സംഘടന, പാരമ്പര്യഗതമായ മാമൂലുകൾ, തീററിയും, കുടിയും, ധമ്മാചാര്യന്മാർ, ധമ്മഗ്രന്ഥങ്ങൾ, ഏകാഗ്രതയ്ക്കുള്ള സാമഗ്രികൾ, പരലോകസംബന്ധമായ ചിന്തകൾ, മുക്തിയ്ക്കുള്ള മാഗ്ഗങ്ങൾ, വാദവിവാദങ്ങൾ, തക്കവിതക്കങ്ങൾ ഇത്യാദികൾ വളരെ പങ്കു വഹിക്കുന്നതാകുന്നു.

യഥാത്ഥധമ്മത്തെപ്പററി തീരെ അനഭിജ്ഞരായ ജനങ്ങൾ ബാഹ്യധർമ്മസ്വരൂപത്തെ അടിയ്ക്കടി മാററുകയും മറിക്കുകയും ചെയ്യുവരുന്നുണ്ടു്. "ഏതെങ്കിലും ധർമ്മത്തിൻെറമഹത്വം," "ഏതു അംഗീകരിക്കയും, ഏതു തിരസ്കരിക്കയും ചെയ്യണം" എന്നും മററുമുള്ള സംഗതികൾ അവർ എന്തു വിവേചനാബുദ്ധി ഉപയോഗിക്കുന്നു എന്നുള്ളതിൻെറ ഫലത്തെ ആശ്രയിച്ചിരിക്കുന്നതിനാൽ അവക്കുമാത്രമേ അതുകളെ അറിയാൻ തരമുള്ളു. ഈ വിഷയത്തിൽ നമുക്കു യാതൊന്നും പറയാൻ സാധ്യമല്ല.

## ചോദ്യം ൧

## സൃഷ്ടിയുടെ മൂലകാരണവും ഉദ്ദേശ്യവും എന്താണു്?

### ഉത്തരം

"സൃഷ്ടിയുടെ ഹേതുവും ഉദ്ദേശ്യവും" സംബന്ധിച്ച ഈ പ്രശ്നം മററുവാക്കുകളിൽ ഇങ്ങിനെ വൎണ്ണിക്കപ്പെടുകയോ, വിവരിക്കപ്പെടുകയോ ചെയ്യാവുന്നതാണു്:—"പ്രപഞ്ചം എന്തിനു് സൃഷ്ടിക്കപ്പെട്ടു? അതെപ്പോൾ ഉണ്ടായി? എവിടെനിന്നുണ്ടായി? അതെങ്ങിനെ ഉണ്ടായി?" ഇത്യാദി ചോദ്യങ്ങൾ; അഥവാ കുറെക്കൂടി സ്പഷ്ടമായിപ്പറഞ്ഞാൽ ഈ പ്രശ്നത്തിന്റെ രൂപം ഇങ്ങിനെയാക്കാം:—"പ്രപഞ്ചം എന്തുകാരണംകൊണ്ടുണ്ടായി? ഏതു കാലത്തുണ്ടായി? ഏതു സ്ഥാനത്തുണ്ടായി? ആരു മുഖേന?" ഇത്യാദി ചോദ്യങ്ങൾ.

ഉത്തരം:—കുറെ സാവധാനത്തിൽ സഗൌരവം ചിന്തിച്ചു നോക്കുന്നപക്ഷം പ്രപഞ്ചത്തിനെ താങ്ങുന്ന അത്യുന്നതസ്തംഭമായ (അടിസ്ഥാനമായ) കാൎയ്യകാരണപരമ്പരാരൂപത്തിൽ ദേശ, കാല, വസ്തുക്കളും മററും സ്വയംതന്നെ ഉൾക്കൊള്ളുന്നതായിവരും. അതുകൊണ്ടു്, ഈ പ്രശ്നത്തിൽ അന്തൎഗ്ഗതമായ "ലോകം എന്തു കാരണത്താൽ ഉണ്ടായി?" എന്ന ചോദ്യവും, അതിൽ "'കാൎയ്യത്തിന്റെ പരമ്പര' ഏതു കാരണത്താൽ ആരംഭിച്ചു?" എന്ന ചോദ്യവും അടങ്ങുന്നു. എന്നാൽ ഈ ചോദ്യങ്ങൾ, അവ ഉൾപ്പെടുന്ന മൊത്തപ്രശ്നമുൾപ്പടെ സകലതും, അസംഗതമാണു്. *അവയിൽ 'ചക്രദോഷം'* (Reasoning in a Circle)* ആവിൎഭവിക്കുന്നു.

വീണ്ടും, ഈ പ്രശ്നത്തിൽ അന്തൎഗ്ഗതമായ 'ലോകം ഏതു കാലത്തുണ്ടായി?' എന്ന ചോദ്യവും അസംഗതമത്രെ. എന്തെന്നാൽ 'കാലം ഏതുകാലത്തുണ്ടായി?' എന്ന ചോദ്യം പ്രത്യക്ഷത്തിൽതന്നെ അനുചിതമത്രെ. പിന്നെയും, ഇതിൽ ഉൾപ്പെടുന്ന "ലോകം എവിടെനിന്നുണ്ടായി" എന്ന പ്രമേയവും അയുക്തമത്രെ. "ദേശം ഏതുദേശത്തു പ്രകടമായി?" എന്ന ചോദ്യവും അനുചിതമത്രെ. ഇതേപ്രകാരത്തിൽ, "അതിനെ ആരുണ്ടാക്കി?" എന്ന ചോദ്യവും അസംബന്ധമത്രെ. ഇതിൽനിന്നു്, മനുഷ്യൻ അവന്റെ മാനുഷികദൃഷ്ടികൊണ്ടു് ഈ വിഷയങ്ങൾ പൎയ്യാലോ-

* ഒരേ വൃത്തത്തിനുള്ളിൽ അന്തമില്ലാതെ ചുററിത്തിരിയുക എന്നതിനു തൎക്കശാസ്ത്രത്തിൽ കൊടുക്കുന്ന പേരാണിതു്.

ചിക്കാൻ തല പുണ്ണാക്കുന്നതു് വ്യർത്ഥവും, വൃഥാസമയം കളയുന്നതും ആണെന്നു വരുന്നു.

> "കീറാമുട്ടിയിതാരും
> കീറീട്ടില്ലാ; മനുഷ്യബുദ്ധിബലാൽ
> കീറാവുന്നതുമല്ലാ,
> പറയുന്തു 'മായ'യെന്നതന്നെയിതേ."

ചോദ്യം. ൮

ധർമ്മത്തിനും, വിജ്ഞാനത്തിനും (Religion and Science), അവയുടെ സാധനങ്ങൾക്കും, ഉദ്ദേശ്യങ്ങൾക്കും തമ്മിൽ എന്തു ഭേദവും, സാമ്യവും ഉണ്ടു്?

ഉത്തരം

ധർമ്മവും വിജ്ഞാനവും:— സാധനം. (ക) വിജ്ഞാന ശാസ്ത്ര (Science) ത്തിന്റെ പഠനവും, പ്രയോഗവും (Experiment), നിരീക്ഷണവും (അഥവാ പ്രത്യക്ഷീകരണം=observation), അനുമാനം, ഉപമാനം എന്നീ പദ്ധതികളെ ആശ്രയിച്ചിരിക്കയും, ഇവയിൽ അന്വയവ്യതിരേകങ്ങൾ (Method of agreement and difference) ചേർന്നപ്രക്രിയമുഖേന കാരണകാര്യസംബന്ധം സ്ഥാപിക്കപ്പെട്ടുകയും ചെയ്യുന്നു. മുകളിൽ (൭-ലെ) എന്ന ചോദ്യത്തിന്റെ ഉത്തരത്തിൽ പ്രസ്താവിച്ചിട്ടുള്ള ധർമ്മത്തിന്റെ താത്വികനിയമവും പരീക്ഷണം, നിരീക്ഷണം, അനുമാനം, ഉപമാനം എന്നിവകളാൽ സിദ്ധമാകുന്നതും, അന്വയവ്യതിരേകന്യായങ്ങളെ അടിസ്ഥാനപ്പെട്ടത്തിയുള്ളതും ആകുന്നു. ഏതെങ്കിലും വ്യക്തി തന്റെ ചിത്തത്തിന്റെ അവസ്ഥയെ സൂക്ഷ്മമായും, കൃത്യമായും, കൂട്ടുകയും, കുറയ്ക്കുകയും ചെയ്യാതെയും, വർണ്ണിച്ചെഴുതുകയും, എന്തെല്ലാം സംഭവങ്ങളും, അതുപോലെ, ദുഃഖങ്ങളും എതിരിടുന്നുവോ അവയെയും കുറിച്ചുവെക്കുകയും, പിന്നീടു രസായനശാസ്ത്ര (Chemistry) ത്തിന്റെയും, ശരീരശാസ്ത്ര (Physiology) ത്തിന്റെയും രീതികൾ പ്രയോഗിച്ചുനോക്കുകയും ചെയ്യുമെങ്കിൽ, അത്രമാത്രംകൊണ്ടു് അയാൾ ധർമ്മസംബന്ധമായ താത്വികനിയമസത്യതയുടെ ഒരു യഥാർത്ഥാരാധകനായി സ്വയം തീരേണ്ടതാണു്.

വിജ്ഞാനശാസ്ത്രവും (Science), ധർമ്മവും തമ്മിൽ പ്രവൃത്തിപഥത്തിൽ ഉള്ള ഭേദം ഇത്രമാത്രമാണു്; അതായതു്, സയൻസ്സു് ബാഹ്യപദാർത്ഥങ്ങളിൽ പരീക്ഷണനിരീക്ഷണങ്ങൾ നട

ത്തുന്നു; ഇതു പ്രായേണ വളരെ സുഗമമാണു്. ധൎമ്മമാകട്ടെ ആധ്യാത്മികവും, അതുപോലെ, ആഭ്യന്തരവും ആയ അവസ്ഥകളെപ്പററി പരീക്ഷണങ്ങളും, നിരീക്ഷണങ്ങളും നടത്തുന്നു; ഇതു ബഹുധാ കഠിനതരമത്രെ.

(ഖ) ഉദ്ദേശ്യം — അനേകത്വത്തിൽ ഏകത്വം അന്വേഷിക്കയും, പ്രപഞ്ചത്തിൽ ഏകത്വം പ്രകടിപ്പിക്കയും ചെയ്യുന്നതാണു് സയൻസിൻെറ ഉദ്ദേശ്യം. ദൃഷ്ടാന്തത്തിനു്, വൃക്ഷത്തിൽനിന്നു താഴെപ്പതിക്കുന്ന ഫലത്തിലും, ഭൂമിയ്ക്കുചുററും പ്രദക്ഷിണം വെക്കുന്ന ചന്ദ്രനിലും ഒരേ ഗുരുത്വാകൎഷണനിയമം (Gravitation) പ്രവൎത്തിക്കുന്നു എന്നു കാണുക; വികാസവാദം അഥവാ പരിണാമവാദം (Evolution Theory) മുഖേന ഏററവും അണുവായ സസ്യബീജത്തിൽ തുടങ്ങി മനുഷ്യജീവിവരെ സകലതിലും ഏകത്വത്തിൻെറ സംബന്ധവും, അന്തവും, പ്രാപിക്കലും പ്രത്യക്ഷപ്പെടുത്തുക.

ധൎമ്മത്തിൻെറ ഉദ്ദേശ്യവും (അഥവാ കുറെക്കൂടി ഭംഗിയായിപ്പറഞ്ഞാൽ ധൎമ്മം തന്നെ) ഇതുതന്നെയാണു്. അതായതു്, ബാഹ്യമായ ഭേദവിരോധങ്ങളിൽ പരിചയപ്പെടുന്നുവെങ്കിലും നിഖിലപ്രപഞ്ചത്തിലും ഏകത്വവും, അഭിന്നതയും കാണുകയും, പ്രയോഗിക്കയും ചെയ്യുക.

ഇവ രണ്ടും തമ്മിലുള്ള ഭേദം ഇത്രമാത്രമാണു്. അതായതു്; സയൻസിൽ ബുദ്ധിയും, വിദ്യയും ഉപയോഗിച്ചു് ഏകതയുടെ രംഗം പ്രദൎശിക്കപ്പെടുന്നു; ധൎമ്മത്തിലാകട്ടെ, ആചരണം (വ്യവഹാരം), അനുഭവം ഇതുകളാൽ ഏകത്വത്തിൽ അഥവാ അഭേദതയിൽ മുങ്ങി ലക്ഷ്യം പ്രാപിക്കപ്പെടുന്നു.

അവിടെ, പാശ്ചാത്യരാജ്യങ്ങളിൽ, ഏബ്ലൻസ്ററ് ഹെയ്ക്കൽ, പാൾ കാരിയസ്സ്, റോമനീസ്സ് ആദിയായ ആധുനികസയൻസ് പണ്ഡിതന്മാർ ബാഹ്യപ്രപഞ്ചത്തിൻെറ ഏകാവസ്ഥയെ ഉറപ്പിച്ചുറപ്പിച്ചു പ്രഖ്യാപിച്ചുവരുന്നു; ഇവിടെ, പൌരസ്ത്യനാടുകളിൽ ഉപനിഷത്തുകൾ, ടാവോയിമതം, സൂഫിമതം മുതലായ പ്രാചീനധൎമ്മങ്ങൾ ആ പ്രപഞ്ചൈക്യത്തെ നമ്മുടെ രോമകൂപങ്ങളെ മാൎഗ്ഗമായി പുറത്തേയ്ക്കു പ്രകടമാക്കുന്നു.

വിജ്ഞാനശാസ്ത്രം പ്രാധാന്യേന പ്രത്യക്ഷപ്രമാണങ്ങളിൽ ചരിക്കുന്നു. ധൎമ്മമാകട്ടെ, സാക്ഷാൽക്കാരമാകുന്ന അനുഭവത്തിൽ ആശ്രിതമാകാത്തപക്ഷം അതു ധൎമ്മമേ ആകുന്നില്ല; പിന്നെയോ

വെറുതെ പറയാനും കേൾപ്പിക്കാനും ഉള്ള കഥമാത്രമത്രെ; വെറും പക്ഷപാതദൃഷ്ടിമാത്രമത്രെ.

എന്നാൽ ഭേദം ഇത്രമാത്രമാണ്.. വിജ്ഞാനശാസ്ത്രം പ്രാധാന്യേന നാമരൂപങ്ങളെ സംബന്ധപ്പെടുത്തുകയും, ആധാരമാക്കുകയും ചെയ്യുന്നു. തന്മൂലം അതിനു ബാഹ്യേന്ദ്രിയങ്ങളുടെ സഹായം ആവശ്യകമാണ്. എന്നാൽ ധമ്മമാകട്ടെ ആത്മസത്തയെ (Substance) നേരിട്ടുതന്നെ അനുഭവഗതമാക്കുന്നു. അതിനാൽ അതു് ബാഹ്യനേത്രങ്ങളുടെ നേത്രമായ അന്തർദൃഷ്ടിയെ (ജോതിസ്സിനെ) താങ്ങിനില്ക്കുന്നു. ഇക്കാലത്തെ മനോവിജ്ഞാനശാസ്ത്രത്തിൻെറ (Psychology) വാക്കുകളിൽ പറഞ്ഞാൽ ധർമ്മം ഹൃദയത്തെയും അന്തഃകരണത്തെയും (Ganglionic centres) പ്രകാശിതമാക്കിച്ചെയ്യുന്നു.

ഓം! ഓം'! ഓം!!!

---

## ൭. ഒരൊക്കം ധമ്മം.

(൧൯൦൩ ഒക്ടോബർ മാസത്തിൽ ഗാസിപ്പൂർ നഗരത്തിൽ വെച്ചു ചെയ്യപ്പെട്ട പ്രസംഗം).

"സത്യമേവ ജയതേ നാനൃതം"

(മുണ്ഡകോപനിഷദ്)

സത്യത്തിനുമാത്രമേ ജയം ഉണ്ടാകുകയുള്ളുവെന്നും, അസത്യത്തിനു് ഒരിക്കലും അതു് ഉണ്ടാകയില്ലെന്നും നമ്മുടെ വേദങ്ങളിൽ എഴുതപ്പെട്ടിരിക്കുന്നു. സത്യത്തിനു ദഹനം (ദഹിക്കുക, നശിക്കുക) ഇല്ലാ; അസത്യത്തിനു വാഴ്ചയുമില്ല. പ്രപഞ്ചത്തിൽ എവിടെയെങ്കിലും ഐശ്വര്യവും, സമ്പത്തും ഉണ്ടെങ്കിൽ അതിൻെറ മൂലകാരണം ധർമ്മം മാത്രമാണ്. ലക്ഷ്മി മഹാവിഷ്ണുവിൻെറ ഭാര്യയാണെന്നും, അവൾ പതിവ്രതയാണെന്നും ഹിന്ദുക്കൾ പറയുന്നു. എവിടെ വിഷ്ണുഭഗവാൻ, അതിനാൽ, സത്യവും ന്യായവും ഉണ്ടോ, അവിടെ ലക്ഷ്മിയും ഇരിക്കുന്നു. ഇതിനെക്കുറിച്ചു് ആക്കും മററു ചിന്താകുലത വേണ്ട. ഐശ്വര്യം ഭൂഗോളത്തിൻെറ ഏതെങ്കിലും സീമകളെ ആശ്രയിച്ചിരിക്കുന്നില്ല. അതായതു്, അതു് ഏതു

സ്ഥലത്തെങ്കിലും വിശേഷമായി ബന്ധിക്കപ്പെട്ടിരിക്കുന്നില്ല. യൂറോപ്പു്, അമേരിക്കാ ആദിയായ രാജ്യങ്ങളുടെ ഉന്നതിയ്ക്കു് അവിടുത്തെ ശീതളജലവായുക്കൾ കാരണമാണെന്നു പറയുന്നവരും, ഇതരനാടുകളുടെ അവനതിയ്ക്കു്, അധഃപതനത്തിനു്, അവിടുത്തെ ക്ഷേത്രവിശേഷം (ഭൂപ്രത്യേകത) ആണു് കാരണമെന്നുപറയുന്നവരും അബദ്ധം പറകയാണു് ചെയ്യുന്നതു്. ഇംഗ്ലണ്ടുനിവാസികൾ റോമാ മുതലായ ദിക്കുകളിൽ ബന്ധിതരും, അടിമകളും ആയി വില്ക്കപ്പെട്ടിരുന്നതു് ഇന്നുതൊട്ടു രണ്ടായിരം വൎഷങ്ങൾതന്നെ തികഞ്ഞിട്ടില്ലാത്ത ഒരു കാലത്താണു്. ഇന്നു് ഇംഗ്ലണ്ടു് അനേകം രാജ്യങ്ങളെ ഭരിക്കാൻ സാധിക്കത്തക്ക അത്ര വലിയ ഒരു നാടു് ആയിരിക്കുന്നു. ഇംഗ്ലണ്ടു് തന്റെ പണ്ടത്തെ നാലു് അതിൎത്തികളിൽനിന്നു് എപ്പോഴെങ്കിലും ഓടി ദൂരെ പൊയ്ക്കളഞ്ഞുവോ? അഞ്ഞൂറുവൎഷം മുമ്പിൽ അമേരിക്കാ അതു് ഇപ്പോൾ കിടക്കുന്ന ഭൂഭാഗത്തുതന്നെയാണിരുന്നതു്. എന്നാൽ ഇക്കാലത്തു് അവിടുത്തെ ജനങ്ങളുടെ സ്ഥിതിയിൽ വന്ന മാററത്തെപ്പററി ഊഹിച്ചു നോക്കുക. റോമാ, ഗ്രീസു്, ഈജിപ്റ്റു്, നമ്മുടെഭാരതം ഇതുകൾ ഇന്നിരിക്കുന്ന സ്ഥലങ്ങളിൽതന്നെയാണു് പണ്ടു കാലത്തും ഇരുന്നതു്. അന്നാകട്ടെ, സമസ്തഭൂമണ്ഡലത്തിലും ഇവയുടെ വിദ്യയുടെയും, വൈഭവത്തിന്റെയും പ്രശസ്തി പടൎന്നിരുന്നു. വൈഭവം (ഐശ്വൎയ്യം) പ്രാപിക്കുന്ന ദേശങ്ങളുടെയും, രാജ്യങ്ങളുടെയും കഥ ഗൌനിക്കേണ്ടതില്ല. സത്യത്തിൽ ചരിക്കുന്ന ജനങ്ങൾക്കു മാത്രമേ ജയം കൈവരുകയുള്ളു. എത്രത്തോളം സത്യധൎമ്മങ്ങളിൽ അവർ ജീവിക്കുന്നുവോ, അത്രയ്ക്കും അവൎക്കു വിജയം ഉണ്ടായിക്കൊണ്ടിരിക്കുന്നതാണു്. പ്രിയജനങ്ങളെ! ക്ഷമിക്കുവിൻ! രാമൻ നിങ്ങളുടെയും നിങ്ങൾ രാമന്റേയും, ആകുന്നു. "ഞങ്ങൾ നിങ്ങളുടെയും നിങ്ങൾ ഞങ്ങളുടെയും അത്രെ." സമ്പൂൎണ്ണപ്രേമസമേതം മുന്നോട്ടുവരുക. നാം കുറച്ചുപറയുന്നതെല്ലാം പ്രേമംകൊണ്ടു പറയുകയാണു്. എന്നാൽ നാം ആത്മപ്രശംസചെയ്യുന്നില്ല. മനുഷ്യൻ ആത്മപ്രശംസ ചെയ്യരുതെന്നു പ്രേമം ആഗ്രഹിക്കുന്നു. രാമൻ ജപ്പാനിൽ പാൎത്തിട്ടുണ്ടു്. അമേരിക്കയിൽ താമസിച്ചിട്ടുണ്ടു്; യൂറോപ്പിലെ പല രാജ്യങ്ങളും കണ്ടിട്ടുണ്ടു്. എന്നാൽ എവിടെയെല്ലാം ജയം കണ്ടിട്ടുണ്ടോ, അവിടെയൊക്കയും സത്യവും കണ്ടിരിക്കുന്നു. ഉന്നതിയെ പ്രാപിച്ചുകൊണ്ടിരിക്കുന്ന അമേരിക്കാ ധൎമ്മത്തിൽ ചരിക്കുന്നതുകൊണ്ടു് മുന്നേറിക്കൊണ്ടുവരുന്നു. ധൎമ്മത്തിനു്

ന്നുരുടെയും പ്രത്യേക മുദ്രയോ, അടയാളമോ ഇല്ല. ഓരോ സ്ഥാന ങ്ങളിലും അതു് അനുഷ്ഠാനക്ഷമമാകുന്നു. ധർമ്മം രണ്ടു പ്രകാരത്തിൽ ഉള്ളതാണു്; ഒന്നു രൊക്കം (തയ്യാർ) ഉള്ളതു്, രണ്ടാമത്തേതു് കടമായിട്ടുള്ളതും. ഇതു് ഒരു ദൃഷ്ടാന്തംകൊണ്ടു സ്പഷ്ടമാക്കാം. ഒരു മനുഷ്യൻ കുറെ ധനം ഭൂമിയിൽ കുഴിച്ചുവെച്ചിരുന്നു. അവന്റെ മക്കൾക്കു് അതു് അറിവുകിട്ടി. മക്കൾ ഭൂമികുഴിച്ചു് ധനം പുറത്തെടുക്കയും, അതിനെ ചെലവാക്കുകയും ചെയ്തു. എന്നാൽ തൂക്കത്തിൽ തുല്യമായിട്ടുള്ള ഒരു കല്ലു് അവിടെവെച്ചും വെച്ചാണു് പോന്നതു്; കുറെനാൾ കഴിഞ്ഞു് അച്ഛൻ മണ്ണിൽ കുഴിച്ചുമാന്തിനോക്കിയപ്പോൾ ധനം—രൂപാ—കണ്ടില്ല. അയാൾ നിലവിളിക്കാൻ തുടങ്ങി. "ഹാ! എന്റെ ധനം എവിടെ പോയി! അയ്യോ! എന്റെ ധനം!" മക്കൾ പറഞ്ഞു:—പിതാവേ! എന്തിനു കരയുന്നു? അച്ഛൻ അതു് പ്രയോജനപ്പെടുത്തിയില്ല. ഇപ്പോൾ പിൻമാറി നിന്നുകൊണ്ടു നോക്കു! സൂക്ഷിച്ചുവെക്കാൻ വേണ്ടി അത്രയുംതന്നെ തൂക്കമുള്ള ഒരു കല്ലു് അവിടെ ഉണ്ടല്ലൊ."

'നിക്ഷേപിച്ചു വൃഥാവെച്ചു—സൂക്ഷിക്കുന്നാണെന്തെങ്കിലോ,
ശിക്ഷയായു് ധനവും കല്ലും—വീക്ഷിച്ചാലൊരുപോലെ താൻ.''

മതപരമായ വാദവിവാദങ്ങളും, ശണ്ഠകളും രൊക്കം ധർമ്മത്തിൽ ഉണ്ടായിവരുകയില്ല; കടം ധർമ്മത്തിലാണു് അവ ഉണ്ടാകുന്നതു്. രൊക്കം ധർമ്മം എന്നതു് മരണത്തിൻശേഷം മാത്രമല്ലാതെ ഈ ജീവിതകാലത്തുതന്നെ (അതായതു് വർത്തമാനജീവിതത്തിൽതന്നെ) നമ്മെ സംബന്ധപ്പെട്ടിരിക്കുന്നതാണു്. കടം ധർമ്മം പ്രായേണ അന്ധവിശ്വാസത്തെ ആശ്രയിച്ചിരിക്കുന്നു. രൊക്കം ധർമ്മം ശ്രദ്ധാത്മകം, അതായതു്, അന്തഃകരണത്തിലെ ദൃഢവിശ്വാസത്തിന്റേതാണു്. കടം ധർമ്മം പറയാൻമാത്രം വേണ്ടിയുള്ളതും, രൊക്കം ധർമ്മം അനുഷ്ഠാനത്തിനുവേണ്ടിയുള്ളതും അത്രെ. ധർമ്മത്തിന്റെ രൊക്കമായ അംശം—ഇതിന്മേൽ സർവ്വധർമ്മങ്ങൾക്കും ഏകാഭിപ്രായ്യതയാണുള്ളതു്—"സത്യം പറയണം, ജ്ഞാനം സമ്പാദിക്കണം, അതു അനുഷ്ഠാനത്തിൽ കൊണ്ടുവരണം, സ്വാർത്ഥരഹിതരായിരിക്കണം, പരധനവും, പരസ്ത്രീയെയും കണ്ടാൽ മനസ്സ് ഭ്രമിക്കരുതു്, സംസാരത്തിലെ കാമലോഭങ്ങളും, ഭയപ്പാടുകളും വന്നുപിടികൂടി വാസ്തവികസ്വരൂപത്തെ വിസ്മരിച്ചുകളയരുതു്, ദൃഢചിത്തതയും, സ്വഭാവസ്ഥിരതയും ഉണ്ടായിരിക്കണം എന്നിത്യാദികൾ" ആണു്. ഈ രൊക്കം ധർമ്മത്തിൽ ഒരിക്കലും രണ്ടഭിപ്രായം ഉണ്ടാകാൻ

തരമില്ല. രഹസ്യമാക്കി, ബലമായി അമർത്തിവെച്ചിരിക്കപ്പെടുന്ന ആ ധർമ്മത്തെപ്പററിയാണ് ജനങ്ങൾ ശണ്ഠകൂട്ടുന്നതു്. കടത്തിനെ സംബന്ധിച്ചു് അവകാശവാദം പുറപ്പെടുവിക്കയും, വാദവിവാദം ചെയ്കയും ചെയ്യുന്ന കാര്യത്തിൽ പ്രീതിയുള്ള ജനങ്ങളെ അങ്ങോട്ടുവിട്ടുംവെച്ചു്, സ്വയം രൊക്കം ധർമ്മത്തിൽ ചരിക്കുന്നവർ ഔന്നത്യവും, വൈഭവവും പ്രാപിക്കുന്നതാണ്. ഈ സംഗതിയുടെ അനുഭവം അന്യദേശങ്ങളിൽ പോയതിനാൽ രാമന് ഉണ്ടായിട്ടുണ്ടു്. ഭാരതവർഷവും, അമേരിക്കായും തമ്മിൽ എന്താണ് ഭേദം? ഇവിടെ പകലാകുമ്പോൾ അവിടെ രാത്രിയാകും; അവിടെ പകലാകുമ്പോൾ ഇവിടെ രാത്രിയുംവരും; ഭാരതവർഷത്തിൽ ഗ്രഹനില നല്ലതും, ഹിന്ദുസ്ഥാൻെറ ലഗ്നനക്ഷത്രം ഉച്ചത്തിലും ആയിരുന്നപ്പോൾ, അമേരിക്കായെ ആരും അറിയുകപോലും ചെയ്തിരുന്നില്ല. ഇപ്പോൾ അമേരിക്കാ ഔന്നത്യത്തിൽ ആണ്; അപ്പോൾ ഭാരതവർഷത്തെപ്പററി ആരും ചോദിക്കക്കൂടിയില്ല. ഹിന്ദുസ്ഥാനത്തിൽ ബസാറിലും മററും ആളുകൾ ഇടത്തേ അരുകിൽക്കൂടി പോകണമെന്നാണ് ചട്ടം; അവിടെ വലത്തേ അരുകേ നടക്കണമെന്നാണ് നിയമം. പൂജാസൽക്കാരവേളകളിൽ ഇവിടെ ചെരുപ്പ് ഊരിവെക്കണമെന്നാണെങ്കിൽ, അവിടെ തൊപ്പി—ഹാററ്—എടുത്തുമാററണമെന്നാണ്. അവിടെ ഗൃഹഭരണം സ്ത്രീയ്ക്കായിരിക്കുമ്പോൾ ഇവിടെ അതു് പുരുഷന്മാക്കാണ്. ഈ ദേശത്തു വിധവ വിധവയായിത്തന്നെയിരിക്കണമെന്നാണ് വ്യവസ്ഥ; അവിടെ അവിവാഹിതകളായ 'കുമാരി' കളാണ് അധികവും. "പുസ്തകം മേശമേൽ ആണ്" എന്നു നാം പറയുമ്പോൾ "പുസ്തകത്തിൽ മേശയാണ്" എന്നു അവർ പറയുന്നു. (The book is on the table). ഇൻഡ്യായിൽ കഴുതയും, മൂങ്ങായും മൂർഖതയുടെ ചിഹ്നങ്ങളത്രെ; അമേരിക്കായിൽ അവ നന്മയുടെയും, ബുദ്ധിമത്വത്തിൻെറയും ചിഹ്നങ്ങളാണ്. ആ ദേശത്തു് ആരെങ്കിലും പുസ്തകമെഴുതുമ്പോൾ, ഏകദേശം പകുതിഭാഗമെങ്കിലും പഴയ വിദ്വാന്മാരെക്കാണിച്ചു് അവരുടെ നല്ല അഭിപ്രായങ്ങളുടെ പ്രാമാണ്യംകൊണ്ടു് നിറയുന്നതുവരെ, ആ പുസ്തകത്തെ ആരും ആദരിക്കുന്നില്ല. അവിടെ പുസ്തകത്തിൽ ആപാദചൂഡം പുതിയ സംഗതികൾ അടങ്ങിയിട്ടില്ലെങ്കിൽ, അതിനു മാഹാത്മ്യം കല്പിക്കപ്പെടുന്നില്ല. ഇവിടെയാകട്ടെ, ആക്കെങ്കിലും വല്ല വിദ്യയോ, കലാവിദ്യയോ അറിയാമെങ്കിൽ അതു് ഒളിച്ചുവെക്കപ്പെ

ടുന്നു; അവിടെയാകട്ടെ അതിനെ അച്ചടിശാലകൾ മുഖേന പരസ്യമാക്കപ്പെടുന്നു. ഇവിടെ അന്ധവിശ്വാസം (അതായതു്, കടമായ ധർമ്മം), അർത്ഥാൽ, ഗതാനുഗതികമായ അനുകരണം അധികമാണു്; അവിടെ ദൃഢവിശ്വാസം (അതായതു്, രൊക്കം ധർമ്മം) വളരെ അധികമത്രെ. അന്യന്മാരോടു സമ്പർക്കം ചെയ്യാതിരിക്കുക, അവനവന്റെ കൈകൊണ്ടു പാകംചെയ്തു ഭക്ഷിക്കുക, എല്ലാവരിലുംനിന്നു് അകന്നിരിക്കുക—എന്നീവക സംഗതികൾ നമ്മുടെ നാട്ടിൽ മഹത്വം ആയി ഗണിക്കപ്പെടുന്നു; അവിടെയോ അന്യന്മാരോടു എത്രയധികം ഇടപെടുന്നുവോ അത്രയ്ക്കു വലിപ്പം വർദ്ധിക്കുന്നു; ഇവിടെ വിദേശഭാഷ പഠിക്കുന്നതു ദോഷമായി പരിഗണിക്കപ്പെടുന്നു. "ന പഠേൽ യാവനീ ഭാഷാം." (യവനജനങ്ങളുടെ ഭാഷ—മ്ലേച്ഛഭാഷ പഠിക്കരുതു്) എന്നും മററും ഉണ്ടല്ലോ. അവിടെ എത്രയധികം വിദേശഭാഷകൾ പഠിച്ചു് ജ്ഞാനം പ്രാപിക്കാമോ, അത്ര അധികം മാന്യത സിദ്ധിക്കുന്നു. രാമൻ ജപ്പാനിലേയ്ക്കു പൊയ്ക്കൊണ്ടിരുന്നപ്പോൾ, കപ്പലിൽവെച്ചു് വയോവൃദ്ധനായ ഒരു അമ്മേരിക്കൻ പ്രഫസ്സറുമായി സ്നേഹത്തിലായി. അയാൾ റഷ്യൻഭാഷ പഠിച്ചുകൊണ്ടിരിക്കയായിരുന്നു. ചോദിച്ചപ്പോൾ മനസ്സിലായി അയാൾ മുമ്പേതന്നെ പതിനൊന്നു ഭാഷകൾ അറിഞ്ഞിരുന്നു എന്നു്. "ഈ വയസ്സുകാലത്തു്, ഈ പുതിയ ഭാഷ നിങ്ങൾ എന്തിനു പഠിക്കുന്നു?" എന്ന ചോദ്യത്തിനു പ്രഫസ്സർ ഇങ്ങിനെ ഉത്തരം പറഞ്ഞു:—"ഞാൻ ഒരു ഭൂഗർഭശാസ്ത്രപ്രഫസ്സർ ആണു്; റഷ്യയിലെ ഭാഷയിൽ ഭൂഗർഭശാസ്ത്രത്തിൽ ഒരു നല്ല പുസ്തകം എഴുതപ്പെട്ടിട്ടുണ്ടു. ഞാൻ അതു ഇംഗ്ലീഷിലേയ്ക്കു പരിഭാഷപ്പെടുത്തിയാൽ എന്റെ ദേശബന്ധുക്കൾക്കു് (സ്വദേശീയർക്കു) അതു അത്യന്തം പ്രയോജനകരമായിരിക്കും. അതിനാൽ ഞാൻ റഷ്യൻഭാഷ പഠിക്കുകയാണു്."

രാമൻ പറകയായിരുന്നു:—"ഇപ്പോൾ നിങ്ങൾ മരണത്തിനു സമീപിച്ചിരിക്കുന്നു. ഇനി എന്തു പഠിക്കാൻ പോകുന്നു? മേലാൽ കുറെ ഈശ്വരസേവ ചെയ്യു! "ഡുകൃഞ്കരണേ" എന്നാദിപോലുള്ളതിനു എന്തിനു പരിശ്രമിക്കുന്നു?"

("ഡുകൃഞ്കരണേ" എന്നതു് ഒരു വ്യാകരണസൂത്രം. ശ്രീശങ്കരാചാര്യകൃതമായ 'ചർപ്പടപഞ്ജരി' സ്തോത്രത്തിൽ 'ഭജഗോവിന്ദം' ഇത്യാദിയിൽ ഒരിടത്തുകൊടുക്കപ്പെട്ടിട്ടുള്ള സങ്കേതമാണിതു്.

ഇതുപോലുള്ള സൂത്രങ്ങൾ പഠിക്കുന്നതുകൊണ്ടു മുക്തിയ്ക്കു പ്രയോജനമില്ലെന്നു അവിടെ സൂചിപ്പിക്കപ്പെടുന്നു.)

പ്രൊഫസ്സർ മറുപടിപറഞ്ഞു:—"ലോകസേവതന്നെയാണ് ഈശ്വരസേവ" എന്ന്. അദ്ദേഹം ഇങ്ങിനെ തുടൎന്നു:—"എന്നു മാത്രമല്ലാ, ഈ ജോലി ചെയ്തുകൊണ്ടിരിക്കെത്തന്നെ എനിക്കു നരകംവരെ പോകേണ്ടതായി വന്നാലും, ഞാൻ പോകുകതന്നെ ചെയ്തുകൊള്ളാം. അതിനെപ്പറ്റി എനിക്കു ക്ലേശലില്ല. എനിക്കു ഘോരനരകദുഃഖംതന്നെ ഏല്പ്പെട്ടാലും, ആയിരം ജീവനെക്കാളും സ്വീകാൎയ്യമായിട്ടുള്ളതു് സ്വദേശവാസികൾക്കു സുഖവും, ലാഭവും ഉണ്ടാക്കിക്കൊടുക്കുന്നതാണ്. മരണത്തിനു് അങ്ങേവശത്തു് ഉള്ള കാൎയ്യങ്ങളെപ്പറ്റി ഭയന്നിട്ടു് ഈ ജീവിതത്തിൽ മനുഷ്യനെ സേവിക്കാനുള്ള അധികാരത്തെ ഉപേക്ഷിക്കുക എനിക്കു സാദ്ധ്യമല്ല."

"പൊയ്പോയകാലമൊരു സ്വപ്നസമാനമായും,
പിന്നിട്ടഭാവിയനുമാനവിചിത്രമെന്നും,
ഇപ്പോഴുചലിച്ചമരുവുന്നൊരു ശാന്തമത്രേ
നല്ലാന്തരെന്നുമകമേ ദൃഢമായ് ധരിപ്പൂ!"

ഇതാണു ഒരുക്കം ധൎമ്മം. ഇതു് ശ്രീമൽഭഗവൽ ഗീതയിൽ അതിസുന്ദരമായിട്ടിങ്ങിനെ ശാസിക്കപ്പെട്ടിരിക്കുന്നു:—

"കൎമ്മണ്യേവാധികാരസ്തേ—മാ ഫലേഷു കദാചന."
(ഗീത-II-൪൭)

അൎത്ഥം:—കൎമ്മങ്ങൾ ചെയ്യുകമാത്രം ചെയ്യുക; എന്നാൽ ഫലത്തിൽ ദൃഷ്ടി വെക്കരുതു്.

"ഞാൻ മരിക്കുമെങ്കിൽ അതു പുസ്തകാലയത്തിൽ (ലൈബ്രറിയിൽ) വെച്ചായിരിക്കട്ടെ" എന്നു മെക്കാളേ പ്രഭു പ്രാൎത്ഥിച്ചിരുന്നു. "ഞാൻ മരിക്കുന്നെങ്കിൽ അതു് എന്റെ പ്രിയതമന്റെ തെരുവിൽവെച്ചുതന്നെയായിരിക്കും."

"എൻപ്രിയന്റെ തെരുവീഥിതന്നിലാ-
ണെൻപിണം കുഴികുഴിച്ചിടേണ്ടതു്,
വമ്പെഴുംപികവധൂ സമാധിയാ-
യമ്പൊടേ സുമവനം വരിച്ചിടും."

"ഞാൻ മരിക്കുന്നെങ്കിൽ എനിക്കെന്റെ കൎത്തവ്യപാലനം ചെയ്തുകൊണ്ടുമരിക്കണം; ശസ്ത്രങ്ങളോടുകൂടി മരിക്കണം; യുദ്ധക്ഷേത്രത്തിൽ മരിക്കണം; അഭിമാനത്തോടും, ആനന്ദത്തോടും ഉത്സാഹത്തോടുംകൂടി പ്രാണത്യാഗം ചെയ്യണം."

ഒരു മനുഷ്യൻ തോട്ടക്കൃഷിചെയ്തു. ആരോ അയാളോടു ചോദിച്ചു:—"ഹേ! പടുകിഴവനായ കാരണവരേ! നിങ്ങൾ എന്താണു് ചെയ്യുന്നതു്? ഇതിന്റെ ഫലം നിങ്ങൾ എടുത്തനുഭവിക്കാൻ പോകുന്നോ? നിങ്ങളുടെ ഒരു കാൽ പണ്ടേതന്നെ ശവക്കുഴിയിൽ പോയതുപോലെയായി; നിങ്ങൾക്കു ആ സന്യാസി പറഞ്ഞതു ഓർമ്മയില്ലയോ?"

> "സ്വാമിൻ! ഭയങ്കരമാമിപ്രപഞ്ചത്തിൽ
> ഈ മാടം മൺകൊണ്ടു തീക്കണമോ?
> അപ്പണിക്കാരൻ വരുമ്പോൾ ശവക്കുഴി-
> തീപ്പവൻതന്നെ ഞാൻ ഓമ്മിക്കുന്നേൻ."

തോട്ടപ്പണിക്കാരന്റെ മറുപടി ഇങ്ങിനെയായിരുന്നു:—

"അന്യന്മാർ നട്ടു, നാം പറിച്ചു ഭക്ഷിച്ചു; നാം നട്ടുന്നു, മററുള്ളവർ പറിച്ചുതിന്നുന്നു."

ഇതേപ്രകാരത്തിൽ സംസാരത്തിലെ പണികൾ നടക്കുന്നു. എത്രയോ മഹാപുരുഷന്മാർ വന്നുപോയി. ക്രിസ്തു, മുഹമ്മദു് ഇത്യാദി. ഈ മഹാത്മാക്കൾ ആ വൃക്ഷങ്ങളിലെ ഫലങ്ങൾ എല്ലാം തന്നത്താൻ തിന്നുകളഞ്ഞോ? അവർ നട്ട വൃക്ഷങ്ങളുടെ ഫലം ആരുതിന്നു? അവർതന്നേ ഒരിക്കലും തിന്നില്ല. ഈ മഹാനുഭാവന്മാർ അവരുടെ ശരീരങ്ങളെ കേവലം ഉരം, വളം പോലെയാക്കിത്തീർത്തു. ഫലം എവിടെതിന്നു? ശതാബ്ദങ്ങൾക്കു ശേഷം ഏതുവൃക്ഷങ്ങളിലെ ഫലങ്ങൾ ഇന്നു നാം ഭക്ഷിക്കുന്നുവോ; ആ വൃക്ഷങ്ങൾ ആ മഹർഷിമാരുടെ ധൂളിയിൽനിന്നു ഉല്പന്നമായവയാണു്. ഈ സിദ്ധാന്തമാണു് ധർമ്മത്തിന്റെ യഥാർത്ഥമായ പ്രാണൻ. ഈ നിയമംതന്നെ ആ പ്രൊഫസ്സരുടെ—റഷ്യൻ ഭാഷ പഠിച്ചുകൊണ്ടിരുന്ന മഹാന്റെ—പ്രവൃത്തിയിൽ കാണപ്പെട്ടിരുന്നു.

### പരിശ്രമത്തിൽ സങ്കോചം ഉണ്ടാകരുതു്.

രാമൻ ജപ്പാനിൽ നിന്നു അമ്മേരിക്കായിലേയ്ക്കു സഞ്ചരിക്കവേ, കപ്പലിൽ ഏതാണ്ടു നൂററിഅമ്പതോളം ജപ്പാൻ വിദ്യാർത്ഥികൾകൂടിയുണ്ടായിരുന്നു. ആ കപ്പലിൽ കുറെ ധനികകുഡുംബങ്ങളുംകൂടി യാത്രക്കാരായി ഉണ്ടായിരുന്നു. എന്നാൽ അവരിൽ മിക്കവരും അവരുടെ ഗൃഹങ്ങളിൽനിന്നു പണംകൊണ്ടുവന്നിട്ടുള്ളവർ ആയിരുന്നു. വിദ്യാർത്ഥികൾ അധികംപേരും കപ്പൽക്കൂലിപോലും വീട്ടിൽനിന്നു കൊടുത്തിരുന്നവരായിരുന്നില്ലാ. ചിലർ യാത്രക്കാരിൽ ധനാഢ്യരായവരുടെ ബൂട്ട്സുതുടച്ചുകൊടുത്തും, മററു

ചിലർ കപ്പലിൻെറ തട്ടുകളും, സീററുകളും മററും കഴുകി വൃത്തി യാക്കിക്കൊടുത്തും, മററുള്ളവർ ഇത്തരത്തിലുള്ള വേറെ പണികൾ ചെയ്തു ദാസ്യവൃത്തിചെയ്തും, കൊണ്ട് കഴിച്ചുകൂട്ടി. ഇങ്ങിനെയാണ വർ കപ്പൽക്കൂലി മുഴവൻ കൊടുക്കാൻ വകയുണ്ടാക്കിയതു്. ചോദി ച്ചപ്പോൾ അവരുടെ ആശയം ഇത്തരമാണെന്നു ഗ്രഹിക്കാൻ കഴിഞ്ഞു:— "അവനവൻെറ നാട്ടിലെ പണം അന്യ ദേശങ്ങളിൽ കൊണ്ടുപോയി ചെലവാക്കരുതു്. കപ്പൽക്കൂലിപോലും കപ്പ ലിലെ പണിചെയ്തുകൊണ്ടു കണക്കു തീക്കണം." ഇവർ അമ്മേരി ക്കായിൽപോയി സമ്പന്നന്മാരുടെ ഭവനങ്ങളിൽ പകൽ മുഴവൻ ശരീരാധ്വാനം ചെയ്തു വേല ചെയ്കയും, രാത്രിയിൽ നിശാപാഠ ശാലകളിൽ പോയി പഠിക്കയും, ചിലർ റയിൽപാതകളിലും, തെരുവുകളിലെ റോഡുകൾക്കായി കല്ലു പൊട്ടിക്കുന്നതിലും, കൂടാ തെ മററു പല വേലകളിലും ഏപ്പെട്ടു് കാലം കഴിക്കയും ചെയ്തു വന്നു. ഈ കൂട്ടർ വേനല്ക്കാലം അശേഷം കൂലിവേല ചെയ്ക യും, മഴക്കാലത്തു് കോളജുവിദ്യാഭ്യാസം സമ്പാദിക്കയും ചെയ്തി രുന്നു.

"വിദ്യാസമ്പാദനത്തിന്നായ്,
കത്തുന്ന മെഴുകിൻതിരി
യെന്നതുനിന്നതുകം പോലെ-
യാത്തിയസൂര്യകണ്ടതാം."

ഇപ്രകാരം ഏഴെട്ടുവഷം കഴിച്ചിട്ടു് അവർ അവരുടെ തല യിൽ അമ്മേരിക്കായിലെ വിദ്യയും, കലാകൌശലവുംകൊണ്ടും, അവരുടെ കീശകളിൽ അമ്മേരിക്കായിലെ പണവും കൊണ്ടും നിറച്ചു് അവരുടെ നാട്ടിലേയ്ക്കു മടങ്ങിയെത്തുന്നു. ഓരോ കപ്പ ലിലും ബഹുദശകങ്ങളും, പലപ്പോഴും ബഹുശതകങ്ങളും ആയി ഇത്തരം ജാപ്പനീസുവിദ്യാത്ഥികൾ വഷംതോറും കപ്പൽസഞ്ചാരം ചെയ്തു് ജർമ്മനിയിലും, അമ്മേരിക്കായിലും പോയി വിദ്യാഭ്യാസം സമ്പാദിച്ചു തിരിയെ വരുന്നുണ്ടു്. ഇതിൻെറ ഫലം നിങ്ങൾ കണ്ടുവരുന്നുണ്ടല്ലൊ. അമ്പതുകൊല്ലംമുമ്പു് ജപ്പാൻ ഇൻഡ്യായെ ക്കാൾ വളരെ താഴ്ന്ന പടിയിൽ കിടന്നിരുന്നു. ഇന്നാകട്ടെ അതു യൂറോപ്പിനെക്കാൾ ഉയന്ന നിലയിൽ എത്തിയിരിക്കുന്നു. നിങ്ങളുടെ കൈകൾ മുഴവൻ വെളുത്തു സുന്ദരമായിരിക്കുന്നു. മാത്ര മല്ലാ, അവയിൽ രക്തം വളരെ സ്വച്ഛമായുമിരിക്കുന്നു. പക്ഷേ, മണികെട്ടിൽ പട്ടീസുകൊണ്ടുവരിഞ്ഞുകെട്ടിയാൽ കയ്യിലെ രക്തം അവിടെത്തന്നെ നില്ക്കയും, ശരീരത്തിലെ ഇതരഭാഗങ്ങളിൽ പോകാതെ മലിനമാകയും, കൈ ഉണങ്ങിപ്പോകയും ചെയ്യുന്നു.

ഇതേപ്രകാരത്തിൽ "നാം ഉത്തമന്മാരാണു്, നാം മാത്രം നല്ലവർ, നാം മാത്രം വലിയവർ, നാം മ്ലേച്ഛന്മാരോടും കാപ്പിരികളോടും യാതൊരു തരത്തിലും സംബന്ധിക്കയില്ല" എന്നും പറഞ്ഞു് നിങ്ങൾ സ്വയം ഒഴിഞ്ഞുമാറിനിന്നുകളഞ്ഞു, അങ്ങിനെ സ്വയം പട്ടുനൂൽകൊണ്ടു് ബന്ധിക്കുന്നതുപോലെ ബന്ധിച്ചിട്ടു് തന്നെത്താനേ ഉണക്കിക്കളകയുംചെയ്തു. ഒരു സുപ്രസിദ്ധമായ പഴഞ്ചൊല്ലിങ്ങനെയുണ്ടു്: —

"ഒഴുകും ജലമുള്ളോരു
പുഴ വെള്ളത്തിനുത്തമം;
ഒഴുകാത്തജലം ദോഷം
മുഴുത്തതതി നിന്ദ്യമാം."

"അതുപോൽ, സഞ്ചരിക്കുന്ന
ജാതിമാനുഷർ ഭൂമിയിൽ
ഇതരന്മാർകളെക്കാട്ടിൽ
അതീവ മഹനീയർ താൻ."

ആലോചിച്ചു സൂക്ഷ്മമായി വീക്ഷിക്കുന്നതായാൽ, ഉന്നതിയെ പ്രാപിച്ചുവരുന്ന രാജ്യക്കാരെല്ലാം ചലിച്ചുകൊണ്ടാണിരിക്കുന്നതെന്നും, അതിനാലാണു് അവർ അഭിവൃദ്ധിയടയുന്നതെന്നും വ്യക്തമായിക്കാണാൻ കഴിയും. ഈ വിഷയത്തിൽ അമ്മേരിക്കായുടെ നിലതന്നെ നോക്കുക. ദിവസംപ്രതി ശരാശരി ൪൫൦൦൦ അമ്മേരിക്കർ പാരീസിൽ താമസിക്കുകയും, കൂട്ടംകൂട്ടമായി വരുകയും, മടങ്ങിപ്പോകയും ചെയ്യുന്നു. ഫ്രാൻസിൽ എന്തെങ്കിലും അല്പം നവീനമായ ഏർപ്പാടുകളോ, സമ്പ്രദായങ്ങളോ കണ്ടാൽ, പെട്ടന്നവർ നാട്ടിലെത്തി അവയെ അവിടെ എത്തിച്ചുകൊടുക്കുന്നു. പ്രാചീനവിദ്യകളും, കലാകൌശലങ്ങളും പഠിക്കുന്നതിൽ യാതൊരു കുറവും വരുത്തുന്നമില്ല. ഈ ശരൽക്കാലത്തു് ഏതാണ്ടു് ൮൦൦൦൦ അമ്മേരിക്കർ ഈജിപ്റ്റിൽ പോകയും, വരുകയും ചെയ്തുകൊണ്ടിരിക്കുന്നു; സ്തംഭങ്ങളും, മണൽക്കുന്നുകളും (Pyramids) കാണുന്നു. നാല്പതുശതമാനം അമ്മേരിക്കർ ലോകമാകെച്ചുററിസ്സഞ്ചരിച്ചുവരുന്നു. ഈ വിധത്തിൽ ഈ ദേശക്കാർ ഏതെങ്കിലും വിദ്യയും, അറിവും കിട്ടുന്ന സ്ഥലങ്ങളിൽപോയി അവിടെനിന്നതിനെ കൊണ്ടുവന്നു് സ്വന്തംനാട്ടിൽ എത്തിച്ചുകൊടുക്കുന്നു. ജർമ്മൻകാർക്കും ഇതേസ്ഥിതിയാണുള്ളതു്. അമ്മേരിക്കായിൽനിന്നു രാമൻ മടങ്ങിവന്നപ്പോൾ ഒരു ജർമ്മൻകപ്പലിലാണു് സഞ്ചരിച്ചിരുന്നതു്. അതിൽ ഏകദേശം മുന്നൂറുമനുഷ്യർ ഒന്നാംക്ലാസുയാത്രക്കാരായിരുന്നു. അവരിൽ പ്രഫസ്സറന്മാർ,

ഡ്യൂക്ക്സ് (ഒരുതരം പ്രഭുക്കന്മാർ,) ബാറൺസ് (മറെറാരു തരം പ്രഭുക്കന്മാർ), വണിക്കുകൾ — ഈ വർഗ്ഗക്കാരെല്ലാം ഉണ്ടായിരുന്നു. പകൽസമയത്ത് രാമൻ എല്ലാത്തിലും ഉയർന്ന കപ്പൽ തട്ടിലാണ് സാധാരണ ഇരിക്കാറുള്ളത്; ഏകാന്തമായി അവിടെയിരുന്ന്, വായിക്കയോ, എഴുതുകയോ ചെയ്യുമായിരുന്നു; അല്ലെങ്കിൽ ധ്യാനിക്കയോ, ചിന്തിക്കയോ ചെയ്തുകൊണ്ടിരുന്നു. എന്നാൽ ജർമ്മൻകാർ കപ്പലിൻെറ ആ അത്യുച്ചമായ തട്ടിൽ കയറിവന്ന് രാമനെ താഴെവിളിച്ചുകൊണ്ടുപോകയും, രാമനെക്കൊണ്ട് പ്രസംഗിപ്പിക്കയും ചെയ്യുമായിരുന്നു. രാമൻ വിദേശീയനാണെന്നറിഞ്ഞിട്ടും, ഒരു മ്ലേച്ഛൻെറയോ, കാപ്പിരിയുടെയോ മട്ടിൽ അവർ അവനോടു പെരുമാറിയില്ല. പിന്നെയോ, ഈ വിദേശിയിൽനിന്ന് എത്രമാത്രം അറിവു ലഭിക്കുമോ, അത്രയും കൈവശമാക്കാൻ അവർ ശ്രമിച്ചിരുന്നു. അമ്മേരിക്കൻ ഐക്യനാടുകളിൽ രാമൻ എല്ലാത്തിനുംമുമ്പേ സന്ദർശിച്ച നഗരം വാഷിംഗ്ടൺ ആണ്. അവിടെ വാഷിംഗ്ടൺ സർവ്വകലാശാലയിൽ ഹിന്ദുദർശനശാസ്ത്രങ്ങളെപ്പററി പ്രസംഗിക്കാൻ രാമൻ ക്ഷണിക്കപ്പെട്ടു. പ്രസംഗാനന്തരം, അപ്പോൾതന്നെ ജർമ്മനിയിൽനിന്നു മടങ്ങിവന്നിരുന്ന ഒരു പ്രഫസ്സർ യുവാവുമായി സമാഗമം ഉണ്ടായി. രാമൻ ചോദിച്ചു:—

"ജർമ്മനിയിൽ നിങ്ങൾ പോയതെന്തിന്?"

പ്രഫസ്സർ:—"സസ്യശാസ്ത്രം, രസായനശാസ്ത്രം ഇവയിൽ ഞങ്ങളുടെ യൂനിവേർസിററിയും, ജർമ്മൻ യൂണിവേർസിററികളും തമ്മിലുള്ള സാമ്യം നോക്കാൻ പോയതാണ്."

"അങ്ങിനെ പരീക്ഷിച്ചതിൽ, പത്തുവർഷം മുമ്പ് ജർമ്മൻകാരെക്കാൾ താഴ്ന്നുനിന്നിരുന്ന ഞങ്ങൾ ഇന്ന് അവരിൽനിന്നു താഴെയല്ലെന്നാണ് അന്വേഷണഫലംകൊണ്ടു പ്രത്യക്ഷപ്പെട്ടത്" എന്നുംകൂടി അയാൾ എന്നോടു പറഞ്ഞു.

"വാർദ്ധക്യമരണവരെ-ശ്രദ്ധാപൂർവ്വം പഠിക്കയും,
വിദ്യവർദ്ധിപ്പിക്കയും ചെ-യ്തിദ്ധരായാം വസിക്കണം."

ജീവൻ കളഞ്ഞും പരിശ്രമം ചെയ്ത് വിദേശികളോടു പഠിച്ചു പഠിച്ച് അക്കൂട്ടർ വിദ്യ അഭ്യസിക്കയും, വളരുകയും ചെയ്തു; ചെയ്തുകൊണ്ടിരിക്കുന്നു.

അമ്മേരിക്കൻ ജനങ്ങൾ ഡോളറിൻെറ (പണത്തിൻെറ) ദാസന്മാരാണെന്നുള്ള വിചാരം ശരിയല്ല. എന്നാൽ വിദ്യയുടെ പുറകേ ഡോളർ സ്വയം വന്നുകൊണ്ടിരിക്കുന്നു. 'അമ്മേരിക്ക

ങ്ങടെ മതം 'റൊക്കം ധർമ്മം' (നകദ് ധർമ്മ) അല്ല, 'റൊക്കം പണത്തെ സംബന്ധിച്ച ധർമ്മം' (നകദീ ധർമ്മം) ആണ്, എന്നുപറഞ്ഞു് അവരിൽ കളങ്കം ആരോപിക്കുന്നവർ അമ്മേരിക്കായുടെ യഥാൎത്ഥസ്ഥിതി അറിയാത്തവരോ, അത്യന്തം അന്യായികളോ ആണു്. അവരിൽ ഈ പഴഞ്ചൊല്ലിലെ താല്പൎയ്യം ഭംഗിയായി യോജിക്കുന്നുണ്ടു താനും:—

"അംഗ്രേർ അഭീ കച്ചേ ഹൈം,
കോൻ ദാംത് ഖട്ടേ കരേ?"

("മുന്തിരിങ്ങാംകളിപ്പോഴും
മൂത്തുപാകതയെത്തിടാ,
പവച്ചവയെയെന്തിന്നു
പേക്കുന്നു പല്ലിലാംപ്പുളി?")

കാലിഫോർണിയായിൽ (അമേരിക്കായിൽ) ഒരു മഹതി പതിനെട്ടുകോടിരൂപാകൊടുത്തു് ഒരു വിശ്വവിദ്യാലയം (യൂനിവേർസിററി) സ്ഥാപിച്ചു. ഇപ്രകാരം വിദ്യാഭ്യാസം പ്രചരിപ്പിച്ചു വദ്ധിപ്പിക്കാൻ വൎഷംതോറും കോടിക്കണക്കിനു രൂപാ ദാനം ചെയ്യപ്പെടുന്നുണ്ടു്. ഭാരതവൎഷത്തിൻെറ ബ്രഹ്മവിദ്യയ്ക്കു് അവിടെ അത്യന്തം മാന്യത ലഭിക്കുന്നുണ്ടു്. ഇപ്പോൾ അമ്മേരിക്കായിലെപോലെ ഭാരതത്തിൽ വ്യാവഹാരികവേദാന്തം ഇല്ല എന്ന നില വന്നിട്ടുണ്ടു്. അക്കൂട്ടൎക്ക് നമ്മുടെ വേദാന്തം ഗ്രഹിക്കാനും, അവരുടെ ശരീരത്തിലും, അന്തഃകരണത്തിലും അതിനെ ഉപയോഗിക്കാനും കഴിയുന്നുവെങ്കിലും അവർ ഹിന്ദുക്കളാകുന്നില്ല. നാം അവരുടെ വിദ്യയും, കലാസാമൎത്ഥ്യവും പഠിച്ചു നമ്മുടെ സ്വന്തമാക്കിയാലും നമ്മുടെ രാഷ്ട്രീയതയും, ഹിന്ദുതയും സ്ഥിരമായിരിക്കാൻ കഴിയുന്നതത്രെ. വൃക്ഷങ്ങൾ പുറമേനിന്നു വളം (ഭക്ഷണം) ശേഖരിക്കുന്നു. എന്നാൽ അവ സ്വയം വളമായിത്തീരുന്നില്ലാ; പുറത്തുള്ള മണ്ണു്, ജലം, വായു, തേജസ്സ് ഇവ ഭക്ഷിക്കയും, പചിക്കയും ചെയ്യുന്നുവെങ്കിലും, അവ വെറും മണ്ണും, ജലവും, വായുവും മററുമായിത്തീരുന്നില്ല. ജപ്പാൻകാർ അമേരിക്കായിലെയും, യൂറോപ്പിലെയും വിജ്ഞാനശാസ്ത്രങ്ങളും, കലാകൌശലങ്ങളും പഠിച്ചു സ്വന്തമാക്കിയാലും അവർ ജപ്പാൻകാരായിത്തന്നെ ശേഷിക്കുന്നു. ദേവന്മാർ ബൃഹസ്പതിയുടെ പുത്രനായ നമ്മുടെ കചനെ രാക്ഷസന്മാരുടെ അടുത്തയച്ചു് അവരുടെ സഞ്ജീവനീവിദ്യ പഠിപ്പിച്ചുകൊണ്ടുവന്നു. എന്നിട്ടും കചൻ അതുകൊണ്ടു രാക്ഷസനായി ഭവിച്ചില്ല. ഇതേപ്രകാരം നിങ്ങൾ യൂറോപ്പിലും, അമ്മേരിക്കായിലും പോയി ജ്ഞാനവും, വിദ്യയും, വ്യവസായവും,

കലകളും പഠിച്ചാൽ വേറെ അനാൎയ്യരോ, വേറെ ഹിന്ദുക്കളോ, വേറെ ഇൻഡ്യാക്കാരോ, വിദേശികളോ ആകാൻ തരമില്ല. ഏതു മനുഷ്യർ ഭൂഗോളത്തിൻെറ സീമകൾക്കുള്ളിൽനിന്നു് ഉണ്ടാകുന്നതിനെ "ഇതു് ഞങ്ങളുടെ ജ്ഞാനം; അതു വിദേശികളുടെ ജ്ഞാനം; ഇവിടെ വരുന്നതു പാപം! ഹാ കഷ്ടം! നമ്മുടെ ജ്ഞാനം ഇതരന്മാർ എങ്ങിനെകൊണ്ടുപോകുന്നു?" എന്നിങ്ങനെ വിചാരിച്ചുകൊണ്ടിരിക്കുന്നുവോ, അവർ ജ്ഞാനത്തെ ഘോരമായ അജ്ഞാനമാക്കി പരിവൎത്തനം ചെയ്യുന്നു. ഈ ലക്ചർഹോളിൻെറ അകത്തു് വെളിച്ചം ഉണ്ടു്. അതു അത്യന്തം ആഹ്ലാദകരവും, പ്രസന്നതാജനകവും ആണു്. "ഈ വെളിച്ചം നമ്മുടേതാണു്, നമ്മുടേതാണു്, നമ്മുടേതു്; ഹായ്! ഇതു ഒരിക്കലും പുറത്തെ പ്രകാശത്തോടു മേളിച്ചു് അപവിത്രമായിപ്പോകരുതു്" എന്നിത്തരം വിചാരത്താൽ നാം ഈ പ്രകാശത്തെ രക്ഷിച്ചു സൂക്ഷിക്കാൻവേണ്ടി ജന്നലുകളും മററും അടച്ചു്, പഡുതായും ഇട്ടു്, പടിയും അടച്ചു്, പ്രകാശത്തിൻെറ ഇതരദ്വാരങ്ങളും ബന്ധിച്ചുവെച്ചാൽ നമ്മുടെ പ്രകാശം ഒരു ക്ഷണനേരംകൊണ്ടു് കർപ്പൂരത്തെപോലെയാകുമെന്നു് വെറുതെ കരുതിയാൽ വിശേഷമില്ല; നേരെമറിച്ചു്, അതു് കസ്തൂരിയുടെ കറുപ്പായി പോകയേ ഉള്ളു. അതായതു്, അന്ധതമസ്സുതന്നെ പ്രസരിക്കയേ ഉള്ളു; ഇരുട്ടേ വരുകയുള്ളു. അഹോ! ഭാരതവൎഷത്തിൽ നാം എന്തിനു് ഈ അന്ധപദ്ധതി സ്വീകരിച്ചുവരുന്നു?

> "സുലൈമാൻ വസിക്കുന്ന പറദീസയെക്കാളും,
> ശ്രീലനാകത്തെക്കാളും സ്വദേശം പ്രിയതരം,
> ഔഷധഗുണമേറുന്ന സുരഭിസുമവൎഗ്ഗം
> വിഷമസ്വദേശീയകണ്ടകത്തെക്കാൾ തുച്ഛം."

എന്നിപ്രകാരം പറഞ്ഞുംകൊണ്ടു തന്നത്താൻ മുള്ളാകാനും, സ്വദേശത്തെ മുള്ളുനാടാക്കാനും പരിശ്രമിക്കുന്നതു് സ്വദേശഭക്തിയോ, ദേശാഭിമാനമോ അല്ല. സാധാരണമായിട്ടു് ഒരേ പ്രകാരത്തിലുള്ള വൃക്ഷങ്ങൾ ഒന്നിച്ചു് ഒരിടത്തു തിങ്ങിഞെരുങ്ങി നില്ക്കുമ്പോൾ അവയെല്ലാം ബലമായി വളരുന്നില്ല. ഇവയെ പറിച്ചു കുറെ അകത്തി നടുമ്പോൾ ഓരോന്നും ബലിഷ്ഠമായും, തടിച്ചും വളൎന്നുവരുന്നു. ഇതേനിലയാണു് ജനസമുദായത്തിനും ഉള്ളതു്. കാശ്മീരിനെ സംബന്ധിച്ചു് ഇങ്ങിനെ പറയപ്പെടുന്നുണ്ടു്:—

> "ക്ഷമാതലത്തിലെങ്ങാനു-
> മമരാവതി കാണുകിൽ
> ഇതുതാനതു നിസ്തൎക്ക്യ-
> മിതുതാനിതുതാൻ, ഇതേ!"

എന്നാൽ ആ കാശ്മീർ നിവാസികൾ അവരുടെ ധന്യമായ ഭൂതടം, അതായതു്, ഭൂലോകസ്വർഗ്ഗം വിടുന്നതു പാപമാണെന്നു ധരിക്കുമ്പോൾ, അവർ ബലഹീനതയ്ക്കും, നിർദ്ധനത്വത്തിനും, അജ്ഞതയ്ക്കും പ്രസിദ്ധരായിട്ടിരിക്കുന്നു. ആ ശൂരനായ കാശ്മീര പണ്ഡിതൻ ആ പർവ്വതസ്വർഗ്ഗത്തിൽനിന്നും പുറത്തു വരുമ്പോൾ യഥാർത്ഥസ്വർഗ്ഗത്തിൽ വന്നതുപോലെയാകുന്നു. അദ്ദേഹം പോകുന്നിടത്തെല്ലാം അന്യഭാരതീയരെ സകല വിഷയങ്ങളിലും തോല്പിച്ചുകളയുന്നു. ആ പണ്ഡിതന്മാരിൽ എല്ലാവരും അത്യുന്നതപദാധികാരങ്ങളിൽ വിരാജിക്കുന്നു. ജപ്പാൻകാർ ജപ്പാനിൽതന്നെ ബന്ധിതരായിരുന്നപ്പോൾ ബലഹീനരായിരുന്നു; തീരെ അശക്തരും. എന്നാൽ അവർ വിദേശങ്ങളിൽ പോകാൻ തുടങ്ങിയപ്പോൾ, അവിടങ്ങളിലെ വായു ശ്വസിച്ചു് ബലശാലികളായിത്തീർന്നു. യൂറോപ്പിലെ ദരിദ്രരും, പാവപ്പെട്ടവരും, മിക്കവാറും അധമസ്ഥിതിയിൽ ഇരുന്നവരും ആയ മനുഷ്യർ കപ്പൽമുഖേന യാത്രചെയ്തു് അമേരിക്കായിൽപോയി പാർത്തു. ഇപ്പോൾ അവർ ലോകത്തിലെ മററു സകലരെയുംകാൾ ബലിഷ്ഠരായിരിക്കുന്നു. കുറെ ഇൻഡ്യാക്കാരും പുറത്തു പോയിട്ടുണ്ടു്. അവർ സ്വദേശത്തിരുന്നപ്പോൾ അവരെപ്പററി ആരും ചോദിച്ചിരുന്നില്ല. എന്നാൽ അവർ വിദേശങ്ങളിൽ പോയപ്പോൾ വളരെ വളർന്നു് ആ നാട്ടുകാരുടെ പ്രഥമശ്രേണിയിൽ പരിഗണിക്കപ്പെടാനും, വലിയ പ്രശസ്തി ആർജ്ജിക്കാനും പററിയ സ്ഥാനങ്ങളിൽ കയറിയിരിക്കുന്നു.

"ഒഴുകീടാഞ്ഞാൽ ജലം ദുർഗ്ഗന്ധമലീമസം,
വഴിയെയിളകാഞ്ഞാൽ തുരുമ്പിന്നിര കുന്തം,
ഭ്രമണംകൊണ്ടു സൂര്യചന്ദ്രന്മാർ പ്രശസ്തരായ്,
വ്യോമവും ഭ്രമണത്താൽ പ്രാപിച്ചു പദമേച്ചം."

വൃക്ഷങ്ങൾ സകല തടസ്സങ്ങളെയും തട്ടിനീക്കി അവയുടെ ജഡങ്ങളെ ജലമുള്ളിടത്തേക്കു തിരിക്കയും, തള്ളുകയും ചെയ്യുംപോലെ, അതേവിധം അമേരിക്കാ, ജർമ്മനി, ജപ്പാൻ, ഇംഗ്ലണ്ടു് മുതലായ ദിക്കുകളിലെ ജനങ്ങൾ സമുദ്രങ്ങളെ തരണംചെയ്തു്, പർവ്വതങ്ങളെ ഭേദിച്ചു്, പണം ചെലവാക്കി, സർവ്വപ്രകാരത്തിലുമുള്ള കഷ്ടതകളും അനുഭവിച്ചു്, അവിടവിടെ എത്തി, കുറെ അധികം ഉള്ളിടങ്ങളിൽപോയി, ഏതുവിധത്തിലെങ്കിലും ജ്ഞാനം പ്രാപിച്ചവരുന്നു. ആ പ്രദേശങ്ങളുടെ അഭിവൃദ്ധിയുടെ ഏകകാരണം ഇതുതന്നെയാണു്. ഇപ്പോൾ ഇനിയും കേൾക്കുവിൻ!

ജീവപരിത്യാഗം—പ്രാണസമൎപ്പണം.

ഒരു ജാപ്പനീസ് കപ്പലിൽ കുറെ ഇൻഡ്യൻ വിദ്യാൎത്ഥികൾ സഞ്ചരിച്ചുകൊണ്ടിരുന്നു. കപ്പലിൽ അവരുടെ ക്ലാസ്സിലിരുന്ന യാത്രക്കാൎക്കു ഭക്ഷണം വിതരണംചെയ്യപ്പോൾ, എന്തു കാരണവിശേഷത്താലോ, വിദ്യാൎത്ഥികൾക്കു നല്ലസാധനങ്ങൾ ലഭിച്ചില്ല. ഒരു ദരിദ്രനായ ജപ്പാൻവിദ്യാൎത്ഥി ഈ ഭാരതീയർ വിശന്നിരിക്കുന്നതായി കണ്ടു. അവൎക്കെല്ലാവൎക്കുംവേണ്ടി പാലും, പഴവും മററും വിലയ്ക്കുവാങ്ങിക്കൊണ്ടുവന്നു് അവരുടെ മുമ്പിൽ വെച്ചുകൊടുത്തു. നമ്മുടെ നാട്ടിലെ നടപ്പനുസരിച്ചു് ഭാരതദേശക്കാർ ആദ്യം അവയെ സ്വീകരിക്കാതിരിക്കയും, പിന്നീടു അവയെ എടുത്തു ഭക്ഷിക്കയും ചെയ്തു. അവർ കപ്പൽ വിട്ടുകരയ്ക്കിറങ്ങിപ്പിരിയാൻ കാലത്തു് കൃതജ്ഞതാപുരസ്സരം ആ ഭക്ഷ്യപദാൎത്ഥങ്ങളുടെ വില അയാൾക്കു കൊടുക്കാൻ തുനിഞ്ഞു. ജപ്പാൻബാലൻ അതു വാങ്ങിച്ചില്ല. എന്നാൽ കരഞ്ഞുംകൊണ്ടു് ഈ വിധത്തിൽ അപേക്ഷിക്കയാണു് ചെയ്തതു്:—"നിങ്ങൾ ഇൻഡ്യയിൽ ചെല്ലുമ്പോൾ, ജപ്പാൻകാരുടെ കപ്പലുകളിൽ താഴ്ന്ന ക്ലാസുകളിൽ സഞ്ചരിക്കുന്ന യാത്രക്കാൎക്കു ഭക്ഷണപാനീയങ്ങൾ യഥാവിധികൊടുക്കുവാൻവേണ്ട ഏൎപ്പാടുകൾ ചെയ്യാതിരിക്കത്തക്ക വിധം ജപ്പാൻകാർ അത്രയ്ക്കു അയോഗ്യരാണെന്നുള്ള വിചാരം അവിടെയെങ്ങും പ്രചരിപ്പിക്കാതെയിരിക്കണേ!" അല്പം ചിന്തിച്ചുനോക്കുവിൻ! ഒരു നിൎദ്ധനനായ ജപ്പാൻവിദ്യാൎത്ഥി; അവനു കപ്പലുമായി പ്രത്യേക ബന്ധമൊന്നും ഇല്ല; അവൻ അവന്റെ സ്വന്തംപണം ചെലവാക്കുന്നു; അവന്റെ നാട്ടിലെ കപ്പലുകൾക്കു ദുഷ്പേരുവരരുതെന്നു വിചാരിച്ചുമാത്രം! ആ വിദ്യാൎത്ഥി തന്റെ ജീവനെ തന്റെ നാട്ടിൽനിന്നു വേർപെടുത്തി പരിഗണിക്കുന്നില്ല. ദേശത്തിന്റെ മുഴുവൻ ജീവനെയും തന്റെ ജീവൻ തന്നെയാക്കി നടപടിയിൽ, അനുഭവത്തിൽ വരുത്തുന്നു. എന്തൊരു സ്വദേശഭക്തി! എന്തൊരു പ്രാണസമൎപ്പണം! വ്യാവഹാരികമായ അഭേദത, അഥവാ ഏകത ഇതാണു്; ഇതുതന്നെ ഒരൊക്കമായ ധൎമ്മം! ക്രിയാത്മകമായ ഈ വേദാന്തം കൂടാതെ ഉന്നതിയ്ക്കും, കല്യാണത്തിനും വേറെ ഉപായം ഇല്ല.

> "തനിക്കായ്മാത്രം വേണ്ടിജ്ജീവിച്ചുകഴിപ്പതിൽ
> മനുഷ്യനിരന്നേതന്നേമരിക്ക ബഹുശ്രേഷ്ഠം;
> തന്നുടെ ജന്മദേശത്തിന്നായി മരിപ്പവൻ
> തന്നെയാം ജീവിക്കുന്ന മനുജൻ ധരാതലേ."

ഒരിക്കൽ റഷ്യൻ സൈന്യബലത്തെ തകക്കാൻവേണ്ടി കുറെകപ്പലുകൾ സമുദ്രത്തിൽ മുക്കിക്കളയണമെന്നുള്ള ഒരത്യാവശ്യം ജപ്പാനുണ്ടായിട്ടുണ്ടെന്ന നിങ്ങൾ പക്ഷേ ഓമ്മിക്കുന്നുണ്ടല്ലൊ. അക്കാലത്തു് രാജാ മൈക്കഡോ (ജപ്പാൻരാജാവു്) സ്വന്തം സൈനികരോട്ട ഇങ്ങനെ പറഞ്ഞു:—“എനിക്ക എൻെറ പ്രജകളെ ആരെയും സങ്കടപ്പെടുത്താൻ ഇഷ്ടമില്ല. എന്നാൽ ഈ കപ്പലുകളോടുകൂടിയുള്ള മുങ്ങിമരണം കൈവരിക്കാൻ തയ്യാറുള്ളവർ സ്വയം സമ്മതത്തെ പ്രകടിപ്പിക്കയും, ആ വിവരത്തിനു അവരവരുടെ അപേക്ഷ തരുകയും ചെയ്യണം.” ആയിരക്കണക്കിനു് അപേക്ഷകൾ ചെന്നു. ആവശ്യത്തിലും എത്രയോ അധികം ജനങ്ങൾ ക്ഷണനേരംകൊണ്ടു അപേക്ഷകൾ അയച്ചു. അപ്പോൾ ആവശ്യമുള്ള സംഖ്യ തിരഞ്ഞെടുക്കാൻ പ്രയാസംവന്നു. അതിനാൽ ജപ്പാൻ യുവാക്കൾ അവരുടെ ശരീരത്തിലെ സ്വന്തം രക്തം കൊണ്ടു് അവരുടെ അപേക്ഷകളിൽ എഴുതിക്കൊടുക്കണമെന്നു രാജാവു ആവശ്യപ്പെടുകയും, അവർ ശീഘ്രം അപ്രകാരം അതും ചെയ്തുകൊടുക്കയുംചെയ്തു. എന്നിട്ടും, അവസാനത്തിൽ, രക്തത്തിൽ എഴുതിക്കൊടുത്ത അപേക്ഷകളും ആവശ്യത്തിൽഅധികമാണെന്നു കാണപ്പെട്ടു! ഒടുക്കം കപ്പലുകളോടുകൂടി അവർ മുങ്ങിച്ചത്തുപോയപ്പോൾ അവരിൽ ഒന്നരണ്ടു കപ്പിത്താൻമാക്ക വേണമെങ്കിൽ അവരുടെ ജീവൻ രക്ഷിക്കാൻ കഴിവുണ്ടായിരുന്നു. അപ്പോൾ ആരോ പറഞ്ഞു:—“കപ്പിത്താൻ അവർകളേ! നിങ്ങൾ ജോലിയെല്ലാം തീർത്തുകഴിഞ്ഞല്ലൊ. ഇനി ജീവരക്ഷയ്ക്കു് ജപ്പാനിലേയ്ക്കു് പൊയ്ക്കൊള്ളൂ!” മരണത്തിൻെറ പുഞ്ചിരി പൊഴിച്ചുംകൊണ്ടു് കപ്പിത്താൻ ആ നിർദ്ദേശം തിരസ്കരിച്ചുംവെച്ചു് ഇങ്ങിനെ ഉത്തരം പറഞ്ഞു:—“ഞാൻ തിരിച്ചുചെല്ലാമെന്നാലോചിച്ചാണോ ഇവിടെ വരണമെന്നപേക്ഷിച്ചതു്? (!)

“യദ്ഗത്വാ ന നിവത്തന്തേ
തദ്ധാമ പരമം മമ”

(ഗീത-൧൫, ൬)

അത്ഥം:—“പോയാൽ തിരിയെ വരാത്ത ആ പരമാശ്രയസ്ഥാനമാണു് എൻെറതു്.”

ശൂരവീരത്വത്തിൻെറ അത്ഥം തിരിയെ ഓടിപ്പോരുന്നതല്ല!

“ജീവനെ ബലിനൽകാതെ
പോവാൻ മേലാത്തതാകിയ
അവിടെപ്പോയിടംതില്ല
നിവൃത്തി മമ മററിഹ.”

"ജലധാരാപ്രവാഹത്തിൻ
ബലത്ത ഗതിതന്നിലും,
നിലതെററാതെ നേരിട്ടു
ചേലിൽ ചാടുന്ന കേസരി."

ഇതാണ് രൊക്കം ധർമ്മം; ഇതാണ് ക്രിയാത്മകമായ അതായത്, പ്രവൃത്തിയിൽ വരുത്തപ്പെട്ട, വേദാന്തം.

"നൈനം ഛിന്ദന്തി ശസ്ത്രാണി,
നൈനം ദഹതി പാവകഃ"

(ഗീതം-൨, ൨൩)

"ഇവനെ ആയുധങ്ങൾ ഛേദിക്കുന്നില്ല; ഇവനെ അഗ്നി ദഹിക്കുന്നില്ല."

"എന്നെക്കൊല്ലുവാനുള്ള കരവാളമെങ്ങുണ്ട്?
വഹ്നിയെങ്ങനെ ദഹിപ്പിക്കുവാൻ ശക്തമായി?
എങ്ങനെ മുക്കിക്കൊൽവാൻ കഴിവുള്ളൊരു ജലം?
എങ്ങനെയുണക്കുവാൻ കഴിയും സമീരണൻ?
എന്നെയിച്ചൊന്നമൂലം മാത്രമേ മൃത്യുവത്രേ;
അന്നേരമറിഞ്ഞാൻ മൃത്യുവുമുണ്ടാകുന്നു!"

അമ്മേരിക്കായിൽ ശാസ്ത്രീയഗവേഷണാർത്ഥം ജീവന്മനുഷ്യശരീരത്തിൽ കത്തിക്കീറിമുറിച്ചു നോക്കുന്ന പരീക്ഷണം ചെയ്വാൻ ആവശ്യകതയുണ്ടായി. "ഇതാ! കീറി നോക്കിക്കൊൾവിൻ! എന്നെ മുറിക്കുവിൻ! ഇഞ്ചിഞ്ചു് കണക്കായി വേണമെങ്കിൽ ഞാൻ പ്രാണനെ ത്യജിക്കാം. എന്റെ ജീവച്ഛരീരത്തിൽ കീറി നോക്കുന്നതിന് എനിക്കു ആയിരംതവണ സന്തോഷമാണ്. ഇതുകൊണ്ടു ശാസ്ത്രത്തിന് ഉന്നതിയും, അന്യർക്കു നന്മയും ഉണ്ടാകുമല്ലൊ" എന്നു പറഞ്ഞുംകൊണ്ടു് അവരുടെ നെഞ്ചു തുറന്നുകാണിച്ചു തയ്യാറായി വന്ന യുവാക്കന്മാർ അനേകർ ആയിരുന്നു. ഇതിനെ നമുക്കു പ്രേമമെന്നോ, ധീരവീരതയെന്നോ എന്താണ് പറയേണ്ടതു്? ഇതാണ് രൊക്കംധർമ്മം, അതായതു്, പ്രായോഗികമോ, ക്രിയാത്മകമോ ആയ വേദാന്തം. ഇതുതന്നെ സർവ്വാത്മഭാവം.

അമ്മേരിക്കൻ ഐക്യനാടുകളിലെ പ്രസിഡണ്ടായിരുന്ന അബ്രഹാം ലിങ്കൺ എന്ന മഹാനെപ്പററി ഒരു കഥ പറയപ്പെടുന്നു. ഒരു ദിവസം അദ്ദേഹം സ്വഭവനത്തിൽനിന്നു് ആസ്ഥാനസഭയിലേയ്ക്കു പൊയ്ക്കൊണ്ടിരുന്ന സമയം വഴിമദ്ധ്യേ ഒരു പന്നി (പോക്കു്) ഒരു ചെളിക്കുഴിയിൽ അകപ്പെട്ടു് അർദ്ധപ്രാണനായി കിടക്കുന്നതുകണ്ടു. വളരെ ശ്രമം ചെയ്തിട്ടും അതിനു് കരയ്ക്കുകയറാൻ സാധിച്ചിരുന്നില്ല. സങ്കടംകൊണ്ടു് അതു് കരയുക

യായിരുന്നു. പ്രസിഡണ്ടു് ഇതു കണ്ടുംവെച്ചു് വെറുതെ പോയി ല്ല. കുതിരപ്പുറത്തുനിന്നു് അദ്ദേഹം ഉടനെ താഴെ ഇറങ്ങി പന്നിയെ പുറത്തിറക്കിവിട്ടു് അതിന്റെ പ്രാണനെ രക്ഷിച്ചു. അദ്ദേഹത്തിന്റെ വസ്ത്രങ്ങളെല്ലാം ചെളിപുരണ്ടു വൃത്തികേടായി പ്പോയി. എന്നിട്ടും, അതിനെ തീരെ ഗൌനിക്കാതെ അതേ സ്ഥിതിയിൽ സഭയിൽ ഹാജരായി. സഭാവാസികളായ ജന ങ്ങൾ ചോദിച്ചപ്പോൾ നടന്ന സംഭവം അദ്ദേഹം പറകയും, സകലരും അദ്ദേഹത്തെ പ്രശംസിച്ചു് തന്റെ ദയാലുത്വത്തെ യും, ഈശ്വരഭക്തിയെയും കുറിച്ചു് അഭിനന്ദിക്കയുംചെയ്തു. അദ്ദേ ഹം അതിനു പറഞ്ഞമറുപടി ഇതായിരുന്നു:—"മതി മതി! ഇങ്ങി നെ അധികം പ്രശംസിക്കാനൊന്നുമില്ല. ഞാൻ ദയയെ പ്രകടിപ്പി ക്കുന്ന കാര്യമൊന്നും ചെയ്തിട്ടില്ല. ആ പന്നിയുടെ ദുഃഖം എന്നെ സങ്കടപ്പെടുത്തി; അതിനാൽ കേവലം എനിക്കുവേണ്ടി എന്റെ സങ്കടം തീർക്കാൻ ഞാൻ പന്നിയെ പുറത്തിറക്കി വിട്ടതാണു്!" ഹാ! എന്തൊരു വിശ്വവ്യാപിയായ പ്രേമം! എത്ര വിശാലമായ സർവ്വാത്മഭാവന!

"പ്രേയസീ! ലൈലീ തന്റെ ദേഹത്തിൽനിന്നു രക്തം
പായിച്ചുകളയുവാൻ ധമനി തുറന്നപ്പോൾ,
പ്രേയാനാം മജ്നൂന്റെ ദേഹത്തിൽ നിന്നു പുറ-
ത്തായതു ചാടിപ്പായാൻ തുടങ്ങീ! മഹാശ്ചര്യം!
എന്തെരത്ഭുതമിതു്? ചിന്തിക്കാൻ കൂടിവയ്യാ!
എന്തൊരൈക്യഭാവന! എന്തനർഘാത്മകം!"

* * * *

"പുഷ്പദളങ്ങളിൽ ശീത ശീതംകാററ
കൊണ്ടല്പംട്ട തട്ടിയനേരം തന്നെ,
നേത്രങ്ങളിൽ ഹിമബിന്ദു ബാഷ്പങ്ങളും
തന്നൈവ കാണപ്പെട്ടുകയായി."

നിങ്ങൾ സമസ്തദേശങ്ങളുടെയും ആത്മാവിനെ നിങ്ങളുടെ സ്വന്തം ആത്മാവായി സാക്ഷാൽക്കരിക്കുന്നതാണു് ഒരൊക്കം ധമ്മം, ജീവിതധമ്മം, സനാതനധമ്മം എന്നതിന്റെ തത്വം. ധമ്മത്തിന്റെ ഈ തത്വം ഏതു ദേശക്കാർ പ്രയോഗത്തിൽ, നടി പടിയിൽ വരുത്തുന്നുവോ, അവർ ഉന്നതിയ്ക്കുവേണ്ടി പ്രവത്തി ക്കുന്നു. ഏതു ദേശക്കാർ അങ്ങിനെ ചെയ്യുന്നില്ലയോ അവർ അധഃപതിക്കയും ചെയ്യുവരുന്നു. നമ്മുടെ നാട്ടിനെ സംബന്ധി ച്ചു് ഇപ്പോൾ വളരെ ഖേദപൂർവ്വം ഒരു കാര്യം പറയേണ്ടിയിരി ക്കുന്നു. ഈയിടെ ഹോങ്കോങ്ങിൽ സിക്കുകാരുടെ ഒരു സൈന്യം ഉണ്ടു്. അതിനു മുമ്പേ പട്ടാണിസൈന്യം അവിടെ ഇരുന്നി

രുന്നു. ഹോങ്ങ്കോങ്ങിൽ സിക്കുകാൎക്കു (നമുക്കു കൃത്യമായി കണ്ണക്കോൎമ്മയില്ല) ഏകദേശം ഒരുപവൻ വീതം ഓരോ മനുഷ്യനും ശമ്പളം കിട്ടി വരുന്നുണ്ടു്. എന്നാൽ സാധാരണ സൈന്യത്തിൽ സിക്കുകാൎക്കു ഇതിനെക്കാളും ശമ്പളം കുറവാണു്; ഏതാണ്ടു പത്തുരൂപാ (മൂന്നിൽ രണ്ടുവീതം പവൻ) മാസശമ്പളമേ ഉള്ളു. ഹോങ്ങ്കോങ്ങിൽ പട്ടാണികൾക്കു് വെള്ളക്കാരോടു തുല്യമായ മുമ്മൂന്നു പവൻ (ഇതും കൃത്യമായി ഓൎമ്മയില്ല) ഓരോരുത്തൎക്കും കിട്ടിവന്നിരുന്നു. ചൈനാ യുദ്ധക്കാലത്തു് സിക്കു സൈനികർ അവിടെ ചെന്നപ്പോൾ, പട്ടാണികളുടെ ഈ മൂന്നിരട്ടിയെക്കാളും അധികശമ്പളം അവൎക്കു ലഭ്യമായില്ല. "മുമ്മൂന്നുപവൻ ശമ്പളം പററുന്ന പട്ടാണികളുടെ സ്ഥാനത്തു് ഞങ്ങൾ ജോലിക്കുനിന്നു കൊള്ളാം; ഇപ്പോൾ ഞങ്ങൾക്കുള്ള മൂന്നിൽ രണ്ടു പങ്കു പവന്റെ ശമ്പളം ഒരു മുഴുപവൻ ആക്കിക്കൂട്ടിക്കൊണ്ടു ഞങ്ങളെ നിയമിച്ചു കിട്ടണം" എന്നു സിക്കുകാർ ബ്രിട്ടീഷ്പാർലമെന്റിന്നു് പ്രാൎത്ഥനാപത്രം അയച്ചു. ഇൻഡ്യാഗവർമ്മെണ്ടും, ബ്രിട്ടീഷ് ഗവർമ്മെണ്ടും തമ്മിൽ ഈ ഹർജി സംബന്ധമായി എഴുത്തുകുത്തുകൾ നടന്നതിന്റെ ഫലമായി, മൂന്നു പവൻ ശമ്പളത്തിന്റെ സ്ഥാനത്തു് ഒരു പവൻ ശമ്പളംവാങ്ങിക്കൊണ്ടു വേല ചെയ്യുമോ എന്നു പട്ടാണി (പത്താൻ) മാരോടു ചോദിക്കപ്പെട്ടു. ഒരു പട്ടാണിപോലും അതു സ്വീകരിക്കാൻ തയ്യാറായിരുന്നില്ല. ഒടുവിൽ പട്ടാണി സൈന്യമശേഷം പിൻവലിക്കപ്പെട്ടു. പട്ടാണികൾക്കെല്ലാം കാലക്ഷേപമാൎഗ്ഗം നഷ്ടപ്പെട്ടുപോയി. ഈ പട്ടാണികളും തങ്ങളുടെ സ്വദേശീയരാണെന്നുള്ള കഥപോലും ആ ശുദ്ധമനസ്കരായ സിക്കുകാർ വിചാരിച്ചില്ല. അവരുടെ ഉപജീവനമാൎഗ്ഗം നശിപ്പിക്കണമെന്നു വിചാരിക്കത്തക്കവിധം സിക്കുകാർ അത്ര സഹാനുഭൂതിയില്ലാത്തവർ അല്ലെങ്കിലും, അവൎക്കു് അപ്പോൾ തോന്നിയില്ല; ദയവുണ്ടായില്ല. സഹോദരന്മാരുടെ കഴുത്തുവെട്ടുകയാണെന്നുള്ളതു് അപ്പോൾ തോന്നിയില്ല. ഹാ! ഈൎഷ്യയും, ദേശത്തിന്റെ തകരലും! വിവരവും, വിവേകവും കുറഞ്ഞ ആ പത്താന്മാർ വിശപ്പുകൊണ്ടു വലഞ്ഞു് ജീവിതമാൎഗ്ഗം തേടി ആഫ്രിക്കായിൽ പോയി സുമാലി ദേശത്തു് (സോമാലിലാൻഡു്) ചെന്നു് അവിടത്തെ മുള്ളാമാരോടു ചേൎന്നു് തിരിച്ചു വന്നു് ഈ സിക്കുകാരെ ആക്രമിക്കാൻ ആരംഭിച്ചു. ഈ സമരത്തിൽ യുദ്ധം ചെയ്യാതെതന്നെ കേവലം ജലവായുവിന്റെ കഠോരപ്രഹരംകൊണ്ടുമാത്രം, സിക്കുകാർ ഈശ്വരൻ നിശ്ചയിച്ചു

ഗതി അടഞ്ഞു! പക്ഷവാതം പിടിച്ചു്, കഴുത്തുതിരിഞ്ഞുപോയി, ശരീരം ശോഷിച്ചു്, ജ്വരം മുതലായതു പിടിപെട്ടു്, ജീവചൈതന്യം നശിച്ചു് അവർ തുലഞ്ഞുപോയി! "അന്യന്മാരെ കൊല്ലാൻ ഉപായം ചെയ്യുന്നവർ ആ ഉപായത്തിൽ പെട്ടുതന്നെ മരിക്കും" എന്നുള്ള പഴഞ്ചൊല്ലു സത്യമത്രെ.

"താൻതാൻ നിരന്തരം ചെയ്യുന്ന കൎമ്മങ്ങളും
താൻ, തന്നെയെന്നും ഭരിക്കുന്ന കൃത്യമായ്;
കൎമ്മമൊക്കും ഫലം; കൃപാ കഴിപ്പവൻ
തൻമുമ്പിൽ വീക്ഷിപ്പതുള്ളുപമല്ലയോ?"

ജപ്പാനിൽ ഒരു ഇൻഡ്യൻവിദ്യാൎത്ഥി വിദ്യാഭ്യാസംചെയ്തു താമസിക്കയായിരുന്നു. അവിടുത്തെ ഒരു പുസ്തകാലയത്തിൽനിന്നു ശില്പവിദ്യ (Engineering)സംബന്ധമായ ഒരു പുസ്തകം അയാൾ അപേക്ഷിച്ചുവാങ്ങിച്ചുകൊണ്ടുവന്നു. വാക്യഭാഗങ്ങളും, അവയുടെ ഭാവാൎത്ഥങ്ങളും അയാൾ പകൎത്തിയെഴുതി എടുത്തു. എന്നാൽ യന്ത്രങ്ങളുടെ ചിത്രങ്ങൾ പകൎത്തിയെടുക്കാൻ അത്രയും സുഗമസാധ്യമല്ലായിരുന്നു. മററുള്ളവൎക്കും ഈ പുസ്തകം ഉപയോഗപ്രദമാണെന്നുള്ള കാൎയ്യം അയാൾ ആലോചിച്ചില്ല. തന്റെ പ്രവൃത്തി തന്റെ നാട്ടിനു അപകീൎത്തിയുണ്ടാക്കുമെന്നുള്ള കഥയും അയാൾ ഗൌനിച്ചില്ല. അതിനാൽ ഉടനെ പുസ്തകത്തിൽനിന്നു് ചിത്രങ്ങൾ ഉള്ള കടലാസ്സുകൾ എല്ലാം പറിച്ചെടുത്തുംവെച്ചു് പുസ്തകം തിരിയെ ലൈബ്രറിയിൽകൊണ്ടുപോയി കൊടുത്തു. അതു വളരെ വലിയ ഒരു പുസ്തകമായിരുന്നു. രഹസ്യം വെളിപ്പെടുത്തിയതുമില്ല. എന്നാൽ അതെങ്ങിനെ ഒളിച്ചുവെക്കാം? സത്യത്തെ എന്നും ഒളിക്കാൻ കഴിയുമോ? ഒരുദിവസം ഒരു ജപ്പാൻവിദ്യാൎത്ഥി അവന്റെ (ഇൻഡ്യാക്കാരന്റെ) മുറിയിൽവന്നു് മേശപ്പുറത്തു കിടന്നിരുന്ന, പുസ്തകത്തിൽനിന്നു കീറിയെടുത്ത താളുകൾ കാണുവാൻ ഇടയായി. അതുകണ്ടു് ആ വിദ്യാൎത്ഥി വിവരമെല്ലാം ലൈബ്രറി ഉദ്യോഗസ്ഥനെ അറിയിച്ചു. "മേലാൽ ഇൻഡ്യൻവിദ്യാൎത്ഥികൾക്കു യാതൊരു പുസ്തകവും കൊടുക്കാൻ പാടില്ലെ"ന്നുള്ള ഒരു നിയമം അവിടെ സൃഷ്ടിക്കപ്പെടുകയുംചെയ്തു! ഒരുവൻ സ്വയം കുടിച്ചുചത്തുകളയേണ്ട ഒരു ഘട്ടമാണിതു്! കപ്പലിൽ ഇൻഡ്യൻയാത്രക്കാൎക്കു ഭക്ഷണം കൊണ്ടുപോയി കൊടുക്കുന്ന ഒരുവൻ ആ ജപ്പാൻവിദ്യാൎത്ഥിയുടെ നടപടി കേട്ടറിഞ്ഞിരുന്നു, തങ്ങളുടെ ദേശത്തിനു കളങ്കം പററാതിരിക്കാൻവേണ്ടി ജപ്പാൻകാർ അവരുടെ സൎവ്വസ്വവും ബലികൊടുക്കാൻ തയ്യാറാണു്. ഹിന്ദുസ്ഥാൻ (ഇൻഡ്യൻ)വിദ്യാൎത്ഥി അവന്റെ സ്വാൎത്ഥം

മാത്രമേ വിചാരിച്ചുള്ളൂ. നാട്ടുമുഴുവനും അവൻെറ ദുഷ്പ്രവൃത്തിമൂലം ദുഷ്കീൎത്തിയും, കളങ്കവും പ്രാപിച്ചു. താൻ പ്രത്യേകം വേറെയാണെന്നു ശരീരത്തോടു പറയാൻ കഴിയുന്നതു സാദ്ധ്യമല്ല; "തൻെറ രക്തം വേറെ, മുഴുവൻ ദേഹത്തിൻെറയും രക്തം വേറെ" എന്നു ചിന്തിക്കാവതല്ല. "ഹാ! വേലചെയ്യുന്നതു ഞാൻ, അതിൻെറ ഫലംകൊണ്ടു പോഷിപ്പിക്കപ്പെടുന്നതു് ശരീരം, ശരീരം മുഴുവനും." എന്ന ചിന്ത ഭേദവിചാരംകൊണ്ടുണ്ടാകുന്നു. ഈ സ്വാൎത്ഥസിദ്ധിയ്ക്കായി കയ്യിന്നു് ഒരുപായം മാത്രമേ ഉള്ളൂ. അതു് ഇതാണു്; സമ്പാദിക്കപ്പെടുന്ന ഭക്ഷണം മുഴുവനും ശരീരത്തിനായി വായിൽ കൊടുക്കുന്നതിനുപകരം, അതിനെ കയ്യിനു് തൻെറ ഉള്ളങ്കയിൽ കെട്ടിവെക്കയോ, നഖങ്ങളിൽ കുത്തിക്കയറുകയോ ചെയ്യാം. എന്നാൽ ഈ സ്വാൎത്ഥപരായണതയുടെ പ്രവൃത്തി ഗുണകരമാകുമോ? തീൎച്ചയായും മറെറാരുപായവും വേണമെങ്കിൽ ഉണ്ടു്. തേനീച്ചയോ, കടന്തലോ മുഖേന ഭക്ഷണം പത്തുവിരലിലും കുത്തിവെപ്പിക്കാം. ഇങ്ങിനെ ശരീരത്തെ ഉപേക്ഷിച്ചും വെച്ചു് തനിയേ കയ്യു് (നീരുകൊണ്ടു) വളരെ തടിച്ചുവീങ്ങാം. എന്നാൽ ഈ തടിപ്പു് നീരു രോഗം, ദീനം ആയിരിക്കും. അത്ര മാത്രം. ഇതേപ്രകാരം ദേശീയഹിതം തൻെറ സ്വന്തം ഹിതമായി ഗ്രഹിക്കാത്തവർ അവരുടെ ആത്മാവിനെ ദേശീയാത്മാവിൽനിന്നു ഭിന്നമായി ഗണിക്കുന്നു. അത്തരം സ്വാൎത്ഥികൾക്കു നീരു രോഗം അല്ലാതെ മററു യാതൊന്നും കരസ്ഥമാകയില്ല. ചെവിയും, മൂക്കും, കണ്ണും, കാലും മററും അടങ്ങിയ ശരീരത്തിൻെറ മുഴുവൻ ആത്മാവു് തൻെറ ആത്മാവാണെന്നു കരുതി പ്രവൎത്തിക്കുന്ന കയ്യു് ശക്തിമത്തും, ബലിഷ്ഠവും ആയിത്തീരുകയും, സകല രാജ്യത്തിൻെറയും ആത്മാവു് തൻെറ ആത്മാവുതന്നെയാണെന്നു പരിഗണിക്കുന്ന മനുഷ്യനും അതേ ഫലം ഉണ്ടാകയും ചെയ്യുന്നു.

കുറെ വിസ്താരമായി അമ്മേരിക്കൻ വൃത്താന്തങ്ങൾ.

അമ്മേരിക്കായിൽ ആദ്യം രാമൻ ആശ്ചൎയ്യകരമായി കണ്ട ഒരുസംഗതി ഒരിടത്തു് ഒരുഭൎത്താവു് പ്രോട്ടസ്റ്റണ്ടു മതക്കാരനും ഭാൎയ്യ റോമൻകത്തോലിക്കാ മതക്കാരിയും ആയിരുന്നു എന്നുള്ളതാണു്. ഈ വിധത്തിൽ ഭിന്നമതസ്ഥരായ ആളുകൾ (ആൎയ്യസമാജക്കാർ, സനാതനധൎമ്മികൾപോലെയുള്ളവർ) ഭാരതത്തിൽ ഒരേ ഗ്രാമത്തിൽ വസിച്ചുകൊണ്ടു് ഹൃദയകാഠിന്യത്താൽ പരസ്പരം കലഹിച്ചുവെട്ടിക്കൊല്ലുമ്പോൾ, അവിടെ ഈ ഭാൎയ്യാഭൎത്താക്കന്മാർ മുതെ

വീട്ടിൽ എങ്ങിനെ കഴിച്ചുക്കൂട്ടുന്നു എന്ന വിചാരമാണു് രാമൻെറ ഹൃദയത്തിൽ ആദ്യമായിട്ടുണ്ടായതു്. ചോദിച്ചപ്പോൾ ആ ദമ്പതികൾവളരെ പ്രേമപൂൎവ്വം കാലം കഴിക്കുന്നുവെന്നു അറിയാനിടയായി. ഞായറാഴ്ചതോറും ഭൎത്താവു് തൻെറ പത്നിയെ അവളുടെ റോമൻകത്തോലിക്കാ പള്ളിയിൽ കൊണ്ടുപോയി വിട്ടുംവെച്ചു വന്നു് താൻ സ്വയം തൻെറ പള്ളിയിൽ പോകയായിരുന്നുപതിവു്. ഭൎത്താവുമായിട്ടു രാമൻ സംസാരിച്ചുനോക്കി. അപ്പോൾ അയാൾപറഞ്ഞു:—"സ്വാമി! എൻെറ പത്നിയുടെ മതത്തിൻെറ കാൎയ്യംഅവൾക്കും പരമാത്മാവിനും തമ്മിൽ ഉള്ളതാണു്. അതിനു് ആക്ഷേപം പറയാൻ ഞാൻ ആരാണു്? എന്നോടു് അവളുടെ ബന്ധം വളരെ സരളമാണു്; ഈശ്വരനോടു അവൾക്കുള്ള ബന്ധവും അപ്രകാരം ആയിരുന്നുകൊള്ളട്ടെ." ഹാ! എന്തു നല്ലതു്!

അമേരിക്കായിൽ രാഷ്ട്രീയൈക്യത്തിൻെറ മുമ്പിൽ മതഭിന്നതകൾ ഒട്ടും കാൎയ്യമായിരിക്കുന്നില്ല. ഭാരതനാട്ടിലെ ആൎയ്യസമാജിയോ, സിക്കോ, മുസൽമാനോ, ക്രിസ്ത്യാനിയോ ആരായാലും അമേരിക്കായിൽ ചെല്ലുമ്പോൾ, അവിടെ സകല ഇൻഡ്യാക്കാരെയും ഹിന്ദുക്കളെന്നാണു് വിളിക്കുന്നതു്; അമേരിക്കരുടെ ഹൃദയത്തിലെ രാഷ്ട്രീയൈക്യത്തിൻെറ ദാൎഢ്യംമൂലം,അവൎക്ക നമ്മുടെ ഇവിടുത്തെ അതിമാത്രം ഭാരിച്ച മതഭിന്നതകളെ മറന്നുപോകുന്നതിനു് അല്പംപോലും താമസം വരാറില്ല. ഇവിടുത്തെ കുറെ ഭിന്നമതാനുയായികൾ അന്യപരിഷ്കൃതദേശങ്ങളിൽ ഒരുപോലെ ഹിന്ദുക്കൾ എന്നു വിളിക്കപ്പെട്ടുന്നുവെന്നറിഞ്ഞാൽ, അവൎക്ക ഹിന്ദു എന്ന ശബ്ദത്തെപ്പററി ഇത്രവളരെ ശണ്ഠകളും, ആ പേരിനെക്കുറിച്ചു് ഇത്രവളരെ ലജ്ജയും ഉണ്ടാകാൻ ഇടയാകയില്ല.

അവിടെ ബ്രഹ്മചൎയ്യനിഷ്ഠ ഉള്ളതാണു് ആ ദേശത്തിൽ ജനങ്ങൾ ശക്തിശാലികൾ ആയിരിക്കുന്നതിനുള്ള ഏകകാരണം. പൌരുഷബലം അവിടെ വ്യൎത്ഥമായി വ്യയം ചെയ്യപ്പെടുന്നില്ല. സാമാന്യമായി ഇരുപതുവയസ്സുവരെ അവിടെ യുവതീയുവാക്കന്മാൎക്ക വിവാഹം എന്തൊരു വസ്തുവാണെന്നുള്ള ചിന്തയേ ഉണ്ടാകുന്നില്ല. സൂക്ഷ്മമായി പരിശോധിച്ചതിൽ ഇതിൻെറ ഏകകാരണം ബാലികാബാലന്മാർ ചെറുപ്പംമുതല്ക്കേ ഒന്നിച്ചുചേൎന്നു കളിക്കാനും, തുള്ളാനും, ഒരേ മേൽക്കൂരയ്ക്കു കീഴെ (അതായതു്, ഒരേ മുറിയിൽ) ഇരുന്നു് എഴുതാനും, വായിക്കാനും, ഒന്നിച്ചു സ്വാതന്ത്ര്യമായി ഇടപെടാനും, പിന്നീടും ഒന്നിച്ചുതന്നേ കോളജ്ജു

കളിൽ പഠിക്കാനും, അനുവദിക്കപ്പെട്ടുന്നതാണു് എന്നു മനസ്സി ലായി. ഇതെല്ലാംകൊണ്ടു് അവൎക്ക് അന്യോന്യം സഹോദര സഹോദരീഭാവം സഞ്ജാതമാകുന്നതും, അവരുടെ അന്തഃകരണ ങ്ങളിൽ പരിശുദ്ധിയും, പവിത്രതയും നിറഞ്ഞുവരുന്നതും ആകു ന്നു. അവിടെ പെൺകുട്ടികളുടെ ശരീരം ആൺകുട്ടികളുടെ ശരീരത്തിനുതുല്യം ബലിഷ്ഠമായിരിക്കുന്നു. അതിനാൽ യൌവന കാലത്തു് അവൎക്കുണ്ടാകുന്ന സന്താനങ്ങൾ ബലശാലികളായി ഭവിക്കുന്നു. പുരുഷൻ ബലവാനും, സ്ത്രീ ദുൎബ്ബലയും ആയിരു ന്നാൽ ഇവരുടെ പ്രകൃതി പ്രഭാവം സന്താനങ്ങളിലും സംഭവിക്കും; സന്താനങ്ങൾ പൂൎണ്ണബലിഷ്ഠരാകയില്ലെന്നൎത്ഥം.

ഒരിക്കൽ ജിനീവാതടാകത്തിന്റെ (Lake Geneva) തട ത്തിൽ രാമൻ പാൎത്തിരുന്നപ്പോൾ, പതിമ്മൂന്നുവയസ്സുകാരിയായ ഒരു ബാലിക മൂന്നുമയിൽദൂരം ഒന്നായി നീന്തിയതു് കാണപ്പെട്ടു. പുറകേ സഹായത്തിനു വഞ്ചിയും മററും പിന്തുടൎന്നിരുന്നു. മുങ്ങി പ്പോകയാണെങ്കിൽ രക്ഷിക്കാനുദ്ദേശിച്ചു് അതെല്ലാംകൂടെ പോയി രുന്നുവെങ്കിലും, അവയുടെ സഹായം ആവശ്യമുണ്ടായിരുന്നില്ലേ ഇല്ലായിരുന്നു. ബാലികമാരുടെ സ്ഥിതി ഇതാണെങ്കിൽ, ഭാവി യിൽ അവരുടെ സന്താനങ്ങൾ എങ്ങിനെ ബലശാലികളല്ലാതെ യിരിക്കും? ശരീരത്തിനു സ്വാസ്ഥ്യമുണ്ടെങ്കിൽ, അതു അരോഗമാ ണെങ്കിൽ, അന്തഃകരണത്തിൽ എങ്ങിനെ പവിത്രതയില്ലാ തെയിരിക്കും?

അവരുടെ ബ്രഹ്മചൎയ്യദാൎഢ്യത്തിനു വേറെയും കാരണമു ണ്ടു്. അശക്തിയിൽനിന്നാണു് പാപം ഉണ്ടാകുന്നതു്; അജീ ൎണ്ണത്തിൽനിന്നു അശുദ്ധിയും. മേദസ്സ (വയറു്) യഥായുക്തം ഇരിക്കാത്തപക്ഷം ചിന്താകുലതയും, പരിഭ്രമവും സ്വാഭാവി കമായി പിൻതുടരുന്നു. ആരോഗ്യം ശരിയായിട്ടില്ലെങ്കിൽ, സകല കാൎയ്യത്തിലും ക്രോധം വരുന്നു. ബലഹീനനു് ഈ ആത്മാവിനെ അറിയാൻ സാദ്ധ്യമല്ലെന്നു് വേദങ്ങളിൽ പറയപ്പെട്ടിട്ടുണ്ടു്:—

"നായമാത്മാ ബലഹീനേന ലഭ്യഃ."

ശക്തിഹീനത ഈശ്വരഭജനത്തിലും ഫലപ്രദമല്ല. ആരു ടെ ഉള്ളിൽ ശാരീരികവും, ആത്മീയവും ആയ ബലം ഇല്ലയോ, അവനു് ബ്രഹ്മചൎയ്യം എപ്പോൾ പാലിക്കാൻ കഴിയും? ബ്രഹ്മ ചൎയ്യവിഹീനനായവനു് ശാരീരികവും, ആത്മീയവും ആയ ബലം ഇല്ലാതെയിരിക്കും എന്നുള്ളതും സ്പഷ്ടംതന്നെയാണു്,

അവിടെ കോളജുകളിലെ സ്ഥിതിയെന്താണ്? ബി, ഏ.; എം. ഏ.; പി. എച്ച്. ഡി. (തത്വജ്ഞാനഡോക്ടർ) എന്നീ ഡിഗ്രികൾ ലഭിക്കുന്നതുവരെ വിദ്യാത്ഥികൾക്കു ശരീരവ്യായാമാഭ്യാസം ഒരുമിച്ചു കൊടുക്കപ്പെടുന്നു. യുദ്ധവിദ്യ, കൃഷിപ്പണി, ഇരുമ്പുവേല, മരപ്പണി, അതുപോലെ ശില്പാശാരിപ്പണി— ഇതുകൾ കൂടി തുല്യമായിപ്പഠിപ്പിക്കപ്പെടുന്നു. മനുഷ്യന്റെ ഉള്ളിൽ മൂന്നു വലിയ കാര്യാലയങ്ങൾ ഉണ്ട്. ഒന്ന്, കമ്മേന്ദ്രിയങ്ങൾ; രണ്ട്, ജ്ഞാനേന്ദ്രിയങ്ങൾ; മൂന്ന്, അന്തഃകരണം; ഇവയെ ഇംഗ്ലീഷിൽ 'ഹ'കാരംകൊണ്ടു തുടങ്ങുന്ന മൂന്നു വാക്കുകളാൽ സൂചിപ്പിക്കുന്നു. ഹാൻഡ് (Hand=കൈ), ഹെഡ് (Head=തല), ഹാട്ട് (ഹൃദയം=Heart=അന്തഃകരണം).

ജ്ഞാനേന്ദ്രിയങ്ങൾകൊണ്ട് ബാഹ്യജ്ഞാനം ഉള്ളിലേയ്ക്കു കടക്കുന്നു; ബാഹ്യപദാത്ഥങ്ങൾ അകത്തു മുദ്രിതങ്ങളാകുന്നു. കൈ, കാൽ മുതലായ കമ്മേന്ദ്രിയങ്ങളാൽ അകത്തെ ശക്തി പുറത്തേയ്ക്കു പ്രകടിതമായി പ്രഭാവം ചെലുത്തപ്പെടുന്നു. കമ്മേന്ദ്രിയങ്ങളെയും, ജ്ഞാനേന്ദ്രിയങ്ങളെയും, പരസ്പരം അന്യോന്യങ്ങളായ പ്രമാണങ്ങളാൽ വളത്തുകയും, ഉയത്തുകയും ചെയ്യുന്നതു് ഉത്തമമാണ്. ബാഹ്യജ്ഞാനം അകത്തേയ്ക്കു് ആവാഹിക്കയും, അകത്തുനിന്നു ജ്ഞാനവും ബലവും പുറത്തേയ്ക്കു വരാതിരിക്കയും ചെയ്താൽ, ഉള്ളിലേയ്ക്കു ഭക്ഷിച്ചുകൊണ്ടിരിക്കയും, എന്നാൽ ശരീരത്തിൽനിന്ന് പുറത്തേയ്ക്കു യാതൊന്നും പുറപ്പെടുവിക്കാതിരിക്കയും ചെയ്യുന്ന ഒരു മനുഷ്യന്റെ സ്ഥിതിപോലെയുള്ള അവസ്ഥയാണ് വന്നുകൂടുന്നതു്. ഇതിന്റെ പരിണാമം ബുദ്ധിപരമായ ഒരു അജീണ്ണതാവും, ആത്മീയമായ ദഹനക്കേടും അത്രെ. ഇതു വിദ്യാഭ്യാസമല്ല, വെറും രോഗമാണ്.

അമ്മേരിക്കായിൽ സാധാരണരീതിയിലുള്ള യൂനിവേർസിററികളിലെ വിദ്യാഭ്യാസത്തിന് ഒരു പ്രത്യേകലക്ഷ്യവും, ഉദ്ദേശ്യവും ഉണ്ട്. സ്വദേശത്തിലെ സാമഗ്രികൾ മുതലായതിനെ ഉപയോഗപ്പെടുത്തുകയും, വിലക്കൂടുതൽ ഉള്ളതാക്കുകയും ചെയ്യുക എന്നതാണ് ആ ഉദ്ദേശ്യം എന്നു മനസ്സിലാക്കാം. എന്തെല്ലാം കരകൌശലങ്ങളും, വ്യവസായങ്ങളും പഠിപ്പിക്കപ്പെടുന്നുവോ, അവ ഉപയോഗപ്രദവും, പ്രത്യക്ഷമായി ലാഭകരവും ആയിരിക്കുന്നു. ഒരു വിദ്യാർത്ഥിയും രസായനശാസ്ത്രം നിരത്ഥകമായി പഠിക്കുന്നില്ല. അതിനെ വ്യാവഹാരികനിലയിൽ ഉപയോഗിക്കാനായിട്ട് പഠിക്കുന്നു; വ്യവസായത്തിൽ ഉപയോഗിക്കാനായി പഠിക്കുന്നു.

രസായനികശില്പവിദ്യ (Chemical Engineering) മുതലായവ യിൽ പ്രയോഗിക്കാൻവേണ്ടിയല്ലാതെ അതു പഠിക്കുന്നില്ല.

ഒരു ധാൎമ്മികകോളജിൽ (മതവിദ്യാലയം) രാമൻ പ്രസംഗിക്കയുണ്ടായി. പ്രസംഗാനന്തരം കോളജുവിദ്യാൎത്ഥികളും മററും സൈനികവിദ്യാവ്യായാമം കാണിച്ചുതന്നു. അവിടുത്തെ സൈനികഗീതങ്ങൾ പാടിയും, ജയഘോഷങ്ങൾ മുഴക്കിയും മററുംകൊണ്ടു് അവർ പ്രസംഗകനു് നന്ദി പ്രകടിപ്പിക്കയും ഉണ്ടായി. രാമൻ ചോദിച്ചു:—"ഇതെന്താണു്? കോളജു് മതം പഠിപ്പിക്കുന്നതു്; ശിക്ഷണം സൈനികവും." പ്രിൻസിപ്പാൾ ഉത്തരംപറഞ്ഞു:—"മതത്തിൻെറ—ധൎമ്മത്തിൻെറ അൎത്ഥം ദേഹവും, ദേഹാധ്യാസവും (ദേഹബോധവും) യേശുക്രിസ്തുവിനു സമാനം കുരിശിൽ കയറേറണ്ടതാണു് എന്നത്രെ. അഭിമാനം നശിപ്പിക്കേണ്ടതാണു്; ജീവനെ സ്വദേശത്തിനുവേണ്ടി കയ്യിൽതന്നെ വെച്ചുകൊണ്ടിരിക്കണം. ഈ പ്രാണാഹുതിചൈതന്യവും, ശൂരവീരതയും നിറഞ്ഞ ആത്മാവു് സൈനികാഭ്യാസംകൊണ്ടു കൈവരുന്നു."

ഇപ്പോൾ ഇനി കോമളമനോവൃത്തിയും, അന്തഃകരണപവിത്രതയും ഉണ്ടാകേണ്ടതിനുള്ള വിദ്യാഭ്യാസസ്ഥിതിയെപ്പററി നോക്കാം. ഒരു വിശ്വവിദ്യാലയത്തിൽ രാമൻ പോയിരുന്നു. അതു കേവലം അധ്യാപകാധ്യേതാക്കളുടെ വേലകൊണ്ടുമാത്രം നടത്തപ്പെട്ടിരുന്നതാണു്, അവിടെ വിദ്യാൎത്ഥികൾ ആരും ഫീസു കൊടുക്കേണ്ടതായിട്ടില്ല. മററു വിദ്യാഭ്യാസത്തിൻെറകൂടെ വിദ്യാൎത്ഥികൾ അധ്യാപകരോടുചേൎന്നു് അവരുടെ കീഴിൽ ഭൂമിയിൽ കൃഷിപ്പണിയോ, യന്ത്രങ്ങളിൽ യന്ത്രജോലികളോ ചെയ്തുകൊണ്ടിരിക്കുന്നു. അധ്യാപകന്മാർ പുതിയ പുതിയ വേലത്തരങ്ങളും, പണികളും ചെയ്കയും, വിദ്യാൎത്ഥികളെക്കൊണ്ടു് അവ ചെയ്യിച്ചു പഠിപ്പിക്കയും ചെയ്യുന്നു. ഭൂമിയുടെ ആശ്ചൎയ്യകരമായ നന്മ, വിശേഷഫലപ്രദത്വം, പുതിയ യന്ത്രങ്ങളുടെയും, പണിക്കാരുടെയും ആദായം (വില, ശമ്പളം ഇതെല്ലാം)—ഇതുകൊണ്ടെല്ലാം ഇവിടുത്തെ സകല ചെലവുകളും നടക്കുന്നു. രാമൻെറ സാന്നിധ്യത്തിൽ അവിടുത്തെ ഒരു മുറിയിലെ വിദ്യാൎത്ഥികളുടെ ഇടയിൽ ഒരു ശണ്ഠ ഉണ്ടായി. പ്രിൻസിപ്പാളിൻെറ അടുക്കൽ പരാതി എത്തി. പ്രിൻസിപ്പാൾ ആ മുറിയിലെ പണി അശേഷം നിൎത്തിവെപ്പിച്ചു. എന്നിട്ടോ? പിയാനോ എന്ന സംഗീതയന്ത്രത്തിൽകൂടി ഗീതാലാപം പുറപ്പെടുവിച്ചുതുടങ്ങി. പതിനഞ്ചുമിനിട്ടുകൊണ്ടു്

പരാതികഠം തനിയേതീൻപോയി! അതായത്, കുട്ടികഠം പരസ്പരം രമ്യപ്പെട്ടു എന്നർത്ഥം, എന്തുരസം! ഹാ! യാതൊരുവ രുടെഉള്ളിൽ ശാന്തിരസം പൂണ്ണമായിരിക്കുന്നുവോ, അവരുടെ മനസ്സ് യോജിക്കുന്നതിനും, സമാധാനം ഉദ്ദീപിപ്പിക്കുന്നതിനും ബാഹ്യസംഗീതത്തിൻെറ ഉപയോഗം വദ്ധിച്ചുവരേണ്ടതാണു്. ഇതിൻെറ കാരണം എന്താണു്? സംഗീതത്താൽ വായുവിൽ സത്വഗുണം നിറയുന്നു,മനസ്സിൻെറ അസ്വസ്ഥതയും കുഴപ്പവും സ്വയം പലായനംചെയ്യുന്നു!

ചിക്കാഗോവിശ്വവിദ്യാലയത്തിലെ ഒരു ബീ. ഏ. വിദ്യാൎത്ഥി രാമൻെറ തത്വജ്ഞാനപരമായ കുറെ പ്രസംഗങ്ങളുടെ നോട്ടുഎഴു തിഎടുത്തു. കുറെ ദിവസങ്ങഠം കഴിഞ്ഞു് അയാഠം സ്വമേധയാ കുട്ടിക്കുറിപ്പുകഠം വരുത്തി അവയെ ഒരു പുസ്തകരൂപത്തിൽ ആക്കി അതു വിദ്യാലയത്തിനു് സംഭാവനചെയ്തു. ആ വിദ്യാൎത്ഥി യ്ക്കു് ഉടനെ ആ ക്ലാസിൽനിന്നു് പ്രമോഷൻ കൊടുക്കപ്പെട്ടു. മില്ലിൻെറയും, ഹാമിൽട്ടൻെറയും തത്വജ്ഞാനപുസ്തകങ്ങഠം അയാഠം തനിയേ പഠിച്ചു് തൻെറ തലച്ചോറിൽ മുങ്കൂട്ടി കട ത്തിവെച്ചിരുന്നോ ഇല്ലയോ എന്നു് കാണാൻ തരപ്പെട്ടില്ല. ഉള്ളിൽനിന്നു പുറത്തേയ്ക്കു എത്ര വിദ്യ പുറപ്പെടുവിക്കാൻ കഴിയു മെന്നുള്ളതാണു്, അല്ലാതെ പുറത്തുനിന്നു് അകത്തേയ്ക്കു് എത്ര വലിച്ചുകയററാൻ കഴിയുമെന്നുള്ളതല്ലാ, യഥാർത്ഥവിദ്യാഭ്യാസ ത്തിൻെറ ആദൎശമെന്നുള്ളതു് തീച്ചതന്നെയാണു്.

രാമൻ ഒരിക്കൽ അമ്മേരിക്കായിൽ ശാസ്താപച്ചത്തിൻെറ വനങ്ങളിൽ താമസിച്ചിരുന്നു. കുറെ ആളുകഠം അവിടെ സന്ദൎ നത്തിനുവന്നു. അവരുടെകൂടെ പന്ത്രണ്ടുവയസ്സുള്ള ഒരു പെൺ കുട്ടിയും ഉണ്ടായിരുന്നു. എല്ലാവരുംകൂടി രാമൻെറ ഉപദേശങ്ങളും, സംഭാഷണങ്ങളും ധ്യാനപൂർവ്വം കേട്ടുംകൊണ്ടിരുന്നു. എന്നാൽ പെൺകുട്ടി കുറെനേരം ദൂരെപോയി ഇരുന്നുകളഞ്ഞു. അവഠം തിരിച്ചുവന്നപ്പോഠം ഒരു കടലാസുകൊണ്ടുവന്നുതന്നു. അതെന്താ യിരുന്നു? രാമൻെറ ഉപദേശങ്ങഠം സമസ്തവും അവഠം ഇംഗ്ലീഷു കവിതാരൂപത്തിൽ എഴുതിയതായിരുന്നു. പിന്നീടതു് അവിടു ത്തെ പത്രങ്ങളിൽ പ്രസിദ്ധീകരിക്കപ്പെട്ടുകയുംചെയ്തു. ബാലികാ ബാലന്മാരുടെ ഈശ്വബുദ്ധിയും യോഗ്യതയും അവർ സ്വതന്ത്രരായി രിക്കുന്നതിൻെറ പരിണതഫലമാണു്. കുട്ടിയായാലും, വൃദ്ധനായാ ലും മനുഷ്യൻ കേവലം സംഭാഷണം ചെയ്യുന്നമൃഗമാണെന്നു പറ യപ്പെട്ടുന്നുണ്ടു്. മൃഗവൃത്തിയും, വാക്ശക്തി അഥവാ ബുദ്ധി

ശക്തിയും ആയി രണ്ടംശം മനുഷ്യനിൽ ഉണ്ടു്. ഇവയിൽ ബുദ്ധി സവാരിചെയ്യുന്നവനും, പശുവൃത്തി അതിൻെറ സവാരി ക്കുള്ള കുതിരയും അത്രെ. കുട്ടികളുടെ ചിന്താശക്തിയെ നാം പ്രേമപൂർവ്വം മനസ്സിലാക്കി അവരെക്കൊണ്ടു പണി ചെയ്യിക്കു ന്നില്ലാത്തപ്പോൾ, നേരെമറിച്ചു് നല്ലതെന്നും തീയതെന്നും പറ ഞ്ഞുകൊടുത്തു് അവരെ ശാസിക്കാൻ തുടങ്ങുമ്പോൾ, പശുവൃത്തി യായ കുതിരയ്ക്കു ലാത്തിപ്രഹരപ്രഭാവംകൊണ്ടു് കേറുപററി ബുദ്ധിശക്തിയായ സഞ്ചാരിയെ താഴെത്തള്ളിയിട്ടുംവെച്ചു പോകു ന്നതുപോലെയാണു് ഫലമുണ്ടാകുക. ഈ സ്ഥിതിയിൽ കുട്ടിക ളുടെ അന്തർവാസിയായ ചൈതന്യത്തിനു് എങ്ങിനെ ക്രോധം വരാതെയിരിക്കും? കുട്ടികളെ ശാസിക്കുന്നതു കേവലം പശുവൃത്തി ദ്വാരാ പ്രവൎത്തിപ്പിക്കയാണു്; അവരിലുള്ള ബുദ്ധിമത്വത്തെ അപ മാനിക്കയാണു്; ആ ബുദ്ധിശക്തികൊണ്ടാണല്ലൊ മനുഷ്യൻ പ്രപഞ്ചത്തിൽ ശ്രേഷ്ഠനാണെന്നു പറയപ്പെടുന്നതു്. ഹിംസാ പ്രയോഗവും, ഭയപ്പെടുത്തലും അവരുടെ ആന്തരികശ്രേഷ്ഠതയെ അപമാനിക്കയത്രേ. കാൎയ്യം ഗ്രഹിപ്പിക്കാതെയും, കാരണം പറ യാതെയും, കുട്ടികളോടു് "ഇങ്ങിനെ ചെയ്യരുതു്, അങ്ങിനെ ചെയ്യരുതു്" എന്നെല്ലാം പറഞ്ഞു്, ഏതെങ്കിലും തരത്തിലുള്ള നിഷേധാത്മകമായ കല്പനകൾ കൊടുത്താൽ, അവൎക്കു് അതിനു വിപരീതമായി പ്രവൎത്തിക്കാനുള്ള ഉത്തേജനവും, പ്രേരണയും സ്വയമേ പ്രദാനം ചെയ്കയാണു് ഫലം. "ആ ഒരു പ്രത്യേ കമരത്തിലെ ഫലം ഭക്ഷിക്കരുതു്" എന്നു ബൈബിളിലെ യഹോ വാ (ദൈവം) ആദാമിനു് (ആദ്യമനുഷ്യനു) ആജ്ഞ കൊടുത്ത നിമിഷത്തിൽ, അക്കാരണംകൊണ്ടുതന്നെ, ആദാമിൻെറ ഉള്ളിൽ ദുഷ്ടവിചാരം ഉണ്ടായിത്തുടങ്ങിയിരുന്നു. ആ സ്വർഗ്ഗോദ്യാനത്തിൽ (പറുദീസായിൽ) അനേകായിരം വൃക്ഷങ്ങൾ ഉണ്ടായിരുന്നു. എന്നാൽ "ഇതു ഭക്ഷിക്കരുതു്" എന്നു പറഞ്ഞു് ഒന്നിനെ എപ്പോൾ നിഷേധിച്ചുവോ, അപ്പോൾ സ്വതഃസിദ്ധമായി അതു തന്നെ തിന്നാനുള്ള ഇച്ഛ ഉല്പന്നമായി. വൎത്തമാനപത്രങ്ങളിൽ അത്യാവശ്യവിജ്ഞാപനങ്ങൾക്കു ബഹുധാരാളമായിട്ടു് "ഇതു വായിക്കരുതു്" എന്നു ശീൎഷകം കൊടുത്തു് അവയെ പ്രസിദ്ധീക രിച്ചു വരാറുണ്ടു്.

ഏതോ ഒരു മനുഷ്യൻ ഒരു മഹാത്മാവിൻെറ അടുത്തു പോയി ഒരു മന്ത്രത്തിൻെറ ഉപദേശം ആവശ്യപ്പെട്ടു. മഹാത്മാ വു് മന്ത്രം പറഞ്ഞുകൊടുത്തുംവെച്ചു് "ഇതു മൂന്നു മാല—മൂന്നു

തവണ മാല പിടിച്ചെണ്ണുന്ന സംഖ്യ—ജപിച്ചാൽ സിദ്ധി വരുന്നതാണ്. എന്നാൽ സാവധാനം ഒരു കാൎയ്യം ശ്രദ്ധിക്കണം. അതായത്, ഇങ്ങിനെ ജപിക്കുന്ന സമയം ജപം തീരുന്നതുവരെ കുരങ്ങിന്റെ കഥ വരാനേ പാടില്ല; കുരങ്ങെന്ന ഓൎമ്മിക്കരുതെന്ന അൎത്ഥം." കുറെ അനുഭവം കഴിച്ചതിനുശേഷം ആ പാവപ്പെട്ട മനുഷ്യൻ തിരിയെ വന്ന മഹാത്മാവിനോട്ട ഇങ്ങിനെ പറഞ്ഞു:—"മഹാരാജ്ജീ! കുരങ്ങിന്റെകാൎയ്യം എനിക്ക് സ്വപ്നത്തിൽപോലും ഉണ്ടായിരുന്നില്ല. എന്നാൽ അവിടുന്ന് അങ്ങിനെയൊരു വ്യവസ്ഥ പറഞ്ഞതിനുശേഷം, ഇപ്പോൾ കുരങ്ങ് എന്റെ ഉള്ളിൽനിന്ന പോകാനേ ഭാവമില്ല. എനിക്കാവിചാരം ത്യജിക്കാനേ തരമില്ല." ശരിയാണ്; ചിത്തത്തിന് ഈ വിപരീതഭാവം ഉണ്ടാകുന്ന വിദ്യാഭ്യാസരീതി അമ്മേരിക്കായിൽ ഇല്ല ബാലകരുടെ വിദ്യാഭ്യാസം അവിടെ ശിശുശിക്ഷാപദ്ധതിപ്രകാരം (കിണ്ടർഗാർട്ടൻരീതി) നടക്കുന്നു. വാദ്ധ്യാന്മാർ കുട്ടികളുമായിന്നിച്ചു കളിക്കുകയും, ഓടുകയും, ചാടുകയും, പാടുകയും, തുള്ളുകയും, പഠിക്കുകയും ചെയ്യുന്നു. കുട്ടികൾ ചിരിച്ചുംകൊണ്ടു അഭ്യസിക്കയും ചെയ്യുന്നു. ഉദാഹരണം പറയാം. കുട്ടികളെ കപ്പലിന്റെ പാഠം പഠിപ്പിക്കുന്നതിങ്ങനെയാണ്. ഓരോ മരക്കപ്പൽ ഉണ്ടാക്കി ഒരോ കുട്ടിയുടെയും കസേരയുടെ മുമ്പിൽ വെക്കപ്പെടുന്നു. മുളയുടെ കഷണങ്ങൾ മുതലായത് അവിടെകൊണ്ടു വന്നുവെക്കുന്നു. അവകൊണ്ടു പുതുതായി കപ്പൽ നിൎമ്മിക്കപ്പെടുന്നു. ബാലന്മാരോട്ട ചേൎന്നു യോജിച്ച് അദ്ധ്യാപകനോ, അദ്ധ്യാപികയോ പറയുന്നു:—നമുക്കിനി ഒരു കപ്പലുണ്ടാക്കാം, നമുക്കൊരു കപ്പലുണ്ടാക്കാം." കുട്ടികൾ നോക്കിനോക്കിക്കണ്ടുപറഞ്ഞുതുടങ്ങുന്നു:—"ഞങ്ങളും കപ്പലുണ്ടാക്കാം" ഇതാ! നോക്കു! എല്ലാവരും ഇരിപ്പായി. ഒരു കുട്ടി കപ്പൽ പണിതുതുടങ്ങി; വേറൊരുത്തൻ പണിതീൎത്തുകഴിഞ്ഞു; മൂന്നാമൻ ഇതാ! ഢീക്കുന്നു. ഒരു കുട്ടിക്കു താമസംവന്നാൽ മററു കുട്ടികളോ, അദ്ധ്യാപികയോ അവനെ സഹായിച്ചുകൊടുക്കുന്നു. പിന്നീടു കുട്ടികൾ വലിയ ചൊടിയോടുകൂടി വാദ്ധ്യാരോട്ട സ്വയം ചോദ്യങ്ങൾ ചോദിപ്പാൻ തുടങ്ങുന്നു. കപ്പലിന്റെ ഈ ഭാഗത്തിന് പേരെന്ത്? മറെറഭാഗത്തിനെന്തുപറയും? ഇതെന്താണ്? അതെന്താണ്? എന്നിങ്ങനെ. വാദ്ധ്യാർ കാററുപാ സ്തംഭം മുതൽ എല്ലാത്തിന്റെയും സ്ഥിതിയും പേരും വിവരിച്ചു തുടങ്ങുന്നു. കുട്ടികൾ ഇങ്ങിനെ കപ്പൽ സംബന്ധമായ സകല സംഗതികളും തന്നത്താനേ എന്നതുപോലെ

പഠിച്ചു കഴിയുന്നു. നമ്മുടെ ഇവിടെയോ? ബാലൻ ''കെ-ഇൗ-ഇൗ-എൽ=കീൽ (keel) എന്നാൽ കപ്പലിൻെറ അടിത്തട്ടു്'' എന്നിങ്ങനെ ഉരുവിട്ടു് തലയിൽ അടിച്ചുകയററുന്നു. ''കീൽ'' എന്നാൽ എന്തുവസ്തുവാണു്?—കപ്പൽ എവ്വിധം ഉണ്ടാകുന്നു? എന്നിങ്ങനെയുള്ളതൊന്നും കുട്ടിക്കു് അറിവുണ്ടാകുന്നില്ല. അവിടെ ''പദാൎത്ഥ''ങ്ങളുടെ തിരിച്ചറിവു് ആദ്യമേ ഉണ്ടാക്കപ്പെടുന്നു; പിന്നീടാണു് ''പദ''ങ്ങൾ പുറമേ വരുന്നതു്; ഇവിടെ ''പദം'' ആദ്യം ഓൎമ്മിപ്പിക്കയും, ''പദാൎത്ഥം''—വിഷയം—ആയുഷ്കാലത്തൊരിക്കലും കിട്ടാതെ വരുകയും ചെയ്യുന്നു. അവിടെ കുട്ടികൾ ചോദ്യങ്ങൾ ചോദിച്ചും കൊണ്ടിരിക്കുന്നു (അതാണല്ലോ എവിടെയും ബാലസ്വഭാവം). അദ്ധ്യാപകൻ ഉത്തരം പറഞ്ഞു് അവരെ പൂൎണ്ണമായി തൃപ്തിപ്പെടുത്തുന്നു. ഇവിടെ കൊച്ചു കൊച്ചുകുട്ടികൾ ചോദ്യം ചോദിച്ചു കഴകമ്പോൾ അദ്ധ്യാപകൎക്കു ലജ്ജ തോന്നാതിരിക്കുന്നില്ല. ആത്മീയാനന്ദം ഇല്ലാത്തവൻ എന്തു പഠിക്കുന്നു? എന്തു പഠിപ്പിക്കുന്നു? ഇവിടെ വാദ്ധ്യാരെ കാണുമ്പോൾ പേടിച്ചു പ്രാണൻകളയും കുട്ടികൾ! അവിടെ ശിക്ഷകന്മാൎക്കു കുട്ടികളോടുള്ളിടത്തോളം പ്രേമം മാതാപിതാക്കൾക്കു അവരോടു കാണുന്നില്ല. അവൎക്കു പാഠശാലകളിൽ ഉള്ള പ്രസന്നത വീടുകളിൽ ഇല്ല. അവിടെ കുട്ടികൾ ഫീസുകൊടുക്കേണ്ടതില്ല; പുസ്തകങ്ങൾ സകലതും സൌജന്യമായി നൽകപ്പെടുകയും ചെയ്യുന്നു.

ഇനി അവിടുത്തെ വാണിജ്യനിലയങ്ങളുടെ സ്ഥിതി നോക്കാം. ചിക്കാഗോയിലെ ഒരു ഷാപ്പിൽ രാമൻ വിളിക്കപ്പെട്ടിരുന്നു. ആ കെട്ടിടത്തിൻെറ ക്ഷേത്രഫലം (വിസ്താരം) ഈ ഗാസിപ്പൂർ പട്ടണത്തിൻെറ മൂന്നിലൊന്നിൽ കുറവില്ലാതിരിക്കും. അതിനു് കീഴും മേലുമായി ഇരുപത്തഞ്ചു നിലകൾ (തട്ടുകൾ) ഉണ്ടായിരുന്നു; ഓരോ നിലയിലേയ്ക്കും കയറണമെങ്കിൽ, ഉയരെ കൊണ്ടുപോകുന്നതിനു് ഉദ്ധാരണയന്ത്രം പെട്ടന്നു ഹാജരാക്കപ്പെടുന്നു. ഓരോ തട്ടുകളിലും പുതിയപുതിയ തരം സാമാനങ്ങൾ അടുക്കിയടുക്കി നിറച്ചു വെക്കപ്പെട്ടിട്ടുണ്ടു്. കോടിക്കണക്കിനു് വിക്രേതാക്കൾ പ്രതിദിവസം അവിടെ വന്നുപോകുന്നുണ്ടെങ്കിലും, കച്ചവടക്കാരുടെ പെരുമാററം എല്ലാവരോടും തുല്യമായിട്ടാണു്; അഞ്ചുലക്ഷത്തിനു വാങ്ങാനും, അഞ്ചു പൈസായ്ക്കു വാങ്ങാനും ചെല്ലുന്നവൎക്കു ഒരുപോലെ സ്വീകരണം ലഭിക്കുന്നു. വില ഒററ വിലയാണു്. ഓരോ വസ്തുക്കളുടെയും മേൽ അതെഴുതിവെക്കപ്പെട്ടിട്ടുണ്ടു്. അതിൽ ഒരു കാശു കുറവുമില്ല, കൂടുതലുമില്ല.

എല്ലാവരുടെയും കൂടി വാണിജ്യാനുചരന്മാർ നടന്നു സകലതും കാണിച്ചുകൊടുക്കയും, പോകുമ്പോഠ വാതിൽക്കൽവരെ കൊണ്ടു പോയി ആളുകളെ യാത്ര അയക്കയും ചെയ്യുന്നു. ഒന്നും വാങ്ങാതെ പോകുന്നവരായാലും, പത്തു സാധനങ്ങളുടെ വില ചോദിച്ചുകൊണ്ടു് വെറുതെ പോരുന്നവരായാലും ഒരു വ്യത്യാസവുമില്ല. പോകുമ്പോഠ ഈ അനുചരന്മാർ അവരുടെ നിയമപ്രകാരം ശിഷ്ടാചാരരീതിയിൽ നമസ്കാരം പറയുന്നു. വലിയ പീടികയിൽ മാത്രമല്ലാ ഈ പെരുമാററം; ഏതുസാധാരണ കടയിലും ഉള്ള നടപ്പു് ആണിതു്.

അമ്മേരിക്കാ, ജപ്പാൻ, ഇംഗ്ലണ്ടു്, ജമ്മനി എന്നീ രാജ്യങ്ങളിലെ പോലീസുകാർ സംസ്കൃതചിത്തരും, യഥാർത്ഥ പ്രജാസേവകരും അത്രെ; അവർ പ്രജാരക്ഷകന്മാരാണു്; പ്രജാഭക്ഷകന്മാരല്ലാ.

ഈ സദസ്സിലെ കുറെ ശ്രോതാക്കഠ എങ്കിലും പക്ഷേ മനസ്സിൽ ഇങ്ങിനെ പറഞ്ഞുകൊണ്ടിരിക്കുന്നുണ്ടായിരിക്കാം:—"മതി, പ്രസംഗം നിൎത്തുക. അമ്മേരിക്കാക്കാൎക്കു നല്ല പ്രശംസകഠ കൊടുത്തുകഴിഞ്ഞു. അവരെപ്പററി സ്തോത്രഗീതങ്ങഠ എത്രദൂരം പാടിക്കൊണ്ടിരിക്കുന്നു? ഞങ്ങഠ അമ്മേരിക്കർ ആകണമെന്നു നിങ്ങഠ മോഹിക്കയാണോ?" ഇങ്ങിനെ പരിഭ്രമം ഉള്ളവരോടു് രാമൻ ചോദിക്കുന്നു:—"ഇൻഡ്യാക്കാർ അമ്മേരിക്കരാകുമോ? ഹര! ഹര! ഹര!; ഇങ്ങിനെ ഒരു ചിന്ത ഉണ്ടെങ്കിൽ അതു് ഉള്ളിൽനിന്നു ദൂരെപ്പോകട്ടെ. ഈ ആശ ആക്കെങ്കിലും, എപ്പോഴെങ്കിലും ഉണ്ടെങ്കിൽ, അതു ദൂരെത്തള്ളുക. രാമനു് ഇത്തരം വിചാരം ഒരിക്കലും ഉണ്ടായിട്ടില്ല; ഉണ്ടാകയുമില്ല. തീച്ചയായും ആ ദേശങ്ങളിലെ ചില കാൎയ്യങ്ങഠ നമുക്കെല്ലാം സ്വീകരിക്കേണ്ടതു് അത്യാവശ്യമാണു്. നമുക്കു വിനാശത്തിന്റെ പ്രഹരത്തിൽനിന്നു് രക്ഷനേടാൻ ആഗ്രഹമുണ്ടെങ്കിൽ, നമുക്കു് ഹിന്ദുക്കളായിരിക്കുന്നതു് സ്വീകാൎയ്യമാണെങ്കിൽ, അവരുടെ വ്യവസായകൌശല്യങ്ങഠ നമുക്കും സ്വീകരിക്കേണ്ടതുണ്ടു്. അതിനു എന്തു വിലകൊടുത്താലും വേണ്ടില്ല.

രാമൻ അമ്മേരിക്കായിൽ താമസിച്ചപ്പോഠ തലയിൽ ഇൻഡ്യൻ തലപ്പാവാണു് ധരിച്ചിരുന്നതു്. എന്നാൽ തെരുവീഥികളിൽ മഞ്ഞുവീണിരുന്നതുകൊണ്ടു് പാദങ്ങളിൽ ധരിച്ചിരുന്ന ചെരുപ്പു് അവിടത്തേതായിരുന്നു. ചിലർ പറഞ്ഞു:—"ഇൻഡ്യൻ ചെരുപ്പുംകൂടി എന്തുകൊണ്ടു കൊണ്ടുവന്നു സൂക്ഷിച്ചില്ല?"

രാമന്റെ ഉത്തരം ഇങ്ങിനെയായിരുന്നു:—"രാമൻ തല ഇൻഡ്യ നാക്കി വെക്കുന്നു; പക്ഷേ കാൽ നിങ്ങൾക്കു് വിട്ടുതരുന്നു." നിങ്ങൾ ഇൻഡ്യാക്കാരായി ഇരുന്നുകൊണ്ടുതന്നെ അമേരിക്കാക്കാരെയും മററും അതിശയിക്കുമാറു് വലുതാകണമെന്നു രാമൻ മനസ്സിൽ ആഗ്രഹിക്കയും, ഇതിന്നു് ആ രാജ്യങ്ങളെ ദൂരെ നിൎത്തിക്കൊണ്ടു സാധിക്കയില്ലെന്നു വിചാരിക്കയും ചെയ്യുന്നു. ഇന്നു് ഇലക്ട്രിസിററി, ആവി, റയിൽവേ, കമ്പിത്തപാൽ മുതലായവ വന്നു് ദേശകാലങ്ങളെ തിരിച്ചറിയാൻ പാടില്ലാത്തതുപോലെ ആക്കിയിരിക്കുന്നു. ലോകം സമസ്തവും ഒരു ചെറിയ ദ്വീപുപോലെ ആക്കപ്പെട്ടിരിക്കുന്നു. സമുദ്രമാൎഗ്ഗം ഒരു വിഘ്നരൂപത്തിൽ ഇരുന്നതു് ഇപ്പോൾ ഒരു രാജപാതയായി മാറിയിട്ടുണ്ടു്. പ്രത്യേക വിഭിന്നഗ്രാമങ്ങൾ ആയിരുന്നവ നഗരങ്ങളായി പരിണമിച്ചുപോയി. പണ്ടത്തെ നഗരങ്ങൾ ഇപ്പോൾ കേവലം തെരുവുകൾപോലെ ആയിരിക്കുന്നു. ഇക്കാലത്തു് നമുക്കു വേർതിരിഞ്ഞു് പ്രത്യേമായി നില്ക്കാൻ ആഗ്രഹമുണ്ടാകയും, മററു രാജ്യക്കാരുമായി ഭിന്നരാണെന്നു വിചാരിച്ചു് നമ്മുടെതന്നെയായ രണ്ടരമണി അരിയുടെകഞ്ഞിവെച്ചു കഴിക്കയും, ഈ ഇരുപതാംശതാബ്ദത്തിൽ, ക്രിസ്താബ്ദത്തിനു മുമ്പേ ഉണ്ടായിരുന്ന ഇരുപതാം നൂററാണ്ടിലെ ജീവിതരീതികൾ അനുസരിക്കയും, പാശ്ചാത്യനാട്ടുകളിലെ കലാവ്യവസായാദികൾക്കു കിടനില്ക്കാൻ പഠിക്കാതെയിരിക്കയും, 'കടംധൎമ്മ'ത്തിന്റെ ശണ്ഠകളും, മത്സരങ്ങളും ഉപേക്ഷിച്ചുകളഞ്ഞു് 'രൊക്കം ധൎമ്മം' നടപ്പിലാക്കാതിരിക്കയും ചെയ്യുന്നപക്ഷം, ആവികൊണ്ടും, വിദ്യുച്ഛക്തികൊണ്ടും ദേശകാലങ്ങൾ പറന്നുപോയതുപോലെ നാമും ഇല്ലാതെയായിത്തീരാനിടയാകും. ഭാരതവാസികളേ! നിങ്ങൾ നിങ്ങളുടെ സ്ഥിതിയെ തിരിച്ചറിഞ്ഞു ഗ്രഹിക്കുവിൻ!

> "കാഞ്ചനം ചെളിയിലും, അമൃതം വിഷത്തിലും,
> ചഞ്ചലാക്ഷിമാർ, നീചജാതികൾ ഇവക്കായി
> വിദ്യയും വിട്ടുംവെച്ചു്—മൂന്നുകാൎയ്യവും തീൎത്തു
> സദ്യോപോയ്മരിക്കുകമാത്രമാണു് കൎത്തവ്യം!"

ഭാരതവൎഷത്തിന്നു് ഐശ്വൎയ്യമുണ്ടായിരുന്നപ്പോൾ, തദ്ദേശവാസികളായ ഭാരതീയൎക്കു വെറും കൂപമണ്ഡൂകങ്ങളായിട്ടിരിപ്പാൻ കഴിഞ്ഞിരുന്നില്ല, പുഷ്കരത്തിൽ യജ്ഞം നടന്നകാലത്തു് അബിസ്സീനിയാ (ആഫ്രിക്കാ), ചൈനാ, പേർഷ്യ മുതലായ രാജ്യക്കാരെക്കൂടി നാം ക്ഷണിച്ചിരുന്നു. രാജസൂയയജ്ഞത്തിന്നു മുമ്പേ ഭീമാൎജ്ജുനനകുലസഹദേവന്മാരായ പാണ്ഡവന്മാർ ബഹു

ദൂരം വിദേശങ്ങളിൽ പോയിരുന്നു. ശ്രീരാമചന്ദ്രൻതന്നെ സ്വയം മയ്യാദാപുരുഷോത്തമാവതാരമായിട്ടും, സമുദ്രലംഘനംചെയ്തു് അതിൻെറ മയ്യാദയും നിബന്ധനംചെയ്തു.

"വന്ദ്യൻ നമ്മുടെ ഗുരുവര-
നിന്നലെരാവിൽ സുരാഗ്രഹം പുക്കാൻ
മന്ദിരമതിൽനിന്നും, ഹാ!
മയ്യാദക്കാററരേ! ചിമെൻെറ മുറ? '

അക്കാലത്താകട്ടെ, ഭാരതവർഷം അന്യദേശീയക്ക് ആക്കും അധീനമല്ലായിരുന്നു. എന്നാൽ ഇന്നു് അന്യനാട്ടുകളുടെ വ്യവസായകലകൾ പഠിക്കേണ്ടതു് അത്യാവശ്യമത്രെ; ഇതു കൂടാതെയിരുന്നാൽ പ്രാണൻതന്നെ നശിച്ചുപോകും. ശരി; ഇനിയിപ്പോൾ ഭാരതം ജീവിക്കണമെന്നു ആശയുണ്ടെങ്കിൽ, അമ്മേരിക്കാ, യൂറോപ്പു്, ജപ്പാൻ മുതലായ പുറം രാജ്യങ്ങളിൽനിന്നു് നാം ഒഴിഞ്ഞുമാറി വേർതിരിഞ്ഞു നില്ക്കരുതു്. ബാഹ്യഭാഗത്തുനിന്നു കാററടിക്കുമ്പോൾ ജീവിതത്തിൽ ചൈതന്യം ഉണ്ടാകുന്നു. ഹിന്ദുക്കൾ പുറത്തേയ്ക്കു പോയാൽ നല്ല ഉത്തമഹിന്ദുക്കളായിത്തീരും പുറത്തുചെല്ലുമ്പോൾ സ്വയം ശാസ്ത്രങ്ങളുടെ വില മനസ്സിലാകുന്നു; വളരെ ഭംഗിയായി അതു ഗ്രഹിക്കുന്നു; ശാസ്ത്രപരിശീലനത്തിൽ പ്രവേശം ലഭിക്കുന്നു താനും നിങ്ങൾക്കു തനിയേ ദീരെ സംസാരത്തോടു വിരക്തരായിരിപ്പാൻ കഴികയില്ല. വൈദേശികരിൽനിന്നു് നാം എത്രമാത്രം മുഖം തിരിച്ചുകളയുന്നുവോ, അത്രമാത്രം അവരുടെ ദാസന്മാരായിട്ടിരിക്കേണ്ടിവരുന്നു.

## സങ്കല്പബലം

ഓരോ ഭിന്നഭിന്നമഹഷിവർന്മാരുടെ ശാപാനുഗ്രഹങ്ങൾ മൂലം അനേകം പ്രത്യേകവ്യക്തികൾ അവരുടെ സ്ഥിതിഗതികളെ പരിവത്തനംചെയ്തതായി നാം പുരാണങ്ങളിൽ വായിക്കയും, കേൾക്കുകയും ചെയ്യുന്നുണ്ടല്ലൊ. യോഗവാസിഷ്ഠത്തിൽ തനിശിലയിൽ പലതും സൃഷ്ടിക്കപ്പെട്ടതായി കാണിച്ചു് ഉല്ലേഖനം ചെയ്യപ്പെട്ടിരിക്കുന്നു. എന്നാൽ അമ്മേരിക്കായിൽ ഈ വിധം ഉള്ള സൃഷ്ടിയുടെ കാഴ്ചകൾ കണ്ണിൻമുമ്പിൽ പ്രത്യക്ഷമായി കാണാവുന്നതാണു്. സവ്വകലാശാലക്കെട്ടിടങ്ങളിലും, ആസ്പത്രികളിലും നോക്കിയാൽ ഇത്തരം പ്രയോഗം ചെയ്യപ്പെട്ടുന്നതായി നേരിട്ടുകാണാം. ആയിരമായിരം രോഗികൾ കേവലം സങ്കല്പശക്തികൊണ്ടു് ആരോഗ്യം പ്രാപിക്കുന്നുണ്ടു്. ഒരു പ്രഫസ്സരുടെ സങ്കല്പശക്തിമുഖേന മേശയുടെ സ്ഥാനത്തു് കുതിരയെ കാണും

കയോ, ജയിംസ് എന്നൊരു മനുഷ്യൻ ഡോക്ടർ പോൾ എന്നൊരു അന്യമനുഷ്യനാകയോ (വ്യക്തികൾ പരിവൎത്തനംചെയ്തു മാറുക, ആൾമാറാട്ടം എന്നൎത്ഥം)—അതായതു്, പഴയ ജയിംസിന്റെ പ്രത്യേകവ്യക്തിത്വം നീക്കിക്കളകയോ—ഈ വകയെല്ലാം സ്വന്തം കണ്ണുകൾ തുറന്നു കാണാൻ കഴിയുന്നു.

സംസ്കൃതത്തിൽ അദ്വൈതവേദാന്തസംബന്ധമായി ആനന്ദപാരവശ്യം തുളുമ്പിക്കുന്ന അസംഖ്യം ഗ്രന്ഥങ്ങൾ ഉണ്ടു്. ദത്താത്രേയന്റെ അവധൂതഗീത, ശ്രീ ശങ്കരാചാൎയ്യരുടെ വേദാന്തസ്തോത്രങ്ങൾ, അഷ്ടാവക്രഗീത, യോഗവാസിഷ്ഠത്തിൽ ചില അധ്യായങ്ങൾ എന്നിവ ദൃഷ്ടാന്തങ്ങളാണു്. പേൎഷ്യൻഭാഷയിൽ എല്ലാത്തിലും ഉത്തമമായ അദ്വൈതഗ്രന്ഥം ഷാംസ് തബ്രേസിന്റെ പുസ്തകമാണു്. അതിൽനിന്നുദിച്ചതായി മസ്നബീ ഷറീഫ്, ഷേക്ക് അത്താർ, മഗരബീ മുതലായി വേറെയും ഗ്രന്ഥകാരന്മാരുടെ കൃതികൾ ഉണ്ടു്. എന്നാൽ അമ്മേരിക്കായിൽ വാൾട്ട്വിററ്മാൻ (Walt Whitman) എന്ന മഹാന്റെ ഗ്രന്ഥം (Leaves of Grass), 'ശഷ്പദലങ്ങൾ' അദ്വൈതാനന്ദസിദ്ധിക്കും, സ്വാതന്ത്ര്യത്തിനും മാതൃകയാണു്. അവധൂതഗീത, അഷ്ടാവക്രഗീത, ശങ്കരാചാൎയ്യസ്തോത്രങ്ങൾ, ഷാംസ് ടബ്രേസ്, ബുള്ളാ ഷാ—എന്നിവരുടെ കവിതകളിൽ കാണുന്നതുപോലെയുള്ള ഗുണങ്ങൾ അതിലും കാണപ്പെടുന്നു. എന്നാൽ പല ഭാഗത്തും അതു് ഇവയെക്കാൾ ഉയൎന്നു കയറുന്നുമുണ്ടു്.

"തുറന്നപ്രപഞ്ചത്തിൽ സംഭ്രമിക്കാതെ നന്നാ-
യുറച്ചു നില്ക്കുന്നു ഞാൻ പ്രശാന്തഗംഭീരമായ്;
എൻമനസ്സിലും, ജീവൻതന്നിലും ശാന്തിപൂരം
മേന്മയിൽ നിറഞ്ഞുകെ ണ്ടങ്ങിനെ ലസിക്കുന്നു;
സാരമേയമെന്നപോൽ കാല, ദേശങ്ങളെന്റെ
താരടികളേ മണത്തല്ലയോ ചരിക്കുന്നു?
എങ്ങിനെവരേണ്ടതോ ൻ ഉല്ലഖബന്ധനത്തിൽ
തങ്ങിയസ്വതന്ത്രനായ്? സാധ്യമാകയില്ലതു്."

നിഗ്രോജാതിക്കാൎക്കു സ്വാതന്ത്ര്യം സമ്പാദിക്കുന്നതിനായി അമ്മേരിക്കായിൽ ആഭ്യന്തരയുദ്ധം നടന്നകാലത്തു് ഈ വാൾട്ട്വിററ്മാൻ ഓരോ യുദ്ധത്തിലും സകലരെക്കാളുംമുമ്പേ ഹാജരായിരുന്നു. ഇരുഭാഗത്തുമുള്ള മുറിപ്പെട്ടവരുടെ വ്രണങ്ങൾ കഴുകി ശുദ്ധിചെയ്യുക, ദാഹിക്കുന്നവൎക്കു ജലംകൊടുക്കുക, മൃത്യുമുഖസ്ഥരായവൎക്കു തന്റെ മന്ദസ്മിതംകൊണ്ടു സമാധാനസന്തോഷങ്ങൾ വിതരണംചെയ്ക, ഇതേസമയം തന്റെ നവീനകാവ്യകൃതിയെ രാപകൽ ഗാനംചെയ്തുകൊണ്ടു ചുററുക—ഇതെല്ലാം അദ്ദേഹ

ത്തിനു ഒരു ക്രീഡാവിനോദകമ്മം ആയിരുന്നു. കുരഞ്ഞുകണ്ണുന്നി രിൽ കളിക്കുന്ന ഈ കൂട്ടരുടെ മധ്യത്തിൽ, അതായതു്, ഘോരര ണാങ്കണത്തിൽ അഥവാ ഭീഷണശ്മശാനത്തിൽ, ശ്രീമഹാദേവൻ ഭൂതപ്രേതാദികളുടെ സംഘത്തിൽ എന്നതുപോലെയും, കുരു ക്ഷേത്രയുദ്ധഭൂമിയിൽ ഭഗവാൻ കൃഷ്ണനെന്നതുപോലെയും, ഈ വാൾട് വിററു്മാൻ പ്രസന്നചിത്തനും,സന്തുഷ്ടനും ആയി സഞ്ച രിച്ചിരുന്നു. ഇങ്ങിനെയുള്ള നിരന്തരയുദ്ധങ്ങളിൽ അൽമൃതരായി ക്കിടന്നു് ഇത്തരം അവതാരപുരുഷന്മാരുടെ ദർശനം സാധിച്ചു കൊണ്ടു മരിക്കുന്നവർ ധന്യന്മാരത്രെ!

"ഘോരരാത്രിയായാലും, കാററടിച്ചെന്നാകിലും,
പൊരിയും വെയിൽകൊണ്ടു താപമേറിയെന്നാലും,
പെരുമാരി പെയ്യാലും, ഇരുട്ടു വലിക്കിലും,
ഞെരുക്കമെവകൊണ്ടു കഠിനമായെന്നാലും,
അരണ്യഭൂരുഹങ്ങൾ മർദ്ദനമെല്ലാമേററ
സ്ഥിരമായിളകാതെ ധ്യാനലീനരായ് നില്പം;
കാലങ്ങൾ മാറിമാറി ദീർഘമായ് കഴിയവേ
ചലിക്കും മനമുള്ള ജീവി മർത്ത്യനെന്നാലു-
മായവൻ മരങ്ങളെക്കാട്ടിലും മോശം; ക്ഷുദ്ര-
നായൊരു ജീവിതന്നെ; എത്രയാ ബലഹീനൻ."

ഇതേവിധത്തിൽ ബ്രഹ്മനിഷ്ഠനായി ഹെൻറി തോറോ (Henry Thoreau) എന്നൊരു മഹാനും ഉണ്ടായിരുന്നു. അദ്ദേഹം യഥാർത്ഥബ്രഹ്മചാരിയോ, സന്ന്യാസിയോ എന്നപോ ലെ ജീവിതം ഏകാന്തമായി വനങ്ങളിൽ കഴിച്ചുകൂട്ടിയിരുന്നു. തീച്ച്യായും അദ്ദേഹം ആലസ്യസേവി (മടിയൻ) ആയിരുന്നില്ല; അലസസന്ന്യാസി ആയിരുന്നില്ല. അമ്മേരിക്കായിലെ എഴുത്തു കാരിൽവെച്ചു് അഗ്രഗണ്യനായ ഇമേഴ്സൺ ഈ തോറോവിനെ പ്പററി എഴുതിയിരിക്കുന്നു:—"തേനീച്ചകളുടെ സംഘം അദ്ദേഹ ത്തിൻെറ പര്യങ്കത്തിൽ—കട്ടിലിൽ—അദ്ദേഹത്തോടൊന്നിച്ചു് ഉറങ്ങുന്നു. എന്നാൽ നിർവൈരവും, നിർഭയവും ആയ പ്രേമത്തിൻെറ അവതാരമൂത്തിയായ അദ്ദേഹത്തെ അവ കടിക്കുന്നില്ല. കാട്ടു പാമ്പുകൾ അദ്ദേഹത്തിൻെറ കൈകാലുകളിൽ കയറി ഇഴയാറു ണ്ടു്; അവ കങ്കണവും, ഭൂഷണവും ആണെന്നു പരിഗണിച്ചു് അദ്ദേഹം പരിഭ്രമിക്കാതെയിരിക്കുന്നു." എന്തൊരു സർപ്പഭൂഷണൻ!

ഇമേഴ്സണും, തോറോയും ഒന്നിച്ചു് കാട്ടുവഴിയിൽ നടന്നു കൊണ്ടിരിക്കെ, ഒരിക്കൽ ഇമേഴ്സൺ അദ്ദേഹത്തോടു ചോദി ച്ചു:—"ഇവിടത്തെ പുരാതനവാസികളുടെ അസ്ത്രം എവിടെ കിട്ടും?" തൻെറ പതിവു സ്വഭാവാനുസാരം അദ്ദേഹം പെട്ടന്നു്

ഇങ്ങിനെ മറുപടി പറഞ്ഞു:—"എവിടെ വേണമെങ്കിലും!" ഇതിനിടയിൽ അദ്ദേഹം കുനിഞ്ഞു് അതേ സ്ഥലത്തുനിന്നു് ആഗ്രഹിക്കപ്പെട്ട ഒരുസ്പൂമെടുത്തു് ഇമേഴ്സണു് കൊടുക്കുകയും ചെയ്തു. ഇതു് ദൃഷ്ടിസൃഷ്ടിവാദ*ത്തിൻെറ എന്തൊരു അഭ്യാസപ്രകടനമായിരുന്നു?

ആധുനികലോകത്തിൽ ഒരു നവീനചൈതന്യവും, ചിന്താഗതിയും സൃഷ്ടിച്ചു സമ്പുഷ്ടമാക്കിയ ലേഖനങ്ങളുടെ കൎത്താവായ ഇമേഴ്സൺ ഭഗവൽഗീതയുടെയും, ഉപനിഷത്തുകളുടെയും കേവലം അഭ്യാസി (പാരായണക്കാരൻ) മാത്രം ആയിരുന്നില്ല. പിന്നെയോ, അവയെ വളരെ അധികം അനുഭവത്തിൽ വരുത്തിയ ഒരു മഹാനുംകൂടി ആയിരുന്നു. അദ്ദേഹം തൻെറ കൃതികളിൽ ഉപനിഷത്തുകളുടെയും, ഗീതയുടെയും പ്രമാണവാക്യങ്ങൾ പലേ സ്ഥലങ്ങളിലും ഉദ്ധരിച്ചു ചേൎത്തിട്ടുണ്ടു്. അദ്ദേഹത്തിൻെറ സുഹൃത്തുക്കളിൽനിന്നുംഅറിയാൻ കഴിഞ്ഞിടത്തോളം അദ്ദേഹത്തിൻെറ വിചാരങ്ങളിൽ സവിശേഷമായി ഗീതോപനിഷത്തുകളുടെ പ്രഭാവം നിഴലിച്ചിട്ടുണ്ടെന്നാണു് കണ്ടതു്. മഹാത്മാ തോറോ തൻെറ 'വാൽഡൺ' (Waldan) എന്ന പേരുള്ള പുസ്തകത്തിൽ ഇങ്ങിനെ എഴുതുന്നു:—"പ്രാതഃകാലത്തിൽ നമ്മുടെ അന്തഃകരണവും, ബുദ്ധിയും ഭഗവൽഗീതയുടെ പവിത്രഗംഗാജലത്തിൽ സ്നാനം ചെയ്യിച്ചു് ശുദ്ധിചെയ്യേണ്ടതാണു്. ഈ സൎവ്വോൽകൃഷ്ടവും, സൎവ്വവ്യാപിയും ആയ തത്വജ്ഞാനം ദേവന്മാർ എഴുതിയിട്ടിട്ടു വൎഷങ്ങളുടെ പരമ്പരകൾ കഴിഞ്ഞിരിക്കുന്നു. എന്നാൽ പിന്നീടു് ഇതിനു തുല്യമായ മറെറാരു ഗ്രന്ഥം ഉണ്ടായിട്ടില്ല. ഇതിൻെറ മുമ്പിൽ നമ്മുടെ ആധുനികലോകവും, നമ്മുടെ വിദ്യകളും, കലാകൌശലങ്ങളും, പരിഷ്കാരവും സകലത്തും അതീവ തുച്ഛവും, ക്ഷുദ്രവും ആണെന്നു മനസ്സിലാകുന്നതാണു്. ഇതിൻെറ മഹത്വം നമ്മുടെ ചിന്തയ്ക്കും, ഭാവനാശക്തിയ്ക്കും ബഹുദൂരം അതീതമാണു്. ഒരു പക്ഷേ ഈ ശാസ്ത്രം ഏതോ ഒരന്യയുഗത്തിൽ എഴുതപ്പെട്ടതാണെന്നു എനിക്കു് അനവധി പ്രാവശ്യം തോന്നിയിട്ടുണ്ടു്." വേറെ ഒരു പ്രസംഗമദ്ധ്യേ, ഈജിപ്ററിലെ മണൽസ്തംഭങ്ങളെ വൎണ്ണിച്ചപ്പോൾ തോറോ പറഞ്ഞു:—"പ്രാചീനലോകത്തിലെ സമസ്തസ്മാരകങ്ങളിലുംവെച്ചു് ഭഗവൽഗീതയെക്കാൾ ശ്രേഷ്ഠതരമായ

* ദൃഷ്ടിസൃഷ്ടിവാദം=കാണണമെന്നു ഇഷ്ടമുള്ളതിനെ സങ്കല്പംകൊണ്ടു സൃഷ്ടിച്ചു് കണ്ണുകൊണ്ടു കാണാൻ കഴിയുമെന്നും, മററും ഉള്ള തത്വജ്ഞാനസിദ്ധാന്തം.

കന്ന സ്മൃതിപഥത്തിൽവരുന്നില്ല." ഇതേ ഭഗവൽഗീതയുടെയും, ഉപനിഷത്തുകളുടെയും ജ്ഞാനം നടപ്പിൽ—ജീവിതത്തിൽ, നടപടിയിൽ വരുത്തുന്നതു് പ്രായോഗികവേദാന്തം അഥവാ രൊക്കം ധമ്മം ആണു്. ഇതിലേയ്ക്കുവേണ്ടി നാഡികളും, നരമ്പുകളും ഇളക്കി ആ കൂട്ടർ ഔന്നത്യം പ്രാപിച്ചുവരുന്നു. നമ്മുടെയിവിടെ അതു് ഒരു വിലപിടിച്ച നോട്ടു് (ഹുണ്ഡി അഥവാ ചെക്ക്) ആയിട്ടിരിക്കുന്നു; അത്രയേ ഉള്ളൂ. എന്നാൽ കടലാസുനോട്ടുകളെക്കാൾ അതു് എത്ര വളരെ വിലപിടിപ്പുകൂടിയതായിരുന്നാലും, വിശപ്പു തീരുന്നില്ല!, ദാഹം അമരുന്നില്ല!!, ശരീരത്തിൻെറ കുളിർ മാറുന്നുമില്ല!!!, ഈ ഹുണ്ടിയെ (നോട്ടിനെ)മാററി പകരം 'രൊക്കം ധമ്മം' വാങ്ങേണ്ടതുണ്ടു്. ഇപ്പോൾ ആ കൂട്ടരുടെ പക്കൽ ഈ നോട്ടിൻെറ വില തരാൻ ഉണ്ടു്; അവക്കതു തരാൻ കഴികയും ചെയ്യും. നമുക്കിന്നു് അവിടെ ഈ നോട്ടു് സത്യമായ വിലപിടിപ്പുള്ളതായിരിക്കുന്നു! പോകുവിൻ അവരുടെ അടുക്കലേയ്ക്കു്! (കള്ളനോട്ടല്ലാ, യഥാത്ഥമായ, വിലയുള്ള നോട്ടാണു്.)

സീതാദേവി വനവാസത്തിനായി അയോധ്യായിൽനിന്നു പുറപ്പെട്ടപ്പോൾ, പുറകേ നഗരത്തിൻെറ ശോഭ—ചൈതന്യം—മുഴുവനും ദൂരെപ്പോയി മറഞ്ഞു; ശോകവിലാപങ്ങൾ വ്യാപിച്ചുതുടങ്ങി; പ്രജാവലികൾ വ്യാകുലമനസ്കരായി;രാജാ ദശരഥൻ ചരമം പ്രാപിച്ചു; റാണിമാർ മാറത്തടിച്ചുകരഞ്ഞുപോകാൻ ഇടവന്നു; രാജസിംഹാസനം പതിന്നാലുവഷത്തേയ്ക്കു് ഒഴിഞ്ഞുകിടപ്പായി. സീതാദേവിയെ സമുദ്രത്തിനപ്പുറത്തുനിന്നു കൊണ്ടുവരാൻ രാമചന്ദ്രൻ തയ്യാറായി എഴുന്നേററപ്പോൾ പക്ഷികൾ(ഗരുഡനും, ജടായുവും) പോലും സഹായംചെയ്യാൻ തയ്യാറായി; കാട്ടിലെ മൃഗങ്ങൾ (കുരങ്ങു്, കരടി ഇത്യാദി) പോർചെയ്തു മരിക്കാൻ, അങ്ങിനെ സേവനം ചെയ്യാൻ സന്നദ്ധരായി, തൻെറ ചെറുശക്തിയ്ക്കനുസരിച്ചു് മുഖംകൊണ്ടു മണ്ണെടുത്തു് ധാരാളമായി സേതുബന്ധനാർത്ഥം അണ്ണാൻപോലും സമുദ്രത്തിൽ ഇട്ടുവെന്നു പറയപ്പെടുന്നു. വായുവും, ജലവും അനുകൂലഭാവം പ്രകടിതമാക്കി. കല്ലുകൾപോലും സമുദ്രത്തിൽ പതിച്ചപ്പോൾ അവയുടെ സാധാരണസ്വഭാവം മാററി കീഴോട്ടു താഴുന്നതിനുപകരം സീതാദേവിയ്ക്കുവേണ്ടി പൊങ്ങിക്കിടക്കാൻ തുടങ്ങി.

> "ഒന്നോ, പത്തോ, മുപ്പതോ ശീഷ്കജാലം
> ചേന്നിട്ടല്ലെല്ലാന്നാണു് തൻശീഷ്കമെന്നു്
> വന്നാലും, ഞാൻ ന്യവ ശീഷ്കങ്ങളെയും
> നന്നായ് സീതാപാദമൂലേ കൊടുക്കും."

അധ്യാത്മരാമായണത്തിൽ 'സീത' എന്നു പറയപ്പെട്ടിരിക്കുന്നതിൻെറ താല്പൎയ്യം 'ബ്രഹ്മവിദ്യാ' എന്നാണു്. "അമലീ—ബ്രഹ്മവിദ്യാ" (രൊക്കം ധൎമ്മം)—ഇതിനെ തിലാഞ്ജലി (ആഹുതി) ചെയ്തുകൊണ്ടാണു് ഭാരതവൎഷത്തിൽ സൎവ്വപ്രകാരേണയുമുള്ള ആപത്തുകൾ വന്നുചേൎന്നതെന്നു നാം പറയുന്നു. എന്തെന്തു വിപത്താണു് വരാത്തതു്? എന്തെന്തു ദുഃഖവും, രോഗവും ആണു് നമ്മെ ശല്യപ്പെടുത്താത്തതു്? ഹാ കഷ്ടം! ആ സീത സമുദ്രത്തിനപ്പുറം കടന്നുപോയി! വ്യാവഹാരികബ്രഹ്മവിദ്യയെ സമുദ്രത്തിനക്കരെനിന്നുകൊണ്ടു വരാൻവേണ്ടി ഇന്നു് എഴുന്നേററു പോകുവിൻ! സംസാരത്തിലെ സമസ്തശക്തികളും പരസ്പരം വാഗ്ദത്തം ചെയ്തുകൊണ്ടു് നിങ്ങൾക്കു സേവയും, സഹായവും ചെയ്വാൻ അഞ്ജലീബദ്ധമായ കൈകളോടുകൂടി നില്ക്കുന്നതു കാണുവിൻ! സകലവിധ ദേവതകളും, ദേവദൂതന്മാരും തലകുനിച്ചു് ഹാജർ കൊടുത്തു നില്ക്കുന്നു! പ്രകൃതിനിയമങ്ങൾ ശപഥംചെയ്തുകൊണ്ടു നിങ്ങൾക്കു സഹായം ചെയ്വാൻ അരയും തലയും മുറുക്കി തയ്യാറായി നില്ക്കുന്നു! നിങ്ങളുടെ ഈശ്വരത്വത്തിലേയ്ക്കു് ഉണരുകമാത്രം ചെയ്യുവിൻ! പിന്നെ വീണ്ടും നോക്കുവിൻ! സംഭവിക്കുമോ, ഇല്ലയോ എന്നു കാണുവിൻ!

മന്നിലശേഷവുമുത്തമം നമ്മുടെ
ഹിന്ദുസ്ഥാൻ, ഭാരതം ഭൂരഭൂരം;
ഉന്നതം നമ്മുടെ നന്ദനാരാമം താൻ,
ഇന്നാമതിൽവാഴും കോകിലങ്ങൾ."

ഓം! ഓം!! ഓം!!!

---

## ൮. വിശ്വാസം അഥവാ ഈമാൻ

(൧൯൦൨-സെപ്റ്റംബർ ൧൦-ാം തീയതി (അയോധ്യാ) ഫൈസാബാദിൽ വിക്ടോറിയാഹോളിൽവെച്ചു ചെയ്യപ്പെട്ട പ്രസംഗം).

[നോട്ടു്:—പ്രസംഗം തുടങ്ങും മുമ്പേ ശ്രോതാക്കളെല്ലാം ധ്യാനം ചെയ്യണമെന്നു സ്വാമിജി ആജ്ഞാപിച്ചു. ഇത്തരത്തിൽ ധ്യാനിക്കണമെന്നാണു് പറഞ്ഞതു്:—"ഞങ്ങളിലെല്ലാം ഒരേ ആത്മാവു് വ്യാപിച്ചിരിക്കുന്നു; ഒരേ സമുദ്രത്തിലെ തരംഗങ്ങ

ളാണ് ഞങ്ങളെല്ലാം; ഒരേ ചരടിൽ കോർക്കപ്പെട്ടമാലയിലെമുത്തു മണികൾപോലെ ഞങ്ങളെല്ലാം ബന്ധിതരാണ്." ഇങ്ങിനെ സ്വല്പംനേരത്തേയ്ക്കു സമ്പൂർണ്ണശാന്തി നിലനിന്നു. എല്ലാവരും മൌനം അവലംബിച്ചു. സ്വാമിജിയും ശ്രോതാക്കളും ഈ ധ്യാന ത്തിൽ നിമഗ്നരായിരുന്നു. തദനന്തരം 'ഓം' എന്ന് ഉച്ചസ്വര ത്തിൽ ഉച്ചരിച്ചുംകൊണ്ട് അദ്ദേഹം തന്റെ പ്രസംഗം ഇങ്ങിനെ ആരംഭിച്ചു.]

ജൂൺമാസത്തിൽ വൃക്ഷങ്ങൾ പൂക്കൾ പ്രദാനം ചെയ്യുന്നി ല്ലെന്നും, ഇലകളെ അത്യന്തം ശോഭായമാനമാക്കിനിർത്തികൊണ്ട്, അവയുടെ സാന്നിധ്യത്തിൽ പൂവിനു തോൽവി പററത്തക്കവിധം സംവിധാനം ചെയ്യുന്നവെന്നും വനസ്പതിവിദ്യയിൽ (Botany= സസ്യശാസ്ത്രം) ഒരു സാധാരണ പറച്ചിൽ ഉണ്ട്. വർണ്ണത്തി ന്റെ നിലവെച്ചുനോക്കിയാലും, സുഗന്ധത്തിന്റെ നിലവെച്ചു നോക്കിയാലും, ഇതു ശരിയാണ്. വർണ്ണത്തിലും ഗന്ധത്തിലും ആ ഇലകൾ ഏതവസ്ഥയിലും പുഷ്പങ്ങളെക്കാൾ ന്യൂനതയൊന്നും പ്രകടിപ്പിക്കുന്നില്ല. എന്നുമാത്രമല്ലാ, ബലത്തിന്റെയും, ശക്തി യുടെയും ദൃഷ്ടികോണത്തിൽക്കൂടി നോക്കിയാൽ അവ പുഷ്പങ്ങളെ ക്കാൾ ശ്രേഷ്ഠതരങ്ങളുമാണ്. എന്തുകൊണ്ടെന്നാൽ അവയിൽ പൂക്കളുടെ കോമളതയുടെയും, ദൗർബ്ബല്യതയുടെയും സ്ഥാനത്ത് ബലവും ശക്തിയും സ്ഥിതിചെയ്യുന്നു. എന്താണിതിന്റെ കാര ണം? ഇതിന്റെ കാരണം ആ ബ്രഹ്മചര്യം തന്നെയത്രെ. അതാ യതു്, പുഷ്പങ്ങളുടെ അവസ്ഥയിൽ അവയുടെ വിവാഹം നട ക്കുന്നു; പൂക്കാൻ പ്രായമാകാത്ത ചെറുചെടികളാണവയെങ്കിൽ അവ ബ്രഹ്മചര്യവ്രതത്തിൽ തുടന്നു വിലസുന്നു.

വൃക്ഷങ്ങളിൽ ഈ സംഗതി ഇങ്ങിനെയിരിക്കുമ്പോൾ, മനു ഷ്യരിൽ അതിന്റെ പ്രകടനം ഇല്ലയോ? നമ്മുടെ ദൃഷ്ടി സത്തിൽ, അതായതു്, പരമേശ്വരനിൽ ഇപ്രകാരം പതിയേണ്ടതാണ്. അതായതു്, അദ്ദേഹത്തിന്റെ സാന്നിധ്യത്തിൽ ഈ ലോകത്തി ലെ പദാർത്ഥങ്ങളെല്ലാം വെറും മിഥ്യയായി പരിണമിച്ചു പോകുന്നു എന്നു കാണണം.

"പ്രേമമഗ്നമാം നയനങ്ങളാൽ സുരസ്ത്രീകൾ-
സ്സ്വർഗ്ഗമത്തിലേയ്ക്കുതെല്ലും നീ നോക്കാതിരിക്കണം;
എല്ലാരിൽനിന്നും മാറിനില്ക്കുക, വിവേകവാ-
നല്ലയോ സുഹൃത്തേ നീ? സൂക്ഷിച്ചു ശ്രദ്ധിച്ചാലും!"

ഈ അവസ്ഥയ്ക്കു രാമൻ അഭ്യാസം, നിശ്ചയം, ശ്രദ്ധ, വിശ്വാസം അഥവാ ഇസ്ലാം എന്നു പേർ പറയുന്നു.

വന്യജാതിക്കാരെ (സഭ്യരല്ലാത്ത കാട്ടുജാതിക്കാരെ)പ്പററി പറയാറുണ്ട്:—"അവർ രാത്രികാലങ്ങളിൽ ശൈത്യബാധ ഏററു വിറച്ചുകൊണ്ടിരിക്കുന്നു. ആരെങ്കിലും അവൎക്കു വല്ല കമ്പിളിയോ, പുതപ്പോ കൊടുത്താൽ അതുകൊണ്ട് അവർ പുതച്ചുകൊള്ളും. എന്നാൽ വീണ്ടും പ്രഭാതംവന്നു വെയിൽ ആകുമ്പോൾ ഒരു മധുരപദാൎത്ഥത്തിൻെറ കഷണം പ്രതിഫലം വാങ്ങിക്കൊണ്ടു കമ്പിളി ആൎക്കെങ്കിലും അവർ കൊടുത്തുകളയും. വീണ്ടും രാത്രി വരുമ്പോൾ വിറക്കാൻ തുടങ്ങും. പിന്നെയും കമ്പിളി കിട്ടിയാൽ അതുപയോഗിക്കും. വീണ്ടും പകൽ വരുമ്പോൾ മുമ്പിലത്തെപ്പോലെ പെരുമാറും. അതായത്, അവൎക്കു ആ മധുരദ്രവ്യം കാണുന്ന സമയത്തു് രാത്രിയിലെ തണുപ്പിൻെറ കാൎയ്യം ഓൎമ്മ വരുന്നില്ല." ഇതുപോലെയാണ് അസഭ്യരെന്നും, കാടന്മാരെന്നും വിളിക്കപ്പെടാത്ത കൂട്ടരുടെയും അവസ്ഥ; അവരുടെ മുമ്പിൽ തല്ക്കാലം കാണപ്പെടാത്ത വസ്തുക്കളെ അവർ ഗ്രഹിക്കുന്നില്ല, മാനിക്കുന്നില്ല. അവൎക്കു വിശ്വാസം ഉണ്ടാകുന്നില്ല എന്നൎത്ഥം. അവരുടെ കണ്ണുകൾക്കു മുമ്പിൽ ഇല്ലാത്ത വസ്തുക്കളെപ്പററി ആദരവും, ബഹുമാനവും ഉണ്ടാകുന്നതാണ് അവരുടെ വിശ്വാസം, നിശ്ചയം, യകീൻ അഥവാ ഇസ്ലാം എന്നു പറയപ്പെടുന്നതു്.

ഒരിക്കൽ ദേവന്മാൎക്ക് അസുരന്മാരുമായി യുദ്ധം ഉണ്ടായി. ദേവന്മാർ ബലത്തിൽ അസുരന്മാരെക്കാൾ കുറഞ്ഞവരായിരുന്നു. അവരുടെ ഗുരുവായ ബൃഹസ്പതി അസുരന്മാരെ ചാൎവ്വാകമതം പഠിപ്പിച്ചു. "തിന്നുക, കുടിക്കുക, രസിക്കുക" എന്നും "മുമ്പിൽ കാണാത്ത വസ്തുക്കളെപ്പററി ചിന്തിക്കയോ, ഗൌനിക്കയോ പാടില്ല" എന്നും ആണ് ആ മതത്തിലെ സിദ്ധാന്തങ്ങൾ.

ഏതുദേശക്കാരിൽ നന്മ, സത്ത് അല്ലെങ്കിൽ ഈശ്വരവിശ്വാസം, ശ്രദ്ധ അഥവാ ഇസ്ലാം എന്നിവയില്ലയോ, അവർ വിജയം കണ്ടെത്തുന്നതല്ല. വിശ്വാസം (മതം) ആണ് ഭാരതവൎഷത്തെ തകിടംമറിച്ചതു് എന്ന് ഇന്ന് ഒരു മഹാശയൻ രാമനോടു ആവലാതി പറയുക ഉണ്ടായി. അദ്ദേഹത്തിന്ന് വിശ്വാസത്തിൻെറ അൎത്ഥം അറിഞ്ഞുകൂടാ. ഇതാ! രാമൻ ഇവിടെ വിശ്വാസത്തെക്കുറിച്ച് കുറച്ചു പറയാം. അമ്മേരിക്കായിലെ ഒരു സുപ്രസിദ്ധ്യാതദേശഭക്തനും, കവിയും ആയിരുന്ന വാൾട്ട്വിററ്മാൻ; അദ്ദേഹത്തെപ്പററി രാമൻ മിക്കവാറും സകലതും പ്രസ്താവിച്ചിട്ടുണ്ട്. ക്രിസ്ത്യാനികൾ യേശുക്രിസ്തുവിനെയും, മുസൽ

മാന്മാർ മുഹമ്മദുനിബിയേയും, ഹിന്ദുക്കൾ ഭഗവാൻ രാമനെയും, കൃഷ്ണനെയും എങ്ങിനെയോ, അതുപോലെ ഇന്നു നൂററുക്കണക്കി നല്ലാ, ആയിരക്കണക്കിനുള്ള ജനങ്ങൾ അദ്ദേഹത്തിനെ വന്ദി ക്കുകയും, അദ്ദേഹത്തിൻെറ ആനന്ദരസം തുളുമ്പുന്ന വാചകങ്ങളെ പഠിച്ചുകൊണ്ടിരിക്കയും, അദ്ദേഹത്തിനുവേണ്ടി ജീവൻ സന്ത്യജി ക്കാൻ തയ്യാറായിരിക്കയും ചെയ്യുന്നുണ്ട്. ആ മഹാനുഭാവൻ തൻെറ "Leaves of the grass" (ശഷ്പദലങ്ങൾ) എന്ന പുസ്ത കത്തിൽ ഇങ്ങിനെ എഴുതുന്നു:—"ആകാശത്തിൽ നക്ഷത്രങ്ങളും ഭൂമിയിലെ അണുജീവികളും കേവലം ധമ്മത്തിനുവേണ്ടി,അഥവാ, വിശ്വാസാത്ഥം പ്രശോഭിക്കുന്നു." യൂറോപ്പും, അമ്മേരിക്കായും, സർവ്വോപരിയായി നാസ്തികരാജ്യങ്ങൾ ആണെന്നു്, അഥവാ, ഈശ്വരവിശ്വാസരഹിതങ്ങൾ ആണെന്നു് സാമാന്യജനങ്ങൾ ക്കുള്ള അഭിപ്രായം ശരിയല്ലെന്നു കാണിപ്പാൻവേണ്ടിയാണു് ഠാമൻ ഈ അമ്മേരിക്കൻഗ്രന്ഥകാരൻെറ ഉല്ലേഖം ഇവിടെ പ്രതിപാദിച്ചതു്. നന്നായി! ഈശ്വരനിൽ വിശ്വാസം അപ്പി ക്കാത്ത ഏതെങ്കിലും ദേശം ഉന്നതിയെ പ്രാപിക്കുക എന്ന സംഭവം ഉണ്ടാകുമോ? ശരി! ഉണ്ടാകാം; മനുഷ്യനിൽനിന്നു വേർ തിരിഞ്ഞു്, ലോകത്തിൻെറ ഉയരെ, മേഘങ്ങളുടെ മുകളിൽ എവിടെയോ ഇരിക്കുന്നതായി സങ്കല്പിക്കപ്പെടുന്ന ഒരു ഈശ്വര നെ മാനിക്കാത്തവർക്കു നിസ്സന്ദേഹം ഉന്നതി ഉണ്ടായേക്കാം. അത്തരം ഈശ്വരനു് അവിടെ പനിയും, ജലദോഷവും ഉണ്ടാ കയില്ലായിരിക്കാം!) ഏതുദേശത്തിൽ ഭ്രമവും, അവിശ്വാസവും ചുരക്കുന്നുവോ, അതായതു്, എവിടെ സംശയം കടിപാക്കുന്നുവോ, ആ ദേശത്തിൻെറ സ്ഥിതി നഷ്ടമായി ഭവിക്കുന്നു.

"സംശയാത്മാ വിനശ്യതി."

(ഗീത)

ഈ രോഗത്തിനെ ശീഘ്രം ചികിത്സിച്ചു മാററുക; അല്ലെ ങ്കിൽ അതു് അസാധ്യമായ ഒരു ജീണ്ണജ്വരമായിത്തീരും; വീയ്യം വിശ്വാസശാലികൾക്കുമാത്രമേ ഉണ്ടാകയുള്ളൂ.

"തന്നിക്കായ്മാത്രം വേണ്ടിജീവിക്കും മഹാമൂഢ-
മനുഷ്യൻ മൃതനാണു് ജീവിച്ചു വസിക്കിലും;
വിശ്വാസത്തിനുവേണ്ടി മരിക്കും പുരുഷനോ
ശാശ്വതകാലം ജീവിച്ചിരിപ്പോൻതന്നെ നൂനം."

അറേബ്യായിലെ മണൽ മരുഭൂമി എവിടെ? ഒരു സാധാര ണക്കാരനും, നിരക്ഷരകുക്ഷിയും ആയ ആ മനുഷ്യൻ (മുഹമ്മദുനി ബി) കാട്ടുകളിൽ വസിച്ചിരുന്ന അനാഥരുടെ മനസ്സിൽ ഇസ്ലാം

മിന്റെ (ശ്രദ്ധയുടെ, അഥവാ, വിശ്വാസത്തിന്റെ) അഗ്നി ഊതി ജ്വലിപ്പിച്ചു; അതായത്, അള്ളാഹ് (ഈശ്വരൻ) അല്ലാതെ വേറൊന്നും ഇല്ല. "ലാ ഇല്ലാഹ് ഇല്ലില്ലാഹ്"—"ഏകമേവാദ്വിതീയം"—എന്ന വിശ്വാസം അവന്റെ മനസ്സിൽ വിജൃംഭിച്ചു. പരിണാമം എന്തായിരുന്നു? അദ്ദേഹത്തിന്റെ അന്തഃകരണത്തിലെ അഗ്നി കാളിക്കത്തി ആ മരുസ്ഥലത്തിൽ പടൎന്നുപിടിച്ചു. അവിടെ മണൽത്തരികൾ ഓരോന്നും അഗ്നിപ്രസാരകമായ വെടിമരുന്നുണ്ടകളായിത്തീൎന്നു. ലോകം മുഴുക്കെ ഒരു കമ്പവും, ബഹളവും ഉണ്ടായി. ഗ്രനഡാതൊട്ടു ഡൽഹി വരെയും, യൂറോപ്പ്, ആഫ്രിക്കാ, ഏഷ്യാ ഈ ഭൂഖണ്ഡങ്ങളുടെ ഈ തലതൊട്ട് ആ തലവരെയും ഒരു ആപത്ത് ഉണ്ടാക്കപ്പെട്ടു. ഇതെന്തായിരുന്നു? ശ്രദ്ധയുടെയും, വിശ്വാസത്തിന്റെയും ശക്തി! ഇസ്ലാമിന്റെ ഊക്കം! തോക്കും വാളുംകൊണ്ടാണ് ഇസ്ലാംമതം പ്രചരിച്ചതെന്നു സാമാന്യജനങ്ങൾ പറയുന്നതുപോലെയല്ലാ സത്യം. വാളിന്റെയും, തോക്കിന്റെയും ബലംകൊണ്ടല്ലാ, വിശ്വാസത്തിന്റെ ശക്തികൊണ്ടാണ് അതു സംഭവിച്ചത്, ഇസ്ലാംമതം വിജയം പ്രാപിച്ചത്.

മുഹമ്മദ്ഘോറിയും, മുഹമ്മദ് മഹ്സൂറും ഭാരതരാഷ്ട്രത്തിൽ വന്ന സമയത്ത് അവരുടെ ആളുകൾ വളരെ കുറച്ചേ ഉണ്ടായിരുന്നുള്ളു. നമ്മുടെ ആളുകൾ ബഹുഗുണം അധികമായിരുന്നു. അപ്പോൾ നാം തോൽക്കാനും, അവർ ജയിക്കാനും എന്തായിരുന്ന കാരണം? ഒരു ചരിത്രകാരൻ പറയുന്നു:—"എപ്രകാരം കൊടുങ്കാറ്റിന്റെ മുമ്പിൽ പൊടിപടലം പൊങ്ങിപ്പറക്കുന്നുവോ, അതുപോലെ ഹിന്ദുക്കളുടെ സൈന്യപരമ്പരകൾ മുസൽമാന്മാരുടെ മുമ്പേ ചാടി പലായനംചെയ്തു." ഇതിന്റെ കാരണം അതേ വിശ്വാസം, അഥവാ, യകീൻ ആയിരുന്നു. ഉള്ളിൽ വിശ്വാസം ഇരിക്കാത്ത കാലത്തോളം കൈയ്ക്കു ശക്തിവരുന്നതല്ല. ഹൃദയത്തിൽ വിശ്വാസം നിറഞ്ഞിരിക്കുമ്പോൾ കയ്യും, ബാഹുവും ശക്തികൊണ്ടു തരിക്കുന്നു. ഒരു സന്ദൎഭത്തിലെ കഥ പറയാം. രാമൻ ബി. ഏ. പരീക്ഷയ്ക്കു ചേൎന്നസമയത്ത് പരീക്ഷകൻ ഗണിതശാസ്ത്രത്തിന്റെ (മാത്തമാററിക്സിന്റെ) ചോദ്യക്കടലാസ്സിൽ പതിമ്മൂന്നുചോദ്യങ്ങൾ കൊടുത്തുംവെച്ച് അവയിൽ ഏതെങ്കിലും ഒമ്പതെണ്ണത്തിനു ഉത്തരം എഴുതിയാൽ മതിയെന്നു ഒരു കുറിപ്പുകൊണ്ടു നിൎദ്ദേശം നൽകിയിരുന്നു. രാമന്റെ ഉള്ളിൽ വിശ്വാസം ശക്തിപൂൎവ്വം അലതല്ലിയിരുന്നു. അവൻ

ആ സമയത്തു് പതിമ്മൂന്ന ചോദ്യങ്ങൾ മുഴുവനും ചെയ്തിട്ടു് അവയിൽ ഏതെങ്കിലും ഒമ്പതെണ്ണം പരിശോധിച്ചുകൊള്ളണമെന്ന ഒരു എതിർനിർദ്ദേശം എഴുതിവെച്ചു! എന്നാൽ മററു പരീക്ഷ്യന്മാർ (വിദ്യാർത്ഥികൾ) ആ ചോദ്യങ്ങളിൽ മൂന്നും നാലും എണ്ണംമാത്രമേ വളരെ പ്രയാസപ്പെട്ടിട്ടും ചെയ്തിട്ടുണ്ടായിരുന്നുള്ളു.

വിശ്വാസം എന്നു പറയുന്നതിൽ നിന്നാണു് വിജയം ഉണ്ടാകുന്നതെന്ന പ്രഫസ്സർ ജെയിംസും പറയുന്നു. ഇതു് ഒരു ആദ്ധ്യാത്മികനിയമംതന്നെയാണു്. വിശ്വാസത്തിനെ സംബന്ധിച്ചു വിവരിക്കുമ്പോൾ, രണ്ടു സംഗതികൾ ഉണ്ടു് എന്നു കാണപ്പെടുന്നു. ഒന്നു്, തനിവിശ്വാസം അഥവാ ശ്രദ്ധ (Faith); മററതു്, വിശ്വാസപ്രമാണം അഥവാ മതം (Creed),

ക്രൂസെയിഡു് (Crusade) എന്നു പറയപ്പെടുന്ന "കുരിശുയുദ്ധം", അതായതു്, ക്രിസ്ത്യാനികളുടെ ഒരു ധർമ്മയുദ്ധത്തിൻെറ ചരിത്രം രാമൻ കേട്ടിരിക്കുന്നു. (യേശുക്രിസ്തുവിൻെറ നാടു പിടിച്ചെടുക്കാനായി യൂറോപ്യൻ ക്രിസ്ത്യാനികൾ നടത്തിയ ദീർഘമായ സമരം). ആ യുദ്ധത്തിൽ ഇംഗ്ലണ്ടിലെ രാജാവായിരുന്ന റിച്ചാർഡു് ഒന്നാമനും പങ്കെടുത്തിരുന്നു. ക്രിസ്ത്യാനിഭടന്മാർ യറുശലേമിൽ പാളയം അടിച്ചുതാമസിച്ചിരുന്ന കാലത്തു്, അവരുടെ കൂട്ടത്തിലുണ്ടായിരുന്ന ഒരു വൃദ്ധൻ ഒരിക്കൽ അവരോടു ഇങ്ങനെ പറഞ്ഞുകൊടുത്തു:—"ഞാൻ ഗബ്രിയേലിനെകണ്ടു; അദ്ദേഹം എന്നോടുപറഞ്ഞു, ഈ ഭൂമിയ്ക്കടിയിൽ, നാമിപ്പോൾ ഇരിക്കുന്നിടത്തു് ഒരു കുന്തം കുഴിച്ചിടപ്പെട്ടിട്ടുണ്ടു് എന്നു്; അതുകൊണ്ടാണു് യേശു മിശിഹാ കുത്തപ്പെട്ടതു്. ആ കുന്തം കരസ്ഥമാക്കാമെങ്കിൽ നമുക്കു നിശ്ചയമായും യുദ്ധം ജയിക്കാം." ഇതു കേട്ടു ജനങ്ങൾ ഭൂമിയിൽ മാന്താനും, കുഴിക്കാനും തുടങ്ങി. എന്നിട്ടും കുന്തമൊന്നും കാണപ്പെട്ടില്ല. കുഴിച്ചുകുഴിച്ചുചെന്നപ്പോൾ ഒടുക്കം അത്യന്തം ജീർണ്ണിച്ച ഒരു കുന്തം ഭൂമിയിൽനിന്നു കിട്ടി. ആളുകൾ ഈ കുന്തം യേശുവിൻെറ സ്പർശം ഏററതാണെന്നു അറിഞ്ഞപ്പോൾ പെട്ടെന്നു ചൈതന്യശാലികളായി എഴുന്നേററു് ഉജ്ജ്വലമായി പോരാടുകയും, ഒടുവിൽ വിജയം പ്രാപിക്കയുംചെയ്തു. ആ കിഴവൻ പിന്നീടു് മരിക്കാൻ കാലത്തു് പാതിരിയുടെ മുമ്പിൽവെച്ചു് കുമ്പസാരസമയത്തു് (Confession) തൻെറ തെററു്—കുററം—ഏററുപറഞ്ഞു:—"ഞാൻ യറുശലേം യുദ്ധത്തിൽ കുന്തത്തെപ്പററിപ്പറഞ്ഞതു കളവായിരുന്നു;

അതുമൂലം വിജയം സിദ്ധിച്ചുവെങ്കിലും; ആകട്ടെ! ഈ സംഗതി പക്ഷേ അക്കാലത്തു് ഫലപ്രദമായി പ്രവൎത്തിച്ചു. ജനഹൃദയങ്ങളിൽ കടന്നു ദൃഢനിശ്ചയവും, ധൈൎയ്യവും ഉണ്ടാക്കിയ ഈ കഥയുടെ അംശം വിശ്വാസവും (faith) കഥയും മററു മതവും (creed) ആണു്. വിശ്വാസത്തിന്റെ ശക്തിതന്നെ ജീവൻ അഥവാ ഓജസ്സു്. രാമൻ മേൽപറഞ്ഞ കഥയായ മതത്തിനെ അത്ര വിലമതിക്കുന്നില്ല. അകത്തെ അഗ്നിയെ സ്വയം വിജൃംഭിപ്പിച്ചു പുറപ്പെടുവിക്കാൻ അതു് ആവശ്യമായി. അത്രയേ ഉള്ളു.

യൂറോപ്പിലെ പല വലിയ വലിയ ആളുകളും നാസ്തികന്മാരാണെന്നു ജനങ്ങൾ പറയാറുണ്ടു്. ബ്രാഡ്ലോയും, ഹെർബർട്ടു് സ്പെൻസരും ക്രിസ്ത്യാനികളുടേയും, മുസൽമാന്മാരുടെയും, അഥവാ, മററു മതാനുയായികളുടെയും ദൈവത്തെ മാനിച്ചിരുന്നില്ല. എന്നാൽ അവരിലും ശ്രദ്ധയും, വിശ്വാസവും തീൎച്ചയായും ഉണ്ടായിരുന്നു. മാത്രമല്ലാ, ആ കൂട്ടരുടെ നടപടികൾ നിങ്ങളുടെ പണ്ഡിതന്മാരുടെയും, മതോപദേശികളുടെയും, മതപ്രസംഗകന്മാരുടെയും നടപടികളെക്കാൾ ശ്രേഷ്ഠതരമായിരുന്നുതാനും.

ബ്രാഡ്ലോ രാമായണം അറിഞ്ഞിരുന്നില്ലെങ്കിലും അദ്ദേഹത്തിന്റെ ഹൃദയം പ്രേമനിൎഭരമായിരുന്നു. നിങ്ങളുടെ ധാൎമ്മികജനങ്ങൾ അവരുടെ പ്രേമത്തെ ഏതെങ്കിലും മതസമ്പ്രദായത്തിലോ, ദേശത്തിലോ സങ്കുചിതമാക്കിവെച്ചുകളയുന്നു. എന്നാൽ അദ്ദേഹത്തിന്റെ ചിത്തം ഇംഗ്ലണ്ടിലേയ്ക്കു പരിച്ഛിന്നമാക്കിവെക്കപ്പെട്ടിരുന്നില്ല; പിന്നെയോ, ഭാരതത്തിന്റെ നന്മയ്ക്കു വേണ്ടിയും തന്റെ രക്തം അൎപ്പണം ചെയ്തുകൊണ്ടിരുന്നു. അദ്ദേഹത്തിനു് പ്രകൃതിയുടെ അഭേദ്യനിയമത്തിൽ വിശ്വാസം ഉണ്ടായിരുന്നു. ഇതേ വിശ്വാസം ഭാരതവൎഷത്തിനും ആവശ്യകമത്രെ. "നിങ്ങൾ അവിശ്വാസിയാണു്, അതായതു്, നിങ്ങൾക്കു വിശ്വാസമില്ല." എന്നു പറയുന്നതു് ആക്ഷേപകരമാണു്. വിശ്വാസം എന്നതു് അദൃശ്യമായ വസ്തുവിൽ ആദരവുവെക്കുന്നതിന്റെ പേരാണു്. ഇതാണു് ധൎമ്മം, ധൎമ്മനിഷ്ഠ (Religion) വിശ്വാസം, അഥവാ, ഇസ്ലാം. ഇതുകൂടാതെ ഔന്നത്യം പ്രാപിക്കാൻ സാദ്ധ്യവുമല്ല. ഒരു സുസ്ഥിരസ്ഥാനം (fixed point) കിട്ടിയിരുന്നുവെങ്കിൽ, ലോകത്തെ ഇളക്കിമറിക്കാമായിരുന്നു എന്നു സുപ്രസിദ്ധാസയൻസുകാരനായിരുന്ന ആൎക്കിമീഡീസു് പറഞ്ഞുകൊണ്ടിരുന്നു.

രാമൻപ്രഖ്യാപിക്കുന്ന ആ സ്ഥിരബിന്ദു—സ്ഥിരസ്ഥാനം—നിങ്ങളുടെ പക്കൽതന്നെ, നിങ്ങളുടെ അകത്തുതന്നെ, ഉണ്ടു് എന്നു്. ദൂരത്തിൽനിന്നു ദൂരെയും, നികടത്തിൽനിന്നു നികടത്തിലും ഇരിക്കുന്ന ആ ആത്മദേവനെ നിങ്ങൾ ഗ്രഹിച്ചുകൊള്ളുക; അപ്പോൾ നിങ്ങൾക്കു അസാധ്യമായിട്ടുള്ള കൃത്യം എന്തുണ്ടു്?

"പൊളിക്കാൻ കഴിവു വരാത്തൊരണ്ടിയുണ്ടോ?
കെട്ടുണ്ടോ പരിചിലഴിക്കവാനസാധ്യം?
ധൃഷ്ടതചംപെരുകിന ശ്രദ്ധയുള്ളിൽ വന്നാൽ
തിട്ടംതാൻ, സകലതുമത്ര ശക്യമാകും."

ഈ വിശ്വാസത്തിനു ഹൃദയത്തിൽ സ്ഥാനം കൊടുക്കുക. എന്നാൽ പിന്നീടു ഇഷ്ടമുള്ളതെന്തും ചെയ്യുനോക്കാം. എന്തുകൊണ്ടെന്നാൽ അനന്തമായ ശക്തിയുടെ ഉറവ നിങ്ങളുടെ അകത്തു് സന്നിധാനം ചെയ്യുന്നു.

ഡോക്ടർ ഹക്സിലി പറയുന്നു:—"നിങ്ങളുടെ ഈ യുക്തിവാദശക്തിയും, ബുദ്ധി, അഥവാ, വിവേകശക്തിയും സകലസംഭവങ്ങളെയും അറിയുവാൻ സഹായിക്കുന്നില്ല എങ്കിൽ,

"ഇബ്ബുദ്ധിയെയും, തിരിച്ചറിവാനുള്ള
കെല്പിനെയും പരാമർശിച്ചു നിങ്ങൾക്കു്
അല്പേതരം സങ്കടത്താൽ വിലപിച്ചു-
നില്പതിനാവശ്യമുണ്ടെന്നുനിശ്ചയം."

അത്തരം തക്കങ്ങളെ മാററിനിർത്തുക, അവയെ പരിവർത്തനംചെയ്യുക; ബുദ്ധിയെ ദൂരെയെറിയുക സന്ദർഭങ്ങളും സംഭവങ്ങളും മാററാൻ നിങ്ങൾക്കു സാധിക്കയില്ല എങ്കിൽ!

ആത്മാവിൽ, അതായതു്, അകത്തെ ശക്തിയിൽ വിശ്വാസംപ്രതിഷ്ഠിക്കുക. കുളക്കോഴി എന്ന പക്ഷിയുടെ മനസ്സു വിശ്വാസതുന്ദിലമായി. അതു വീരകർമ്മംചെയ്യാൻ കച്ചകെട്ടി; സമുദ്രത്തെ എതിർത്തു; വിജയവുംനേടി. കുളക്കോഴിയുടെ മുട്ടകളെയും, കുട്ടികളെയും ഒരിക്കൽ സമുദ്രംകയററിത്തട്ടിക്കൊണ്ടുപോയതായിട്ടു് ഒരു കഥയുണ്ടു്. "സമുദ്രംവന്നു് ഇന്നു് എന്റെ മുട്ടകളെയും, കുട്ടികളെയും ഒഴുക്കിക്കൊണ്ടുപോയി; നാളെ എന്റെ സജാതീയരുടെ കുട്ടികളെയും അതു എടുത്തുംകൊണ്ടുപോയേക്കും; അതിനെക്കാൾ ഉത്തമം സമുദ്രത്തെ അങ്ങു നശിപ്പിക്കയാണു്" എന്നെല്ലാം അതു ആലോചിച്ചു. ഇങ്ങനെ ചിന്തിച്ചിട്ടു് സമുദ്രത്തിലെ ജലമെല്ലാം ആ പക്ഷികൾ അവരുടെ കൊക്കുകളിൽ നിറച്ചു് ദൂരത്തുകൊണ്ടുപോയികളയാൻ ആരംഭിച്ചു. ആപൽക്കാലത്തു് അവ തങ്ങളുടെ ഉത്സാഹത്തിനു് ഭംഗംവരുത്തിയില്ല.

ഇത്രയുമായപ്പോഴേയ്ക്കും ഒരു മഹൎഷിവന്നു് കുളക്കോഴികൾ സമുദ്രജലം കൊക്കുകളിൽകോരി ഇല്ലായ്മചെയ്യാൻ ശ്രമിക്കുന്നതുകണ്ടിട്ടു് ഇങ്ങിനെ പറഞ്ഞു:—"ഇതെന്തു മൂൎഖതയുടെ പണിയാണു് നിങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നതു്? സമുദ്രത്തെ കാലിയാക്കാൻ—വററിക്കാൻ നിങ്ങൾക്കു ശക്യമാകുമോ? ധാന്യത്തിനു് തനിയേ അട്ടപ്പുതകെക്കാൻ പററുമോ? ഈ വിഡ്ഢിവേല ഉപേക്ഷിക്കുവിൻ!" ഇതിനു് കുളക്കോഴി ഇങ്ങിനെ ഉത്തരം പറഞ്ഞു:—"ഹേ! മഹാരാജു്! അങ്ങു് ദേവൎഷിയായിത്തിന്നിട്ടും എന്നോടു ഈവിധം നാസ്തികത്വംഉപദേശിക്കുന്നല്ലോ! അങ്ങു് ഞങ്ങളുടെ ശരീരങ്ങളെയാണു് നോക്കിക്കൊണ്ടിരിക്കുന്നതു്. ഞങ്ങളുടെ ആത്മബലത്തെ അങ്ങു കാണുന്നില്ല." (ഇതേമറുപടി ദത്താത്രേയമഹാരാജൻ കാകഭുസുണ്ഡനു് കൊടുത്തിട്ടുണ്ടു്. എന്നിട്ടു പറഞ്ഞു:—"നീ കാക്കയായിരിക്കുന്നു. എന്തുകൊണ്ടെന്നാൽ നിൻെറ ദൃഷ്ടി സദാ എല്ലിലും ചൎമ്മത്തിലും പോകുന്നു. ശരീരമല്ലാഞാൻ. വേദങ്ങൾപോലും അന്തംകണ്ടുപിടിക്കാത്ത ഒന്നാണു് ഞാൻ." ആത്മദേവൻ ഒരിക്കലും അന്തംഅടയാത്ത ആളാണു്. കുളക്കോഴിയുടെ ഉത്തരംകേട്ടു മഹൎഷി സന്തുഷ്ടനും ആശ്ചൎയ്യാദരിതനും, ആയി. എന്നിട്ടു് അദ്ദേഹം സമുദ്രത്തോടുള്ള കോപാവേശംകൊണ്ടു ഇങ്ങിനെ പറഞ്ഞു:—"എടാ! നീയെന്തിനു് ഈ പക്ഷിയുടെ അണ്ഡങ്ങളും ശിശുക്കളും ഒഴുക്കിക്കൊണ്ടുപോയി?" ഇതുകേട്ടു പരിഭ്രമിച്ചു് സമുദ്രം മുട്ടകളെയും കുഞ്ഞുങ്ങളെയും പുറത്തേയ്ക്കെറിഞ്ഞു. "ഞാൻ വെറും നേരമ്പോക്കിനായിട്ടു് അങ്ങിനെ ചെയ്തുപോയതാണു്. മാപ്പുതരണം" എന്നു മറുപടിയും പറഞ്ഞു.

ഈ കഥയിൽ പ്രധാനമായിട്ടുള്ളതു് മരണരഹിതനും, ജരാഹീനനും ആയ ആത്മദേവനിലുള്ള ഉറപ്പു്, വിശ്വാസം, മജഹബ് അഥവാ, ഇസ്ലാം ആകുന്നു. ബാക്കി കഥ സകലതും മതം, അഥവാ വിശ്വാസപ്രമാണം അത്രെ. എന്നാൽ രാമനാകട്ടെ വിശ്വാസത്തെ ഉത്തേജിപ്പിക്കാൻ മാത്രമേ വിചാരിക്കുന്നുള്ളൂ. മററു സംഗതികൾകൊണ്ടു അതിനു പ്രയോജനം ഇല്ല.

ഫർഹാദ് എന്ന ധീരപുരുഷൻ ഏകാന്തതയിൽവെച്ചു് സ്വയമേ തൻെറ അവയവങ്ങളെ മുറിച്ചെടുത്തു ചക്രവൎത്തിയുടെ കൊട്ടാരത്തിൽ എത്തിച്ചുകൊടുത്തു. ഇതെല്ലാം സംഭവങ്ങളുമാണു്. ഫർഹാദ് പൎവ്വതത്തിൽവെച്ചു് അവയവങ്ങൾ മുറിച്ചു

സമയത്തു് എടുക്കപ്പെട്ട ചിത്രങ്ങളെ നിങ്ങൾക്കു കാണാം. വിശ്വാസപൂൎണ്ണരായ പുരുഷന്മാൎക്കല്ലാതെ വേറെ ആൎക്കും ഈ ജോലി ചെയ്യാൻ കഴിവുണ്ടാകയില്ല. തന്റെ ഉള്ളിൽ ആത്മാവു് വിദ്യമാനനായിട്ടുണ്ടെന്നുള്ള സംഗതി വിശ്വസിക്കുന്നവനു്, പിന്നീടു പരിഹരിക്കാനാവാത്ത പ്രശ്നങ്ങൾ, കീറാൻവയ്യാത്ത കീറാമുട്ടികൾ ഏതൊക്കെയാണുള്ളതു്? പിന്നീടു അവനു് വിരുദ്ധമായി നിലകൊള്ളുന്ന യാതൊരു ശക്തിയും ഒരു തരത്തിലും ഇല്ല തന്നെ. സൂൎയ്യൻ അവന്റെ മുമ്പിൽ സാഞ്ജലിബന്ധം നില്ക്കുയും, ചന്ദ്രൻ നമസ്കരിക്കാൻ തല കുനിച്ചുകൊണ്ടിരിക്കയുംചെയ്യുന്നു. അല്പം ഒന്നു നോക്കൂ! ശ്രീരാമചന്ദ്രൻ ഏകനായും, തന്റെ കൂടെ സഹോദരൻ മാത്രമായും ഇരിക്കുന്നു. സമുദ്രം കടന്നു സീതയെ തിരിയെകൊണ്ടുവരാൻ അവർ ആഗ്രഹിക്കുന്നു. എന്താണു്? ഈ പണി എളുപ്പമാണോ? കപ്പൽ ഇല്ലാ, തോണിയില്ലാ; എന്നിട്ടും, ഹാ! കൂസലില്ല! ധീരനായ വീരൻ! അവരുടെ സേവ ചെയ്യാൻവേണ്ടി വനമൃഗങ്ങൾപോലും ഉദ്യുക്തരാകുന്നു. വാനരങ്ങളെപോലുള്ള ചപലജന്തുക്കളും അദ്ദേഹത്തിന്റെ പരിചൎയ്യക്കായി തയ്യാറായിരിക്കുന്നു. പക്ഷികളും പരിചരണത്തിനുവേണ്ടി പ്രാണത്യാഗം ചെയ്യുന്നു. അണ്ണാൻമാർപോലും വായിൽ മണ്ണെടുത്തുനിറച്ചു് സമുദ്രത്തിൽ ചിറകെട്ടാൻ പ്രയത്നംചെയ്യുന്നു; അങ്ങിനെ മൎയ്യാദാപുരുഷോത്തമനായ ഭഗവാനെ സേവിക്കുന്നു. എല്ലാവരുടെയും ഹൃദയത്തിൽ രാമന്റെ ഉള്ളിലുള്ള ശ്രദ്ധ ഉല്പാദിക്കുമെങ്കിൽ,

> "കമതിമാർ നിൻപ്രണയാൎത്തിപീഡിതർ,
> സമസ്തരും നിന്നുടെ ഭൃത്യവൎഗ്ഗവും"

എന്ന അവസ്ഥ എല്ലാവൎക്കും കൈവരുന്നു "ഞാൻ അവൻ തന്നെയാണു് (സോഹം)" എന്ന വാക്യത്തിൽ വിശ്വാസം ഉണ്ടാകുന്നില്ലെങ്കിൽ, "എന്റെ ഉള്ളിൽ അവൻതന്നെയുണ്ടു്" എന്ന വാക്യത്തിൽ നിശ്ചയമായും വിശ്വാസം ഉണ്ടാകുകതന്നെ വേണം. "എന്റെ അകത്തു് അവൻതന്നെയുണ്ടു്." എന്നു വരുമ്പോൾ "ഞാൻ സകലത്തിന്റെയും നാഥനാണെന്നും, എന്റെ ഇഷ്ടമെല്ലാം സാധിക്കാമെന്നും" വരുന്നു. ഈ ബോധം ബഹുശക്തിമത്താണു്. ഈ ബോധം സദാ ഉള്ളിൽ നിൎത്തുക. അതുമൂലം ആ അന്തശ്ശക്തി പ്രകടമായിത്തീരുന്നു. അമ്മേരിക്കായിലും, ഇംഗ്ലണ്ടിലും ഉള്ള അനേകം ആസ്പത്രികളിൽ സൎക്കാർ മാനേജുമെന്റിൽ സങ്കല്പശക്തിദ്വാരാ രോഗചികിത്സ ചെയ്യുന്ന ഏൎപ്പാ

ട്ടുണ്ട്. ഇതുമൂലം കേവലം വിചാരശക്തിവ്യാപാരംമുഖേന രോഗികൾ സ്വസ്ഥരായിത്തീരുകയും, വളരെപ്പേർ മേലാൽ ആയുഷ്കാലം മുഴുവനും ഔഷധസേവ ചെയ്കയില്ലെന്നുള്ള ഭാസുരമായ ശപഥം ചെയ്യുകയും, എന്തെങ്കിലും രോഗമുണ്ടാകുന്നുവെങ്കിൽ കേവലം മനശ്ശക്തി, അഥവാ, ചിന്താശക്തിദ്വാരാ അതിനെ ഓടിച്ചുകളകയും ചെയ്യുന്നു. ഈ ശക്തിയാണു് നിശ്ചയശക്തി അഥവാ സങ്കല്പശക്തി; ഇതുതന്നെയാണു് വിശ്വാസവും.

ഇപ്പോഴത്തെ സങ്കല്പശക്തി, അഥവാ, സങ്കല്പവിദ്യ (will power) മുഖേന മേശയുടെ സ്ഥാനത്തു് നിങ്ങൾക്കു കുതിരയെ കാണിച്ചുകൊടുക്കാൻ കഴിയുന്നു. "ജയിംസ്സായ്പിനെ ഡോക്ടർ പോൾ ആക്കിക്കളയാം" എന്നുള്ള പഴഞ്ചൊല്ലു നിങ്ങൾ കേട്ടിട്ടില്ലേ? വിശ്വാസത്തിൻെറ കണ്ണുകളിൽക്കൂടി കാണുന്നതുതന്നെ യഥാർത്ഥത. എന്തെങ്കിലും കാണുന്നുണ്ടെങ്കിൽ ആ ആത്മാവിനെ കാണുക.

ഒരു പെൻസിലിൻെറ വ്യവസായകലയെ നോക്കുക. അതുകൊണ്ടു അനേകായിരം തൊഴിലാളികൾക്കും മററും കാലക്ഷേപം നടക്കുന്നു, രാഷ്ട്രീയസമ്പത്തു വദ്ധിക്കുന്നു, റയിൽവേക്കാക്കും പോസ്റ്റാഫിസുകാക്കും ലാഭം ഉണ്ടാകുന്നു. ഈ വ്യവസായത്തിൻെറ വാസ്തവികരഹസ്യം എവിടെ കിടക്കുന്നു? കാണാൻ പാടില്ലാത്ത ഇതിൻെറ ഒരു ചെറിയ ആന്തരികവികാരത്തിൽ (രസായനിക പ്രവൃത്തിയിൽ). അകത്തെ ആത്മാവു് തുല്യനിലയിൽ നിർവ്വികാരമായിട്ടിരിക്കുന്നു.

ജപ്പാൻെറയും, അമേരിക്കായുടെയും ഐശ്വര്യത്തിൻെറ രഹസ്യം അവയുടെ ബാഹ്യസമ്പത്തിയും, വൈഭവവും നോക്കുന്നതുകൊണ്ടു അറിയാൻ തരമില്ല. പിന്നെയോ ആ ദേശങ്ങളിലെ അഭ്യുദയത്തിൻെറ കാരണം അതുകളുടെ ആഭ്യന്തരപരിവത്തനം ആണു്. ഇതെന്താണു്? യകീൻ അഥവാ വിശ്വാസം. സർവ്വജാതിക്കാരുടെയും, രാജ്യക്കാരുടെയും, ഉന്നതിയുടെ മൂലകാരണം ഇരിക്കുന്നതു് ആത്മാവിൽ ആണു്. ശരീരം കേവലം ആവരണംപോലെ മാത്രമാണു്.

മുപ്പത്തുമൂന്നുകോടിദേവീദേവന്മാർ, വേണമെങ്കിൽ മുപ്പത്തിമൂന്നുലക്ഷംകോടിദേവതകൾ ഉണ്ടായിരിക്കുന്നതു് നന്നാണെന്നു ഗണിച്ചുകൊള്ളുക. എന്നാൽ എപ്പോൾവരെ നിങ്ങളുടെ ആന്തരികശക്തി ഊജ്ജസ്വലമായിരിക്കുന്നില്ലയോ അതുവരെ നിങ്ങൾക്കു

ഒരു നന്മയും ഉണ്ടാകുന്നില്ല. നിങ്ങളുടെ ഉള്ളിൽ ആത്മബലം ഉണരുമ്പോൾ എല്ലാദേവതകളും നിങ്ങളുടെ സേവനത്തിനായി കൈകെട്ടിനില്ക്കുന്നതുകാണാം. ഇപ്പോൾ നിങ്ങൾ അവരെ വിലമതിക്കുന്നു; പിന്നീട് അവർ നിങ്ങളെ വിലമതിക്കുന്നു.

"ധ്രുവതാരങ്ങൾ സ്ഥാനംതെററിനീങ്ങിമാറട്ടെ,
പവനപ്രഹാരത്താൽ ഹിമവാൻ മറിയട്ടെ,
വാരിധി മിന്നാമിനുങ്ങിന്നുടെ ലാംഗൂലാഗ്നേ
ചാരിതം ദഹിക്കട്ടെ, ജ്വലിച്ചു നശിക്കട്ടെ,
ഉദയത്തിനുമുമ്പിൽ സൂര്യനും പതിക്കട്ടെ,
ഉദധി കരകവിഞ്ഞൊമ്പാട്ടമടിക്കട്ടെ,
എന്നാലും, ഒരിക്കലും, രാജകീയധീരത-
ക്കന്നിനു തകച്ചയുണ്ടാകുകയില്ലാതെല്ലം
സ്വകീയസ്മരണതൻ പോരായ്മകൊണ്ടന്തനം,
തികവായ് നെററിക്കുററമെപ്പൊഴും നിലനില്ക്കും."

ഇതിൻെറപേർ വിശ്വാസം, യകീൻ, പരമേശ്വരശരണാഗതി എന്നാണ്. ആരുടെ ഹൃദയത്തിൽ ഈ വിശ്വാസം ഉണ്ടോ, അവൻ ബാഹ്യപദാർത്ഥങ്ങളെ ഗൌനിക്കുന്നില്ല. വെളിച്ചമില്ലാത്ത വീടുതന്നെ എന്തിന്? മൂക്കുകയറില്ലാത്ത ഒട്ടകംപോലെ അതെന്തിന്? വിശ്വാസമില്ലാത്ത ഹൃദയംതന്നെ എന്തിന്?

ഈശ്വരനിലും, സത്യത്തിലും, പരമാർത്ഥത്തിലും വിശ്വാസം ഇല്ലെങ്കിൽ, പ്രാണിയോ മനുഷ്യൻതന്നെയോ എന്തിന്? എന്താണ്? ആപത്തുവരുമ്പോൾ ബലിദാനത്തിൻെറ ആവശ്യകത ഉണ്ടാകുന്നു. ഹിന്ദു, മുസ്സൽമാൻ, യഹൂദൻ, ക്രിസ്ത്യാനി—എല്ലാവരിലും ബലിദാനത്തിൻെറ പ്രശസ്തി നടപ്പിലുണ്ട്, ഒരു പാവപ്പെട്ട ജന്തു (ആട്) വിനെ വെട്ടിക്കൊടുത്തോ, അഗ്നിയിൽ ഇട്ടു ദഹിപ്പിച്ചോ, "ഇതു ബലിദാനം, യജ്ഞം ആണ്" എന്നു പറയുന്നു ഇതിൻെറപേർ ബലിദാനം എന്നാണോ ? ഒരിക്കലും അല്ലാ; ഒരിക്കലും അല്ല.

"പ്രേമപ്രബന്ധനവദമ്പതിമാരെവിട്ടാൽ
ക്ഷേമത്തിലെത്രബഹളത്തൊടുമേടിയായി
സാമർത്ഥ്യമാന്നു തെരുവിങ്കൽ വിവാഹഘോഷ-
സാമോദയാത്രവിരചിപ്പതിലെന്തുകാര്യം?"

സത്യവും, ഉത്തമവും ആയ ബലിദാനം ഇങ്ങിനെയായിരിക്കണം:—

"നിത്യം നിൻ സേവചെയ്യട്ടെ
കൈത്തലങ്ങൾ യഥാവിധി,
പേർത്തും നിൻ ഗുണസമ്പത്തിൻ
സ്തോത്രം ചൊല്ലട്ടെ ജിഹ്വയും."

"വൈനതേയവദനേത്തോടി-
ത്തിരിയുന്നെന്തിനാണേടോ?
ഇരിക്കു! ദൈവമാണെങ്കിൽ
വരും തന്നേയവൻ ദൃഢം."

*  *  *

"പ്രിയയുടെ ഹൃദയത്തിൽ പ്രേമമാന്ദ്യം വരേണം,
പ്രിയതമനതിനാൽ താൻ കെല്പിലാകൃഷ്ടനാകും;
നിയതരുചി പരത്തിക്കത്തിടാളീപാമുണ്ടോ
സ്വയമൊരു ശലഭത്തെപ്പോലുമാകൃഷ്ടമാക്കാം?"

*  *  *  *

"തന്നത്താൻ നിന്റെയുള്ളിൽ തിരിയുക! വൈരത
ക്ഷേത്രതീർത്ഥം വലംവെ-
ച്ചെന്നും നീയിപ്രകാരം സമയമയി കഴി-
ച്ചീടുവാനെന്തുകാര്യം?
നിന്നെ ബ്രഹ്മഗ്ര്യനയിച്ചണൊരു വഴി ശരിയായ്
കാട്ടുവാൻ വിശ്വനാഥൻ
തന്നെയുള്ളൂ, നിനക്കുണ്ട്, പരനൊരുവനും
ചെറ്റുമേ പാറകില്ലാ."

ഇതാണ് ആത്മകൃപയുടെ വൈഭവം!

"ഇതിന് എനിക്കു ഭാഗ്യമില്ല;" "എനിക്കതിനു വിധിയില്ല;" "ഈശ്വരന്റെ ഇച്ഛ!"; "ഇക്കാലത്ത് ഗുരുവിനെ കിട്ടുകില്ല;" "നല്ല സൽസംഗമില്ല;" "പ്രപഞ്ചം വളരെ ദുഷിച്ചതാണ്"—ഇത്യാദിവാക്കുകൾ നമ്മുടെ അന്തഃകരണത്തിന്റെ മലിനതയും, ഭീരുത്വവുംമൂലം പുറപ്പെടുന്നതാണ്.

"വിരോധികൾ പരാതിയും, പരമടുത്ത
ബന്ധുക്കൾതൻ
കരുത്തുപെരുകുന്ന കണ്ണുകളുമൊക്കെ
യെന്തെ,ങ്ങിനെ?
കരുത്തുഹൃദയത്തിലാശ ബലമായു-
റയ്ക്കുമായ്കിലോ,
തരത്തിലൊഴിവേതുവാൻ ചലതുമുണ്ട്
നിസ്സംശയം."

ഏതെല്ലാം വിധത്തിൽ ധ്രുവൻ, പ്രഹ്ലാദൻ, അഭിമന്യു മുതലായ കൊച്ചുകൊച്ചു ബാലന്മാർ പരമേശ്വരനെ വിളിച്ചു വരുത്തിയെന്നു കാണിക്കുന്നതിനുള്ള ദൃഷ്ടാന്തങ്ങൾ വളരെ വിംശതികണക്കിനു നിങ്ങൾ കേട്ടിട്ടുണ്ടല്ലൊ. വളരെ ചെറിയ കുട്ടിയായിരുന്ന നാമദേവൻ എന്നവൻ തന്റെ മുത്തച്ഛൻ (പിതാമഹൻ) ഭഗവാനെ പൂജിക്കുന്നതു കണ്ടു. തനിക്കും പൂജ കഴിക്കണമെന്ന് ഒരാഗ്രഹം അതിന്റെ ഉള്ളിൽ ഉണ്ടായി. മിണ്ടാതിരുന്ന് "ഭഗവാൻ, ഭഗവാൻ" എന്നിങ്ങനെ അതു ചിന്തിക്കാൻ തുടങ്ങി.

ത്തിരിക്കുന്ന ഇടം) സ്ഥൂലീഭവിച്ചും ഇരിക്കും. എപ്പോഴെല്ലാം കത്താൻവേണ്ടി എണ്ണ ചെലവായിക്കൊണ്ടിരിക്കുന്നുവോ, അപ്പോഴെല്ലാം സ്ഥൂലഭാഗം താഴോട്ടുപതിച്ചുകിടക്കുന്നു. അതായതു്, എണ്ണയുടെ വിശേഷഗുരുത്വം (Specific gravity) സ്ഥൂലാംശത്തിനു തുല്യമായിരിക്കുമെന്നർത്ഥം.

ഇപ്പോഴും ഈ ഉദാഹരണത്തിൽനിന്നു്, എണ്ണയുടെ ബാഹ്യപ്രവർത്തനത്തിന്റെ കാര്യക്രമം മനസ്സിലാക്കുവിൻ! രണ്ടാമത്തെ അംശത്തെ യകീൻ, വിശ്വാസം, ഇസ്ലാം അഥവാ ശ്രദ്ധ എന്നു പറയുവിൻ!

ജനങ്ങൾ പറയുന്നു അവക്കു സമയമില്ലെന്നു. എന്നാൽ ഡോക്ടർ ജോൺസൺ പറഞ്ഞിട്ടുള്ളതുപോലെ, ശരിയായി ഉപയോഗപ്പെടുത്തിയാൽ സമയം ധാരാളം പര്യാപ്തമാണു്. എന്താണിതു്? നിങ്ങൾ കൈകാലുകൾകൊണ്ടുചെയ്യുന്ന പണി എടുക്കലാണോ? അല്ല, അല്ല. പിന്നെയോ, അതു നിങ്ങളുടെ ഉള്ളിലുള്ള ആത്മബലവും, വിശ്വാസവും ആണു്. അതു നിങ്ങളുടെ ഓരോ നാഡിനരമ്പുകളിലും ഗതിവേഗവും, തേജസ്സും, ചൂടും ഉല്പാദിപ്പിക്കുന്നു.

ഹേ! പ്രിയജനങ്ങളേ! അകാലമൂർത്തിയായ (കാലാതീതനായ) ആത്മദേവനെ, അദ്ദേഹത്തിന്റെ കാലം, അതായതു്, സമയം ബന്ധിച്ചു നിർത്തണമെന്നു നിങ്ങൾ ആഗ്രഹിക്കുന്നുവോ? ഇതിന്റെ പേർ നാസ്തികത്വം, അഥവാ, നിരീശ്വരത്വം എന്നാണു്. പ്രൊഫസ്സർ ഹക്സ്ലി നാസ്തികനല്ലായിരുന്നു, നിങ്ങൾ മനസ്സിലാക്കുന്നതുപോലുള്ള നിരീശ്വരനല്ലായിരുന്നു. സയൻസ്വപാണ്ഡിതൻ ആയിരുന്ന "സ്പൈനോസാ മാനിച്ചതുപോലെ ഞാനും പരമേശ്വരനെ മാനിക്കുന്നു." എന്നു് അദ്ദേഹം പറയുന്നു. സത്യസ്വരൂപനും, അന്തര്യാമിയും ആയ ഈശ്വരനിൽ വിശ്വാസം വരാതെ കണ്ടു്, നമുക്കു ഒരു ക്ഷണനേരംപോലും ജീവിച്ചിരിപ്പാൻ സാധിക്കയില്ല.

"ആരാധനയ്ക്കായ് നിയമിച്ച സ്ഥാനം
നിരീശ്വരത്വത്തിനു ജന്മഭൂവായ്
വരുന്നുവെങ്കിൽ, പുനരേതിടത്താ-
ണിരിപ്പതിസ്ലാം—ഹൃദയപ്രതിഷ്ഠം?"

ജഗൽപതി—പരമേശ്വരൻ നിങ്ങളുടെ അകത്താണു്. അദ്ദേഹം സർവ്വത്ര പ്രകാശിക്കുന്നവനും, സർവ്വസാക്ഷിയും അത്രെ. ഈശ്വരൻ ആകാശത്തിൽ എവിടെയോ ആണു് ഇരി

ക്കുന്നതെന്നു് പ്രഹ്ലാദന്റെ ഹൃദയത്തിൽ വിശ്വാസം ഉണ്ടായിരുന്നുവെങ്കിൽ, അദ്ദേഹത്തിന്റെ നാവിൽക്കൂടി ഒരിക്കലും ഈ ശബ്ദം പുറപ്പെട്ടുമായിരുന്നില്ല:—

"മോ മേ രാം, തൊ മെ രാം, ഖഡ്ഗ—ഖംഭമേ വ്യാപക രാം, ജഹം ദേഖോ തഹം രാം ഹി രാം."

(എന്നിലും രാമൻതന്നെ, നിന്നിലും രാമൻതന്നെ,
മിന്നുമിക്കരവാളം തന്നിലും രാമൻതന്നെ;
തൂണിലും സർവ്വത്തിലും രാമൻ വ്യാപിച്ചു നില്പൂ,
കാണുന്നടിക്കിലെല്ലാം രാമനുണ്ടിരിക്കുന്നു.)

രാമൻ പറയുന്നു:—

"ദസ്തു് ദരകാർ ഔർ ദിൽ ദർ യാർ ഹോ."

("കൈകകളേ വേലചെയ്തിട്ടു്
തകത്തുകളയണ്ടേതാം,
അകത്തു രാമനെക്കൊണ്ടു്
തികച്ചും പൂർണ്ണമാക്കണം".-

അതായതു്, കൈകൊണ്ടു വേലചെയ്കയും, മനസ്സിൽ ഈശ്വരനെ പ്രതിഷ്ഠിക്കയും ചെയ്യണമെന്നർത്ഥം.

ശ്രീകൃഷ്ണഭഗവാന്റെ ക്ഷേത്രത്തിൽ പോകുമ്പോൾ തന്റെ കണ്ണുകളിൽനിന്നു് കുറെ മുത്തുകളെ (കണ്ണിൽനിന്നുതിരുന്ന അശ്രുബിന്ദുക്കളെ) ആ മനോഹരമൂർത്തിയിൽ സമർപ്പിക്കാതെ തിരിയെ പോരാത്തവൻ; മുസ്ലീം പള്ളിയിൽ കയറിനില്ക്കുമ്പോൾ സംസാരത്തെ കൈകഴുകിക്കളഞ്ഞു് ('വജ്ജൂ'ചെയ്തു്) പ്രേമോന്മത്തപ്രാർത്ഥന—ഭക്തിവിഹ്വലസ്തുതി (നമാസ്മസ്താനാ) ചെയ്യുന്നവൻ; ക്രിസ്ത്യൻപള്ളിയിൽ പ്രവേശിക്കുമ്പോൾ പവിത്രാത്മാവിന്റെ മുമ്പിൽ ദേഹഭാവനയെ കുരിശിൽ കയററി ബലികൊടുക്കുന്നവൻ—ഇങ്ങനെയുള്ള പുരുഷൻ അത്രെ പുരുഷൻ.

ഓം! ഓം!! ഓം!!!

---

## ൻ. ആത്മകൃപാ (അവനവനോടുള്ള കടമ) അഥവാ ആത്മധമ്മം.

(സ്വാമി രാമതീൎത്ഥൻെറ ഒരു ഇൻഡ്യൻപ്രസംഗം.)

"ശ്രേയസ്സ വേറെയും, പ്രേയസ്സ് വേറെയും ആണ്." എന്നുള്ളതു് ശ്രുതിവാക്യം, വേദവാക്യം ആണ്. കത്തവ്യം, ധമ്മം (ഫൎജ്) കുറെ ശാസനങ്ങൾ നൽകുന്നുണ്ടു്; എന്നാൽ സ്വാത്ഥ കാമന (ഗൎജ്) വേറൊരു വശത്തേയ്ക്കു പിടിച്ചുവലിക്കുന്നു. ശ്രേയസ്സ്, കടമ, കത്തവ്യം—എന്നതു് ഇങ്ങിനെ പറയുന്നു:— "കൊടുക്കുക, ദാനംചെയ്യുക, ത്യാഗംചെയ്യുക." എന്നാൽ പ്രേയസ്സ്, അഥവാ സ്വാത്ഥപ്രേമം "ഗ്രഹിക്കുക, കരസ്ഥമാക്കുക, ഇതു് നമ്മുടെ അവകാശമാണ്, അധികാരമാണ്" എന്നു പറഞ്ഞു് അന്യഥാ പ്രേരണ ചെയ്യുന്നു. പ്രപഞ്ചത്തിൽ അവനവൻെറ അധികാരാവകാശങ്ങൾക്കു പ്രാമാണ്യം കൊടുക്കുക സാധാരണവും, സുഗമവും ആണ്. എന്നാൽ അവനവൻെറ ധമ്മവും, കത്തവ്യവും പൂൎണ്ണമായി നിൎവ്വഹിക്കുകയും, അതിനു പ്രാമാണ്യം കൊടുക്കുകയും ചെയ്യുന്നതു് കഠിനവും, വിരസവും ആയിട്ടറിയപ്പെടുന്നു. വാസ്തവം ചിന്തിച്ചുനോക്കിയാൽ ഫൎജിനും, ഗൎജിനും, (ധമ്മത്തിനും, സ്വാത്ഥത്തിനും) തമ്മിൽ ഉള്ള സംബന്ധം വൃക്ഷത്തിൻെറ ബീജത്തിനും, ഫലത്തിനും തമ്മിലുള്ള സംബന്ധംതന്നെയാണ്! സൎവ്വജനങ്ങളും ഫലം ഭുജിക്കാൻ ആഗ്രഹിക്കുന്നുവെങ്കിലും അവർ വിത്തു വിതയ്ക്കാനും, അതിൻെറ പാലനപോഷണങ്ങൾ ചെയ്യാനും ഉള്ള പരിശ്രമത്തിൽനിന്നു ഓടിക്കളയാൻ ആഗ്രഹിക്കുന്നു എന്നുള്ളതു് അത്യാശ്ചയ്യകരമായ ഒരു സംഗതിയത്രേ. പരമാത്ഥം ഇങ്ങനെയാണ്; നാം നമ്മുടെ കത്തവ്യം പൂത്തിയാക്കാൻ ശക്തിപൂൎവ്വം പുറപ്പെടുമ്പോൾ, നമ്മുടെ അവകാശം, നമ്മുടെ അധികാരം നമ്മുടെ അടുക്കലേയ്ക്കു സ്വമേധയാ ഓടിവരുന്നു. നാം കേവലം നമ്മുടെ അധികാരത്തിൽ ഊന്നി ബലം കൊടുക്കുമ്പോൾ, അധികാരാവകാശങ്ങൾക്കുവേണ്ടി ആത്തിപ്പെടുമ്പോൾ, നാം ഭാഗ്യഹീനരായി നോക്കിക്കൊണ്ടു നില്ക്കയും, നമ്മുടെ അധികാരം പാഴായിപ്പോകയും ചെയ്യുന്നു. പ്രകൃതിയുടെ നിയമം ഇപ്രകാരംതന്നെയാണ്.

കടമ, ഡ്യൂട്ടി അഥവാ ഋണം നാലുപ്രകാരത്തിൽ ഉണ്ടു് എന്നു പറയപ്പെടുന്നു. ഒന്നാമത്തെ ഋണം ഈശ്വരനോടുള്ളതു്;

രണ്ടാമത്തെ ഋണം മനുഷ്യജാതിയോടുള്ളതു്; മൂന്നാമത്തേതു് ദേശസേവയുടേതു്; നാലാമത്തെ കടമ അവനവനോടുള്ളതു്. ഈ എല്ലാ കടമകളും അവസാനത്തിൽ ഒരേ ഒരു ഋണത്തിൽ ചെന്നുയോജിക്കുന്നു. ആ ഒരു ഋണം എന്താണു്? യാതൊരു കടമ അവനവന്റേതും, സ്വയം അവനവനോടുള്ളതും ആണോ, അതാണു് അതു്; അവനവനോടുള്ള ഋണം സ്വയം അവനവൻ പൂർത്തിയായി നിർവ്വഹിക്കുന്നവർക്കു് ബാക്കി മൂന്നുതരം ഋണങ്ങളും സ്വമേധയാ പൂർത്തീകരിക്കപ്പെടുന്നതാണു്.

കൃപ മൂന്നുവിധത്തിലുണ്ടെന്നു പറയപ്പെടുന്നു. ഈശ്വര കൃപ, ഗുരുകൃപ, ആത്മകൃപ എന്നിങ്ങനെ മൂന്നു്. യാതൊന്നിൽ ഗുരുകൃപയുണ്ടോ അതിൽ ഈശ്വരകൃപ ഉണ്ടാകുന്നു, ആത്മകൃപയുള്ളിടത്തു് ഗുരുകൃപയും ഉണ്ടാകുന്നു. നോക്കണം! സ്ക്കൂളിൽ പഠിക്കുന്ന ഒരു കുട്ടി തന്റെ സ്വധർമ്മത്തിന്റെ ശരിയായ കർത്തവ്യം നല്ലവണ്ണം നിർവ്വഹിക്കുന്നില്ലെങ്കിൽ, അതായതു്, അയാൾ ആത്മകൃപ നിർവ്വഹിക്കുന്നില്ലെങ്കിൽ, അവനിൽ ഗുരുകൃപ ഉണ്ടാകുന്നില്ല; തന്റെ പാഠം വേണ്ടതുപോലെ പഠിച്ചു് ഓർമ്മയിൽ വെക്കുന്നുവെങ്കിൽ ഗുരുകൃപ അവനിൽ സ്വമേധയാ വന്നുചേരുന്നു. ഗുരുകൃപ ഉണ്ടാകുമ്പോൾ ഈശ്വരകൃപയും വന്നുചേരുന്നു.

അവനവന്റെ സേവ ആദ്യമേ ചെയ്തിട്ടില്ലാത്തവന്നു് ദേശസേവനംചെയ്യാൻ സാധിക്കയില്ല. അവനവനോടുള്ള ഋണം പോലും പൂർത്തിയായി നിർവ്വഹിക്കാത്തവൻ ദേശസേവയുടെ പൊടിപോലും ചെയ്യുമോ? വിദ്യ യാതൊന്നും സമ്പാദിക്കാത്തവനും, യാതൊരുതൊഴിലും പഠിക്കാത്തവനും, യാതൊരുവിഷയത്തിലും നൈപുണ്യം നേടാത്തവനും, യാതൊരു വ്യവസായത്തിലും, കലാകൌശലത്തിലും സാമർത്ഥ്യമുണ്ടാക്കാത്തവനും ആയ ഒരു മനുഷ്യൻ ദേശസേവകനാകാൻ ക്ഷണനേരമെങ്കിലും ശ്രമിക്കട്ടെ! ബഹുഭേഷായിരിക്കും! അവനെക്കൊണ്ടു എന്തുചെയ്യാൻ കഴിയും? ശരിതന്നെ; ഒരുകാര്യം തീർച്ചയാണു്. മനസ്സിൽ നന്മ നിറയെ ഉണ്ടെങ്കിൽ, ഒരുത്തൻ പടുതയും, പഠിപ്പും ഇല്ലാത്തവനായാലും, വല്ലതും ദേശസേവനംചെയ്യാൻ പ്രാപ്തിയുള്ളവനത്രെ. കൽക്കരി കത്തിച്ചും, വിറകുവെട്ടിയും, കപ്പൽതോണികൾ പണിചെയ്തുംമററും എല്ലാം ദേശസേവചെയ്യാം. ഇങ്ങനെ വിറകോ, കൽക്കരിയോവെട്ടിയും, തീകത്തിച്ചും മററും ദേശസേവ ചെയ്യുന്ന ആ മനുഷ്യനും, വിദ്യയും, കലയും യാതൊന്നും അവൻ

പഠിച്ചിട്ടില്ലെങ്കിലും, യഥാർത്ഥശ്രമത്താൽ എന്തുകൊണ്ടു വല്ല ദേശസേവനവും ചെയ്തുകൂടാ? എന്നാൽ അവൻെറ ദേശപരിചരണം കേവലം കൽക്കരിയുടെയും, വിറകിൻേറയും സേവനത്തോടു തുല്യമായ്ത്തീരാൻ ഇടയുണ്ടു്. ഇതിനപ്പുറമേ, ഹൃദയത്തിൽ നന്മനിറഞ്ഞ മനുഷ്യൻ പ്രാവീണ്യരഹിതനാണെന്നു എങ്ങിനെ പറയാം? സത്യം അഥവാ നന്മ എന്നതു് സ്വയം പ്രവീണത, അഥവാ, നൈപുണ്യം അത്രെ. തനിക്കു തന്നോടുള്ള കടമ പൂർണ്ണമായി നിർവ്വഹിക്കയും, താൻ സ്വയം ആദ്ധ്യാത്മികവും, അഥവാ, ബുദ്ധിപരവും ആയ ബാല്യാവസ്ഥയിൽനിന്നു മുന്നോട്ടുകടന്നു് വലുതാകയുംചെയ്യുന്ന ഒരു വ്യക്തി, മററൊന്നും ചെയ്തില്ലെങ്കിലും, എം. ഏ. പാദവിയോ, ശാസ്ത്രി മുതലായ ബിരുദങ്ങളോ നേടി യോഗ്യതകൾ ഉള്ളവനായിത്തീർന്നുവെന്നുവരട്ടെ അവൻ എത്ര കണ്ടു് ആദ്ധ്യാത്മികമോ, ബുദ്ധിവിഷയകമോ ആയ ബലംസമ്പാദിച്ചുവോ, ആ കണക്കനുസരിച്ചു് പൊതുജനസമുദായമാകുന്ന വണ്ടിയ്ക്കു് ഉയർച്ചഉണ്ടാക്കി റോഡിൽക്കൂടി അതിനെ മുമ്പേ വലിച്ചുകൊണ്ടുപോകാൻ പ്രാപ്തനായിത്തീരുന്നു. അങ്ങിനെയുള്ള മനുഷ്യൻ ദേശപരിഷ്കരണാർത്ഥം ക്ഷണംപോലും ഒന്നും ചെയ്യാതെ, പ്രകടമായരൂപത്തിൽ യാതൊരു ദേശസേവയും വേണ്ടതുപോലെ ചെയ്യാതിരിക്കുന്നു എന്നുവരട്ടെ. എന്നാലും, അവനെക്കണ്ടും, ഓർമ്മിച്ചും വളരെ ജനങ്ങൾക്കും ഉത്തേജനമുണ്ടായി "നമുക്കും എം. ഏ. പാസാകണം, നമുക്കും യോഗ്യത ഉണ്ടാക്കണം" എന്നു ചിന്തിക്കാൻ പ്രേരണലഭിക്കുമല്ലോ. ആ മനുഷ്യൻ തൻെറ പ്രവൃത്തിയും, ദൃഷ്ടാന്തവുംമൂലം ജനങ്ങൾക്കു് ഉപദേശംകൊടുക്കയും, ദേശത്തിൻെറ ബലം വർദ്ധിപ്പിക്കയുംചെയ്തുകൊണ്ടിരിക്കുന്നു.

"ദുഷ്പ്രവൃത്തികൾ സ്വയംചെയ്തുകൊണ്ടുജീവിക്കും
കപ്രമാണികൾ ബുദ്ധിയുക്തന്മാർ, സുസ്പഷ്ടമായ്
എന്തെല്ലാമുപദേശംനൽകിയെന്നാലുമതിൻ
ചന്തമാംവാക്കുകേട്ടു ദുർജ്ജനംവലിതെല്ലും
നന്നാകാൻവകയില്ലാ, ഫലിക്കയില്ലാവാക്യം,
ഔന്നത്യംകൈവരുത്താൻ ശക്തിയുമതിനില്ലാ;
പവിത്രഹൃദയരാം സജ്ജനവർഗ്ഗം നല്ല-
പ്രവൃത്തിചെയ്തുംകൊണ്ടുമൌനമഗ്നരായ്മാത്രം
ജീവിച്ചീടിലുമവർതന്നുടെ മഹത്താകും
പാവനസ്വഭാവത്തിൽനിന്നു ലോകരെല്ലാരും
ഉത്തമോപദേശങ്ങൾ ആകർഷിച്ചെടുക്കയും,
കൃത്യമായവയനുഷ്ഠിക്കയുംചെയ്തുകൊള്ളും."

സ്വദേശത്തിനോ, ലോകത്തിനോ എന്തെങ്കിലും സേവനം ചെയ്യണമെന്നുള്ള ആലോചനപോലും ഇല്ലാതിരുന്ന

സർ ഐസക്ക്ന്യൂട്ടൺ, വിളക്കിന്റെ ജ്വാലയിലേയ്ക്ക് ശലഭങ്ങൾ പറന്നുചെല്ലുന്നതുപോലെ, വിദ്യയുടെ പുറകേ പാഞ്ഞുകൊണ്ടിരുന്നു. ഐസക്ക്ന്യൂട്ടൺ തനിക്ക തന്നോടുള്ള ഋണം തീർക്കാൻ വിജയപൂർവ്വം പരിശ്രമിച്ചു. ആത്മകൃപ ആവിർഭവിച്ചു. ലോകോപകാരം സാധിക്കയുംചെയ്തു. ഒരുമനുഷ്യൻ മൈതാനത്തിൽകയറി നിന്നു ദൃഷ്ടിപതിപ്പിച്ചാൽ കുറെദൂരംവരെ കാഴ്ച എത്തുകയും, കുറെ ആളുകളെ തന്റെ ശബ്ദംകേൾപ്പിക്കയുംചെയ്യാൻ കഴിയുന്നു. എന്നാൽ അവൻ ഔന്നത്യമേറിയ ഒരു സ്തംഭത്തിൽ, അഥവാ പർവ്വതത്തിൽ, അങ്ങേററംവരെ എത്തിക്കൂടിയാൽ തന്റെശബ്ദം നാലുവശത്തും ബഹുദൂരംകേൾപ്പിക്കാൻ കഴിവുള്ളവനായിവരുന്നു. രാമന്റെകൂടെ ഒരിക്കൽ കുറെ മനുഷ്യർ ഗംഗോത്രിപർവ്വതത്തിൽകയറി കൊണ്ടിരുന്നു. വഴി തെററിപ്പോയി. പടർപ്പുകളും, മുള്ളുകളുംകൊണ്ടു ശരീരം കീറിമുറിഞ്ഞുപോയി. കൂട്ടുകാരിൽ ഒരാൾ വിളിച്ചുപറഞ്ഞാൽ അയാളുടെ ശബ്ദം മററുള്ളവർക്കു കേൾക്കാൻ കഴിഞ്ഞില്ല. വളരെ പ്രയാസപ്പെട്ടു് അവസാനത്തിൽ പർവ്വതശിരസ്സിൽഎത്തി രാമൻ ശബ്ദംഉയർത്തിപറഞ്ഞപ്പോൾ എല്ലാവരും അടുത്തെത്തി. ഇതേപ്പോലെ, നാം താഴെ വീണുകിടക്കുന്നകാലമത്രയും ദൂരത്തെ ശബ്ദം നമുക്ക കേൾക്കാൻ സാധ്യമല്ല. നേരെമറിച്ചു്, അത്യുച്ചസ്ഥാനത്തു കയറിനിന്നു് ശബ്ദിച്ചുനോക്കുക; അപ്പോൾ സകലരും കേട്ടുതുടങ്ങും. രാമന്റെ മുമ്പിലുള്ള ഈ കസേര ഇളക്കണമെന്നു ആഗ്രഹമുണ്ടെങ്കിൽ അതിന്റെ എതിർവശത്തോ, മധ്യത്തിലോ കൈകൊടുക്കയും ബലേന തള്ളുകയുംചെയ്താൽ അതു് ഇളകുന്നില്ല. എന്നാൽ അടുത്തുള്ളവശം, അററം തുടങ്ങുന്നിടത്തു് കൈവച്ചുവലിച്ചാൽ കസേരനീക്കാൻകഴിയുന്നു. പ്രപഞ്ചത്തിനോടു മനുഷ്യനുള്ള സംബന്ധവും ഇതുപോലെയാണു്.

> "ഭ്രൂഷ്ടംവിൻസന്താനങ്ങളാകിയ നരരെല്ലാം
> കെട്ടുപെട്ടന്യോന്യം ചേർന്നൊന്നായി മരുവുന്നു.
> ഒർംഗം മററുള്ളവരോടു സംബന്ധപ്പെട്ടു
> വരുന്നു യഥാർത്ഥത്തെ നോക്കുന്ന സമയത്തിൽ;
> സകലരുടെയുമുല്ലത്തിതൻ മൂലപ്രഹേതു-
> വേകമായ്തന്നെയല്ലേയിരിക്കുന്നതു സഖേ?"

സമസ്തപ്രപഞ്ചത്തെയും ചലിപ്പിക്കാൻ നിങ്ങൾക്കാഗ്രഹമുണ്ടെങ്കിൽ, അതിന്റെ ഏററവും അടുത്ത ഭാഗം, അതായതു്, നിങ്ങളെത്തന്നെ ഇളക്കണം. നിങ്ങൾ സ്വയം നിങ്ങളെത്തന്നെ ഇളക്കാമെങ്കിൽ, വിശ്വമശേഷവും ഇളകിത്തുടങ്ങുന്നതാണു്.

അഥവാ, ഇളകുന്നില്ലെങ്കിൽ, അതിനുത്തരവാദി നിങ്ങൾ തന്നെയുമാണ്. എത്രമാത്രം നാം സ്വയം ഇളക്കാൻ കെല്പു നേടുന്നുവോ, അത്രമാത്രം വിശ്വമിളക്കാനും സമർത്ഥരായിത്തീരുന്നു. ലോകത്തിൽ പരിഷ്കാരം വരുത്താൻ, അതിനെ ഉന്നമിപ്പിക്കാൻ കുറെപേർ ആയിരം ആയിരം പ്രയത്നങ്ങൾ ചെയ്യുന്നു; രാപകൽ കിടന്നു പാടുപെടുന്നു. എന്നിട്ടും ഫലം യാതൊന്നും കാണപ്പെടുന്നില്ല. എന്നാൽ വേറെ കുറെപ്പേർ ഉണ്ട്. അവരുടെ ജീവിതകാലത്തോ, മരണത്തിനുശേഷമോ, അവരെപ്പററിയുള്ള സ്മരണകൊണ്ടും, അവരുടെ പേരിലും, ജനങ്ങൾ കോളജുകൾ സ്ഥാപിക്കുന്നു, സഭകൾ ഉണ്ടാക്കിനടത്തുന്നു, അനവധി ശതം ജനങ്ങൾ തുടരെ പരിഷ്കരിക്കപ്പെടുന്നു, ഔന്നത്യം അടയുന്നു. ദൃഷ്ടാന്തത്തിനു്, ശ്രീബുദ്ധൻ, ശ്രീശങ്കരൻ, ഗുരുനാനാക്കു്, ദയാനന്ദൻ ഇത്യാദി മഹത്തുക്കളെ നോക്കുക. എന്താണിതിനു കാരണം? കിം ബഹുനാ? കാരണം ഇതാണു്; മേൽ പറയപ്പെട്ട മഹാത്മാക്കൾ ആദ്യം അവരവരുടെ സുധാരകന്മാർ, പരിഷ്കർത്താക്കൾ ആയിത്തീർന്നിരുന്നു; അവർ സ്വയം പരിഷ്കരിച്ചിരുന്നു.

ഗ്രീക്കുകാരുടെ ഇടയിൽ ഒരു വലിയ ഗണിതശാസ്ത്രജ്ഞൻ, സയൻസുപണ്ഡിതൻ, ഉണ്ടായിരുന്നു, ആർക്കിമിഡീസു് എന്ന പേരുകാരൻ. അദ്ദേഹം ഇങ്ങിനെ പറഞ്ഞിരുന്നു:—"ഞാൻ ഏററവും ഒരു ചെറിയ ശക്തികൊണ്ടു് സമസ്തബ്രഹ്മാണ്ഡവും ഇളക്കിക്കളയാം; പക്ഷേ അതിനു് എനിക്കു സ്ഥിരമായ ഒരു ബിന്ദുസ്ഥാനം—ഒരു ഇടം—കിട്ടേണ്ടിയിരിക്കുന്നു." എന്നാൽ ആ പാവത്തിനു് സ്ഥായിയായ, സ്ഥിരമായ ഒരു കേന്ദ്രബിന്ദുസ്ഥാനം കിട്ടിയില്ല. പ്രിയപ്പെട്ടവരേ! യാതൊരു സ്ഥിരബിന്ദുവിൽനിന്നു ബ്രഹ്മാണ്ഡം ഇളക്കുവാൻ കഴിയുമോ, അതു നിങ്ങളുടെ ഉള്ളിലെ, സ്വന്തം അകത്തെ, ആത്മാവത്രെ. അവിടെ ഉറച്ചു നിന്നു്, തന്റെ നിജസ്വരൂപത്തിൽ പ്രതിഷ്ഠിതനായിരിക്കുമ്പോൾ, അന്നേരം ഉണ്ടാകുന്ന ചര്യയും, ശക്തിയും മുഖേന സമസ്തപ്രപഞ്ചത്തെയും ഇളക്കിമറിക്കാൻ കഴിയുന്നതാണു്.

സൂര്യന്റെ ചൂടുകൊണ്ടു് ഒരിടത്തെ വായു ചൂടുപിടിച്ചു വിജൃംഭിച്ചുവീർത്തു് ഘനംകുറഞ്ഞു് മുകളിലേയ്ക്കുയരുമ്പോൾ, ചുററുമുള്ള തണുപ്പുകൂടിയ വായു നാലുവശത്തുംനിന്നു് അവിടുത്തേയ്ക്കു് ഓടി എത്തുന്നു. ഇങ്ങിനെ പലപ്പോഴും കൊടുങ്കാററു് ഉൽഭവിക്കുന്നു. ഇതുപോലെ ഒരു വ്യക്തി സ്വയം ദിവ്യതേജസ്സിനെ

ആവാഹിച്ച് ഉപരിതലത്തിലേയ്ക്കു വിജൃംഭിച്ചുയരുമ്പോൾ, അയാൾ പ്രകൃത്യാതന്നെ ദേശത്തിന്റെ നാലുഭാഗത്തുംനിന്ന് സാംപ്രദായിക (മത) ജനസമുദായങ്ങൾ അനേകംആടി മുന്നോട്ടു കയറി മഹത്വംആടയാൻഉള്ള നിമിത്തകാരണമായിഭവിക്കുന്നു.

ഓരോരുത്തനും അവനവനോടുള്ള കടമ (ഋണം) നിൎവ്വഹിക്കുമ്പോൾ, നമ്മുടെ ഈശ്വരനോടുള്ള ഋണം എങ്ങിനെ പൂൎത്തിയായി പരിഹരിക്കപ്പെടുന്നുഎന്നു ഇനി കാണിക്കപ്പെടുന്നു. മുസൽമാന്മാരുടെഇടയിൽ ഒരു കഥയുണ്ടു്. ഒരുത്തൻ സത്യത്തെക്കുറിച്ച് ജിജ്ഞാസു, സത്യത്തെ അറിയാൻ ആൎത്തിപ്പെട്ടവൻ, ആയിരുന്നു. ഈശ്വരനെ (അതാണല്ലൊ സത്യം) കുറിച്ചുറിയാനുള്ള പ്രേമപ്രകൎഷംമൂലം അവൻ നാലുപാടും ഓടിക്കൊണ്ടിരുന്നു. ദൈവത്തെ അറിഞ്ഞ ഏതെങ്കിലും ഒരു ബ്രഹ്മനിഷ്ഠനെ കാണണമെന്നും, അദ്ദേഹത്തെ കണ്ടാൽ ഹൃദയാഗ്നി ശമിപ്പിക്കയും, മനസ്സു തണുക്കുകയുംചെയ്യുമെന്നുംകരുതി അത്തരം ഒരു ഗുരുവിനെ തേടിയാണ് അയാൾ ഓടിഅലഞ്ഞതു്. ഇങ്ങിനെ ബഹുകാലം അന്വേഷിച്ചതിനുശേഷം ഫലപ്പെടാതെ കേവലം ഹതാശനായി അയാൾ ഒരു വനാന്തരത്തിൽപോയി താമസിച്ചുംകൊണ്ടു്, ഇനി യാതൊന്നും ഭക്ഷിക്കയോ, കുടിക്കയോ ചെയ്യുകയില്ലെന്നും, ജീവൻ അങ്ങിനെ തുലയട്ടേഎന്നും നിശ്ചയിച്ചുറപ്പിക്കയും, ശപഥംചെയ്കയുംചെയ്തിട്ട് അവിടെ അങ്ങിനെ കഴിക്കാൻ തുടങ്ങി.

> "നിഖിലജഗദധിപ! ഗുരുകരുണയുടെ ഗേഹമേ!
> നിൻപടിവാതില്ക്കലെത്തിവാഴുന്നു ഞാൻ,
> ഒരുവിധവുമിനീയിവിടെയഴൽമമ നശിക്കാതെ-
> യൊട്ടുമെഴുന്നേറ്റുമാറുന്നതല്ലഞാൻ;
> മഹിതഗുണസലിലനിധിതവതിരുവപുസ്സുമുമമകദൃഷ്ടിയിൽകണ്ടു നിന്നോടുടൻ
> വിവിധതരവിവശതകൾ മറയുമൊരുസൗഖ്യ-
> വാശു സിദ്ധിക്കണെ,മല്ലെന്നുവന്നിടിൽ
> മനസിമമശകലമപിമടിയതുവരാതെഞാൻ
> മൽപ്രാണനെത്യജിച്ചീടുവൻ നിശ്ചയം."

ആ സമയം പൂൎണ്ണജ്ഞാനിയായ ഹസ്രത് ജൂനൈദ് എന്ന ദീൎഘദൎശി ജീവിച്ചിരുന്നു. അദ്ദേഹം ഒരുദിവസം ദജലാ എന്ന നദിയിൽ കുതിരയെ വെള്ളംകുടിപ്പിക്കാൻ വന്നെത്തി. കുതിര ഭ്രമിച്ചുവെള്ളംകുടിക്കാതെ നിലകൊണ്ടു. ആ നദിക്കരയിലേയ്ക്കു പോകാൻതന്നെ കൂട്ടാക്കിയില്ല. കുതിര ഇങ്ങിനെ വിരണ്ടുനില്ക്കുന്നതും, വ്യാകുലമായിരിക്കുന്നതുംകണ്ടിട്ട് ഇതിൽനിന്നു എന്തോ

നന്മവരാൻപോകുന്നുവെന്നു ജൂനൈദ് ഊഹിച്ചറിഞ്ഞു ഒടുവിൽ കുതിരയുടെ നേരെയുള്ള എതിർപ്പും, നിയന്ത്രണശ്രമവും ഉപേക്ഷിച്ചിട്ട് അതിനോടു ഇങ്ങിനെ പറഞ്ഞു:—"നിനക്കിഷ്ടമുള്ളിടത്തുപോ മൃഗമേ! നാലുവശത്തും എൻെറ ദൈവത്തിൻെറ രാജ്യം തന്നെയാണു്, എല്ലാം എൻെറ ദേശങ്ങൾതന്നെയാണു്." കുതിര അവിടെനിന്നു് ഒരേഒരോട്ടംതുടങ്ങി. അതു ഓടിച്ചെന്നു് ആ വനത്തിൽ നമ്മുടെ കഥാപുരുഷൻ ഇരുന്നിരുന്ന സ്ഥലത്തുതന്നെ എത്തിച്ചേർന്നു. ആ പുരുഷൻ പരിശുദ്ധഹൃദയനായ സത്യജിജ്ഞാസുവും, പ്രേമധർമ്മാനുയായിയും,ഭക്തിപാരവശ്യത്തിൽ മഗ്നനായിരിക്കുന്നവനും, പരമേശ്വരനുവേണ്ടിയുള്ള ക്ഷുൽപിപാസകളാൽ പീഡിതനും ആയിരുന്നു. ഹസ്രത്ത്ജുനൈദ് കുതിരപ്പുറത്തുനിന്നിറങ്ങി ആ ജിജ്ഞാസുവിൻെറ സമീപംചെന്നു് വിവരം ചോദിക്കാൻതുടങ്ങി. ഇപ്രകാരമുള്ള സൽസംഗംകൊണ്ടു് ആ ഭക്തശിരോമണി, പരമാത്മാവിൻെറ യഥാർത്ഥജിജ്ഞാസു, അധ്യാത്മസമ്പന്നനായിത്തീർന്നു. ജുനൈദ് തിരിയെപോകാൻഭാവിച്ചപ്പോൾ തൻെറ ആ പ്രിയശിഷ്യനോടു ഇങ്ങിനെ പറഞ്ഞു:—"ഇനി എപ്പോഴെങ്കിലും ആത്മീയമായ അജീർണ്ണതവരുമ്പോൾ (അതായതു്, എന്തെങ്കിലും സാധനാക്കുഴപ്പം നേരിടുമ്പോൾ), നിനക്കു ബ്രഹ്മനിഷ്ഠനായ ഗുരുവിൻെറ ആവശ്യകത തോന്നുന്നുവെങ്കിൽ അപ്പോൾ, നീ ബാഗ്ദാദ്നഗരത്തിൽ വരണം. എൻെറപേർ *ജുനൈദ് എന്നാണു്; ആരോടെങ്കിലും ചോദിച്ചാൽ അറിയാം."* അതിനു് ആ ഭക്തപ്രവരൻ ഇങ്ങിനെ ഉത്തരം പറഞ്ഞു:— "എന്തു്? ഞാനിപ്പോൾ തിരുമേനിയുടെ അടുക്കൽവന്നിരുന്നോ? എനിക്കിപ്പോൾ നിലയുടെ വ്യത്യാസംഎല്ലാം മനസ്സിലായി. എനിക്കിനി പോകാനും, വരാനും സ്ഥലമില്ല. ഗുരുദർശനത്തിൻെറ ആവശ്യകതയുണ്ടായാൽ, ഇന്നത്തെപോലെ അവിടുന്നു് വീണ്ടും സ്വമേധയാതന്നെയോ, അഥവാ വേറെ ആരെങ്കിലും മുഖേന അവിടുത്തെ കഴുത്തിൽപിടിച്ചുതള്ളപ്പെട്ടോ എൻെറ അടുക്കൽ വരുന്നതാണു്.?

"പ്രേമപ്രകർഷപ്രഭാവത്തിനു ശക്തി-
സാമർത്ഥ്യമുണ്ടുണ്ടപോലുമെന്നാകിലോ,
നിന്നെയാകർഷിച്ചിവിടെ വരുത്തുവാൻ
തന്നെ സാധിക്കുമെനിക്കു മഹാപ്രഭോ!
എത്രദൂരത്തു തെളിഞ്ഞുറച്ചു ഭവാൻ
വർത്തിക്കിലും ക്ലേശമൽ തോന്നുന്നതില്ലമേ!"

ഹാ! ബലേ! ആത്മസത്തയുടെ രസായനവിദ്യാപ്രകടനം!

"വൈനതേയവാഹനത്തേടി-
ത്തിരിയുന്നെന്തിനാണെടോ?
ഇരിക്കൂ! ദൈവമാണെങ്കിൽ
വരും തന്നേയവൻ ദൃഢം."

* * *

"പ്രിയയുടെ ഹൃദയത്തിൽ പ്രേമമാദ്യം വരേണം,
പ്രിയതമനതിനാൽ താൻ കെല്പിലാകൃഷ്ടനാകും;
നിയതരുചി പരത്തിക്കത്തിടാം ദീപമുണ്ടോ
സ്വയമൊരു ശലഭത്തെപ്പ്രേമമാകൃഷ്ടമാക്കാം?"

* * * *

"തന്നത്താൻ നിന്റെയുള്ളിൽ തിരിയുക! വൈകൃത
ക്ഷേത്രതീർത്ഥം വലംവെ-
ച്ചെന്നും നീയിപ്രകാരം സമയമയി കഴി-
ച്ചീടുവാനെന്തുകാര്യം?
നിന്നെ ബ്ഭാഗ്യനയിച്ചുനൊട്ടു വഴി ശരിയായ്
കാട്ടുവാൻ വിശ്വനാഥൻ
തന്നെയുള്ളൂ, നിനയ്ക്കേണ്ട, പരനൊരുവനും
ചെറുമമേ പറവകില്ലും."

ഇതാണ് ആത്മകൃപയുടെ വൈഭവം!

"ഇതിന് എനിക്കു ഭാഗ്യമില്ല;" "എനിക്കതിനു വിധിയില്ല;" "ഈശ്വരന്റെ ഇച്ഛ!"; "ഇക്കാലത്തു് ഗുരുവിനെ കിട്ടുകില്ല;" "നല്ല സൽസംഗമില്ല;" "പ്രപഞ്ചം വളരെ ദുഷിച്ചതാണ്"—ഇത്യാദിവാക്കുകൾ നമ്മുടെ അന്തഃകരണത്തിന്റെ മലിനതയും, ഭീരുതാവുംമൂലം പുറപ്പെടുന്നതാണ്.

"വിരോധികൾ പരാതിയും, പരമടുത്ത
ബന്ധുക്കൾതൻ
കുരുത്തുപെരുകുന്ന കുത്തുകളുമൊക്കെ
യെന്തെ,ങ്ങിനെ?
കുരുത്തുഹൃദയത്തിലാശ ബലമായു-
റയ്ക്കുമായ്കിലോ,
തരത്തിലൊഴിവാക്കുവാൻ പലതുമുണ്ട്
നിസ്സംശയം."

ഏതെല്ലാം വിധത്തിൽ ധ്രുവൻ, പ്രഹ്ളാദൻ, അഭിമന്യു മുതലായ കൊച്ചുകൊച്ചു ബാലന്മാർ പരമേശ്വരനെ വിളിച്ചു വരുത്തിയെന്നു കാണിക്കുന്നതിനുള്ള ദൃഷ്ടാന്തങ്ങൾ വളരെ വിംശതികണക്കിനു നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. വളരെ ചെറിയ കുട്ടിയായിരുന്ന നാമദേവൻ എന്നവൻ തന്റെ മുത്തച്ഛൻ (പിതാമഹൻ) ഭഗവാനെ പൂജിക്കുന്നതു കണ്ടു. തനിക്കും പൂജ കഴിക്കണമെന്നു് ഒരാഗ്രഹം അതിന്റെ ഉള്ളിൽ ഉണ്ടായി. മിണ്ടാതിരുന്നു് "ഭഗവാൻ, ഭഗവാൻ" എന്നിങ്ങനെ അതു ചിന്തിക്കാൻ തുടങ്ങി.

അവൻെറ ദൃഷ്ടിയിൽ സാളഗ്രാമപ്രതിമ യഥാൎത്ഥപരമേശ്വരൻ തന്നെയായിരുന്നു. അവനു തരംകിട്ടുമ്പോൾ സാളഗ്രാമസന്നിധിയിൽചെന്നു് അത്യന്തം ശ്രദ്ധാപൂൎവ്വം "ഭഗവാനെ! ത്ധാതു്!" (ക്ഷമനം) എന്നു പറഞ്ഞുകൊണ്ടിരുന്നു. എന്നാൽ ഭഗവാനെ കുളിപ്പിക്കാനോ, പൂജിക്കാനോ അപ്പൂപ്പൻ അവനു് അനുവാദം കൊടുത്തില്ല. ഒരുദിവസം അപ്പൂപ്പൻ പുറത്തെവിടെയോ പോകയായിരുന്നു. കതകടച്ചു കുററി ഇട്ടുബന്ധിച്ചു. കുട്ടി അപ്പൂപ്പനോടു പറഞ്ഞു:—"അപ്പൂപ്പൻ ഇപ്പോൾ പോകയാണല്ലൊ. അങ്ങയുടെ പുറകേ ഞാനും പൂജയ്ക്കുവരും."

അപ്പൂപ്പൻ പറഞ്ഞു.—"കൊള്ളാം! നീ വരണം! എന്നാൽ നീ കാലത്തെ കയ്യും മുഖവും കഴുകാതെ, തീററയ്ക്കു വരുമല്ലൊ. പിന്നെ നിന്നെപ്പോലുള്ള വിഡ്ഢികൾ എങ്ങിനെ പൂജകഴിക്കും? നിനക്കു പൂജിക്കാൻ മോഹമുണ്ടെങ്കിൽ ആദ്യം ഭഗവാനു ഭക്ഷണം കൊടുക്കണം, പിന്നീടേ ഭക്ഷിക്കാവൂ." ഒടുക്കം ഇത്രയും പറഞ്ഞിട്ടു് അപ്പൂപ്പൻ പുറത്തുപോയി. രാത്രിയിൽ പ്രേമത്തിൻെറ തള്ളിച്ചമൂലം ബാലനു് നിദ്ര ഉണ്ടായില്ല. അവൻ ഉണൎന്നു അമ്മയോടു പറഞ്ഞു:—"എപ്പോൾ നേരം വെളുക്കും? ഞാനെപ്പോൾ ഭഗവാനെ പൂജിക്കും?" നേരം വെളുത്ത ഉടനേ കുട്ടി ഗംഗയിൽ കുളിക്കാൻപോയി. കുളിയും കഴിഞ്ഞുവന്നു് അവൻെറ അമ്മ ഭഗവാനെ പീഠത്തിൽനിന്നു എടുത്തു് താഴെ വെച്ചുകൊടുത്തു. കുഞ്ഞു ബിംബം പുറത്തെടുത്തു് ഗംഗാജലം നിറഞ്ഞ ലോട്ടാവിൽ പെട്ടന്നതിനെ മുക്കി വീണ്ടും പീഠത്തിൽ വെച്ചു് അമ്മയോടു പാൽ കൊണ്ടുവരാൻ പറഞ്ഞുതുടങ്ങി:—"ക്ഷണം പാലുകൊണ്ടുവരൂ! ക്ഷണം കൊണ്ടുവരൂ! ഭഗവാൻ കുളി കഴിച്ചിരിക്കുന്നു. അവനു വിശക്കുന്നു." അമ്മ പാൽപാത്രം കൊണ്ടുവന്നു. ബാലൻ അതു ഭഗവാൻെറ മുമ്പിൽവെച്ചുംവെച്ചു പറഞ്ഞു:—"മഹാരാജ്! കുടിക്കൂ! പാലു കുടിക്കൂ!" അതു ഭഗവാൻ പാലു കുടിച്ചില്ലാ. കുഞ്ഞു് കണ്ണടച്ചു് ചുണ്ടു പതുക്കെപ്പതുക്കെ യിളക്കി വാകൊണ്ടു് "രാം, രാം" എന്നു നാമംചൊല്ലാൻ തുടങ്ങി. "എൻെറ ഈ ഭക്തികൊണ്ടു പ്രസന്നനായി ഭഗവാൻ നിശ്ചയമായും പാലു കുടിക്കും" എന്നു വിചാരിച്ചുംകൊണ്ടിരുന്നു. എന്നാൽ ഇടയ്ക്കിടയ്ക്കു കണ്ണുതുറന്നു് ഠാക്കൂർജി (ഭഗവാൻ) പാലു കുടിക്കുന്നോ എന്നു നോക്കുമായിരുന്നു. പലപ്രാവശ്യം മന്ത്രംജപിച്ചു് വായു് കഴച്ചുതുടങ്ങി. "രാം, രാം, ഠാക്കൂർ!, ഠാക്കൂർ!" എന്നിങ്ങനെ പറഞ്ഞു് പറഞ്ഞു് അയാൾ വിഷമിച്ചു, എന്നിട്ടും

ഭഗവാൻ പാലുകുടിച്ചില്ല. ഒടുക്കം വളരെക്കഴിഞ്ഞു് പാവപ്പെട്ട നാമദേവൻ ദാഹവും, വിശപ്പും, രാത്രി ഉറങ്ങാതിരുന്നതിൻെറ ക്ഷീണവും, നിരാശയും, എല്ലാംകൊണ്ടു കരയാൻതുടങ്ങി. ശ്വാസം തണുത്തും, ദീർഘവും ആയിത്തുടങ്ങി; രോമാഞ്ചംവന്നു; തൊണ്ട യടഞ്ഞു; എക്കിൾ വന്നുതുടങ്ങി; ചുണ്ടുണങ്ങിപ്പോയി. ഹാ കഷ്ടം! ഭഗവാനേ! നിൻെറ ഹൃദയം ഇന്നു കല്ലുകൊണ്ടു എന്തിനു കല്പിതമായി? ശുദ്ധഹൃദയനായ കുഞ്ഞിൻെറ സാദരസമൎപ്പിതമായ പാൽ കുടിക്കാത്തതെന്തു്? ഇത്ര നിഷ്കളങ്കഹൃദയനായ കുട്ടിയെ പോലും അങ്ങു എതിൎക്കുന്നോ? ഇതാരെങ്കിലും ചെയ്യുമോ?

> "എൻപ്രിയധാമമേ! നിൻെറമുഖംപാൎക്കെ-
> സമ്പ്രതി ചന്ദ്രനുതുല്യമത്രേ,
> എങ്കിലുംനിന്നുടെ ഹൃത്തടംകല്ലിനാൽ
> താൻകൃതമെന്നേ പറഞ്ഞുകൂടൂ,
> ചന്ദ്രബിംബാന്തരേ പാറയിരിക്കുന്നു!
> മുന്നേഞാനീവിധം കണ്ടിട്ടില്ല."

ഹാ കഷ്ടമേ! ചന്ദ്രവദനത്തിൽ കല്ലു ഹൃദയം എവിടെനിന്നുവന്നു? പാവം കുഞ്ഞു് കരഞ്ഞു കരഞ്ഞു സ്തംഭിച്ചുപോയി. കണ്ണുകളിൽനിന്നു നദികൾ ഒഴുകി. നിലവിളികൊണ്ടു് കുട്ടി മൂൎച്ഛി ച്ചുപോയി. അമ്മവന്നു പനിനീർ തളിച്ചു. ബോധം വീണപ്പോൾ ജനങ്ങൾ പറഞ്ഞു മനസ്സിലാക്കാൻ തുടങ്ങി:—"മതി, കുഞ്ഞേ! ഇനി നീ പാലു കുടിക്കു! ഭഗവാൻ കുടിക്കയില്ല. അദ്ദേഹം കേവലം അതിൻെറ വാസനയ്ക്കുമാത്രമേ ആഗ്രഹിക്കുന്നുള്ളൂ." പരമേശ്വരനുപോലും കളിപ്പിക്കുന്ന പ്രകൃതം ഉണ്ടെന്നു് കുഞ്ഞിനിപ്പോഴും ബോദ്ധ്യം വന്നില്ല. ഭഗവാൻ ചതിക്കുമെന്നുള്ളതു് അതു പഠിച്ചില്ല. കളവായി വൃഥാ ആളുകൾ നിവേദ്യം കഴിക്കയാണെന്നു അതു് അറിഞ്ഞിരുന്നില്ല. കുട്ടി സത്യവാനായിരുന്നു. സത്യത്തിൻെറ മൂൎത്തിയായിരുന്നു. "ഭഗവാൻ പാലുകുടിക്കയില്ലെങ്കിൽ ഞാനും ഭക്ഷിക്കയോ, കുടിക്കയോ, ജീവിക്കയോചെയ്യാൻ പോകുന്നില്ല" എന്നുപറഞ്ഞു ശാഠ്യംപിടിച്ചു വീണ്ടും കരഞ്ഞു തുടങ്ങി.

"നായമാത്മാ ബലഹീനേന ലഭ്യഃ"

(മുണ്ഡകോപനിഷദ്)

ഈ ആത്മാ ബലഹീനനായ മനുഷ്യനു ഒരിക്കലും പ്രാപിക്കപ്പെടാവതല്ല." ഹാ! പവിത്രഹൃദയനായ നാമദേവ! നിന്നിൽ എന്തുവിലയുള്ള ശക്തിയിരിക്കുന്നു! എന്തു ആത്മബലം കുടികൊള്ളുന്നു! ഒരു നീളമുള്ള കത്തിയെടുത്തു തൻെറ കഴുത്തിൽവെച്ചു

കൊണ്ടു ഇപ്രകാരം പറയാൻതക്കവണ്ണം ഈ വിശുദ്ധമനസ്കനായ കുട്ടി അത്യുഗ്ര ധീരമായ നിർബ്ബന്ധംപിടിച്ചു.—"ഭഗവാനേ! പാലുകുടിക്കു! ഭഗവാനേ! ഇല്ലെങ്കിൽ ഞാനും ജീവിക്കുന്നില്ല." കത്തി അനങ്ങുന്നു; കഴുത്തുമുറിയുമെന്നാകുന്നു. അപ്പോഴേയ്ക്കും എന്താണു് കാണുന്നത്? ഭഗവാൻ ഒരുക്ഷണത്തിൽ പ്രത്യക്ഷപ്പെട്ടു പാലുകുടിക്കുവാൻ തുടങ്ങുന്നു!!

ഇതു കള്ളക്കഥയാണെന്നു നിങ്ങൾ പറഞ്ഞേക്കാം. നിങ്ങളുടെ വിശ്വാസം എവിടെപ്പോയിഎന്നു രാമൻ ചോദിക്കുന്നു. വിശ്വാസത്തിന്റെ അഭേദ്യപ്രേരണാശക്തികൊണ്ടു്, നിങ്ങളുടെ മുമ്പിലിരിക്കുന്ന കസേരയെ കുതിരയാക്കിക്കാണിക്കുന്നതരത്തിലുള്ള കാഴ്ചകൾ രാമൻ അമേരിക്കായിൽവെച്ചു കോളേജുകളിലും, ആസ്പത്രികളിലും സ്വന്തംകണ്ണുകൊണ്ടു കണ്ടിരിക്കുന്നു. മനോവിജ്ഞാനശാസ്ത്രം, മനഃശാസ്ത്രം (Psychology) സംബന്ധിച്ച അനുഭവങ്ങളെ ഇപ്രകാരം പ്രയോഗിച്ചു് പരസ്യമായി സത്യമാണെന്നുവരുത്തിക്കാണിക്കുന്ന ക്രിയയാണിതു്. പിന്നെ സത്യവാനും, നിഷ്കളങ്കനും, പൂർണ്ണഭക്തനും ആയ പാവപ്പെട്ട നാമദേവനിലുള്ള വിശ്വാസത്തിന്റെബലം ഭഗവാനെ പ്രത്യക്ഷമൂർത്തിയാക്കാൻ കഴിയാത്തതെന്തു്? പരമേശ്വരൻ സർവ്വാന്തർയ്യാമിയാണു് എന്നാൽ ആത്മകൃപ, അതായതു്, പൂർണ്ണവിശ്വാസം എന്ന വസ്തുവിന്റെ പ്രഭാവംകൊണ്ടു് ഏഴാമത്തെ, അല്ലില്ല, പതിന്നാലാമത്തെ ആകാശത്തിൽനിന്നു്, സ്വർഗ്ഗത്തിൽനിന്നു്, ആയിരാമത്തെ സ്വർഗ്ഗത്തിൽനിന്നു്, വൈകുണ്ഠത്തിലോ ഗോലോക (വിഷ്ണുലോക)ത്തിലോ, ഇതിനൊക്കെയും അപ്പുറത്തു് വല്ലതുമുണ്ടെങ്കിൽ അവിടെയോനിന്നു്പോലും അദ്ദേഹത്തെ ആകർഷിച്ചുവരുത്താൻ കഴിയുണ്ടു്.

"നിന്നുടെയകത്തെന്റെ മാനുഷം! മഹത്താകും-
മുന്നതധനങ്ങളും, അനന്തശക്തികളും
കുന്നിച്ചങ്ങിരിപ്പുണ്ടു്, മുറയ്ക്കാവകയെല്ലാം
നന്നായി വികസിച്ചുവരുമ്പോൾ ദേശങ്ങളും
പ്രപഞ്ചമഖിലവും, പരമാത്മാവരെയുള്ള
വിപുലവസ്തുക്കളും പ്രസന്നമായിടുന്നു.
വസന്തകാലത്തിന്റെ നവകാന്തികോലുന്ന
കുസുമതല്ലജമേ! നീ നിന്റെ സ്വരൂപത്തിൽ
പ്രസന്നനായിത്തീർന്നു സോല്ലാസം ലാലസിക്കു!
പ്രസരിക്കുക പുറമും നാനാരൂപങ്ങളിൽ!
തനിക്കു തന്നോടുള്ള കടമ നിർവ്വഹിക്കെ-
ത്തന്നിയ മററുള്ളവ സകലം തീർന്നിടും.

പക്ഷിയും, മനുഷ്യനും, വംശ്യവുംവരെയെല്ലാം
ശിക്ഷയിൽ സംതൃപ്തവും, തുഷ്ടവുമാകും നൂനം."

* * * *

നീയത്രേ സദാനന്ദൻ, നീയത്രേ മനോഹര-
ന്യായസുന്ദരരൂപൻ, ആനന്ദനീയാമകൻ;
അദ്വൈതവാന്ത്രാദിക്കുമസത്തമാനന്ദമദം!
മദ്യത്തിൻസഹായം നീ പിന്നെന്തേതുകൂവേണ്ടൂ."

അവനവനോടുള്ള ഋണം നിർവ്വഹിക്കാനുള്ള മാൎഗ്ഗം

സ്കോട്ട്ലണ്ടിലെ ഒരു അനാഥാലയത്തിൽ ഒരു ബാലൻ വളൎത്തപ്പെട്ടുവന്നിരുന്നു. അധികം കുട്ടികളെപ്പോലെ അവനും കേളീലോലുപനും, കുസൃതിക്കാരനും, തായാട്ടുകാരനും ആയിരുന്നു. ഒരുദിവസം അവൻ അനാഥമന്ദിരത്തിൽനിന്നും ഓടിപ്പുറത്തു കടന്നു് റോഡ്വഴി ഗ്രാമങ്ങളിൽക്കൂടി നടന്നു് തെണ്ടി ഭക്ഷണം വാങ്ങിക്കഴിച്ചുംകൊണ്ടു് അങ്ങിനെ ലണ്ടൻനഗരത്തിൽ ചെന്നു ചേൎന്നു. അവിടെ അവൻ എല്ലാവരിലുംവെച്ചു് അധികം സമ്പന്നനായലോർഡു മെയറിന്റെ (നഗരാദ്ധ്യക്ഷന്റെ) തോട്ടത്തിൽകടന്നുക്കൂടി അതിൽ അലഞ്ഞുതിരിയാൻതുടങ്ങി. ഈ ലോർഡുമെയർ അതിധാരാളമായി അത്യന്തം ധനവാനായിരുന്നതിനാൽ പ്രഭുക്കന്മാരും, രാജാക്കന്മാരും, ചക്രവൎത്തിമാരുംപോലും ആവശ്യമുള്ളപ്പോൾ അദ്ദേഹത്തോടു കടംവാങ്ങി വന്നിരുന്നു. ഈ അനാഥദരിദ്രബാലൻ തോട്ടത്തിൽ എന്തെല്ലാമോ വേലചെയ്തുകൊണ്ടിരുന്നു. അവിടെ ഒരു പൂച്ച ഓടിവരുന്നതുകണ്ടു് അവൻ അതുമായിട്ടു കളിക്കാൻതുടങ്ങി. അവൻ അതിനോടു നിരൎത്ഥകമായ വാക്കുകൾ ജല്പിക്കയും ചെയ്യുന്നുണ്ടായിരുന്നു. അതിന്റെ പൃഷ്ഠത്തിൽ കയ്യുവെച്ചു അതിനെ തിരിക്കുകയും, വാലിൽപിടിച്ചു വലിക്കയും, ഒരു കുഞ്ഞിന്റെ മട്ടിൽ അതിനെ താലോലിക്കയും, ശല്യപ്പെടുത്തുകയും ഒക്കെ അവനു് വിനോദമായിത്തീൎന്നു. അപ്പോൾ സമീപത്തുണ്ടായിരുന്ന ഒരു ചാപ്പലിലെ (ചെറുപള്ളിയിലെ) മണി അടിച്ചുതുടങ്ങി. അവൻ പൂച്ചയോടു ചോദിച്ചു:—"ഈ ഭ്രാന്തൻ മണി എന്താണു് പുലമ്പുന്നതു്? നിനക്കറിയാമോ? പറയൂ!" (ഭ്രാന്തൻ മണി എന്നു പറഞ്ഞതു് ആ മണി ചിലപ്പോൾ നാലും, ചിലപ്പോൾ എട്ടും, ചിലപ്പോൾ പത്തും ഇങ്ങിനെ ഒരു വ്യവസ്ഥയില്ലാതെ തോന്നിയതുപോലെ അടിച്ചുംവെച്ചു തനിയേ നിന്നുകളയുന്നതുകൊണ്ടാണു്; എന്നാൽ സാധാരണ പള്ളിമണി തുടരെ അടിച്ചുകൊണ്ടുപോകയാണു് പതിവു്; ഇടയ്ക്കു ഭ്രാന്തനെപ്പോലെ നിന്നുപോകുന്നതായി കാണപ്പെടുന്നില്ല).

പൂച്ച പാവവും, വിവരമില്ലാത്തതുമാണല്ലൊ. അതിനെന്തു് അറിയാം മണിയടിയെപ്പററി? കുട്ടി പൂച്ചയോടായിട്ടു സ്വയമേ ഇങ്ങിനെ ഉത്തരവും പറഞ്ഞുകൊടുത്തു:—"മണി പറയുന്നതു് ഇങ്ങിനെയാണു്:—"ടൺ, ടൺ, ടൺ, ഫിട്ടിംഗ്ടൺ, ഫിട്ടിംഗ്ടൺ". (ഫിട്ടിംഗ്ടൺ എന്നതു് ആ ബാലൻെറ സ്വന്തം പേരായിരുന്നു.) "മണി പറയുന്നതു് "ടൺ, ടൺ, ടൺ, ഫിട്ടിംഗ്ടൺ, ഫിട്ടിംഗ്ടൺ, ലോർഡ്‌മെയർ ആഫ്ലണ്ടൻ." എന്നാണു്." കുറച്ചു ചിന്തിച്ചുനോക്കുവിൻ! അനാഥാലയത്തിൽനിന്നു് ഓടിക്കളഞ്ഞുകടന്നുവന്ന ആ ചെറുബാലൻ! അവൻെറ സ്വപ്നം എത്രദൂരം ഓടിക്കൊണ്ടിരുന്നു! മണിയുടെ ശബ്ദത്തിൽപോലും താൻ ലോർഡുമെയർ ആകുന്നതിൻെറ ഗീതം അവൻ കേട്ടുകൊണ്ടിരുന്നു! "ടൺ, ടൺ, ടൺ, ഫിട്ടിംഗ്ടൺ, ഫിട്ടിംഗ്ടൺ, ലാർഡ്‌മെയർ ആഫ് ലണ്ടൻ!"

ഇതിനിടയിൽ ആ ലോർഡ്‌മെയർ പ്രഭതന്നെ (അതായതു് യഥാർത്ഥലോർഡുമെയർ) അല്പം കാററുകൊള്ളാൻവേണ്ടി യദൃച്ഛയാ തൻെറ ആരാമത്തിൽ, ആ തോട്ടത്തിൽവന്നുചേർന്നു. അദ്ദേഹം ഈ ബാലനെ കണ്ടിട്ടു് അവനോടു ചോദിച്ചു:—

"എടാ! നീ ആരു്? നീ എന്തൊന്നാണു് ഇവിടെ പുലമ്പിക്കൊണ്ടിരിക്കുന്നതു്?"

കുട്ടി ഉല്ലാസഭരിതനും, ആനന്ദമൂർത്തിയും ആയിട്ടു് നിസ്സങ്കോചം ഇങ്ങിനെ ചൊടിയോടുകൂടി മറുപടി പറഞ്ഞു:—

"ലോർഡുമെയർ അഫ്ലണ്ടൻ! ലോർഡുമെയർ അഫ് ലണ്ടൻ!"

ആ കൌതുകശാലിയായ കുട്ടിയുടെ നേരെ എങ്ങിനെ കോപം വരും? തലതിരിഞ്ഞ ബാലൻെറ ഈ സ്വതന്ത്രാവസ്ഥയും, തൻേറടവും ലോർഡുമെയറുടെ ഹൃദയത്തിൽ ദൃഢമായ മുദ്ര പതിപ്പിച്ചു. സ്വാധീനത, സ്വാതന്ത്ര്യം ആരുടെ മനസ്സിൽ പ്രേമം ഉദ്ദീപിപ്പിക്കയില്ല?

മെയർ ചോദിച്ചു:—"നിനക്കു സ്കൂളിൽപോയി പഠിക്കാൻ ആഗ്രഹമുണ്ടോ?"

ബാലൻ:—വാദ്ധ്യാർ തല്ലുകയില്ലെങ്കിൽ പോകാം."

എന്തിനധികം? ആ ബാലൻ സ്കൂളിൽ ചേക്കപ്പെട്ടു. അവിടെ പഠിച്ചു ജയിച്ചു് അവൻ ക്രമേണ കോളജിലെ സകല ക്ലാസുകളിലും പാസ്സായി സമ്മാനങ്ങളും, ബഹുമതികളും സമ്പാ

ദിച്ചു് ബിരുദങ്ങളെല്ലാംനേടി. അതുപോലെയല്ലം മെയർക്ക മരണകാലം അടുത്തു. അദ്ദേഹത്തിനു സന്താനം ഒന്നും ഉണ്ടായിരുന്നില്ല. അദ്ദേഹം തൻെറ സ്വത്തിൻെറ ഭൂരിഭാഗവും ആ ബാലനു് ഇഷ്ടദാനംചെയ്തു. അവൻ അതു വൎദ്ധിപ്പിച്ചു പോഷിപ്പിക്കയും, ഒരുദിവസം ലണ്ടനിലെ ലോർഡ്മെയർ ആയിത്തന്നെ സ്വയം ഉയൎന്നുവരുകയുംചെയ്തു! ലണ്ടനിലെ ലോർഡു്മെയറന്മാരുടെ പട്ടികയിൽ അവൻെറ (ഹിട്ടിംഗ്ടൻെറ) പേരും നിങ്ങൾക്ക കാണാം!

ഈ പ്രപഞ്ചത്തിൻെറയും, അതിനു നിങ്ങളോടുള്ള പെരുമാററത്തിൻെറയും പ്രകൃതം നിങ്ങളുടെ മനോനിശ്ചയത്തിൻെറയും, മനോഭാവത്തിൻെറയും ഒരു പ്രതിപ്രകടനം, പ്രത്യാഘാതം അഥവാ പ്രതിഫലനം ആകുന്നു. ഹിട്ടിംഗ്ടൻെറ ചെറുപ്പകാലത്തിലെ അസാധാരണമായ ഉത്സാഹവും, അവൻെറ മനോഗതിയും സത്തമവും, ഉൽകൃഷ്ടവും ആയിരുന്നു. അവനു് എന്തുകൊണ്ടു അതിൻെറ ഫലം ലഭിക്കാതെവരും? 'മനംപോലെമംഗല്യം' ഉണ്ടാകുന്നു. "യാ മതിഃ സാ ഗതിഃ ഭവേൽ."—മനസ്സിൻെറ നിലപോലെ അനുഭവം ഉണ്ടാകുന്നു. നമ്മുടെ വിചാരഭൂമിയിൽ നാം വിതയ്ക്കുന്നതു് എങ്ങിനെയോ, അങ്ങിനെതന്നെ നാം കൊയ്യുന്നു.

"യോ യഃ ശ്രദ്ധഃ സ ഏവ സഃ")

ഭഗവൽഗീത.

ചൈനായിൽ ബഹുദരിദ്രനായ ഒരു സാധാരണ വിദ്യാൎത്ഥി ഉണ്ടായിരുന്നു. രാത്രി വായനയ്ക്കു എണ്ണവിളക്കുകത്തിയ്ക്കുവാൻ പോലുമുള്ള വക അയാൾക്ക ലഭിച്ചിരുന്നില്ല. മിന്നാമിനുങ്ങു് എന്നു പറയപ്പെടുന്ന ചെറുപക്ഷികളെപ്പിടിച്ചു് ഒരു നേരിയ മസ്ലിൻതുണിയിൽ കൂട്ടിവെച്ചുപൊതിഞ്ഞു് പുസ്തകത്തിനുമുകളിൽ വെച്ചുംകൊണ്ടു് ആ പ്രകാശത്തിലാണു് അയാൾ വായിച്ചുവന്നതു് എന്നു പറയപ്പെട്ടിരിക്കുന്നു. ആരോ ഒരാൾ അവനോടു ഇങ്ങിനെ ചോദിച്ചു:—

"നീയെന്തിനു് ഇത്ര കഷ്ടപ്പെട്ടു വേലചെയ്തുപഠിക്കുന്നു? നീ ചൈനായിലെ മന്ത്രിസ്ഥാനം സമ്പാദിക്കാൻ പോകയാണോ?"

വിദ്യാൎത്ഥി ഇങ്ങനെ മറുപടികൊടുത്തു:—"വിചാരശക്തിയുടെ കാൎയ്യത്തിൽ പ്രകൃതിയുടെ നിയമങ്ങൾ യഥാൎത്ഥമാണെങ്കിൽ, ഒരുദിവസം ഞാൻ തീൎച്ചയായും മന്ത്രിയായി ഭവിക്കും."

ചൈനാരാജ്യചരിത്രം നോക്കുവിൻ! ആ കുട്ടി ചൈനായിലെ മന്ത്രിപദം അലങ്കരിച്ചുദിവസം വരുകതന്നെചെയ്തു!

"തജകിരാ ആബേ-ഹയാത്" ("വർണ്ണിതജീവാമൃതം)" എന്ന തൻെറ ഒരുപുസ്തകത്തിൽ പ്രഫസ്സർ ആസാദ് ആശ്ചര്യകരമായ ഒരു സംഭവം വിവരിച്ചിട്ടുണ്ട്. ഒരുദിവസം ലക്നൌ നഗരത്തിൽവെച്ച് അവിടുത്തെ നവാബ്സാഹബ്ബിനെയും, അദ്ദേഹത്തിൻെറ ദിവാനെയും, ഏതാനും സ്നേഹിതന്മാരെയും ഒക്കെ ഒരു കവിമുഖ്യൻ തൻെറ കവിതകൾ ചൊല്ലികേൾപ്പിച്ചും, വിനോദംപറഞ്ഞും വളരെനേരം രസിപ്പിച്ചുകൊണ്ടിരുന്നു. നവാബ് തൻെറ കൊട്ടാരത്തിൽ, അന്തഃപുരത്തിൽ എത്തിയപ്പോൾ നേരം വളരെഇരുട്ടിത്താമസിച്ചുപോയി. എന്താണിത്ര വളരെ താമസിക്കാൻകാരണമെന്നു അദ്ദേഹത്തിൻെറ പത്നിമാർ ചോദിച്ചു. അത്ഭുതകരമായ നേരംപോക്കുകളും, കവിതകളുംകേട്ടു രസിച്ചുകൊണ്ടിരുന്നുപോയതാണെന്നു നവാബു് മറുപടിപറഞ്ഞു. എന്നാൽ ഞങ്ങൾക്കും അതെല്ലാം കേൾക്കണംഎന്നു് പത്നിമാർ ആവശ്യപ്പെട്ടു നിർബ്ബന്ധംപറഞ്ഞു, അടുത്തദിവസം ആ കവി അവിടെ വരുത്തപ്പെട്ടു. അവിടുത്തെ മൂടുപടങ്ങളും, സ്ത്രീകളുടെ പർദാകളും എല്ലാം ശരിക്കു ബന്ധിക്കപ്പെട്ടിരുന്നു. നവാബിൻെറ ഭാര്യമാരും മററും ആ കവിയുടെ സാമർത്ഥ്യംകണ്ടു സന്തോഷിക്കയും, കൊട്ടാരത്തിലെ ഒരു മുറി അയാൾക്കിരിക്കാൻവേണ്ടി കല്പിച്ചുകൊടുക്കയും ചെയ്തു. താൻ കൊട്ടാരത്തിൽതാമസിച്ചാൽ രാജപത്നിമാരെകണ്ടേയ്ക്കുമെന്നുശങ്കിച്ച് നവാബ്സാഹബ്ബിനു് സുഖമാകാതെവന്നേയ്ക്കുമെന്നു് അയാൾ ആലോചിച്ചു. അതിനാൽ ആ വിദ്വാൻ നവാബിൻെറ വിചാരഗതിയെഭയന്നു് സ്വയം ഇങ്ങിനെ ഒരുവിദ്യ (പരാതി) ഉന്നയിച്ചു:—"എനിക്കു സകലകാര്യത്തിലും സുഖം തന്നെയാണു്; എന്നാൽ ഒരുകാര്യത്തിൽ കുറവുണ്ടു്. എനിക്കു കാഴ്ച തീരെ വിധിച്ചുകിട്ടിയിട്ടില്ല. കണ്ണിൻെറവിഷയത്തിൽ ഞാൻ ഉപയോഗശൂന്യനാണു്." കവിയുടെ ഈ പരാതി കണക്കിനു പററി, ചതിവു ശരിക്കുഫലിച്ചു. നവാബിൻെറ ഉള്ളിൽ ഉണ്ടായിരുന്ന ശങ്ക അശേഷംതീർന്നു. അയാളെ ആ മുറിയിൽതന്നെയിരുത്താൻ നവാബുംസമ്മതിച്ച് അനുവാദംനൽകി. താൻ അന്ധനാണെന്നു ചതിവായി കള്ളംപറഞ്ഞു് അന്യന്മാരെ വിശ്വസിപ്പിക്കാൻതക്ക മനോമാലിന്യം ആ വിദ്വാനു് ഉണ്ടായി. കൂടാതെ, ഈ ചതിവുകൊണ്ടു് രാജപത്നിമാരെയും, മററുസ്ത്രീകളെയും യാതൊരുസംശയത്തിനും ഇടംകൊടുക്കാതെ, പർദാ ഇല്ലാതെ

നേരെ കാണാമെന്നുള്ള ദുഷ്ടവിചാരംകൊണ്ടു അയാളുടെ ഹൃദയം മലിനതരമാകയുംചെയ്തു. എന്നാൽ ചതിവുകളുടെ അന്തിമദുഷ്ഫലം അചനാവനത്തന്നെയല്ലാതെ പിന്നെയാൎക്കും അനുഭവിക്കേണ്ടിവരുക സംഭവ്യമല്ല. തിന്മയുടെ ഫലമോ വിഷപൂൎണ്ണമായ മദ്യം പോലെയാണുതാനും.

ഒരുദിവസം ആ കവിയ്ക്കു ശൌചംചെയ്യേണ്ട ആവശ്യമുണ്ടായി. വെള്ളമെടുക്കാൻ ലോട്ടാ വേണമെന്നു് അയാൾ ഒരു ഭൃത്യയോടു ആവശ്യപ്പെട്ടു. അവൾ പറഞ്ഞു:—

"ഇവിടെ ലോട്ടാ ഒന്നുമില്ല. പിന്നെ ഞാൻ എങ്ങിനെ കൊണ്ടുവന്നുതരും?"

ഇത്തരം അതിഥികളോടു ക്ഷണത്തിൽ മുഷിവുണ്ടാകുക ഭൃത്യലോകത്തിന്റെ സാധാരണനിയമമാണല്ലൊ. കവിയ്ക്കോ ആവശ്യം വളരെ തിക്കമായിരുന്നു. അതു സാധിച്ചുമില്ല. അതിനാൽ പെട്ടന്നു് സഹജരീത്യാ ഇങ്ങിനെ പറഞ്ഞുപോയി:—

"നീയതു കാണുന്നില്ലയോ? ആ ഇരിക്കുന്നതു് ലോട്ടാ അല്ലേ?"

സത്യം എത്രദൂരം ഒളിച്ചുവെക്കാം? ഇതുകേട്ട ക്ഷണത്തിൽ ദാസി ഓടിപ്പോയി ബീഗം സാഹബ്ബിന്റെ (റാണിയുടെ) സമീപത്തെത്തി ഇങ്ങിനെ അറിയിച്ചു:—

"ആ ദ്രോഹി കുരുടനല്ല. അവൻ കാഴ്ചയുള്ളവനാണു്. ആ നീചൻ ചതിവായി അന്ധനാണെന്നു നടിക്കുന്നതാണു്". എന്തിനു്? അതേദിവസം അവൻ കൊട്ടാരത്തിൽനിന്നു ബഹിഷ്കരിക്കപ്പെട്ടു! എന്നാൽ ഇതു സാരമില്ല. പിറ്റെന്നാൾ മുതൽ അയാൾ യഥാൎത്ഥമായി അന്ധത്വം പ്രാപിച്ചു എന്നു പറയപ്പെട്ടിരിക്കുന്നു!! എത്ര മാതൃകാപരമായ ദൃഷ്ടാന്തം! നിങ്ങൾ ചിന്തിക്കയും, പറകയും ചെയ്യുന്നതുപോലെ നിങ്ങൾക്കു് അനുഭവം ഉണ്ടാകും.

"നിന്നുള്ളിൽ ശുഭചിന്തയാം കുസുമമാ
ണുണ്ടായതെന്നാകിലോ
വന്നീടും ഹൃദയം സുമത്തിനു സമം
സമ്മംഗലാവാസമായ്;
പിന്നെത്ര്യഴ്ബുദചഞ്ചലത്വമതിനു-
ണ്ടാകുന്നു ചിന്താഗതീ-
ഭിന്നത്വത്തിനു ചേൎന്നപോൽ; ഇതുമറ-
ക്കാവുന്ന ദൂളല്ലെടോ!"

"ആപൽചിന്ത സദാചപലത്തി മതവും
മർത്ത്യന്നകഷ്ടങ്ങൾ, ളും-
ത്താപങ്ങൾ, ദുരിതങ്ങളെന്നിവ ഭുജി-
ക്കാം നിത്യമെന്നായിടും;
കാപട്യം കലരാതെ സർവ്വമയനായ്
തീരേണ്ടതിന്നായി നീ
സ്വാപത്തിക്കല്യമോർമ്മവെയ്ക്ക നിഖില-
ത്തിന്നും ഹിതം ശാശ്വതം."

ചെറുപ്രായത്തിൽ ചില ബാലകന്മാർ കണ്ണുപൊത്തിക്കൊണ്ടു് അന്ധത നടിച്ചു് നടക്കുന്നതു കാണാവുന്നതാണു്. അതുകണ്ടു് അവരുടെ അമ്മമാർ അവരെ തല്ലി കരയിപ്പിക്കയും, പ്രതിഫലമായ് നല്ല നല്ല കാര്യങ്ങൾ ചോദിക്കാനിടകൊടുക്കയും ചെയ്യാറുണ്ടു്. അന്ധന്മാരെപ്പോലെ നടിച്ചു നോക്കുന്നതുകൊണ്ടു് അന്ധരായിത്തീരുകയോ, ആകാതിരിക്കയോ ചെയ്യുന്നില്ല. സത്യമാണു് ഇങ്ങിനെ പറയപ്പെട്ടിരിക്കുന്നതു്:—

" 'കൃഷ്ണ കൃഷ്ണേ'തിനാമം ഞാൻ
ജപിച്ചുംകൊണ്ടിരിക്കവേ,
കൃഷ്ണനായിഭവിക്കുന്നേൻ
സുപവിത്രാത്മനാ സ്വയം."
(മീരാബായി)

അന്ധനാണെന്നു പറഞ്ഞവൻ അന്ധനായിട്ടും, മന്ത്രിയെ ധ്യാനിച്ചവൻ മന്ത്രിയായിട്ടും, ലോർഡ്‌മെയറിനെപ്പററി ധ്യാനിച്ചവൻ ലോർഡ്‌മെയറായിട്ടും തീർന്നതായിട്ടു ഞാൻ കാണിച്ചല്ലൊ. ശരിതന്നെ. സ്വാശ്രയശീലം സമ്പാദിക്കുന്നതിനും, അവനവനോടുതന്നെയുള്ള കടപ്പാടുചെയ്തുതീക്കുന്നതിനും, നിങ്ങൾക്കു സർവ്വോപരി അത്യാവശ്യമായിട്ടുള്ളതു് വിചാരങ്ങളുടെ പവിത്രതയും, ഉത്സാഹബുദ്ധിയും, ശുഭസംസ്കാരവും, നിമ്മലഭാവവും, "ഞാൻ സകലതും ചെയ്യാൻ കഴിവുള്ളവനാണു്" എന്നുള്ള ഉന്നതചിന്തയും, നിരന്തരപ്രയത്നവും, ധീരതയും, ആത്മവിശ്വാസവും അത്രെ.

"കാലം ശതശതം ഘോരപ്രയത്നമാം
ശൈലങ്ങളെത്തലതന്നിലേററീടിലും,
തീരെപ്പൂരികകോണങ്ങൾ നെററിക്കുള്ള
ഭാരിച്ചശക്തിയെക്കാണുകയില്ലഹോ;
നെററിക്കുള്ളതുകൈകൊണ്ടുലേശമെന്നാകിലും
മാററക്കരുവരില്ലെന്നുസാരമാം."

*  *  *

"ധ്രുവതാരങ്ങൾ സ്ഥാനംതെററി നീങ്ങിമാറട്ടെ,
പവനപ്രഹാരത്താൽ ഹിമവാൻ മറിയട്ടെ,

വാരിധി മീനാംമീനങ്ങിനുടെ ലാംഗൂലാഗ്രാ
താഡിതംഭവിക്കട്ടെ, ജ്വലിച്ചുനശിക്കട്ടെ
ഉദയത്തിനുമുമ്പ സൂര്യനംപതിക്കട്ടെ,
ഉദധികരകവിഞ്ഞെത്തമ്പാട്ടുമടിക്കട്ടെ,
എന്നാലും, ഒരിക്കലും രാജകീയധീരത-
ക്കന്നിന്തകച്ചയുണ്ടാകകയില്ലാതെല്ലും
സ്വകീയസ്മരണതൻചോരായ്മകൊണ്ടന്തനം;
തികവായ് നെററിക്കുററമെപ്പോഴും നിലനില്ക്കും.'

"ഉച്ചമായ ശൂരവീരത്വം," "ഉന്നതവിചാരം" എന്നൊക്കെ പറയുമ്പോൾ, താൻ സർവ്വശ്രേഷ്ഠനാണെന്ന് ഉറപ്പിച്ചഭിമാനിച്ചുകൊണ്ട്, അന്യന്മാരെ തുച്ഛമാക്കിപ്പരിഗണിക്കണമെന്നാണ് താല്പര്യം എന്നു നിങ്ങൾ മനസ്സിലാക്കിപ്പോകരുത്. അതല്ല ഒരിക്കലും അതിൻെറ അർത്ഥം. നേരെമറിച്ച്, അവനവൻ കേമനും, വലിയവനും ആയിത്തീരുന്നതിന് ഇതരന്മാരും മഹത്വവും, വലിപ്പവും ഉള്ളവരാണെന്ന് മനസ്സിൽ കരുതേണ്ടതു് ഉചിതമത്രെ. ശ്രീബുദ്ധഭഗവാൻപറഞ്ഞിരിക്കുന്നു:—"ഒരുത്തൻ ചിന്തിക്കുന്നതനുസരിച്ച് അവൻ രൂപാന്തരംപ്രാപിക്കുന്നു." അദ്ദേഹത്തിൻെറ സമീപത്തു രണ്ടുമനുഷ്യർ ചെന്നിരുന്നു. അവരിൽ ഒരാൾ അദ്ദേഹത്തോടു ചോദിച്ചു:—

"ഇതു് എൻെറ ഒരു കൂട്ടുകാരനാണ്. അടുത്തജന്മത്തിൽ ഇവൻെറ സ്ഥിതി എന്തായിരിക്കും? ഇവൻ സർവ്വദാ പട്ടിയുടെ ചിന്തകൾ വഹിക്കയും, പട്ടികളെപ്പോലെ പെരുമാറുകയുംചെയ്യുന്നു. അതിനാൽ അവൻ അടുത്തജന്മം പട്ടിയായിഭവിക്കയില്ലയോ?"

ഉടനെ രണ്ടാമൻ ആദ്യത്തെ മനുഷ്യനെപ്പററി ഇങ്ങനെ ചോദിച്ചു:—

"ഈ എൻെറ സ്നേഹിതൻ സകലകാര്യത്തിലും ഒരു പൂച്ചയാണ്. അതിനാൽ അവൻ അടുത്തജന്മത്തിൽ ഒരു പൂച്ചയായി ജനിക്കയില്ലയോ?"

മഹാത്മാ ബുദ്ധൻ രണ്ടുപേരോടുമായിട്ട് ഇങ്ങിനെ ഉത്തരം പറഞ്ഞു:—

"സഹോദരരേ! എങ്ങിനെ ചിന്തയും, സംസ്കാരവും ചെല്ലുന്നുവോ, അതുപോലെ നിങ്ങൾക്കു ഫലവും ലഭിക്കുന്നു. എന്നാൽ നിങ്ങൾ ഈ സിദ്ധാന്തത്തെ തെററിച്ചു പ്രയോഗിക്കുന്നു. ഒരാൾ മറേറയാളിനെ പട്ടിയായിട്ടും, മററവൻ അയാളെ പൂച്ചയായിട്ടും പറയുന്നല്ലോ."

നമുക്കിപ്പോഠം കുറച്ചാലോചിക്കാം. തൻെറ സ്നേഹിതൻ പട്ടിയാണെന്നു ഒരുത്തൻ കാണുന്നു. അപ്പോഠം അവൻെറ സ്വന്തം മനസ്സിൽ പട്ടിയുടെ പ്രകൃതം സ്ഥാനം പിടിക്കുന്നു. അതി നാൽ അവൻ തൻെറ ഹൃദയത്തിൽ പട്ടിയുടെ സംസ്കാരം പുല ർത്തുന്നു. ശരി; അത്തരം മനുഷ്യൻ മരിക്കുമ്പോഠം അവൻെറ അന്തഃകരണത്തിൽ പട്ടി കടന്നുകൂടുന്നു. അതിനാൽതന്നെ അവൻ സ്വയം പട്ടിയായിത്തീരുന്നു. ഇതുപോലെ, തൻെറ അയൽക്കാരൻ പൂച്ചയാണെന്നു ധരിക്കുന്നവൻ സ്വയം പൂച്ച യായും തീരുന്നു. ഈ സിദ്ധാന്തം വിചാരപൂർവ്വം വീക്ഷിക്കേണ്ട താണു്. അന്യന്മാരിൽ ആരോപിക്കപ്പെടുന്ന ദോഷങ്ങഠം നമ്മിൽതന്നെ തീർച്ചയായും വന്നുകയറുന്നു. അവനവൻെറ ആത്മാശ്രയശീലം പുലർത്തുന്നതിനു് ആത്മകൃപയെ താഴെ പറ യുംവിധം പ്രയോഗിക്കാൻ ഇച്ഛിക്കേണ്ടതാണെന്നു രാമൻ പറ യുന്നു. അതായതു്, നാം ഇതരന്മാരെ ചരിത്രിപ്പിക്കുന്ന പ്രകൃതം ഉപേക്ഷിക്കയും, അവനവനെ സംബന്ധിച്ചിടത്തോളം മഹ ത്വത്തിൻെറയും, നന്മയുടെയും ഒഴിച്ചു് മറ്റൊരുവിചാരവും വരാതെ സൂക്ഷിക്കയും ചെയ്യണം. നമ്മുടെ ശബ്ദം ആകാശത്തു ചെന്നുനിന്നു പ്രതിധ്വനിച്ചു് തിരിയെ നമ്മെ സമീപിച്ചു ഘോഷിക്കുംപോലെതന്നെ, ആകാശമണ്ഡലത്തിനു കീഴെയും നമ്മുടെ സംസ്കാരംതന്നെ തിരിയെ പ്രതിബിംബിച്ചു നമ്മിൽ മുദ്രിതമാകുന്നതു് പ്രാരബ്ധം എന്നു് പറയപ്പെടുന്നു.

"നാമുയർത്തുന്ന ശബ്ദം വ്യോമമണ്ഡലംതന്നിൽ
ഘോഷിച്ചു പ്രതിധ്വനിച്ചങ്ങിനെ കേഠംക്കുന്നു നാം;
അങ്ങുകിൽ നന്മമാക്കൊട്ടും തിന്മ കേഠംക്കാതെ വരാൻ
തിന്മ നാമൊരിക്കലും മിണ്ടാതെ കഴിക്കണം."

സ്വന്തംവിചാരങ്ങളെ രമ്യപ്പെടുത്തിനിർത്തുക. വ്യർത്ഥമായി ആകാശത്തെ കുമാർഗ്ഗിയും, വ്യോമത്തെ കൃത്രിമിയും ആക്കി ചലി പ്പിക്കുന്നവൻെറ പറച്ചിൽ കുട്ടികളെയെന്നതുപോലെ ആകാശ ത്തിനെയും ദോഷപ്പെടുത്തുന്നു. പുറത്തു എവിടെനിന്നെങ്കിലും ഉണ്ടാകുന്ന പ്രാരബ്ധംകൊണ്ടാണു് സകലതും കൈവരുന്നതെങ്കിൽ, ശാസ്ത്രങ്ങളുടെ വിധിനിഷേധവാക്യങ്ങഠംക്കു സ്ഥാനമുണ്ടായിരിക്ക യില്ല. നിങ്ങളുടെ സ്വാധീനതയിൽ യാതൊന്നും ഇല്ലെന്നും, എല്ലാം പ്രാരബ്ധംതന്നെയാണെന്നും ശാസ്ത്രം അറിയുന്നുവെങ്കിൽ പിന്നെ "അങ്ങിനെ ചെയ്യണം, ഇങ്ങിനെ ചെയ്യരുതു്" എന്നും മററും അതു വിധിക്കുകയും, നിങ്ങഠംക്കു എന്തെങ്കിലും ചുമതല

ഉണ്ടെന്നു പറകയുംചെയ്യുന്നതിന്ന് ഏതെങ്കിലും യുക്തിയോ, കാരണമോ കാണിക്കാനുണ്ടോ?

"ഊരിച്ചനദീവേഗമദ്ധ്യത്തിൽ ശക്തിയേറും
വാരിതൻനടുക്കെന്നെ ത്തടിയിൽക്കെട്ടിത്തള്ളി,
'സൂക്ഷിച്ചുകൊൾക! വസനാഞ്ചലംനനയ്ക്കാതെ!'
ശിക്ഷയായിപ്രകാരംചൊല്ലുന്നനിൻറകൃത്യം"

വേണമെന്നുണ്ടെങ്കിൽ ഈവിധം നിങ്ങൾക്കു ചെയ്യാൻകഴിയത്തക്കവിധം നിങ്ങളെ സഹായിക്കുന്നശക്തി നിങ്ങളുടെ ഉള്ളിൽ തന്നെ ഇരിപ്പുണ്ട്. നിങ്ങൾ സത്യമായ്ചോദിക്കുന്നപക്ഷം. രാമൻ പറയുന്നതു് ഇങ്ങിനെയാണു്:—

"ഈശ്വരൻതന്നെ പ്രപഞ്ചംസൃജിച്ചെന്നു
നിശ്ചയമായിട്ടറിയുന്നതുണ്ടു ഞാൻ;
എന്നാലുമാസൃഷ്ടികർത്താവു ഞാൻതന്നെ-
യെന്നാണു ഞാൻകണ്ടു ബോധിച്ചവാസ്തവം;
തൽകല്പനക്കൊട്ടുമാനിച്ചനുസരി-
ച്ചുല്പന്നനായിമരുവുന്നിതീശ്വരൻ."

"പൌരുഷാൽദൃശ്യതേ സിദ്ധിഃ
പൌരുഷാദ്ധീമതാം ക്രമഃ
ദൈവമാശ്വാസനാമാത്രം
ദുഃഖം കേവലബുദ്ധിഷു."

അർത്ഥം:—പുരുഷാർത്ഥത്തിൽനിന്നു സിദ്ധി ഉദിക്കുന്നു; ബുദ്ധിമാന്മാരുടെ വ്യവഹാരം പുരുഷാർത്ഥംകൊണ്ടുതന്നെ ചലിക്കുന്നു. ദൈവയോഗം അഥവാ പ്രാരബ്ധംഎന്ന ശബ്ദമാകട്ടെ, ദുഃഖസമയത്തു സാധാരണക്കാരായ ദുർബ്ബലചിത്തൎക്കു കണ്ണുനീർതുടയ്ക്കാൻ മാത്രംവേണ്ടി, ബുദ്ധിമാന്മാൎക്കായിട്ടുള്ളതാകുന്നു.

"ധീരത്വംവളരുന്ന പൌരുഷനതാ-
ണ്ടായ്വരും സിദ്ധി; ധീ-
പാരമ്യംകലരുന്നമർത്ത്യരതിനെ-
ത്തന്നേപ്രയോഗിപ്പവർ;
പാരംദുഃഖിതർ കണ്ണുനീർ കളയുവാൻ
ധീമാന്മാരയ്ക്കുന്നതാം
'പ്രാരബ്ധം' 'വിധി'യെന്നിവണ്ണമറിയും
വാക്കൊക്കെയുംകേവലം."

ഓം! ഓം!! ഓം!!!

തന്നത്താൻസഹായിക്കാൻ ഒരുക്കമുള്ളവരെ സഹായിക്കാൻ സർവ്വേശ്വരൻ തയ്യാറായിനില്ക്കുന്നു. (God helps those who help themselves). ഇതു് ഒരു ഈശ്വരീയനിയമം അഥവാ

ദിവ്യപ്രകൃതിനിയമംതന്നെയാണു്. മനുഷ്യൻ പൂർണ്ണമായി അധികാരി, യോഗ്യതയുള്ളവൻ, ആകുമ്പോൾ, തനിക്കധികാരമുള്ളതു്, തനിക്കുപററിയതു് സ്വയമേതന്നെ അവനെ തേടിവരുന്നതാണു് എന്നുള്ളതും പ്രകൃതിയുടെ അഭേദ്യമായ നിയമമത്രെ. ഇവിടെ അഗ്നി ജ്വലിച്ചുകൊണ്ടിരിക്കുന്നു. പ്രാണവായു (Oxygen) ആകർഷിക്കപ്പെട്ടു് അതിൻെറ സമീപത്തു് എത്തിക്കൂടുന്നു. ഇംഗ്ലീഷിൽ ഒരു പഴഞ്ചൊല്ലുണ്ടു്. "First deserve and then desire" ("ആദ്യം യോഗ്യതയും, അർഹതയും നേടുക; പിന്നീടു ആഗ്രഹിക്കുക"). രാമൻ പറയുന്നു:—"നിങ്ങൾ യോഗ്യനും, അധികാരിയും ആകുമ്പോൾ, ആഗ്രഹിക്കാതെതന്നെ, ആഗ്രഹം സാധിക്കപ്പെടുന്നു" എന്നു്.

"സ്വീകരിക്കപ്പെടുമെന്നുമോഹിച്ചും,
സ്വീകരിക്കണമെന്നലംയാചിച്ചും,
എത്രയെത്രവിഷയങ്ങളെൻമുമ്പിൽ
കാത്തുകെട്ടിക്കിടക്കുന്നുസാദരം!"

"ഭിത്തിക്കുകൊള്ളാവുന്നകല്ലു് മാർഗ്ഗമദ്ധ്യത്തിൽ കിടന്നുപോകില്ല". ("The stone that is fit for the wall cannot be found in the way") നിങ്ങൾ പൂർണ്ണാധികാരിയായിത്തീരുമ്പോൾ, നിങ്ങൾക്കു യോഗ്യമായ പദവിയുണ്ടു്; അപ്പോൾ നിങ്ങൾ നിങ്ങളായിവരുന്നു. പദവിയ്ക്കുവേണ്ടി അന്വേഷിച്ചു് സമയം നശിപ്പിക്കരുതു്. തന്നത്താൻ യോഗ്യനും, അധികാരിയും ആകാൻ പരിശ്രമിക്കുക.

"മുള്ളിൻെറമുനയായ്സ്വയംപരിണമി-
ച്ചീടേണമാദ്യം; ക്രമാൽ
ഉള്ളിൽത്തങ്ങിനശക്തിയുള്ള ഹൃദയ-
ഗ്രന്ഥിവ്രണം കുത്തണം;
കള്ളംവിട്ടവയെത്തുറക്കണെ;മിതി-
ന്നൊന്നാമതായ്വേണ്ടതാ-
യുള്ളൊന്നുണ്ടു,റിവിൻെറയംത്തിചരണേ
നീരംവ്രണംതാന്തതോ."

സൂര്യൻെറനേരെ മുഖംതിരിച്ചുനടക്കുമ്പോൾ നിഴൽ പുറമേ ഓടിവന്നുകൊണ്ടിരിക്കുന്നു; എന്നാൽ നിഴലിനെ പിടിക്കാൻ ഓടുകയാണെങ്കിൽ അതു മുമ്പേ ഓടാനുംതുടങ്ങുന്നു.

"മോഹിച്ചുനാംപുറകെയെത്തുകിലിപ്രപഞ്ചം
വേഗത്തിൽനമ്മളെവെടിഞ്ഞുകുതിച്ചുപോകും,
ഹാഹന്ത! മോഹമതുവിട്ടുപ്പേക്ഷിതരായിരിക്കെ-
ല്ലോകാത്തമായതുവരും പുറമേനിതാന്തം."

*   *   *   *

“ഇഷ്ടകാംക്ഷാപരിതോൻകരേറിന്നിലകൊണ്ട-
നേരമവയൊക്കവേ
സ്വച്ഛമായ് ഝടിതിലബ്ധമായി ഹന്ത!, കാമ-
വൃന്ദബഹളത്തിനാൽ
അച്ഛമാകിയനിജസ്വരൂപമുഖമാശു
മൂടിമറവുന്നതേ,
ഗച്ഛന്തീസപദിയിച്ഛയായമറവേ! സ്വ-
കീയമുഖതഃ സ്വയം!”

ഭിക്ഷാർത്ഥികളെ സകലരും ദൂരദൂരം ഓടിക്കുന്നു; തൃപ്താത്മാക്കളുടെ അടുക്കൽ വിഷയങ്ങൾ സ്വമേധയാ നമസ്കരിച്ചുംകൊണ്ട്, മുട്ടുകുത്തിക്കൊണ്ട് കാത്തുനില്ക്കുന്നു.

“പാദങ്ങൾകഴുകിയസ്സലിലം പാനംചെയ്യാൻ
സാദരം നൂറുവട്ടം കാത്തവർ നോക്കിനില്ലേ,
ആദിത്യവ്യോമചന്ദ്രന്മാരെ നീയെന്തിനായി-
ട്ടൗദാര്യഹീനം ചുറ്റിക്കറക്കീടുന്നു നിത്യം?”

ജപ്പാനിൽ മുമ്മൂന്നും നന്നാലും ശതവർഷങ്ങൾ പഴക്കമുള്ള അത്തി, ദേവദാരു മുതലായ വൃക്ഷങ്ങളെക്കാണാനുണ്ട്. എന്നാൽ അവ കേവലം ഒരുമുഴമോ കുറച്ചു അധികമോ പൊക്കം മാത്രമുള്ളവയാണ്. ദേവദാരുവൃക്ഷങ്ങൾ എത്രയോ വളരെ വലുതാണ് എന്നായിരിക്കും നിങ്ങളുടെ വിചാരം. ആട്ടെ; ഈ ജപ്പാൻവൃക്ഷങ്ങളുടെ ശാഖകൾ എല്ലാം വളരുന്നതിനെ ആരു തടസ്സം ചെയ്യുന്നു? ചോദിച്ചപ്പോൾ അവിടുത്തെ ജനങ്ങൾ പറഞ്ഞത് അവർ ഈ മരങ്ങളുടെ ഇലകളും, ശിഖരങ്ങളും തീരെ സ്പർശിക്കുന്നില്ലെന്നും, പിന്നെയോ അവയുടെ ജഡങ്ങളോ, വേരുകളോ കീഴോട്ടു വളരാതെ കുറയശ്ശെ മുറിച്ചുകളകയും, ചുവട്ടിലേയ്ക്കുവ ഇറങ്ങാതെ സൂക്ഷിക്കയും ചെയ്കയാണെന്നും അത്രെ. മരത്തിന്റെ വേരും, ജഡവും കീഴോട്ടു ഇറങ്ങി വളരാതിരുന്നാൽ അതു മുകളിലേയ്ക്കും ഉയർന്നു വളരുന്നതല്ല എന്നാണ് നിയമം. മുകളും, കീഴും അഥവാ പുറവും, അകവും തമ്മിലുള്ള സംബന്ധം ഇപ്രകാരമാണ്. മുകളിലേയ്ക്കു വളരണമെന്ന് ആഗ്രഹിക്കുന്നവർ, പ്രപഞ്ചത്തിൽ പൂക്കുകയും, കായ്ക്കുകയും ചെയ്യണമെന്നു മോഹിക്കുന്നവർ, കീഴോട്ട്, അതായത്, അവരുടെ അന്തരാത്മാവിന്റെ ജഡവും, വേരും വലുതാക്കാനുള്ളതാണ്. അകത്ത് അവ വളരുന്നില്ലെങ്കിൽ, വൃക്ഷം മേലോട്ടു വ്യാപിച്ചു വളരുന്നതല്ല.

“വേണുവിൽ നമ്മുടെ ശ്വാസം
താണുശമിക്കും കണക്കിനൊത്തല്ലോ
പോണു ഉയർന്നസ്വരങ്ങൾ
അണുപോലും ഭേദമില്ല ചട്ടമിതിൽ.”

"'ആത്മാവാം ഹൃദയപ്രിയന്റെ തെരുവിൽ
 ചെന്നെത്തുവാൻ ശ്രേഷ്ഠമാം
വർത്മാവേ'തിതിയേകനങ്ങിനെ യല-
 ട്ടിക്കൊണ്ടു ചോദിക്കവേ,
ആത്മജ്ഞാനി മഹാൻ പ്രസിദ്ധയതിയാം-
 'മൻസൂർ' സ്വയം നെഞ്ചതിൽ
ശത്മാപേതമുറച്ചുകുത്തി മതിമാൻ
 കാണിച്ചു ശൂലാഗ്രവും."

* * *

"മണിനിരജപമാലാന്തലതിൽകോർത്തിടുംപോൽ
ഗുണമണിശതദാനസ്തോമമോരോന്നുചേർത്തു്,
അണിയുകതലമദ്ധ്യേകോർത്തുസ്വന്തം, ഹൃദന്താ-
ലണയുകനിജരൂപം, ശാന്തി തന്നെത്രമായുണ്ടാം."

രാമൻ വിവരിച്ചുംകൊണ്ടിരിക്കുന്ന ആത്മകൃപാ, അഥവാ, ഒരുത്തനു് അവനവനോടുള്ള ധർമ്മംഎന്നതിന്റെ താല്പര്യം ഏതെങ്കിലുംപ്രകാരത്തിലുള്ള അഹങ്കാരമോ, അഭിമാനപ്രേമമോ, അഥവാ, സ്വാർത്ഥപരായണതയോ അല്ല. അതിന്റെ അർത്ഥം ആത്മോന്നതിഎന്നാണു്; ചിത്തവിശാലത, അതായതു്, നമ്മുടെ ആത്മാവിനെ ദേശംമുഴുവന്റെയും ആത്മാവിന്റെ മാതൃകയാക്കിത്തീർക്കുക, പ്രപഞ്ചത്തിനെ മുഴുവനുംകാണിക്കുന്ന കണ്ണാടിയുടെ പണിചെയ്യുന്നതാക്കിതീർക്കുന്ന പദവിവരെ സമ്പാദിക്കത്തക്കവിധം ചിത്തത്തിനു ശുദ്ധിയെവരുത്തുക—ഇതാണു് ആത്മവികാസൌന്നത്യം അഥവാ ആത്മകൃപയുടെ പരമവും, മുഖ്യവുംആയ അംശം. ദേശത്തിന്റെമുഴുവൻ ആവശ്യങ്ങളെ നമ്മുടെ സ്വന്തം ആവശ്യങ്ങളായി അനുഭവപ്പെടേണ്ടതത്രെ. ലോകവാസികളുടെ നോട്ടത്തിൽ നാം നമ്മുടെ ഭാരതവർഷത്തിന്റെ മുഴുവന്റേയോ, പ്രപഞ്ചംമുഴുവന്റേയോ നന്മയ്ക്കുള്ള പണിചെയ്യുന്നതായി തോന്നിക്കൊള്ളട്ടെ. എന്നാൽ നമുക്കു ആ ജോലി കേവലം നമ്മുടെ സ്വന്തംജോലിയായി ഗ്രഹിക്കാനുള്ളതത്രെ. ഈ നമ്മുടെ ചിത്തം സകല വംശങ്ങളുടെയും ചിത്തമായിവരത്തക്കവിധം നമ്മുടെ ഹൃദയത്തെ അത്രമാത്രം വിശാലവും, ഉദാരവും, മഹത്തും ആക്കിത്തീർക്കുക; ഇതാണു് ആത്മോന്നതി. എല്ലാവരോടും ഇത്തരം സഹാനുഭൂതി കൈവരുത്തുന്നതാണു് ആത്മോന്നതിയുടെ ലക്ഷ്യം.

"പ്രേയസീലൈലിതന്റെ ദേഹത്തിൽനിന്നരക്തം
പായിക്കാൻ അവളുടെ ധമനിതുറന്നപ്പോഴും,
പ്രേയാനാംമജ്നുണന്റെ ദേഹത്തിൻ ധമനിക-
ളായതുപുറപ്പെടുവിക്കുവാനാരംഭിച്ചു!
പ്രേമത്തിനിപ്രകാരമുള്ള വൻപ്രഭാവങ്ങളോ
സീമാതീതമായ് സുനിശ്ചിതമായുണ്ടെന്നോർക്കണം.

എന്നാലീവിധമല്ല പ്രാഭവവിജൃംഭണ-
ത്തിന്നവശ്യമായ്വേണംപൂണ്ണത പ്രേമത്തിന്ന്."
* * * *
മന്ദശീതമാരുതൻവീശുന്നതട്ടേററിട്ട-
സ്സുന്ദരസുമദലരാശികൾ വികസിക്കെ,
അഭേദാത്മഭാവമവൻ പ്രിയകൾ നേത്രങ്ങളിൽ
നിഭൃതം കാണിക്കുന്നു ബാഷ്പനീർകണങ്ങളെ."

രാമൻ യാതൊന്നിനെ ആത്മബലം എന്നു വിവരിച്ചുവോ, അതിനെ മററു ശബ്ദങ്ങളിൽ പ്രസ്താവിച്ചാൽ 'ഈശ്വരബലം' തന്നെയാണെന്നും പറയാം. അതു നിങ്ങളുടെ യഥാൎത്ഥസ്വരൂപമാണ്; അതു സകലത്തിൻെറയും സ്വസ്വരൂപവും, അതു തന്നെ ഈശ്വരൻെറ സ്വരൂപവും അത്രെ.

"നമ്മളാകവേയീശ്വരൻതന്നുടെ
നിൎമ്മലമാം പ്രകാശമത്രേ സ്വയം,
ദേഹരൂപമാമീഗ്രഹത്തിലതാ-
ബാഹ്യതമായി വ്യാപിച്ചുനില്ക്കുന്നു;
ഇസ്സൂരീരനഗരത്തിലൊക്കവേ
സ്വച്ഛം പായുമമൃതമത്രേ വയം."

ഈ നാമരൂപാത്മകമായ ഭാവം ഈ വാസ്തവസ്വരൂപത്തിൻെറ നിൎമ്മലമായ ഛായയ്ക്കു തുല്യമാണ്. നാം സ്വയം നാമരൂപത്തെ ആശ്രയിച്ചുകൊണ്ടു ചെയ്യുന്ന പ്രവൃത്തി അഹങ്കാരത്തിൻെറയും, സ്വാൎത്ഥവൃത്തിയുടെയും പ്രേരണാഫലമത്രെ. അതിൻെറ പരിണാമമോ ദുഃഖവും, അമളിയും ആണുതാനും. എന്നാൽ നിജാനന്ദത്തിലും, അഭേദഭാവത്തിലും നിന്നുകൊണ്ടു ചെയ്യപ്പെടുന്ന പ്രവൃത്തി, അതായതു്, വിശ്വാത്മാവിൻെറ ദൃഷ്ടിയോടുകൂടി ചെയ്യപ്പെടുന്ന കൃത്യം അഹങ്കാരജന്യമല്ല, പിന്നെയോ, ഈശ്വരഭാവജന്യമാണ്. അതിൻെറ ഫലം സൎവ്വദാ ശാന്തിയും, കാൎയ്യസിദ്ധിയും ആയിത്തീരുന്നു. ഈ പ്രസംഗത്തിൻെറ ആകെക്കൂടിയുള്ള താല്പൎയ്യം, രത്നസാരമായിച്ചുരുക്കിപ്പറഞ്ഞാൽ, ഖുദീ (അഹങ്കാരം) എന്നതിൻെറ സ്ഥാനത്തു് ഖുദായീ (ഈശ്വരഭാവം) എന്നതിൻെറ ദൃഷ്ടിമുഖേന സകല സംബന്ധങ്ങളെയും വീക്ഷിക്കുക, നാമരൂപങ്ങളിൽ അഭയപാശം എറിഞ്ഞുകൊണ്ടിരിക്കുന്നതിനു പകരം, തൻെറ യഥാൎത്ഥസ്വരൂപത്തിൽ വീടുപണിയുക, എന്നുള്ളതാണ്.

"സംസാരദുഗ്രഹാദതിമാത്ര ശക്തമാ-
ണസംശയം ബാസഗ്രഹം തവാന്തിമം;
നിൻസ്വത്തശേഷം നിജകയ്യിലാക്കി നീ-
യസംഗമങ്ങോട്ടുഗമിച്ചു വാഴ്കെടോ!"

നാമരൂപങ്ങളെ ആസ്പദമാക്കിയുള്ള കമ്മശൃംഖലകളെ കൈകാര്യം ചെയ്യുന്ന മനുഷ്യൻ കാററിൻെറ അടിത്തറയിൽ കോട്ടകെട്ടാൻ ആഗ്രഹിക്കുകയാണു് ചെയ്യുന്നതു്. പ്രാപഞ്ചികമായ ഉന്നതിയോ, വൈഭവമോ, അപകീത്തിയോ, അവനതിയോപോലെയുള്ളതുകളെ ജലത്തിലെ കുമിളകളെയോ, മേഘമണ്ഡലത്തിലെ ഛായകളെയോപോലെ കണക്കാക്കുകയും, അവയെ ആശ്രയിക്കാതിരിക്കയും ചെയ്യുന്നവൻതന്നെ യഥാർത്ഥമായി ജീവിക്കുന്നവൻ, യഥാർത്ഥമായി ജയിക്കുന്നവൻ.

"ഉയൎന്ന പർവ്വതത്തിൻെറ
ഛായതന്നെയതെങ്കിലും,
ഛായയൊക്കെ ഛായതന്നെ
നിയതം തുച്ഛമത്ര്യരേ."

യാതൊരുവൻെറ ദൃഷ്ടി ബാഹ്യപ്രപഞ്ചത്തെ കീറിക്കളഞ്ഞു്, ബാഹ്യപദാത്ഥങ്ങളുടെ സ്ഥിരതയിൽ കേന്ദ്രീകൃതമാക്കാതെ, ജനങ്ങളുടെ ഭീഷണികളും, പ്രശംസകളും ഗൌനിക്കാതെ തട്ടിനീക്കിക്കളഞ്ഞുകൊണ്ടു്, ആന്തരികതത്വത്തിൽ കേന്ദ്രീകരിക്കപ്പെട്ടിരിക്കുന്നുവോ, അവനാണു് കണ്ണുള്ളവൻ.

"അള്ളാഹുവല്ലാതെ വേറെ യാതൊന്നുമില്ല", "ബ്രഹ്മം മാത്രം സത്യം, ജഗത്തു് മിഥ്യ"യാണു് സദാസമയവും ഉത്തമസ്വരൂപവും, സുന്ദരസ്വരൂപവും ആയതിനെക്കണ്ടു് ആശ്ചര്യത്തിൻെറ മൂത്തിയായി, അത്ഥാൽ, ആശ്ചര്യസ്വരൂപമായി ഭവിക്കുന്നവൻതന്നെ കേവലം സചേതനൻ, ജീവനുള്ളവൻ.

"നീയെന്നെനോക്കുവാൻ, നീയെന്നെക്കാണുവാൻ
നൈകയയച്ചീശൻ സഹായിക്കട്ടെ,
രോമകൂപങ്ങളിച്ചോരോന്നിനൂടെയും
കാമം നീ വിസ്മയക്ഷുബ്ധനാക!
എന്നുടെ സുപ്രഭാതോരണി ചിത്തത്തിൽ
കനിച്ചുനില്ക്കുന്നനേരത്താരും
സ്തംഭിച്ചുവിസ്മയമൂർച്ഛിതാവസ്ഥയിൽ
സംഭ്രമിച്ചോററംപതിച്ചുപോകും."

സ്വപ്നത്തിൽ ആക്കോ ഒരുത്തനു വളരെ ധനംകിട്ടി. ഈ ധനംകൊണ്ടു സമ്പന്നനായിത്തീന്നവൻ മൂർഖനത്രെ. അതുപോലെ സ്വപ്നസദൃശസ്വരൂപമായ ഈ സംസാരത്തിലെ വസ്തുക്കളെ ആശ്രയിച്ചുജീവിക്കുന്നവനു, ജീവിക്കുമ്പോൾതന്നെ മൃതനാകുന്നു. ആത്മകൃപയുടെ സമ്പൂർണ്ണത്വം ഇങ്ങിനെ വിവരിക്കപ്പെട്ടുന്നു:—

" നീ യെന്നൊന്നില്ല തത്ര്
പോയീടുംവണ്ണമാക്കു 'നിന്നെ'ത്താൻ

മായിച്ചെറിയുകട്ടരെ,
ദ്വയചിന്താഗന്ധമൊക്കെ മറയട്ടെ."

അഥവാ,

" 'നീ'യെന്നുള്ളതശേഷം,
മായുന്നവിധം നീതകൎന്നിന്നൊ' ത്താൻ;
ത്വയിലവവും ദ്വൈതമണ-
ച്ഛായവ്യഥാവന്നുവീശിടാതാക്കു!"

ഈ പരിച്ഛിന്നാസ്വരൂപമായ അഹങ്കാരത്തെയും, അഥ ൎത്തയെയും നാമാവശേഷംപോലുമാക്കാതെ സമ്പൂൎണ്ണം തട്ടിത്ത കൎത്തുകളയുക; അതിൻെറ ചിഹ്നംപോലും ബാക്കിവെക്കാതെ നോക്കുക.

"പ്രിയതമ! നിന്നിൽനിന്നും
'നീ' യെയശേഷം കളഞ്ഞുനിന്നാലും!
ആയതുകൊണ്ടേ പൂൎണ്ണത-
യായിവരാൻ സാധ്യമാകൂ നിശ്ചയമായ്"

* * *

"നിൻമറയാകും പർദാ-
യെൻമനമേ! വേറെയല്ല നീതന്നെ!
നന്മയ്ക്കായ് സ്വയമേ നീ
താൻ മാറിപ്പോം,! നടുക്കനിന്നുടനേ."

* * *

"ഇല്ലെൻകാഴ്ചയിലൈഹികം, നഹി ലവം
പാരത്രികം ലോകവും,
നല്ലീ നിൻപ്രണയാഗ്നിയിൽ സകലത്തും
ഭസ്മീഭവിച്ചസ്തമായ്;
എല്ലാമാവകതീവ്രമായ് നിശിതശൂ-
ലാഗ്രേ നശിപ്പിച്ചു കൊ-
ണ്ടെല്ലാംസേന വസിപ്പു ഞാൻ, മഹിതനാ-
മാചായമംസൂർ *സമൻ."

അധികാരമാകുന്ന പരിച്ഛിന്നാവും, ഹ്രസ്വവും ആയ ക്ഷുദ്ര തയെ ശാശ്വതമാക്കാമെന്ന കരുതിനിൎത്തിക്കൊണ്ടു് വലിയവനാ ണെന്നു ഭാവിച്ചു ഞെളിയുന്നവൻ ഫറൌൺ അഥവാ നമരുഡ് എന്നപോലുള്ളവനത്രെ. പരിച്ഛിന്നതയെ തകൎത്തു നശിപ്പിക്കു ന്നവൻ സ്വയം ഈശ്വരൻതന്നെയാണു്, 'ശിവോഹം' നില യിൽ ഇരിക്കുന്നവനാണു്. ("ഫറൌൺ," "നമരുദ്" എന്നിവർ ഈശ്വരദ്വേഷികളായ രണ്ടു ദുഷ്ടരാജാക്കന്മാരത്രെ.)

രജ്ജുവിൽ (അതായതു്, കയറിൽ) ഒരുത്തനു് സൎപ്പഭ്രമം (പാമ്പാണെന്നുള്ള വിചാരംമൂലമുള്ള കമ്പം)ഉണ്ടായി. അവൻെറ

---

* ഒരു ദിവ്യൻ.

നോട്ടത്തിൽ കയർ കാണുമ്പോൾ, സർപ്പമില്ല; സർപ്പം കാണുമ്പോൾ കയറുമില്ല. ഏതെങ്കിലും ഒന്നേ ഉള്ളതായി അവനു തോന്നുകയുള്ളൂ. അതുപോലെ ഖുദീ (അഹങ്കാരം) ഉള്ളപ്പോൾ ഖുദായീ (ഈശ്വരൻ) ഇല്ല; ഖുദായീ ഉള്ളപ്പോൾ ഖുദീയുമില്ല.

"പ്രാണപ്രിയൻറെകടാക്ഷമാമസ്ത്രംതൻ-
തൂണിയിൽത്തന്നെയിരിക്കുമ്പോഴേ
ജീവനും, പ്രാണനും തത്തൽസ്ഥാനങ്ങളെ
കൈവിട്ടുപാഞ്ഞുപറന്നുപോയി!
ആതിഥ്യസൽക്കാരശക്തിയില്ലായ്കയാ-
ലാതിഥേയൻവീടതിഥിയ്ക്കേകി!"

* * * * *

"ചീപ്പുകൊണ്ടെന്നാവാൽ, ജ്ഞാനസ്വരൂപമാം
നല്ലല്ലുകൊണ്ടഹങ്കാരമാകും
ഉത്തമാംഗത്തിനെക്കീഴ്പ്പോട്ടു വീകിത്തു-
ള്ളാത്തകാലംവരെ നീയശേഷം
നിൻപ്രിയൻതൻ തലനാരുപോലുംതവ
സംപ്രാപിച്ചീടുക സാധ്യമല്ല."

* * * *

ഏതുകാലംവരെ ചീപ്പെടുത്ത് അതിൻറെ പല്ല് തലയിൽ വെച്ചു കീഴോട്ടുവലിച്ചുകളയുന്നില്ലയോ അതുവരെ പ്രാണപ്രേയാൻറെ മുടിക്കെട്ടുവരെപ്പോലും പ്രാപിക്കപ്പെടാവതല്ലാ.

"അഞ്ജനക്കല്ലുള്ളപാറയിൽചേർന്നര-
ഞ്ഞഞ്ജസംനല്ലപൊടിപോലെയായ്,
പിന്നെമയപ്പെട്ടുമാർദ്ദവംകൈവരി-
ച്ചെന്നാകിലും! ഭമായ്തീരുംവരെ,
സത്യവാനായ യഥാർത്ഥപ്രിയതമൻ
നേത്രങ്ങളിലുള്ളവ്യമെത്താനാകാ."

അഞ്ജനം കല്ലിന്മേൽവച്ചുരച്ചുപാകപ്പെടുത്തിക്കഴിഞ്ഞുതയ്യാറാകാതെ, പ്രാണപ്രിയൻറെ കണ്ണുവരയ്ക്കും എത്താൻ തരമില്ലാ. കണ്ണുകൾ ഇല്ല, അഥവാ, വേണ്ട എന്നുപറയാമെന്നിരിക്കട്ടെ; എന്നാലും പ്രിയതമൻറെ ചെവിക്കലെങ്കിലും, എങ്ങിനെയെങ്കിലും, പ്രാപിക്കണമെങ്കിൽ, സ്വാർത്ഥപരായണത പോകാതെയും, അഹങ്കാരം നശിക്കാതെയും, ശരീരാഭിമാനംതകരാതെയും ഇരിക്കുമ്പോൾ ആ പ്രിയൻറെ ചെവികളെസ്സ്പർശിക്കാൻ പററുകയില്ല. എന്തുകൊണ്ടെന്നാൽ ആ ചെവികൾതാങ്ങുന്ന രത്നങ്ങളുടെ സ്ഥിതിനോക്കുക:—

"ആണിക്കോലാൽതുളച്ചാത്ത
മണിയാംതൊങ്ങമൊട്ടുമേ
പ്രാണേശൻറെചെവിദ്വാര-
മണയാൻശക്തമായിടാ."

രത്നത്തെപ്പോലെ ആണികൊണ്ടു തുളയ്ക്കപ്പെട്ടു് അഹങ്കാരം നശിക്കാതെയിരുന്നാൽ, പ്രിയന്റെ കാതിനടുക്കൽപോലും ഒരിക്കലും ചെല്ലാൻ തരപ്പെടുന്നതല്ല.

"കുംഭകാരനെന്നപോൽ ജ്ഞാനവാനായ ഗുരു
ധാത്രീരൂപിയാം നിന്റെയഹങ്കാരമാംമണ്ണ്
പൊടിച്ചുകുഴച്ചൊരു പാനപാത്രമായ് തീർത്തു
ചൂടുതാപമോടെ പാകപ്പെടുത്തിവെയ്ക്കുന്നതപ്പോൾ,
പ്രാണനാഥനെന്റനല്ല ശോണാധരോഷ്ഠങ്ങളെ-
യണയാൻ നിനക്കൊട്ടുംസാധ്യമായ് വരുംഭദ്രം."

*　*　*　*　*

"മരണശേഷം ഞാനെൻമണ്ണുകൊണ്ടുണ്ടാക്കീടും
പുരുഭംഗികോലുന്ന പാനപാത്രത്തെയൊന്ന്;
അന്നേരമഹം മണ്ണോടൊന്നായിസമ്മേളിച്ചു
ചെൻചുംബിക്കുംവഴിപോലെയെൻ പ്രിയാധരം."

*　*　*　*　*

വ്യാഖ്യാനം:—ഈ കവിതാശകലങ്ങളിൽ കണ്ണു്, ചെവി, ഓഷ്ഠാധരങ്ങൾ എന്നെല്ലാംപറയുന്നതു് ജഗദീശ്വരന്റെ കണ്ണു്, ചെവി, ഓഷ്ഠാധരങ്ങൾ മുതലായവയെ പരാമർശിച്ചല്ല, വിവക്ഷിച്ചല്ല. ഒരു പ്രിയാത്മാവിനെ പ്രസാദിപ്പിക്കാൻവേണ്ടി അദ്ദേഹത്തിന്റെചെവിയിൽ രാഗങ്ങളും, ഗാനങ്ങളും പാടികേൾപ്പിക്കുവാനോ, അല്ലെങ്കിൽ അദ്ദേഹത്തിന്റെ കണ്ണുകളിൽ സുന്ദരരൂപങ്ങൾകാണിച്ചുകൊടുക്കുവാനോ, അഥവാ മൂക്കിനു് സൌരഭ്യരസം കാഴ്ചവെക്കാനോ, മറേറാ ഒക്കെ ഒരുത്തൻ ഉദ്യുക്തനായിത്തീരുന്നതുപോലെ പരിശ്രമിക്കണമെന്നതാല്പര്യപ്പെടുകമാത്രമാണു് ചെയ്യുന്നതു്. ഒരാൾ ചില പ്രത്യേക ഉപായങ്ങൾകൊണ്ടു പ്രിയപ്പെട്ടവരെ സന്തോഷിപ്പിക്കുന്നു. മറെറാരാൾ മററുചില ഉപായങ്ങൾകൊണ്ടവരെ പ്രീണിപ്പിക്കുന്നു. എന്നാൽ എന്തായാലും ബാഹ്യമായ ശരീരാഹങ്കാരത്തിന്റെ, ശരീരാഭിമാനത്തിന്റെ വിനാശം വരാതെ കാര്യംസാധിക്കത്തക്ക യാതൊരുപായവുംഇല്ല. നിസ്സന്ദേഹം ഒരുത്തനു് വൈഷ്ണവനായി സർവ്വേശ്വരനെ പൂജിക്കാം; വേറൊരുത്തനു് ശൈവനായിരുന്നു് അദ്ദേഹത്തെ ആരാധിക്കാം; വേറെ മൂന്നാമതൊരുത്തനു് മുസ്സൽമാന്റെ നിലയിൽ ഇരുന്നുകൊണ്ടു ഈശ്വരനെ വന്ദിക്കാം; പിന്നെയൊരുത്തനു് ക്രിസ്ത്യാനിയായിരുന്നു് ഈശ്വരപ്രാർത്ഥനചെയ്യാം; എന്നാൽ വൈഷ്ണവനോ, ശൈവനോ, മുസൽമാനോ, ക്രിസ്ത്യാനിയോ ആരായിരുന്നാലും, പരിച്ഛിന്നതയും, സങ്കുചിതത്വവുംആയ അഹങ്കാരത്തെ, ക്ഷുദ്രമായ 'ഞാൻ' ഭാവനയെ നശിപ്പിക്കാതെ ആത്മദർശനമോ,

ഈശ്വരപ്രാപ്തിയോ ഉണ്ടാകുന്നതല്ല. മൂടി, കണ്ണ്, ചെവി, വായ് ഇതുകളെവരെ പ്രാപിച്ചാൽപോരാ എന്നുള്ളപക്ഷം ഈശ്വരൻ തന്നെയായിത്തീരുക; പ്രിയപ്പെട്ടവന്റെ കൈകളെവരെ, കണ്ണ ങ്ങളെവരെ, അപ്പോൾ നിങ്ങൾക്ക പ്രാപിക്കാൻകഴിയുന്നു. അന്നേ രമാകട്ടെ,

"ഘനം ക്കത്തിയ്ക്കുകീഴേ തലയറ്റു സഹസാ
വെച്ചിടുംനേരമത്രേ
ഘനശ്യാമപ്രാണനാഥൻ കരതലഗതമാം-
മംഗലീസ്പർശമേല്ക്കൂ!
നാനാവസ്തുക്കളെയൊക്കെയുമുപരിനിറ-
ത്തീട്ടതാഴത്തുനിന്നും
ചന്ദനാംഗൻതന്റെ പാദാംഗുലികളതിരസാൽ
ചെന്നുപററാവതാകും."

*          *          *          *

കല്ലിൻകീഴേകിടന്നങ്ങിനെ കഠിനമര-
ഞ്ഞെത്രയോമാർഗ്ഗവും വ-
ന്നല്ലാതെതൻഹൃദന്തേശ്വരന്റെ ചരണം
ഹന്ത! മൈലാഞ്ചിപത്രം
തെല്ലും സ്പർശിക്കവാനുള്ളൊരു കഴിവു വരു-
ത്തീടുമോ? പച്ചിലിപ്പോം-
ളെല്ലാത്തിനും പ്രയോഗക്ഷമമില്ല, വിലയേ-
റന്ന തത്വം വിതക്കും."

*          *          *

"താൻ നില്ക്കും ചെടിയോടു ബന്ധമുള്ളതെല്ലാം-
മൊന്നായി കഠിനതരം തകർത്തുവിട്ട്
ചെന്നിട്ടേ പ്രിയതമനോടു വേഴ്ചകിട്ടൂ
നന്നാമക്കസുമമതിനുമെന്തുശേഷം?"

ആരോ ഒരാൾ ഓടക്കുഴലിനോടു ഇങ്ങിനെ ചോദിച്ചു:— "എടീ! ഓടക്കുഴലേ! ഇതെന്തൊരു വിചിത്രകഥയാണ്? ആ കൃഷ്ണൻ, ആ പ്രിയപ്പെട്ട, മാധുര്യവാനായ മുരളീമനോഹരൻ, തന്റെ പുരികത്തിന്റെ ഒരു സ്പന്ദനമാകുന്ന അടയാളംകൊണ്ട് രാജാധിരാജന്മാരെ ത്രസിപ്പിക്കുന്ന, ഭീഷ്മാർജ്ജുനദുര്യോധനതുല്യന്മാ രായ മഹാരാജാധിരാജന്മാർ ആരുടെ ചരണതല്പജങ്ങളെ സ്പർശി ക്കാൻ ക്ഷുൽപിപാസാപരവശരെപ്പോലെ വെമ്പുന്നുവോ, ആരുടെ പാദപാംസുക്കളെ ഇന്നും രാജാമഹാരാജാക്കന്മാർപോയി അവ രുടെ മസ്തകങ്ങളിൽ അണിയുന്നുവോ, യാതൊരാളിന്റെ മധുരമന്ദ ഹാസങ്ങൾ കാണ്മാൻവേണ്ടി ചന്ദ്രമുഖിമാരായ ഗൌരാംഗനമാർ ആർത്തിപിടിക്കുന്നുവോ ആ കൃഷ്ണൻ നിന്നെ മോഹിക്കയും,

പ്രിയപ്പെട്ടുകയുംചെയ്തുകൊണ്ടു് സ്വമേധയാ അടിയ്ക്കടി നിന്നെ ചുംബനംചെയ്യുന്നല്ലൊ! ഇതെന്തു്? നീയൊരു ചെറുമുളംകമ്പു്! നീ ഭഗവാൻ കൃഷ്ണന്റെമേൽ എന്തൊരു വശീകരണവിദ്യയാണു് പ്രയോഗിച്ചതു്? നിനക്കീമാഹാത്മ്യവും, ഭാഗ്യവും എവിടെനിന്നാണു വന്നതു്?"

മുരളി—ഓടക്കുഴൽ ഇങ്ങിനെ മറുപടി പറഞ്ഞു:—"ഞാൻ ആപാദചൂഡം (അടിമുതൽ മുടിവരെ, എന്റെ പരിച്ഛിന്നഭാവത്തെ, അതായതു്, അഹങ്കാരത്തെ തീരെ തുരന്നുകളഞ്ഞു്) അകമെല്ലാം പൊള്ളയാക്കി ശുദ്ധീകരിച്ചുവെച്ചു. അതിന്റെ ഫലമായി കൃഷ്ണൻ സ്വയമേ വന്നു് എന്നെ ചുംബിക്കുന്നു എന്നുള്ള അനുഭവം എനിക്കു വന്നിരിക്കുന്നു. യാതൊരാളിന്റെ ചരണങ്ങളെ ചുംബിക്കാൻ ജനങ്ങൾ ആർത്തിവഹിക്കുന്നുവോ, ആ കൃഷ്ണൻ ഉത്സാഹപൂർവ്വം എന്നെ ചുംബിക്കുന്നു. പിന്നെ എന്നിൽനിന്നു ചേതോഹരമായ സ്വരങ്ങൾ എങ്ങിനെ പുറപ്പെടാതെയിരിക്കും? എന്നിൽ രാമന്റെ (ഈശ്വരന്റെ) ശ്വാസം ഇരിക്കുന്നു; എന്റെ സുമധുരസ്വരങ്ങൾ അദ്ദേഹത്തിന്റെ സ്വരങ്ങൾതന്നെയത്രെ."

'വേണുവേ! വായനകരിച്ചകം നഖശിഖാന്ത-
മൊക്കെയൊരുപോലവേയ!
തൂണചെന്നു നിഭൃതംതുരന്നു പരിചോട-
ഹന്ത കളയും വിധൌ
വേണുപാണിയൊടടുത്തിടാം, വിമലചേത-
സാ തദധരങ്ങളെ-
പ്പൂണചുംബനവുമേകിടാ,മിതിനപൂർവരെ-
യില്ലവഴിയൊന്നുമേ.'

"ധീരാഃ പ്രേത്യാസ്മാല്ലോകാദമൃതാ ഭവന്തി."
(ഉപനിഷദ്)

ധീരപുരുഷന്മാർ ഈ സംസാരത്തിൽനിന്നു മുഖംതിരിച്ചു മാററി അമൃതത്തെ ഉപഗമിക്കുന്നു.

ഓം! ഓം! ഓം!!!

## ൧൦. പുരുഷാർത്ഥവും പ്രാരബ്ധവും

(അമേരിക്കായിൽനിന്നു മടങ്ങിവന്നതിനുശേഷം സ്വാമി ൧൮൯൭-ൽ ലക്നൌവിൽവെച്ചു ചെയ്ത ഒരു പ്രസംഗം.)

നിങ്ങളുടെ മൌലികസിദ്ധാന്തങ്ങളും, പ്രമാണങ്ങളും നിങ്ങൾ തന്നെ ആയി തീരേണ്ടതാണു്. അപ്പോൾ പുസ്തകങ്ങൾ തീരെ നിരുപയോഗങ്ങളോ? അല്ല. നിശ്ചയമായും പുസ്തകങ്ങൾ എനിക്കു സഹായകരങ്ങളായിരുന്നു. ആ പുസ്തകങ്ങളിൽ എഴുതപ്പെട്ടിരുന്നതു് കുറച്ചെല്ലാം സ്വയം അനുഭവസിദ്ധവും ആയി. അവ ആദ്യം എന്റെ മൌലികതത്വങ്ങൾ ആയിരിക്കയുംചെയ്തു. എന്നാൽ ഞാൻ ഇപ്പോൾ എന്റെ സ്വന്തം പ്രമാണവും, സിദ്ധാന്തവും ആയിരിക്കുന്നു. രസായനവിദ്യാ (Chemistry) പുസ്തകങ്ങൾ വിദ്യാർത്ഥികൾക്കു സഹായകരങ്ങളാണു്. എന്നാൽ അവക്കു അവരുടെ പരീക്ഷണാനുഭവം യഥാർത്ഥത്തിൽ പ്രമാണിതമായിവരുന്നു. വേദങ്ങളോ, അഥവാ കുറാനോ, അല്ലെങ്കിൽ ബൈബിളോ നിങ്ങൾക്കു ആത്മീയമായ രസായനവിദ്യയിൽ സഹായങ്ങൾ ആയിരിക്കാവുന്നതാണു്. പക്ഷേ, നിങ്ങളുടെ സ്വന്തം അനുഭവം മൌലികപ്രമാണമോ, സിദ്ധാന്തമോ ആകേണ്ടതാകുന്നു. ഇന്നു നിങ്ങളെല്ലാം എന്റെ സകല വാക്കുകളോടും അനുയോജിക്കാതെയും, അവയെ സമ്മതിക്കാതെയും ഇരിക്കാം. എന്നാൽ ഒടുവിൽ ഇന്നോ, നാളെയോ അവയെ നിങ്ങൾ സമ്മതിക്കയും, നാളെയല്ലെങ്കിൽ അടുത്തജന്മത്തിൽ അവയെ മാനിക്കയും ചെയ്യേണ്ടതായിവരും. സത്യത്തിനു് സദൈവ വിജയം ലഭിക്കുന്നു. മൌലികമായി ജാതിയിലേ, ജനനത്തിലേ മനുഷ്യൻ ഈശ്വരനാണു്; സംസാരത്തിലെ, പ്രപഞ്ചത്തിലെ ശക്തി അശേഷവും അവനു് സ്വാധീനവും ആണു്. എന്നാൽ സാധാരണമനുഷ്യർ, ജനം അഥവാ മനുഷ്യൻ എന്നു പറയുന്നതു് മനസ്സും, ബുദ്ധിയും, ശരീരവുംമാത്രം പരാമർശിച്ചും, സൂചിപ്പിച്ചും അത്രെ. നദീനാളങ്ങൾ, മേഘങ്ങൾ, വായു, വർഷം, സൂര്യൻ എന്നിവ എങ്ങിനെയോ ശക്തിയെ പ്രാപിക്കുന്നതു്, അങ്ങിനെതന്നെ മനുഷ്യനും ഈ പ്രകൃതിയിൽനിന്നു അതേ ശക്തി പ്രാപിച്ചുകൊണ്ടിരിക്കുന്നു. ഈ താല്പര്യത്തിൽ, അർത്ഥത്തിൽ ആണു് മനുഷ്യൻ എന്ന പദം ധരിക്കപ്പെടുന്നതെങ്കിൽ, അന്യപദാർത്ഥങ്ങളെപോലെ മനുഷ്യനും ഒരു ഉപയോഗശൂന്യമായ പരാധീനവസ്തുവത്രെ; അവൻ പ്രയോ

ജനരഹിതത്വം, അസ്വാതന്ത്ര്യം അത്രെ. ഒരു പന്തു കയ്യിൽ എടുത്തു് കാററിലേയ്ക്കെറിഞ്ഞാൽ അതിന്നു് ഒരു ഗതിവേഗം ഉല്പന്നമാകുന്നുവെന്നു പറയപ്പെടുന്നു. അതു്, അപ്പോഴെങ്കിലും സചേതനമായിത്തീരുകയും, അതായതു്, അതിൽ ചൈതന്യം (Consciousness), അല്ലെങ്കിൽ ഗ്രഹിക്കാനും, അറിയാനും ഉള്ള ശക്തി ഉല്പന്നമാകയുംചെയ്യുന്നുവെങ്കിൽ, 'ഞാൻ തനിയേ ചലിക്കുകയാണു്' എന്നു അതു പറയുന്നതാണു്. എന്നാൽ അതു് സ്വയമേ ചലിക്കുവാൻ ശക്തിയുള്ളതല്ലെന്നുള്ളതു് പ്രത്യക്ഷമാണു്. അതിനെ ചലിപ്പിക്കുന്ന ഭിന്നഭിന്നശക്തികൾ ഉണ്ടെന്നും, അവയിൽ ഒന്നു് ഗുരുത്വാകൎഷണശക്തി (Gravitation) ആണെന്നും, അതിനു ഗതിവേഗം ഉണ്ടാക്കിയശക്തി അവയിൽ മറെറാന്നാണെന്നും ഉള്ളസംഗതികളും പ്രത്യക്ഷം തന്നെയാണു്. ഇതേപ്രകാരത്തിലുള്ള അന്യശക്തികളുടെ ക്രമംപോലെ, മനുഷ്യനും രണ്ടാമതൊരുവിധം ശക്തികളുടെ അധീനതയിൽ പണിയെടുക്കുന്നു. ഭേദം കേവലം ഇത്രമാത്രമത്രേ. അതായതു്, വൃക്ഷം, ഫലം, പുഷ്പം, വനസ്പതികൾ (സസ്യങ്ങൾ) ഇവയിൽ ചേതന ഇല്ല; മനുഷ്യനിൽ അതുണ്ടു്.

അചേതനവസ്തുക്കൾ തങ്ങൾ എന്തെങ്കിലും പണിയെടുക്കുന്നുഎന്നു പറയുന്നില്ല. മനുഷ്യനാകട്ടെ, 'ഞാൻ ചെയ്യുന്നു' 'ഞാൻ ചെയ്യുന്നു' എന്നു പറയുന്നു. . വാസ്തവംപറഞ്ഞാൽ, അനേകനാമങ്ങളിൽ പറയപ്പെട്ടാലും, സകലത്തിലും പ്രവൎത്തിക്കുന്ന ശക്തി ഒരേശക്തിതന്നെയാണു്. പ്രപഞ്ചത്തിലെ ഇതരപദാൎത്ഥങ്ങളിൽ അതിനെ ഗുരുത്വാകൎഷണശക്തി (Gravitation) എന്നു വിളിക്കയും, അതേശക്തിയെ മനുഷ്യനിൽ പ്രേമശക്തിയെന്നു വിളിക്കയും വേണമെങ്കിൽ നമുക്കുചെയ്യാം. പ്രകൃതിയിൽ അതിനെ സംയോഗപ്രീതി (Affinity) എന്നും, മനുഷ്യനിൽ ഭക്തി, എന്നും, വേണമെങ്കിൽ പറയപ്പെടട്ടെ. പ്രകൃതിയിൽ ആകൎഷണശക്തി (Attraction) എന്നും, പ്രക്ഷേപണശക്തി (Repulsion) എന്നും പറയപ്പെടുന്ന ശക്തികൾതന്നെ മനുഷ്യനിൽ രാഗം എന്നും ദ്വേഷം എന്നും വിളിക്കപ്പെടുന്നവ. ഇതിനെ ഒരു ഉദാഹരണംകൊണ്ടു് സ്പഷ്ടമാക്കി തെളിയിക്കാവുന്നതാണു്.

(ഹിമാലയാ) പൎവ്വതങ്ങളുടെ കൊടുമുടികളിൽ ഹിമപുഞ്ജങ്ങൾ കൂട്ടംകൂടികിടക്കുന്നു. അവയിൽനിന്നു് ഹിമപാതങ്ങൾ ...ാ പ്രവാഹങ്ങൾ (Glaciers) ഉല്പന്നങ്ങളാകുന്നു. ഇവയെ ...ദികൾ എന്നുംപറയാം. ഈ ഹിമവാഹിനികൾ വഴിനീളെ

കുന്നുകളും, കുഴികളുംഉണ്ടാക്കി, വൃക്ഷാദികളുംമററും പിഴുതുമറി ച്ചിട്ടു്, മുന്നോട്ടുഒഴുകിപ്പായുന്നു. ഇതിൻെറ കാരണം എന്തു്? സൂൎയ്യൻ കാരണമായിട്ടും, അതുപോലെ അതോട്ടുയോജിക്കുന്ന ഇതരശക്തികൾകാരണമായിട്ടും ഈ ജോലികൾ നടക്കുന്നു. വീണ്ടും അവ മുന്നോട്ടും, താഴോട്ടുംഒടി ജലനദിയായിപ്പായുന്നു. ഈ നദിയും എന്തുകൊണ്ടു് പ്രവഹിക്കുന്നു? അതേസൂൎയ്യശക്തിയും, ആകൎഷണശക്തിയും, അന്യശക്തികളും സംയോജിച്ചു് പ്രവൎത്തി ക്കുന്നതുകൊണ്ടു്. ഹിമസംഘാതങ്ങളിൽ പ്രവൎത്തിച്ച ശക്തികൾ തന്നെയാണിവിടെയും പ്രവൎത്തിക്കുന്നതു്. എന്നാൽ ജലനദി സ്വച്ഛവും തരളവുമായിരിക്കുന്നതിനാൽ സൂൎയ്യൻ അതിൽ പ്രതി ബിംബിക്കുന്നു.

ക്രമപ്രകാരം പരിണാമോന്നതിയെ പ്രാപിക്കുന്ന പാഷാ ണം, വനസ്പതി, പക്ഷി മുതലായതും ആ ജഗദീശ്വരൻ കാരണ മായിട്ടു്, അഥവാ അനേക വിഭിന്നശക്തികൾ കാരണമായിട്ടു്, അവിനാശിയായ ഭഗവാൻ നിമിത്തമായിട്ടു് ചലിച്ചും ഉയൎന്നുംകൊ ണ്ടിരിക്കുന്നു. എന്നാൽ പാഷാണാദികൾ കൊടുമുടികളിൽ ശേഖ രിതങ്ങളായ ഹിമഖണ്ഡ്ക്തികളെപ്പോലെയാകുന്നു; അവയിൽ സൂൎയ്യ ൻെറ പ്രതിബിംബം അഥവാ ചേതനാത്മാവിൻെറപ്രതിബിംബം പതിക്കുന്നില്ല. ഒഴുകുന്ന ജലനദിയ്ക്കു് ഹിമമണ്ഡലത്തോടുള്ള സം ബന്ധംപോലെതന്നെയാണു് അന്യവസ്തുക്കളോടു മനുഷ്യനുള്ള സംബന്ധവും. മനുഷ്യനിൽ ജലംനിറഞ്ഞ നദിയിൽ സൂൎയ്യൻെറ എന്നതുപോലെ, ചേതനാത്മാവിൻെറ പ്രതിബിംബം ഒന്നു നിഴ ലിക്കുന്നു. അതുകൊണ്ടു് അവൻ സചേതനൻ ആകുകയും, അഹ ന്തയുടെ,അഹങ്കാരത്തിൻെറമൂലവും ബീജവും അവനിൽ ഉല്പന്നങ്ങ ളാകയും, "ഞാൻ ചെയ്യുന്നു, ഞാൻ ചെയ്യുന്നു" എന്നു അവൻ പറ കയുംചെയ്യുന്നു. എന്നാലും, ചെയ്യുന്നതെല്ലാം അതേസകലശക്തി കൾതന്നെയാണുതാനും. വാസ്തവത്തിൽ നിങ്ങളുടെ ഈശ്വരൻ ഏതോ, അതുതന്നെയാണു് വൃക്ഷങ്ങളുടെ ഈശ്വരനും. തന്മൂലം വൃക്ഷങ്ങൾ നിങ്ങളുടെ സഹോദരങ്ങളും, സമ്പൂൎണ്ണം ഈശ്വരസൃ ഷ്ടികളായ കൂടപ്പിറപ്പുകളും അത്രെ. സമസ്തബ്രഹ്മാണ്ഡത്തിലും പ്ര കൃതി ഈ സത്യം കാണിച്ചുതരുകയും, അതോടുകൂടി പ്രത്യേകമനു ഷ്യജീവിതത്തിൽതന്നെയും ഭിന്നഭിന്നചെറുനിലകളിലുള്ള ജന്തുക്ക ളുടെ സ്ഥിതി സ്പഷ്ടമാക്കിത്തരുകയും ചെയ്യുന്നു. മനുഷ്യൻ കുഞ്ഞാ യിരിക്കുമ്പോൾ, ആത്മാവു് യഥാപൂൎവ്വം ഒരേനിലയിൽ ഇരി ക്കുന്നുവെങ്കിലും, അഹങ്കാരമോ, അഹന്തയോ അവനിൽ കേന്ദ്രീ

കൃതമായി പ്രത്യക്ഷപ്പെടുന്നില്ല. കുഞ്ഞുമനുഷ്യൻ വളരുന്തോറും, പർവ്വതശിഖരത്തിലെ ഹിമം ഉരുകിവീണ ജലമുള്ള നദിയായി പരിണമിച്ചു് സൂര്യപ്രതിബിംബങ്ങളെ പതിപ്പിക്കാൻ യോഗ്യമായിവരുംപോലെ, അതായതു്, ചൈതന്യത്തിന്റെ പ്രതിബിംബം പതിക്കാൻതുടങ്ങുംപോലെ, "ഞാനാണതുചെയ്തതു്, ഞാൻ ചെയ്തു" എന്നും മററും അവൻ പറയാൻതുടങ്ങുന്നു. ബാല്യാവസ്ഥയിൽ അവൻ അങ്ങിനെ പറയാൻ കഴിയാത്തവനായിരുന്നു.

സുഷുപ്തികാലത്തെ സ്ഥിതി എടുത്തുനോക്കാം. ഈ അവസ്ഥയിലും ശരീരം അല്പാല്പമായി വളൎന്നുകൊണ്ടാണു് ഇരിക്കുന്നതു്. ഇവിടെയും രക്തസഞ്ചാരം ബന്ധിക്കപ്പെട്ടുനിന്നുപോകുന്നില്ല. എന്നാൽ ഈ സന്ദർഭത്തിൽ അഹന്തയുടെ, ചൈതന്യത്തിന്റെ അസ്തിത്വാവസ്ഥ കാണപ്പെടുന്നില്ല. ആ സമയം നിങ്ങൾ പാഷാണത്തിന്റെയോ, അഥവാ പാറയുടെയോ, സസ്യങ്ങളുടെയോ തുല്യസഹോദരങ്ങൾതന്നെയാണു്. ജാഗ്രാവസ്ഥയിലേയ്ക്കു നിങ്ങൾ ഉണരുമ്പോഴാകട്ടെ, വീണ്ടും തരളാവസ്ഥയിൽ, അതായതു്, നിഴലുകളെ പ്രതിബിംബിക്കത്തക്ക അവസ്ഥയിൽ നിങ്ങൾ വീണ്ടും വന്നുചേൎന്നു; കിരണങ്ങളെ പ്രതിബിംബിപ്പിക്കാൻ ആരംഭിച്ചു; വീണ്ടും ഇങ്ങിനെ പറയാൻതുടങ്ങുന്നു:—"ഞാൻ പുസ്തകങ്ങൾ എഴുതി; ഞാൻ പ്രസംഗംചെയ്തു; ഞാനിതുചെയ്തു; ഞാൻ അതു ചെയ്തു."

ഇനിയും വേറെ ഒരുസംഗതി ചിന്തിക്കേണ്ടതുണ്ടു്. മനുഷ്യൻ അത്യുച്ചകേന്ദ്രീകരണാവസ്ഥയിൽ എത്തിച്ചേരുമ്പോൾ, (ഒരു കവിയുടെ ദൃഷ്ടാന്തംഎടുത്തു് പരിശോധിച്ചാൽ, അവൻ സ്വയം തന്റെ വിചാരങ്ങളിൽ സമ്പൂർണ്ണം മഗ്നനായിരിക്കുമ്പോൾ), "ഞാൻ എഴുതിക്കൊണ്ടിരിക്കയാണു്" എന്നുള്ള സ്മരണ അവനിൽ ഒരിക്കലും ഉണ്ടാകുന്നില്ല. അഹന്തയുടെ വിചാരകണികപോലുമില്ല. ഒരു ഗണിതശാസ്ത്രജ്ഞൻ—മാത്തമാററീഷൻ—കഠിനകഠിനമായ പ്രശ്നങ്ങളെ—ദുർഘടപ്രശ്നങ്ങളെ, അഥവാ കുഴപ്പമേറിയ അഭ്യാസങ്ങളെ—ചെയ്തുകൊണ്ടിരിക്കുമ്പോൾ, ആ സമയത്തു്, ഈശ്വരൻ അയാളുടെ മസ്തിഷ്കത്തെ പിടിച്ചുവെച്ചുകളഞ്ഞാലത്തെപോലെ, അഹന്ത, അഹംബുദ്ധി! 'ഞാൻ' എന്ന ബോധം അത്യന്തം ദൂരെപ്പോകുന്നു. എന്നാൽ നിരഹന്താനിലയിൽ (ദേഹാധ്യാസശൂന്യതാനിലയിൽ) നിന്നുകൊണ്ടു് പ്രശ്നങ്ങൾ പരിഹരിച്ചുത്തരം കണ്ടുകഴിഞ്ഞതിനുശേഷം, പൊട്ടിപ്പുറപ്പെടുന്ന ശബ്ദം എന്താണു്? "ഹാ! കെട്ടഴിച്ചുകഴിഞ്ഞു! ഞാൻ

കണക്കുചെയ്തുകഴിഞ്ഞു! ഞാനതുചെയ്തു!" എന്നൊക്കെയാണു് അതു്.

നപ്പോലിയൻ എന്ന ഫ്രഞ്ചു് രാജസേനാപതിയെ നോക്കുക! അദ്ദേഹം യുദ്ധക്കളത്തിൽ എഴുന്നേററുനില്ക്കുന്നു. ഒരു പുറത്തുകൂടി വെടിയുണ്ടകൾ ചീററിക്കൊണ്ടു് പോകുന്നു, മറുവശത്തുകൂടിയും വെടിയുണ്ട ചീറിക്കൊണ്ടു പായുന്നു, ആയിരക്കണക്കിനു ഭടന്മാർ വീണു മരിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ എന്താണു് സംഭവിച്ചുകൊണ്ടിരിക്കുന്നതു് എന്നതിൻെറ വിവരം യാതൊന്നും ലവലേശം അദ്ദേഹത്തിൽ ഇല്ല!; അഹംബുദ്ധിയുടെ (ബുദ്ധി അഥവാ അഹന്തയുടെ) നാമംപോലും അവിടെയില്ല! അദ്ദേഹത്തിൻെറ അപ്പോഴത്തെ ദശ ഹിമമണ്ഡലം കുന്നു കൂടിക്കിടക്കുമ്പോഴത്തെപ്പോലെതന്നെയാണു്. അത്യുച്ചാവസ്ഥയിലെയ്ക്കു ശക്തി എത്തുമ്പോൾ, അഹന്താ എന്ന ക്ഷുദ്രബോധം ഉണ്ടായിരിക്കയില്ല. എന്തെല്ലാം വലിയ വലിയ കാര്യങ്ങൾ സംഭവിക്കുന്നുവോ, അവ അശേഷം അഹന്താശൂന്യാവസ്ഥയിൽ നടക്കുന്നു എന്നുള്ള കാര്യം സ്മർത്തവ്യമത്രെ. എന്നാൽ അഹന്ത തിരിയെ എത്തുമ്പോൾ അതു് നമ്മുടെ ആ വലിയ കാര്യങ്ങളുടെ യഥാർത്ഥകർത്തൃത്വം റദ്ദുചെയ്തു് തന്നിലേയ്ക്കെടുത്തുകളയുന്നുവെന്നുള്ളതു് അത്രെ ആശ്ചര്യം.

ഒരു മനുഷ്യൻ പ്രസംഗംചെയ്തുകൊണ്ടിരിക്കുന്നു. താൻ നല്ലതായി പ്രസംഗിക്കയാണു് എന്ന വിചാരം അവനിൽ ഉണ്ടാകുന്ന സമയത്തു്, അതേസമയത്തു് ആ പ്രസംഗം—ആ വസ്തുതെററിപ്പോകുന്നു. "ഞാൻ ഭംഗിയായി കവിത വായിക്കുന്നു." എന്ന വിചാരം ഉണ്ടാകുമ്പോൾ കുട്ടികൾ സ്ക്കൂളുകളിൽ വായടച്ചതുപോലെ നിന്നുപോകുന്നു. അത്രമാത്രം മതി കുഴങ്ങിനിന്നുപോകാൻ! വണ്ടി ഓടിക്കൊണ്ടിരിക്കും, അതിനെ വലിക്കുന്ന കുതിരയുടെ പുറത്തു ഒരു കൊതുകചെന്നിരിക്കയും ചെയ്യുമ്പോൾ താനാണു് വണ്ടി ഓടിക്കുന്നതു് എന്നു വിചാരിക്കുന്ന ആ കൊതുകിനെപ്പോലെയാണു് ഈ അഹന്ത. മനുഷ്യനിൽ അഹങ്കാരം കടന്നുകൂടുമ്പോൾ, അവിടെനിന്നു് "നിങ്ങൾ വേറെയാണു്, ഞാൻ വേറെയാണു്" എന്ന വിചാരം ഉല്പന്നമാകുന്നു. അഹന്താസ്വരൂപി യാതൊരുവകയും ചെയ്തിട്ടില്ലെങ്കിലും, "ഞാനിതു ചെയ്തു" എന്നും മററുമുള്ള വസ്തുക്കളെയും, വിചാരങ്ങളെയും തലച്ചോറിൽ ശേഖരിച്ചുവെക്കുന്നതു യാതൊന്നു കാരണമായിട്ടാണോ അതുതന്നെയാണു് അഹന്ത. സൂര്യൻെറ ചൂടും, ആകർഷണശ

കതികളും നദിയുടെ ചലനത്തിന്ന്, പ്രവാഹത്തിന്ന് കാരണമായിരിക്കെ, ആ നദിയിൽ കാണപ്പെടുന്ന സൂൎയ്യപ്രതിച്ഛായയവന്ന് "ഞാനാണ് നദിയെ പ്രവഹിപ്പിക്കുന്നതു്" എന്നു പറഞ്ഞാൽ നിങ്ങൾ അതു അങ്ങിനെ ധരിക്കയും, മാനിക്കയും, ചെയ്യുമോ?, അഥവാ, അതു് വിശ്വസിക്കപ്പെടാനും, ആദരിക്കപ്പെടാനും യോഗ്യമായ ഒരു പറച്ചിലാകുമോ? ഇതേവിധത്തിൽ, കൎമ്മം ചെയ്യുന്നതൊന്നും നിങ്ങളുടെ അഹന്തയല്ലാ, ചെറു 'ഞാൻ' അല്ല. നിങ്ങൾക്കു നിങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നതായി തോന്നുകയോ, അഥവാ സ്വയം സംഭവിച്ചുകൊണ്ടിരിക്കുകയോ ചെയ്യുന്ന കൃത്യങ്ങൾ സകലതും ഒരേ ഏക ജഗദീശ്വരൻ കാരണമായി നടന്നുകൊണ്ടിരിക്കുന്നതാണ്.

പരീക്ഷണശാലകളിലും, നിരീക്ഷണശാലകളിലും നടക്കുന്നതു് വെറും ചിന്താപരങ്ങളോ, ഭാവനാരൂപങ്ങളോ ആയ സംഗതികളല്ലാ. അവിടെ ഒരോ പ്രത്യേക വസ്തുക്കളുടെ അനുഭവവും, സാക്ഷാൽക്കാരവും ആണ് നടക്കുന്നതു്. ഇത്തരത്തിൽ അമേരിക്കായിൽ സങ്കല്പശക്തി അഥവാ സങ്കല്പശാസ്ത്രം (Psychology) സംബന്ധിച്ച പരീക്ഷണങ്ങളും, അനുഭവങ്ങളും നടക്കുന്നുണ്ട്. രാമൻ നേരിട്ടു കണ്ടിട്ടുള്ള ചില അനുഭവങ്ങളെ ഇവിടെ സാക്ഷ്യം പറയാം, പറഞ്ഞുതെളിയിക്കാം.

അഹന്ത തീരെ പ്രവൎത്തിക്കാൻ ശക്തമല്ലാത്ത, അതായതു്, സൂൎയ്യന്റെ പ്രതിബിംബം തീരെ പതിക്കാത്തതും, എന്നാൽ നദി പ്രവഹിക്കുന്നതും പോലെയുള്ള, സ്ഥിതിയിലേയ്ക്കു മനുഷ്യനെ പ്രക്ഷേപിക്കാൻ കഴിയുന്നതാണ്. ഈ അവസ്ഥയ്ക്കാണ് ഹിപ്നൊട്ടൈസ് (hypnotize) അഥവാ സൈക്കോളജൈസ് (Psychologise) ചെയ്യപ്പെട്ട അവസ്ഥ എന്നു പറയപ്പെടുന്നതു്. മാസ്മരീകരണംമുഖേന മനുഷ്യനിൽ സൃഷ്ടിക്കപ്പെടുന്ന ഒരുവക മുഗ്ദ്ധാവസ്ഥയാണിതു്. നന്നാലുദിവസം കൂടുന്നകാലത്തു് കഠിനജ്വരം വന്നുകഷ്ടപ്പെട്ടുകൊണ്ടിരുന്ന ഒരു മനുഷ്യൻ രാമന്റെ മുമ്പിൽ വെച്ചു് ഇപ്രകാരമുള്ള മോഹിതാവസ്ഥയിൽ പ്രക്ഷേപിക്കപ്പെട്ടു. അവനെ ഹിപ്നൊട്ടൈസ്ചെയ്തു് ഈ സ്ഥിതിയിലാക്കിയിട്ടു്, 'ജ്വരംദൂരീകൃതമായിരിക്കുന്നു' എന്നു ചിന്ത അഥവാ സങ്കല്പം അവനിലേയ്ക്കു് പ്രയോഗിക്കപ്പെടുകയും, ഇത്തരം ചിത്തശക്തി അഥവാ, മാനസികശക്തികൊണ്ടു അവനിൽ പ്രഭാവവും, ഫലവും ഉണ്ടാകത്തക്കവിധം അതവനിൽ നിൎഭരമാക്കുകയും ചെയ്യപ്പെട്ടു. തദനന്തരം അവൻ അവന്റെ സാധാരണാവസ്ഥയിലേയ്ക്കു

നിവത്തനംചെയ്യപ്പെട്ടു. അപ്പോൾ തല്ക്കാലത്തേയ്ക്കു ജ്വരം ഭേദീകൃതമായി. എന്നാൽ നന്നാലു ദിവസത്തിലൊരിക്കൽ വന്നിരുന്ന ആ ജ്വരം പിന്നീടു ദിനംതോറുംവരുന്ന പനിയായി പരിവത്തിതമായി. ഇതു് സങ്കല്പത്തിന്റെ തെററല്ലായിരുന്നു; പിന്നെയോ സങ്കല്പശക്തി പ്രയോഗിച്ച ആളിന്റെ തെററായിരുന്നു. കുറച്ചു കാലം കഴിഞ്ഞു് അവന്റെ ജ്വരം തീരെ വിട്ടുമാറത്തക്കവണ്ണം അവനിൽ സങ്കല്പശക്തി വീണ്ടും പ്രയോഗിക്കപ്പെടുകയും. തദനന്തരം അവനെ ഉണത്തുകയുംചെയ്തു. ഇതോടുകൂടി അവൻ സമ്പൂണ്ണംജ്വരവിമുക്തനായി. നിങ്ങളുടെ ശരീരം നിങ്ങളുടെ സങ്കല്പങ്ങളാൽ, ചിന്തകളാൽ അഥവാ ഭാവനകളാൽ നിമ്മിതമാണെന്നുള്ള പരിണാമത്തെയാണു് ഈ വസ്തുത—സംഭവം—സൂചിപ്പിക്കുന്നതു്.

ഇനി മറെറാരു അനുഭവം കേൾക്കുവിൻ! വേറെ ഒരു മനുഷ്യൻ അവിടെ കൊണ്ടുവരപ്പെട്ടു. അവൻ സിഗർ (പുകയിലച്ചുരുട്ടു്) വലികൊണ്ടു വളരെ സങ്കടം അനുഭവിച്ചുകൊണ്ടിരുന്നു. സിഗർ വലിക്കുന്ന സ്വഭാവം നിത്തിക്കളയണമെന്നു് അയാൾക്കു് ആഗ്രഹമുണ്ടായിരുന്നു. എന്നാൽ അവനതു സ്വമേധയാ നിത്താൻ അശക്തനായിരുന്നു. അയാളെയും നിർബ്ബോധാവസ്ഥയിൽ പതിപ്പിക്കയും, 'അവൻ ദിവസം ഒന്നുക്കു ഒരു സിഗർമാത്രമേ വലിക്കയുള്ളൂ' എന്ന ചിന്ത അവനിലേയ്ക്കു പ്രയോഗിച്ചു നിറയ്ക്കപ്പെടുകയുംചെയ്തു. അതു് ഫലവത്തായി. എന്നാൽ ക്രമേണ അയാൾ വലിയ വലിയ ചുരുട്ടുകൾ സ്പെഷ്യലായി നിമ്മിച്ചുവരുത്തി വലിക്കാൻ ആരംഭിച്ചു. ഇങ്ങിനെ അയാൾ പാനംചെയ്ത സിഗറിന്റെ നീളം എല്ലാവരുടേതിനെയുംകാൾ വളരെ അധികമായി. ഈ പിശകും സങ്കല്പശക്തിപ്രയോക്താവിന്റേതുതന്നെയായിരുന്നു. എന്തിനു്? രണ്ടാംപ്രാവശ്യവും ആ രോഗിയെ അവിടെ കൊണ്ടുപോയി ഹിപ്നട്ടൈസു ചെയ്യിച്ചു ചികിത്സിക്കയും, അവൻ അതോടുകൂടി ചുരുട്ടുവലിസ്വഭാവം പരിപൂണ്ണം ഉപേക്ഷിക്കയുംചെയ്തു.

സമ്പൂണ്ണമായി ഒടുക്കം ഫലപ്രാപ്തി കാണപ്പെട്ടുവെങ്കിലും, ഈ രണ്ടു് അനുഭവങ്ങളിലും പ്രാരംഭത്തിൽ കുറച്ചു് അസഫലത പ്രത്യക്ഷമായിരുന്നു. ഞാൻ ഇന്നലെ മറെറാരുദാഹരണം പറഞ്ഞതു് നിങ്ങൾ ഓക്കുന്നുണ്ടല്ലോ. മിസ്റ്റർ ജോൺ എന്ന ഒരു മനുഷ്യനിൽ അവസ്ഥാപരിവത്തനം വരുത്തി, അവന്റെ ചിന്താശക്തികളെ തീരെ വിവത്തനംചെയ്തു്, അവൻ ഡാക്കർപോൾ

എന്ന വേറൊരുമനുഷ്യൻെറ വേല ചെയ്യത്തക്കവിധം പരിണമിതനായി. ഈ അനുഭവകഥ നിങ്ങൾക്ക് ഇഷ്ടംപോലെ സ്വീകരിക്കയോ, സ്വീകരിക്കാതിരിക്കയോ ചെയ്യുകൊള്ളാം. റയിൽവണ്ടിയുടെയും, കമ്പിത്തപാലിൻെറയും ആശ്ചൎയ്യജനകമായ ശക്തികളെ ജനങ്ങൾ അറിയുകയോ, വിശ്വസിക്കയോ ചെയ്യാതിരുന്നകാലം കഴിഞ്ഞിട്ടു ഇന്നും വളരെ കുറച്ചേ ആയിട്ടുള്ളു. അംഗീകരിക്കാതെയും, വിശ്വസിക്കാതെയും ഇരിക്കുന്നുവെങ്കിൽ അതു നിങ്ങളുടെ ഇഷ്ടം. എന്നാൽ ഇതു കണ്ണുകൊണ്ടു കണ്ട കാൎയ്യമത്രെ; രാമൻ അതൊക്കെ എന്തിനെ പറഞ്ഞുതരാതെയിരിക്കുന്നു? നിങ്ങളുടെ ശരീരത്തിൻെറ രോഗാവസ്ഥയും, അരോഗാവസ്ഥയും, നിങ്ങളുടെ മുഖമണ്ഡലത്തിൻെറ പ്രഫുല്ലതയും, മ്ലാനതയും, നിങ്ങളുടെ മുഖകമലത്തിൻെറ ശോഭകളും, വൎണ്ണങ്ങളും—ഇതുകളെ ചലിപ്പിച്ചുകൊണ്ടിരിക്കുന്ന ശക്തികൾ ഏവയാണ്? ഈ ശക്തികൾ ചിന്തകളുടെയും, സങ്കല്പങ്ങളുടെയും അത്രെ. നിങ്ങളുടെ ബാഹ്യശരീരാവസ്ഥകൾ, കൎമ്മങ്ങൾ—ഇതുകൾ ഈ സങ്കല്പശക്തികളെ ആശ്രയിച്ചിരിക്കുന്നു ഇന്നലെ രാമൻ നിങ്ങളോടു വേറൊരു ദൃഷ്ടാന്തം പറഞ്ഞുവല്ലൊ. ഒരു മനുഷ്യനെ അത്തരമൊരു സങ്കല്പശക്തിയ്ക്കധീനനാക്കി നിൎത്തികൊണ്ട്, ആ മുറിയിലെ തറ ഒരു തടാകമാണെന്നു അവനു നിൎദ്ദേശംകൊടുത്ത്, അതിൻപ്രകാരം വിശ്വസിപ്പിച്ച്, അവിടെ ആ ഉണങ്ങിയ നിലത്ത് മീൻപിടിക്കാൻ അവനെ ഉദ്യുക്തനാക്കിത്തീൎത്തു. ഇതേരീതിയിൽ സങ്കല്പശക്തിക്കു കീഴ്പ്പെട്ടുത്തപ്പെട്ട മറെറാരുമനുഷ്യനോടു, അവൻ ഒരുവൃക്ഷമാണെന്നു നിൎദ്ദേശിച്ചുകൊടുക്കയും, എന്നിട്ടു ഒരുമേശയിൽ തലയും, അകലെ മറെറാന്നിൽ കാലുകളുംവെച്ച് അവനെ കിടത്തുകയും, അവൻെറ ദേഹത്തിൽ അനേകം കട്ടികളെക്കയററിനിൎത്തുകയും ചെയ്യപ്പെട്ടുകയുണ്ടായി എങ്കിലും, അവൻെറ കാലുകൾ വളയുകയോ, അവന് എന്തെങ്കിലും വേദനകൾഉണ്ടാകയോ യാതൊന്നും സംഭവിച്ചില്ല. ഇതെന്തു്? ശാരീരികവും, ബാഹ്യവുംആയ കൎമ്മങ്ങളെ സങ്കല്പശക്തികൾ താങ്ങികൊണ്ടിരിക്കുന്നുഎന്നുള്ളത് ഇതിനാൽ സിദ്ധമാകുന്നു.

“നിങ്ങളുടേമതിയെപ്പോ-
ലങ്ങിനെ ഗതിയുംവരുന്നു നിങ്ങൾക്ക്”,
‘മംഗല്യം മനമതുപോ-
ലെങ്ങുംവന്നീടു’മെന്നതു പ്രസിദ്ധം.”

അഹന്തയുടെ കൂട്ടുകെട്ടുതീരെയില്ലാത്ത സങ്കല്പങ്ങൾ ഉണ്ടാകുന്ന ഒരവസ്ഥ വരുന്നുണ്ടു്. ആ അവസ്ഥയ്ക്കു് കാരണശരീരം (Subjective mind) അഥവാ സുഷുപ്തി എന്നു പറയപ്പെടുന്നു. അഹന്തയുടെ കൂട്ടുകെട്ടുള്ള ഒരവസ്ഥയും വരാറുണ്ടു്. അതു് സൂക്ഷ്മശരീരം (Objective mind), അഥവാ, സ്വപ്നം എന്നു പറയപ്പെടുന്നു. ജാഗ്രദവസ്ഥയ്ക്കു സ്ഥൂലശരീരം എന്നു പേർപറയപ്പെടുന്നു. ഹിമവും അതുരുകിയ ജലവുംതമ്മിലുള്ള പരസ്പരസംബന്ധം പോലെ, ഈ മൂന്നുശരീരങ്ങൾക്കുംതമ്മിൽ പരസ്പരസംബന്ധം ഉണ്ടു്. കൈകാലുകൾകൊണ്ടുചെയ്യപ്പെടുന്ന കൎമ്മത്തിനു് മനസ്സിൽ ഒരു പ്രഭാവം ചെലുത്താൻകഴിയുന്നു. ഇപ്പോൾ ഈ പ്രസംഗം കേട്ടുകൊണ്ടിരിക്കുന്ന നിങ്ങൾ നിങ്ങളുടെ ഇന്ദ്രിയങ്ങളിൽക്കൂടി അതു കേട്ടുകൊണ്ടിരിക്കുന്നു. ഇതു ശാരീരികക്രിയയാണു്. പുറമേ സൂക്ഷ്മശരീരത്തിന്റെ ക്രിയയായ ചിന്തയോ, വിചാരമോ വന്നുകൊണ്ടിരിക്കുന്നു. ഇവിടെനിന്നു നിങ്ങൾ എഴുന്നേററുപോകുമ്പോൾ കുറെനേരംവരെയ്ക്കും പ്രസംഗത്തിന്റെ പ്രഭാവം നിലനില്ക്കുന്നു. ഈ പ്രഭാവം മനസ്സിൽതന്നെയും അധികം നിലനില്ക്കുന്നില്ല; അവസാനം ആ ശക്തി എവിടെയെങ്കിലുംനില്ക്കുന്നുണ്ടു്. അതു നിങ്ങളുടെപക്കൽ നില്ക്കുന്നില്ലെങ്കിൽ, പിന്നെ അതു് എവിടെ നില്ക്കുന്നു? അതു് സുഷുപ്തിയുടെ അവസ്ഥയിൽ, അഥവാ, കാരണശരീരത്തിൽചെന്നുകൂടി സ്ഥിതിചെയ്യുന്നു. അവിടേയ്ക്കുള്ള അതിന്റെ പോക്കു് ഈ വിധത്തിൽ ആണെന്നു കരുതണം. ഇതാ! ഒരു തടാകം ഉണ്ടെന്നിരിക്കട്ടെ. അതിൽ വളരെസാധനങ്ങൾ വീണിട്ടുണ്ടു്. കുറെനേരം അവ മുകളിൽനിന്നുംവെച്ചു് പിന്നീടു് അവ താഴെപ്പോയി അടിയിൽചെന്നു കൂടിക്കിടക്കുന്നു. നല്ലവണ്ണം ഇളക്കിക്കലക്കാമെങ്കിൽ അവ വീണ്ടും ഉപരിതലത്തിലേയ്ക്കു പൊന്തിവരുന്നു. രാമൻ ഇപ്പോൾ ഹിന്ദുസ്ഥാനിഭാഷയിൽ പറഞ്ഞുകൊണ്ടിരിക്കുന്നു; ഇംഗ്ലീഷും, പേഷ്യനും ഭാഷകൾ മനസ്സിന്റെ അടിത്തട്ടിൽ താഴ്ന്നുകിടക്കുന്നു. മനസ്സാകുന്ന തടാകം ഇളക്കിനോക്കുക; അപ്പോൾ അവ മുകൾഭാഗത്തേയ്ക്കുവരുന്നു. നിങ്ങൾ സ്വപ്നമയമോ,മനോമയമോ ആയ ലോകത്തിൽ സ്ഥിതിചെയ്യുമ്പോൾ, "ഞാൻ ഈ ജോലിചെയ്യും, ആ ജോലിചെയ്യും" എന്നുംമററും ഉള്ള ബോധം അനേകംതവണ വന്നുപോകുന്നു; പുറത്തുനിന്നുവന്നതുപോലെ തോന്നപ്പെടുന്ന ഈ ശക്തി. ഈ തരത്തിൽ അതു നിങ്ങളെ പ്രവൃത്തിഗതിയിലേയ്ക്കു തള്ളിവിടുന്നു. ഇതെന്താണു്? മററാരെങ്കിലും ഈ ചിന്തയെ കരസ്ഥപ്പെടുത്തി

ത്തന്നോ? അതോ അതു് അകത്തുനിന്നൽഭൂതമായോ? രാമൻെറ മുമ്പിൽവെച്ചു് ഒരനുഭവം ഉണ്ടായി. അതു് രാമൻ വ്യക്തമായി കാണിച്ചുതരാം. ഒരു ബാലൻ ഉണ്ടായിരുന്നു; അവനെ ഹിപ്നൊട്ടൈസ്ചെയ്തു. അവൻ മാസ്മരീകരിക്കപ്പെട്ടു. പിന്നീടു് അവനോടു് ഇങ്ങിനെ ആജ്ഞാപിക്കപ്പെട്ടു:—"ഇവിടെ നോക്കൂ! നീ ഉണൎന്നുകഴിഞ്ഞാൽ, ഞാൻ കൈകൊട്ടും; അതോടുകൂടി നീ വെള്ളത്തിങ്കലേയ്ക്കു പോകണം; നദീസമീപത്തു് ഒരു ചൂരൽവടി കിടപ്പുണ്ടു്; നീ അതിനെ എടുത്തുകൊണ്ടു വരണം; തുള്ളണം; പാടണം; തിരിയെവന്നു് ഇരിക്കുകയുംവേണം." ഈ ആജ്ഞ കാരണശരീരത്തിലേയ്ക്കാണു് പ്രക്ഷേപിക്കപ്പെടുന്നതു്. അവിടെ ഈ സങ്കല്പങ്ങൾ മുദ്രിതങ്ങളായി. പക്ഷേ അവൻ ഉണൎന്നെഴുനേല്ക്കുമ്പോൾ, ആരെങ്കിലും അവനോടു എന്തെങ്കിലും പറഞ്ഞുവെന്നകാൎയ്യം തീരെ അവൻ മറന്നുപോയിരുന്നു. വിസ്മരിക്കുക എന്നു പറയുന്നതിൻെറ അൎത്ഥം തടാകത്തിൻെറ അധസ്ഥലത്തിൽ അതു് മുദ്രിതമായിരിക്കുന്നുവെന്നും, ആ വിവരം തീരെ അറിയാനില്ലെന്നും മാത്രമാണു്. ഏതുസമയം അടിത്തട്ടു് ഇളക്കിയോ, അതായതു്, കൈകൊട്ടപ്പെട്ടുവോ, അപ്പോൾ അവൻ പടിഞ്ഞാട്ടുനടന്നു; ചൂരൽവടി എടുത്തുകൊണ്ടുവന്നു് അതു തലയിൽവെച്ചു; നൃത്തംതുള്ളി; പാട്ടുപാടി; തിരിയെവന്നു; ഇരിപ്പും ആയി. "ഇതെന്താണു്?" എന്നവനോടു ചോദിക്കപ്പെട്ടു. "ഞാൻ നിന്നെ അങ്ങിനെയുള്ള ഒരവസ്ഥയിൽ പറഞ്ഞു ഗ്രഹിപ്പിച്ചിരുന്നല്ലൊ." എന്നാൽ അവൻ യാതൊന്നും അറിഞ്ഞതേ ഇല്ല. അവൻ പറഞ്ഞു:—"ഇതു് എൻെറ മനസ്സിലെ സങ്കല്പം ആയിരുന്നു; എനിക്കതു ബോധമുണ്ടായിരുന്നു; അതു് എൻെറ വികാരമായിരുന്നു." ഇതേവിധത്തിൽ മിക്കവാറും നാം പ്രവൃത്തിചെയ്തുകൊണ്ടിരിക്കുന്നു; എന്നാൽ അതിൻെറ കാരണം ഒട്ടറിയുന്നുമില്ല. കോടതികളിൽ ചിലപ്പോൾ കാരണം എന്താണെന്നു ചോദിക്കപ്പെടുന്നുണ്ടു്. ആ കൂട്ടർ മനഃശാസ്ത്രത്തിൻെറ (Psychology) സിദ്ധാന്തങ്ങളെത്തന്നെ അറിയുന്നില്ല. ഓരോ പ്രത്യേകകൃത്യത്തിനും എന്തെങ്കിലും അറിയപ്പെടുന്ന കാരണംതന്നെ ഉണ്ടാകണമെന്നതു് ആവശ്യകമല്ല, നിൎബ്ബന്ധമല്ല.

ഭാഗ്യം എന്നു പറഞ്ഞാൽ എന്താണു്?—പ്രാരബ്ധം അഥവാ കൎമ്മം എന്ന പദത്തിൻെറ ശബ്ദാൎത്ഥം ക്രിയ അല്ലെങ്കിൽ പ്രവൃത്തി എന്നാണു്? ശരീരംമുഖേന ചെയ്യപ്പെടുന്ന പ്രവൃത്തി

എന്താണു്? മനസ്സിനോടു സംബന്ധപ്പെട്ട ചേഷ്ടയുടെ ഒരു പരിഭാഷയത്രേ പ്രവൃത്തി; മനസ്സിനെ സംബന്ധപ്പെടുത്തുന്നതു് ഏതു മുഖേനയോ അതാണു് കൎമ്മം; മനസ്സിൻെറയോ, സൂക്ഷ്മ ശരീരത്തിൻെറയോ അടിത്തട്ടിൽ കിടന്നിരുന്ന വിചാരമാണു് അസൽ—യഥാൎത്ഥ—പ്രവൃത്തി. തൻമൂലം നമ്മുടെ വിചാരങ്ങളിൽനിന്നു ഭാഗ്യം നിൎമ്മിക്കപ്പെടുന്നു.

ഈ ഘട്ടത്തിൽ ഇതോടുസംബന്ധപ്പെട്ട ഒരു സംഗതി ധ്യാനപൂർവ്വം, ശ്രദ്ധിച്ചുകേൾക്കുവിൻ! എൺപത്തിനാലുലക്ഷം ചക്രങ്ങളിൽക്കൂടി കടന്നു് ജീവൻ മനുഷ്യയോനിയിൽ വരുന്നതാണു് എന്നു ഹിന്ദുക്കൾ പറയുന്നു. പരിണാമവാദത്തിൻെറ (Evolution) സിദ്ധാന്തം അതിൻെറ അന്തിമമായ പടിവരെ എത്തിയിരിക്കുന്നു. അമ്മേരിക്കായിൽ ഡാർവിൻ എന്ന ശാസ്ത്രജ്ഞൻെറ മതത്തിനു് ഉത്തമരൂപത്തിൽ വ്യാഖ്യാനംകൊടുക്കപ്പെട്ടിരിക്കുന്നു. അവിടെ ഒരു അത്ഭുതകരമായ സ്ഥാപനത്തിൻെറ ഭവനമുണ്ടു്. അതിൽ മാതൃഗൎഭത്തിലെ ഒരുദിവസം പ്രായമായ കുട്ടി, രണ്ടുദിവസംപ്രായമായ കുട്ടി, മൂന്നുദിവസം പ്രായമായ കുട്ടി, എന്നീവിധത്തിൽ ഒമ്പതുമാസംവരെപ്രായംചെന്ന കുട്ടികളുടെ ശരീരങ്ങൾ കണ്ണാടിക്കൂടുകളിൽ അടച്ചുവെക്കപ്പെട്ടിട്ടുണ്ടു്. ആദ്യം തവള, മത്സ്യം, കുരങ്ങു മുതലായ രൂപങ്ങളിൽക്കൂടി കടന്നു് ആ ശരീരം മനുഷ്യൻേറതായി പരിണമിക്കുന്നു എന്ന സംഗതി നിങ്ങൾ ഊഹിച്ചു ചിന്തിച്ചുനോക്കുവിൻ! പ്രകൃതി നമ്മെ കാണിച്ചുതരുന്ന സ്ഥിതി ഇതാണു്. വൃത്തത്തിനുള്ളിൽ വൃത്തമുണ്ടു്; ഉള്ളിയുടെ തൊലിപോലെ ഒന്നിനകത്തു മറെറാന്നായിട്ടു അവ ഇരിക്കുന്നു,അഥവാ ദ്രൌപദി-പാഞ്ചാലി-യുടെ വസ്ത്രങ്ങൾപോലെ, സാരിയിൽ നാരിയും, നാരിയിൽ സാരിയും ആയിട്ടിരിക്കുന്നു. സകല ആവരണങ്ങളുടെയും അടിത്തട്ടിൽ വ്യാപരിക്കുന്ന നിയമം ഒന്നുതന്നെയാണു്. അതേനിയമം മനുഷ്യനിലും പ്രവൎത്തിക്കുന്നു. മനുഷ്യൻ മാതാവിൻെറ ഗൎഭത്തിൽവരുമ്പോൾ ഒമ്പതുമാസകാലംകൊണ്ടു് സകലഅവസ്ഥകളെയും തരണംചെയ്തു് ഉയൎന്നുവരുന്നു. ബി. ഏ. പരീക്ഷയ്ക്കു ചേരുംമുമ്പു് കുട്ടികൾ സകല പുസ്തകങ്ങളുംഅല്പസമയംകൊണ്ടു ഉരുവിടുന്നതുപോലെതന്നെയാണിതു്. നിങ്ങളുടെ കാരണശരീരത്തിൽ പൂർവ്വജന്മങ്ങളിലെ അഭ്യാസാനുഭവങ്ങളുടെ സംസ്കാരം സഞ്ചിതമായിരിക്കുന്നുവെന്നു മനുഷ്യശരീരസൃഷ്ടികൊണ്ടുതന്നെ കാണപ്പെടുന്നുണ്ടു്. ഒരുത്തൻ തന്നത്താനേ യോഗപരിശീലനംകൊണ്ടു സ്വയം മൂതപ്രായനാക്കി ഹൃദയത്തിൻെറയും,

നാഡികളുടെയും സ്പന്ദനം സ്തംഭിപ്പിച്ചുനിൎത്തി എന്നെല്ലാംപറഞ്ഞു് പലരും നിങ്ങളെ കേൾപ്പിക്കാറുണ്ടല്ലൊ. അവൻ മരിച്ചുപോയതാണെന്നും, പിന്നീടു ജീവിച്ചെഴുന്നേററതാണെന്നും ചില ആളുകൾ പറയുന്നു. ഇതിൻെറ അൎത്ഥം തവള മുതലായ ജന്മങ്ങളിൽ ഉണ്ടായ അഭ്യാസം തിരിയെ ഉരുക്കഴിച്ചു എന്നു മാത്രമാണു്. "സിദ്ധി, സിദ്ധി" എന്നു ലോകർ വളരെയൊക്കെ കീൎത്തിച്ചുപറയുന്നുണ്ടു്. ഇതിൻെറ പിന്നിലുള്ള വശംനോക്കുന്നതു് ഒരിക്കലും പുരോഗമനം (മേൽഗതി) അല്ല; പക്ഷേ അങ്ങിനെ ചെയ്യുന്നതുകൊണ്ടു് സ്വന്തം അവസ്ഥയെ കരടിയും, തവളയും മററും ആയിട്ടുള്ള അവസ്ഥകളിലേയ്ക്കു മാററാൻ കഴിയുന്നുണ്ടു്. അവയിൽ ഇപ്പോഴും അനേകം ശക്തികൾ വ്യക്തമാവാങ്ങളായിട്ടുണ്ടു്. സൎവ്വസാധാരണന്മാരിൽ അവ സുഗമങ്ങളല്ല. നോക്കുക; പട്ടി ദൂരത്തുനിന്നു മണമറിയുന്നു, നിങ്ങൾ ആ ശക്തി സമ്പാദിച്ചു സിദ്ധിനേടിയാൽ അതുകൊണ്ടു് അഭ്യുന്നതി ഒന്നും വരുന്നില്ല. പിന്നെ, പഴയകാൎയ്യങ്ങളെ ആവൎത്തിച്ചു ധ്യാനിക്കാമെന്നുമാത്രം. സകലതുംചെയ്യാൻ കഴിവുള്ളതു് നിങ്ങളുടെ സങ്കല്പത്തിൻെറശക്തിയാണു്. ഏതുവശത്തേയ്ക്കെങ്കിലും സങ്കല്പംചെലുത്തിപരിശോധിക്കാൻ രാമൻ പറയുന്നു. ചതുരംഗക്കളിക്കാരൻെറ ദൃഷ്ടാന്തംനോക്കുവിൻ! കുറെ കരുക്കൾ കൊല്ലപ്പെടാതെയിരിക്കുന്നകാലത്തോളം അവനു ജയിക്കാൻ കഴിവില്ല. സാഫല്യം നേടണമെങ്കിൽ കുറെ വസ്തുക്കളെ ഉപേക്ഷിക്കയും, കുറെവസ്തുക്കളെ കരസ്ഥമാക്കി സൂക്ഷിക്കയുംചെയ്യണമെന്നാണു് ഈ ചൎച്ച കൊണ്ടുവരുന്ന തീരുമാനം. അതിലേയ്ക്കുവേണ്ടി ശക്തി, അതായതു്, പ്രകൃതി ഉച്ചസ്വരത്തിൽ പറഞ്ഞുകൊണ്ടിരിക്കുന്നു:—"കാലാനുസൃതമായി പരിവൎത്തനം പ്രാപിച്ചുകൊണ്ടിരിക്കുക, അല്ലെങ്കിൽ മരിക്കുക, നശിക്കുക" എന്നു്. പ്രകൃതിയിലെ ഓരോ പ്രത്യേകപദാൎത്ഥങ്ങളിൽനിന്നു്, താരങ്ങളിലും, വൃക്ഷങ്ങളിലും, പാറക്കളിലുംനിന്നു്, നിങ്ങൾക്കു പാഠംപഠിക്കാം. സഗൌരവം കുറെ നോക്കുക. പരിണാമവാദം, അഥവാ, വികാസവാദം എന്നതിൻെറ ഔന്നത്യത്തിലേയ്ക്കുള്ള ഓട്ടത്തിൽ വളരെ പുറകിലാണു് അസഭ്യരും, അപരിഷ്കൃതരും ആയ കാട്ടുജാതിക്കാർ ആയി നിങ്ങൾ പരിഗണിക്കുന്ന ആളുകൾ കിടക്കുന്നതു് എന്നു് നിങ്ങൾ അവരോടുപറയുന്നു. എന്നാൽ അവരുടെ നേത്രങ്ങളിൽ ഒന്നും രണ്ടും മയിൽ ദൂരത്തുനില്ക്കുന്ന പച്ചമരങ്ങളിൽഇരിക്കുന്ന പച്ചക്കിളികളെ കാണത്തക്കവിധം പ്രകാശംഇരിപ്പുണ്ടെന്നും, മാൻവൎഗ്ഗങ്ങളെ അവ

യുടെ പുറകേ ഓടിച്ചെന്നുപിടിക്കത്തക്കവണ്ണം അവരുടെ പാദങ്ങൾക്കു ഗതിവേഗവും, ശക്തിയുംഉണ്ടെന്നും, യാതൊരായുധവും കൂടാതെ സിംഹങ്ങളോടുപോലും പോർചെയ്യത്തക്കവിധം അവരുടെകൈകൾക്കു ഊക്കുണ്ടെന്നും രാമൻ നേരിട്ടുകണ്ടിട്ടുണ്ടു്. അതുപോലെ അവരിൽ ധീരതയും കാണപ്പെടുന്നു. എന്നാൽ പരിഷ്കൃതരും, സഭ്യരുംആണെന്നാഭിമാനിക്കുന്ന മനുഷ്യരിൽ കയ്യിനോ, കാലിനോ, കണ്ണിനോ ഇത്ര തീക്ഷ്ണമായബലം ഉണ്ടായിരിക്കുന്നില്ല. എന്താണിതിൻെറഹേതു? അസഭ്യജനങ്ങൾ ഈവകശക്തികളെ പ്രവൎത്തനത്തിൽവരുത്തി അഭ്യസിക്കുന്നു; തീവ്രമായിട്ടുപയോഗിക്കുന്നു; അവക്കങ്ങിനെയല്ലാതെ ജീവിക്കാൻ സാധ്യമല്ല, അതാണു് കാരണം. അവരുടെ സന്താനങ്ങളും അവരെപ്പോലെയായിത്തിരുന്നു. സഭ്യമനുഷ്യൎക്കു അവരെപ്പോലെ ഓടാൻ സാമൎത്ഥ്യം ഇല്ല. എവിടെയെങ്കിലും പോകണമെങ്കിൽ അവൎക്കു വീട്ടിൽ വണ്ടി തയ്യാറുണ്ടു്. അമേരിക്കായിൽ ഈരണ്ടുമിനിററിനു് ഒരിക്കൽ വിദ്യുച്ഛക്തിയിൽവണ്ടി ഭൂമിയിലും, മുകളിലും, താഴെയുംആയി ഓടിക്കൊണ്ടിരിക്കുന്നു; അതിനാൽ അമേരിക്കാക്കാൎക്കു് കാലുകൾകൊണ്ടുള്ള ഉപയോഗം വളരെകുറച്ചേഉള്ളൂ. റയിൽവണ്ടികൾ അവൎക്കു വലിയ ടോംഗാകൾ, അഥവാ, ജഡ്കാകൾപോലെയാകുന്നു. അപരിഷ്കൃതജനങ്ങൾ കൈകൊണ്ടുപണിയെടുക്കുന്നു. പരിഷ്കൃതരാകട്ടെ അതിൻെറ സ്ഥാനത്തു് ശസ്ത്രങ്ങൾകൊണ്ടു്, ഉപകരണങ്ങൾകൊണ്ടു ജോലിനടത്തുന്നു. കണ്ണുകൾ ബലഹീനങ്ങളാകുമ്പോൾ അവൎക്കു കണ്ണാടികളുടെ ഉപയോഗം തുടങ്ങാം; ദൂരദൎശിനി കണ്ണാടികൾ (Telescopes) കൊണ്ടു വിദൂരവസ്തുക്കളെ നോക്കിക്കാണാം. ഇതുകൊണ്ടുതന്നെയാണു് സഭ്യജനങ്ങൾ കൈ, കാൽ, കണ്ണു മുതലായവയുടെ പ്രവൎത്തനകൌശല്യം മരവിപ്പിച്ചുകളകയും, മസ്തിഷ്കത്തിൻെറ മൂൎച്ചയെ സജീവമാക്കി പ്രബലപ്പെടുത്തിവെക്കയും ചെയ്യുന്നതു് എന്നു മനസ്സിലാക്കാം. അങ്ങിനെയിങ്ങിനെ, എങ്ങിനെയെങ്കിലും, മൂൎച്ചകളെ മൎദ്ദിച്ചു കുറയ്ക്കുന്നതുതന്നെ നല്ലതാണു്. അപരിഷ്കൃതവൎഗ്ഗക്കാരെപ്പോലെ ഈ ശക്തികളെ പ്രവൎത്തിപ്പിച്ചുകൊണ്ടിരുന്നാൽ മനുഷ്യജീവിതത്തിൻെറ ഭാരം ദുസ്സഹമായും, സങ്കടകരമായും തീരുന്നു.

ഇനി നോക്കുക. വികാസവാദമാകുന്ന വൃക്ഷത്തിൻെറ ശാഖകൾ ഏതുവശത്തേയ്ക്കു പോയിക്കൊണ്ടിരിക്കുന്നു? മനുഷ്യൻ സകല സൃഷ്ടിയുടെയും സാരാംശമാണെന്നു്, പരമാവസ്ഥയാണെന്നു മനുഷ്യനോടു പറയപ്പെടുന്നു. ഇതു് ഒരതിർത്തിവരെ സത്യ

മാണു്; എന്തുകൊണ്ടെന്നാൽ, യാതൊരുസമയം സകല സംസാരത്തിൻെറയും, പ്രപഞ്ചത്തിൻെറയും അവസ്ഥകൾ അവൻെറ മസ്തിഷ്കത്തിൽവന്നു സംഭരിതമായോ, ആ സമയം ഈ സംസാരത്തിൻെറ മുഴുവൻെറയും ജ്ഞാനമുള്ള മനുഷ്യൻ ഉല്പന്നനായി. ഇവിടെവരെയാണു് വികാസവാദത്തിൻെറ അതിർത്തി. എന്നാൽ ഇപ്പോൾ ഏതുഭാഗത്തേയ്ക്കാണു് മുഖം തിരിച്ചു വെച്ചിരിക്കുന്നതു്? ഏതു വശത്തേയ്ക്കാണു വീക്ഷിക്കുന്നതു്? പ്രപഞ്ചത്തിൻെറ ഗതിക്കു്, അഥവാ, കൃത്യങ്ങൾക്കു് അന്തിമമായിട്ടുള്ള അവധി, അഥവാ, അതിൎത്തി ഏതാണു്? മനുഷ്യൻ കേവലം ബോധം വഴിക്കു മാത്രമായിട്ടല്ലാതെ, പിന്നെയോ, ഹൃദയംമുഖേന സമസ്തപ്രപഞ്ചവും സ്വയം താൻ തന്നെയാണെന്നു ഗ്രഹിക്കുന്നതായ വേറെ ഒരു അവസ്ഥകൂടി വരുന്നുണ്ടു്. മസ്തിഷ്കത്തിൽ (cerebrum) സമസ്തപ്രപഞ്ചവും സംഗ്രഹിക്കപ്പെടുന്നു; കേവലം ശിരസ്സും, മസ്തിഷ്കവും മാത്രമല്ല, പിന്നെയോ ഹൃദയം, കരൾ, നാമ്പു്, നാഡി, പ്രത്യേകം പ്രത്യേകം രോമങ്ങൾ ഇതുകളിൽ നിങ്ങളുടെ മസ്തിഷ്കത്തിലെ സംസാരം അശേഷം സംഗ്രഹിതമായി വരുന്നു. "പ്രപഞ്ചം സകലവും എൻെറ ശരീരംതന്നെയാണു്; ഈ പശുപക്ഷികൾ, ഈ വൃക്ഷപാൎശ്വങ്ങൾ—ഇവയെല്ലാം എൻെറ ആത്മാതന്നെയാണു്; ഈ നദിയിൽ എൻെറ നാഡിയിലെ രക്തം തന്നെ ഒഴുകിക്കൊണ്ടിരിക്കുന്നു; ഈ സൂൎയ്യനും, ചന്ദ്രനും എൻെറ തന്നെ കണ്ണുകളാണു്; എൻെറ ഹൃദയംതന്നെ ഈ സകല നെഞ്ചുകളിലും സ്പന്ദിച്ചുകൊണ്ടിരിക്കുന്നു." പ്രിയപ്പെട്ടവരേ! ഈ വിധമുള്ള ഒരു അവസ്ഥ നിങ്ങളിൽ സഞ്ജാതമാകുന്നു. "നിങ്ങൾ വേറെ, അവൻ വേറെ; നിങ്ങൾ പ്രത്യേകം, ശേഷം ദേശവാസികളായ മനുഷ്യർ പ്രത്യേകം" എന്നീമാതിരിയിലുള്ള ധാരണകൾ മനസ്സിൽനിന്നു ബഹിഷ്കരിക്കുവിൻ! സകലതിലും ഇരിക്കുന്നതു നിങ്ങൾതന്നെയാണു്. ഏതു ദേശത്തിലെ ജനങ്ങൾ ഈ സത്യത്തെ അനുഷ്ഠാനത്തിൽ, പ്രയോഗത്തിൽ കൊണ്ടുവരുന്നുവോ, ആ ദേശക്കാർ രക്ഷിക്കപ്പെടുന്നു. രാമൻ ഇന്നലെ പറഞ്ഞതുപോലെ, ജപ്പാൻകാർ ബ്രഹ്മവിദ്യയെ വ്യാവഹാരികനിലയിൽകൊണ്ടുവന്നു് ഉറപ്പിച്ചുകഴിഞ്ഞു. വ്യാവഹാരികരൂപത്തിൽ അന്യരുടെ ആത്മാക്കൾ തൻെറ സ്വന്തം ആത്മാവു തന്നെയാണെന്നു അനുഭവപ്പെട്ടിട്ടുള്ളവർ തന്നെ വാസ്തവത്തിൽ ജീവിക്കുന്നു. നിങ്ങളുടെ രക്ഷയ്ക്കുള്ള ഉപായവും ഇതുതന്നെയത്രെ. നിങ്ങളുടെ അകത്തെ സങ്കല്പശക്തി (ആകൎഷണശക്തി

യുടെ രീതിയിൽ) പ്രതിപാദിക്കുന്ന നിയമവും ഇതുതന്നെയത്രെ. അതായതു്, അനേകം ശക്തികൾ പരസ്പരം സമ്മേളിച്ചു് പ്രവൃത്തിചെയ്യുന്നു; ആ ശക്തികളുടെ പരിണതഫലത്തിന്റെ ചായ്വു് വലിയ ശക്തിയുടെ വശത്തേയ്ക്കാണു്. ആ ശക്തി കുറഞ്ഞുപോകുമ്പോൾ, അതു് അതിനെക്കാൾ കുറഞ്ഞ ശക്തിയുടെനേരെ ചാഞ്ഞുപോകുന്നു. ഇതുപോലെതന്നെ, നിങ്ങളുടെ അകത്തെ സങ്കല്പശക്തി അധികമധികം ദൃഢമാക്കുന്നതിനെ അനുസരിച്ചു്, ആ തോതിൽ, ആദ്യം ഒരു പ്രഭാവവും, പിന്നീടു മറ്റൊന്നും വന്നുകൊണ്ടിരിക്കുന്നു. അന്തശ്ശക്തികളും, ബാഹ്യശക്തികളും തമ്മിൽ ഉള്ള സംബന്ധം എന്താണെന്നു നാം കാണുന്നു. ഈ വിളക്കു് ഇതാ! കത്തിക്കൊണ്ടിരിക്കുന്നു. നാലുവശത്തുമുള്ള വായുവിനെ അതിലേയ്ക്കു് അതു ആകർഷിക്കുന്നു. ഓക്സിജൻ (പ്രാണവായു) അതോടുകൂടി വന്നുചേരുന്നു. അകത്തുള്ള ശക്തികൾ വിശേഷാകർഷണംകൊണ്ടു് ബാഹ്യശക്തികളുമായി സംബന്ധപ്പെട്ടിരിക്കുന്നു. സങ്കല്പമെങ്ങിനെയോ അങ്ങിനെ ബാഹ്യപദാത്ഥങ്ങളും വന്നുകൊണ്ടിരിക്കുന്നു. വിദ്യുച്ഛക്തിയെ രണ്ടുതരമാക്കി പ്രതിപാദിക്കാറുണ്ടല്ലൊ; ഒന്നു്, സ്ഥിരം, അഥവാ അനുലോമം (Positive); മറ്റതു്, ചഞ്ചലം, അഥവ പ്രതിലോമം (Negative). സ്ഥിരവിദ്യുൽപ്രവാഹത്തോടുകൂടിത്തന്നെ ചഞ്ചലവിദ്യുൽപ്രവാഹവും സ്വയം ഉള്ളതായിത്തീരുന്നു. അതു് പ്രകൃതിയുടെ നിയമമാണു്. ഇവിടെ ബാലികമാർ ഉണ്ടാകുന്നു; അവിടെ പ്രകൃത്യാ ബാലകന്മാരും ഉള്ളവരാകുന്നു. പുഷ്പങ്ങളിലും സ്ത്രീപുരുഷരൂപങ്ങളിൽ ഭിന്നശക്തികൾ ഉണ്ടെന്നു നിങ്ങൾക്കറിയാമല്ലൊ. ഗോമതീനദി (ലക്നൌനഗരത്തിൽക്കൂടി ഒഴുകുന്നനദി) യുടെ കരയിൽ ഒരിടത്തു പുരുഷപുഷ്പങ്ങളും, മറ്റൊരിടത്തു സ്ത്രീപുഷ്പങ്ങളുംഉണ്ടു്. തേനീച്ചകൾ മുതലായവമുഖേന പുരുഷപുഷ്പങ്ങളിലെ പുരുഷാംശം സ്ത്രീപുഷ്പങ്ങളിലേയ്ക്കു് എത്തിക്കപ്പെടുന്നു. ആവശ്യകതയോ, ഇച്ഛയോ ഉണ്ടാകുംപോൾ, സാമാനങ്ങൾ സ്വയം നിങ്ങളുടെ കവാടദ്വാരത്തിൽ എത്തിക്കൊള്ളുന്നു. നിങ്ങൾക്കുള്ള നിയമവും ഇതുതന്നെയാണു്. നിങ്ങളുടെ അകത്തുള്ള സങ്കല്പംപോലെ, ബാഹ്യമായ അഭിപ്രായങ്ങളും സംഭവിക്കുന്നു. ഹിന്ദുക്കളും, മുസ്സൽമാന്മാരും ക്ഷേത്രങ്ങളിലും, പള്ളികളിലുംപോയി "ഞങ്ങൾ ദാസന്മാർ, ഞങ്ങളെ ദാസന്മാർ ആക്കുക; ഞാൻ അടിമ; ഞാൻ പാപി; ഞാൻ അപരാധി" എന്നിങ്ങനെയൊക്കെ പ്രാത്ഥനചെയ്യുന്നു, ഇങ്ങിനെ പ്രാത്ഥന

ധാരാളം ചെയ്കയുംചെയ്തു. അപ്പോൾ ആകൎഷണനിയമത്തിന്റെ പ്രത്യാഘാതവൃത്തി പൂൎത്തിയാകുന്നതിനുവേണ്ടി പ്രകാശസ്വരൂപനും, ജ്യോതിസ്സുകളുടെ ജ്യോതിസ്സുംആയ ലോകൈകനായകൻ വെള്ളക്കാരന്റെ വെളുവെളുത്തരൂപത്തിൽ മിന്നിത്തിളങ്ങിക്കൊണ്ടു മുകിലന്മാരുടെയും, ഇംഗ്ലീഷുകാരുടെയും തേജസ്കരങ്ങളായ ശരീരങ്ങളെ സൃഷ്ടിച്ചു അവയിൽക്കൂടിവന്നു നമ്മുടെ ആഗ്രഹങ്ങളെ സമ്പൂൎണ്ണം സാധിച്ചുതരുകയും, നമ്മെ ദാസന്മാർ ആക്കിത്തീൎക്കുകയുംചെയ്തു. ഇതിന്മണ്ണം, നിങ്ങൾ ദരിദ്രരാണെങ്കിൽ നിങ്ങൾതന്നെ സ്വയമേ അങ്ങിനെ ആക്കിയതാണു്. നിങ്ങളുടെ വിചാരങ്ങൾ കൊണ്ടുതന്നെ നിങ്ങളെ തന്നത്താൻ ആമത്തിൽ അകപ്പെടുത്തി, ജയിലിൽ തള്ളിയിട്ടു. നിങ്ങളുടെ സ്വന്തം സങ്കല്പങ്ങളും, ചിന്തകളും മുഖേന വീണ്ടും നിങ്ങൾക്കു സ്വതന്ത്രരായിത്തീരാൻ കഴിയുകയുംചെയ്യും.

വീണ്ടും നോക്കുവിൻ! എവിടംവരെ സ്വതന്ത്രതയുണ്ടു്? എവിടെവരെ പരതന്ത്രത ഉണ്ടു്? എവിടെവരെ പുരുഷാൎത്ഥമുണ്ടു്? എവിടെവരെ പ്രാരബ്ധമുണ്ടു്? റയിൽവണ്ടിയുടെ പാളത്തിലുള്ള ചക്രങ്ങളുടെ സ്ഥിതിപോലെയാണിതു്. റയിൽവണ്ടി സ്വാതന്ത്ര്യവും ആണു് പാരതന്ത്ര്യവും ആണു്; 'ഫുർ, ഫുർ' എന്നു വിളിച്ചുകൊണ്ടു ഓടുന്നതിൽ അതു സ്വതന്ത്രമാണു്; ക്ലിപ്തപ്പെടുത്തപ്പെട്ട പാളത്തിൽക്കൂടിയേ ഓടാവൂ എന്നവിഷയത്തിൽ അതു് പരാധീനവും ആണു്. ഇതുപോലെ, നിങ്ങളുടെ സങ്കല്പവിചാരങ്ങളോടുകൂടി, മസ്തിഷ്കത്തിൽ ചിലപാളങ്ങളും ഉണ്ടായിക്കിടക്കാനിടയാകുന്നുണ്ടു് പുറത്തുനിന്നു് ഉപകരണങ്ങളും, സാമാനങ്ങളും പ്രാപ്തങ്ങളായിരിക്കുന്നു; അവയുമായിട്ടു അകത്തെ ശക്തികൾക്കുള്ള സംബന്ധം, അഥവാ,സമ്പൎക്കം ബാഹ്യത്തിനു അനുരൂപവും സമവും ആയി ഉള്ളിൽ മുദ്രിതങ്ങളായിവരുന്നു. അപ്പോൾ ഭാവിയിൽ അങ്ങിനെ മുദ്രിതമായ പാളത്തിൽക്കൂടി റയിൽവണ്ടി ഓടിക്കുക സ്വഹജമായിത്തീരുന്നു. പഴയപാളങ്ങൾ മാററിക്കളയാമെന്നുള്ളതും സിദ്ധമാണല്ലൊ. പട്ടുപ്പുഴുക്കളുടെ ഉദാഹരണംനോക്കിക്കാണുക. ആ പുഴുവും സ്വാതന്ത്ര്യവുംഅത്രെ; പാരതന്ത്ര്യവുംഅത്രെ. ഈ പുഴു പട്ടിന്റെ ഉല്പാദനം നിൎവ്വഹിക്കുന്നകാൎയ്യത്തിൽ സ്വതന്ത്രമാണു്; എന്നാൽ അതു്യുംചെയ്തുകഴിഞ്ഞാൽപിന്നെ ആ പട്ടുകോശത്തിൽ (പട്ടിന്റെ വലയിൽ) അകപ്പെട്ടു ബന്ധിതമായിഭവിക്കുന്നു. ഇങ്ങിനെതന്നെയാണു് നിങ്ങളുടെ കാൎയ്യത്തിലും.

"എന്നുടെ ബുദ്ധിവിശേഷ-
ത്തിനുടെ മഹനീയമാം തിളക്കമിതു!
വന്നുഭവിച്ചിതൊരാപ-
ത്തിനു സമാനം ഘനത്തിലെനിക്കഹോ!"

നിങ്ങളുടെ സ്വാതന്ത്ര്യത്തനെ നിങ്ങളെ പരാധീനരാക്കികൊണ്ടിരിക്കുന്നു. ഇത്ര ദിവസത്തിനകം രൂപാ കൊടുക്കാമെന്നു ഒരു മനുഷ്യൻ ഒരു പ്രോമിസ്സറിനോട്ടു് (വാഗ്ദത്തപത്രം) എഴുതികൊടുത്തു. ഈ ഉറുപ്പിക വാങ്ങുന്ന വിഷയത്തിൽ അവൻ സ്വാതന്ത്ര്യനായിരുന്നു; വാഗ്ദത്തപത്രം എഴുതിയതിലും അവൻ സ്വാതന്ത്ര്യൻതന്നെയായിരുന്നു. എന്നാൽ കേവലം അവന്റെ എഴുതുക എന്ന പ്രവൃത്തി മുഖേന അവൻ ബന്ധിതനായിത്തീൎന്നു. ഇതുപോലെതന്നെ, മനുഷ്യൻ സ്വയമേ സ്വാതന്ത്ര്യനായിട്ടിരിക്കുന്നുവെങ്കിലും, എന്നിട്ടും, അവൻ അവന്റെ സ്വന്തം കൎമ്മത്താൽ ബന്ധിതനായിത്തീരുന്നു. കൎമ്മം, അതായതു്, ക്രിയ, പ്രവൃത്തി, മുതല അവനു് ബന്ധനം (Bond) ആകുന്നു.

വീണ്ടും, പ്രാരബ്ധത്തിന്റെ അധീനതയിൽ, അസ്വാതന്ത്ര്യനായിരിക്കുന്ന സമയത്തുപോലും, നിങ്ങൾ പൂൎണ്ണമായി സ്വാതന്ത്ര്യനാണു്. എങ്ങിനെ? ഈശ്വരൻ എന്നു് ഒരാൾ ഉണ്ടെങ്കിൽ, ലോകത്തിൽ ഒരുത്തൻ അന്ധനും, മറ്റൊരുത്തൻ മുടന്തനും, ഒരുവൻ ധനികനും, വേറൊരുവൻ ദരിദ്രനും ആയി സൃഷ്ടിക്കപ്പെട്ടന്നതു് എന്തുകൊണ്ടു് ആണു് എന്നു യുക്തിവാദം പറഞ്ഞുവരുന്ന ജനങ്ങൾ ആപത്തു് ഉണ്ടാക്കിത്തീൎക്കുകയാണു് ചെയ്യുന്നതു്. ഈശ്വരൻ ഒന്നു വേറെയും, ജനങ്ങളുടെ ഓരോരുത്തരുടെയും പ്രത്യേകനിജസ്വരൂപങ്ങൾ വെവ്വേറെയും ആണെങ്കിൽ ഈ ദുഷ്പ്രവാദത്തിനും അപവാദത്തിനും യഥാൎത്ഥത്തിൽ ന്യായമുണ്ടായിരിക്കുന്നതും, അപ്പോൾ ഈശ്വരന്റെ കൃപാലുത്വത്തിനും, ഉദാരത്വത്തിനും ഭംഗംവരുന്നതും ആണെന്നു രാമൻ പ്രഖ്യാപിക്കുന്നു. എന്തുകൊണ്ടെന്നാൽ ഒരേ പിതാവിന്റെ മുമ്പിൽ ഒരു മകൻ ആരാമത്തിലെപുഷ്പങ്ങളുടെ മധ്യത്തിലും, രണ്ടാമത്തു് ഒരുമകൻ മുൾപടപ്പുകളിൽ വീണുകിടന്നുനരകിച്ചും കഴിച്ചുകൂട്ടാനിടയാകുന്നതെങ്ങിനെ? അദ്ദേഹത്തിനു് അത്ര കരുണയും, പക്ഷപാതരാഹിത്യവും ഇല്ലയോ? കഷ്ടപ്പെടുന്നമകനെ രക്ഷിക്കാൻ അദ്ദേഹത്തിനു ശക്തിയില്ലയോ? ഈശ്വരൻ വേറെ ഒരാളും, ജനങ്ങൾ വെവ്വേറെ അദ്ദേഹത്തിന്റെ കുട്ടികളും ആണെങ്കിൽ മേല്പറഞ്ഞ ഭേദാവസ്ഥവരുമ്പോൾ, അതിനുത്തരവാദിയാണെന്നു സങ്കല്പിക്കപ്പെടുന്ന ഈശ്വ

രനിൽ വലിയ ഭേദബുദ്ധി, പക്ഷപാതം മുതലായതു് ആരോപി ക്കപ്പെടേണ്ടതാണു്. എന്നാൽ ആ ഈശ്വരൻ ജനങ്ങളിൽ നിന്നു്, നിങ്ങളിൽനിന്നു്, ഭിന്നനല്ല എന്നുള്ളതാണു്തത്വം. ഒരേ ഒരു മനുഷ്യൻ ഒരിക്കൽ സ്വയമേ നദിയിൽചാടുകയും, സ്വയമേ ഒരിക്കൽ ശ്മശാനത്തിൽ പോകുകയും, സ്വയംതന്നെ ഭ്രാന്താലയ ത്തിൽ കടക്കുകയും ചെയ്യുകയാണെങ്കിൽ അവൻ അത്യാചാരമോ, അക്രമമോ ഒന്നും ചെയ്യുന്നില്ല. ഒരേ ഈശ്വരൻ അവിടെ ഇംഗ്ലീ ഷുകാരനായിരിക്കുന്നു; അതേ ഈശ്വരൻ ഇവിടെ മുസൽമാനാ യിരിക്കുന്നു; അതേ ഈശ്വരൻ ഹിന്ദുവായിരിക്കുന്നു; അദ്ദേഹം തന്നെ ധനികൻ; അദ്ദേഹംതന്നെ നിൎദ്ധനൻ; അദ്ദേഹംതന്നെ പുരുഷൻ, സ്ത്രീ, പശു, പക്ഷി, പാഷാണം സകലതും. നിങ്ങൾ പിതാവു് എന്നു വിളിക്കുന്ന അദ്ദേഹംതന്നെ പുത്രനായും പ്രത ക്ഷപ്പെട്ടുവരുകയാണു്!

ഇനിയും, വേറൊരുസംഗതികൂടി കേൾക്കുക. സൂൎയ്യന്റെ പ്രകാശം വെളുത്തതാണെന്നു സകലരും പറയുകയും, അറിയുകയും ചെയ്യുന്നു. എന്നാൽ ആ പ്രകാശത്തിന്റെ കിരണങ്ങളെ ഒരു സ്ഫടികത്തിന്റെ സവിശേഷമായ ത്രികോണകഷണത്തിൽ (Prism) കൂടിയോ, ചിലപ്പോൾ മൂക്കുകണ്ണാടി ചെരിച്ചുപിടിച്ചു് അതിൽ കൂടെയോ നോക്കിയാൽ, മേല്പറഞ്ഞ പറച്ചിലും, അറി വും അബദ്ധമാണെന്നു മനസ്സിലാക്കാൻ ഇടയാകും. അവിടെ ഏഴു വൎണ്ണങ്ങൾ കാണപ്പെടുന്നുണ്ടു്. ഇതെന്തൊരുകഥയാണു്? ചുവപ്പു തൊട്ടു വയലററുവരെയ്ക്കും ഏഴുനിറങ്ങൾ! എനിട്ടും വെള്ള! കാരണം അറിയപ്പെട്ടതോ, അല്ലാത്തതോ ആയിക്കൊള്ളട്ടെ. നി ങ്ങൾക്കതൊന്നും അറിഞ്ഞുകൂടെന്നും വരാം. എന്നാലും, ഈ കാൎയ്യം ശരിയാണെന്നുള്ളകാൎയ്യം സമ്മതിക്കുകതന്നെവേണം. ഈ പൂവു് വെള്ളയാണു്; ആ പുഷ്പം റോസാവൎണ്ണമാണു്; ഈ ഇല പച്ച യാണു്—എന്നിങ്ങനെയെല്ലാം നിങ്ങൾ പറയുന്നുണ്ടു്. സയൻസു പണ്ഡിതന്മാരും, നിരീക്ഷകന്മാരും പറയുന്നതു് ഇതൊന്നും ശരി യല്ലെന്നാണു്. അവർ പരിക്ഷിച്ചുകാണിച്ചു് ബോദ്ധ്യപ്പെടുത്തി ത്തരുന്നു. ഒരു പുഷ്പം ഇരുട്ടത്തുകൊണ്ടുപോയി നോക്കുക. അതു് പണ്ടത്തെപോലെ മൃദുവാണു്; അതിനു് സൌരഭ്യവും അങ്ങിനെ തന്നെ ഉണ്ടു്; അതിന്റെ ശീതളത്വവും മുൻപോലെയിരിക്കുന്നു; അതിന്റെ ഇതളുകളും പഴയഎണ്ണംതന്നെയുണ്ടു്. എന്നാൽ അതിന്റെവൎണ്ണം, നിറം—അതെങ്ങുപോയി? വൎണ്ണം അപ്പോൾ പുഷ്പത്തിൽ ഇരിക്കുന്നതേഇല്ല. അതു പ്രകാശംഹേതുവായിട്ടുണ്ടാ

യിരുന്ന നിറമായിരുന്നു; പ്രകാശത്തോടുകൂടി അതു് നിർഗ്ഗമിക്കയും ചെയ്യും. ഇലയ്ക്കു പച്ച നിറത്തെ ഉണ്ടാക്കുന്ന ഒരു പ്രത്യേകതരം മസാലരസം (നിറം, സ്വാദു, മുതലായതിനെ രൂപാന്തരപ്പെടുത്താൻ കൂട്ടുചേർക്കുന്ന രസായനികവസ്തുക്കളുടെ ഗണം) അഥവാ, ശക്തിവിശേഷം ഉണ്ടു്. ഫോട്ടോഗ്രാഫിയിൽ (പടംഎടുപ്പുവിദ്യയിൽ) ഉപയോഗിക്കുന്ന പ്ലേററിൽ (ഛായാതലത്തിൽ) തേച്ചിരിക്കുന്നതുപോലുള്ള സാധനംപോലെ ശക്തിയുള്ള ഒരു സാധനമാണതു്. അതു് ആറുനിറങ്ങളെയും ഭക്ഷിച്ചുകളകയോ, ആകർഷിച്ചു തന്നിലേയ്ക്കു ലയിപ്പിച്ചുകളകയോചെയ്യുന്നു. എന്നാൽ ഏഴാമത്തെ ഒരുവർണ്ണം, ലയിപ്പിച്ചുകളയാത്ത ഒരു നിറം — ഇതാണു് പുറത്തേയ്ക്കുതിരിയെ തള്ളിവിട്ടുകാണിക്കുന്ന നിറം. അതിനെ പച്ച എന്നു നാം വിളിക്കുന്നു. ഇനി നോക്കുക. സൂര്യപ്രകാശത്തിൽ ഏഴുനിറങ്ങളുണ്ടു്. കറുപ്പുനിറം ഇതിൽ ഉൾപ്പെടുന്നില്ല. കറുപ്പുനിറത്തിൽ പ്രകാശത്തിന്റെ ഏഴുനിറങ്ങളും ഗ്രസിക്കപ്പെടുന്നു. ഒരു നിറംപോലും തന്നിലേയ്ക്കു ലയിപ്പിക്കാതെ സകലത്തെയും ത്യാഗംചെയ്യുന്നതാണു് വെളുപ്പു്. പ്രിയജനങ്ങളേ! ഈ പ്രപഞ്ചത്തിൽ എത്രനിറങ്ങൾ ദൃഷ്ടിഗോചരമായ ട്ടിരിക്കുന്നുവോ, — ഈ ശക്തികളും, ഈ ബുദ്ധിയും, ഈ ബോധവും, ഈ വിചാരശീലവും ആയ അവ സകലവും, സർവ്വശക്തികളും ഒരേ പരമാത്മാവിന്റെ, ഒരേ രാമന്റെ മാത്രമാണു്. ഇങ്ങിനെ കാണപ്പെടുന്ന സപ്തവർണ്ണങ്ങളും, അങ്ങിനെ കാണപ്പെടുന്ന സകലവർണ്ണങ്ങളും കേവലം അദ്ദേഹം ഒരാളിന്റേതാണു്. ആ വർണ്ണസമൂഹത്തിന്റെ പേരാണു് 'മായ' എന്നതു്; ഈ മനുഷ്യൻ ശക്തിമാൻ, വലത്തുകയ്യു് അധികം ശക്തിയുള്ളതു് — എന്നിങ്ങനെയെല്ലാം ലോകത്തിൽ പലവിധം പറയപ്പെടുന്നു. അധികംശക്തി ത്യാഗംചെയ്യപ്പെടുന്നതുകൊണ്ടു്, വ്യയം ചെയ്യപ്പെടുന്നതുകൊണ്ടു്, അവൻ അധികം ശക്തിമാനും, അതു് അധികം ശക്തിമത്തും ആയിരിക്കുന്നു. പുഷ്പം ഏതുവർണ്ണത്തെ ത്യജിക്കുന്നുവോ ആ വർണ്ണം അതിന്റേതായിത്തീരുന്നു!

പ്രിയപ്പെട്ടവരേ! നിങ്ങൾ ത്യജിക്കുന്ന വസ്തുക്കൾഏതോ, അതുകൾ നിങ്ങളിലേയ്ക്കു വന്നുചേരുന്നു. ഏതു പദാർത്ഥത്തെനിങ്ങൾ, അവഗണിക്കയോ, വകവെക്കാതിരിക്കയോ ചെയ്യുന്നുവോ, അതു നിങ്ങൾക്കു ലബ്ധമായിത്തീരുന്നു. സൂര്യപ്രകാശത്തിൽ, വെയിലത്തു്, നിങ്ങൾ ഛായയുടെ, നിഴലിന്റെ, പുറകേ നിന്നാൽ, പുറകേ ഓടിയാൽ, അതു നിങ്ങളുടെ മുമ്പേ ഓടിക്കളയുന്നു.

നേരെമറിച്ച് നിങ്ങളതിനെ ഉപേക്ഷിച്ച്, അതായത്, നിങ്ങൾ പുറംതിരിഞ്ഞു സൂൎയ്യനെ അഭിമുഖീകരിച്ച് ഓടുമ്പോൾ, നിഴൽ നിങ്ങളെ പിടിക്കാൻ പുറകേ ഓടിയെത്തുന്നു.

"ചിന്തിത ശങ്കളെവിട്ടു നാം പരം
പിന്തിരിഞ്ഞുമരുവുന്ന വേളയിൽ
ഉന്തിയേറിയവസാധിതങ്ങളായ്
അന്തികേ സപദി വന്നുചേൎന്നിടും."

ഏതു വൎണ്ണം ഭുജിക്കപ്പെടുന്നുവോ, അത് നഷ്ടമായിത്തീരുന്നു; ഏതു വൎണ്ണം ത്യജിക്കപ്പെടുന്നുവോ അതു നമ്മുടേതായും ഭവിക്കുന്നു. മാന്യതയോ സമ്മാനമോ ലഭിക്കണമെന്ന് നിങ്ങൾക്ക് എപ്പോൾ ഇച്ഛ ജനിക്കുന്നുവോ, അപ്പോൾ അതൊന്നും കിട്ടുന്നതല്ലാ; നിങ്ങൾ എപ്പോൾ അന്യന്മാൎക്ക മാന്യതയും, സമ്മാനവും കൊടുക്കുന്നുവോ, അപ്പോൾ അതെല്ലാം സ്വയമേ നിങ്ങൾക്ക വന്നുകൂടുന്നു. നിങ്ങൾ എപ്പോൾ ജനങ്ങളിലേയ്ക്കു പ്രേമവും, സ്നേഹവും പ്രവഹിപ്പിക്കുന്നുവോ, അപ്പോൾ നാലുവശത്തുനിന്നും പ്രീതിയും, പ്രേമവും നിങ്ങളിലേയ്ക്കു പാഞ്ഞെത്തുന്നു. കറുപ്പ് എന്നതു് സകല വൎണ്ണങ്ങളെയും തന്റെ അഹന്തയിലേയ്ക്കു ലയിപ്പിക്കയും, "ഞാൻ വേറെ, അവൻ വേറെ" എന്നും മററും പറയുകയും ചെയ്യുന്നതാണു്. രാമൻ ഇന്നലെ നിങ്ങളോടു വിവരിച്ചു പറഞ്ഞുവല്ലോ വിദ്യാൎത്ഥിയായ ഒരു ചെറുപ്പക്കാരൻ സ്വാൎത്ഥിയെപ്പററി. അവൻ ജപ്പാനിൽവെച്ച് ഒരു പുസ്തകത്തിന്റെ കടലാസ്സുകൾകീറി എടുത്ത് മോഷ്ടിച്ചുവെച്ചുകളഞ്ഞു. ആ കുട്ടിയെപ്പോലെയാണു് കറുപ്പുനിറം. വെളുപ്പുണ്ടല്ലൊ; അതിന്റെ പ്രഭാവം ത്യാഗത്തിൽ, ത്യാഗത്തിൽ, ത്യാഗത്തിൽതന്നെ അധിഷ്ഠിതമത്രെ. "എന്റെ വൎണ്ണം സകലതിന്റെയും വൎണ്ണം, എന്റെ ജീവൻ സകലതിന്റെയും ജീവൻ, എന്റെ വസ്തുക്കൾ സകലതിന്റെയും വസ്തുക്കൾ, എന്റെ ശരീരം എല്ലാത്തിന്റെയും ശരീരം, എന്റെ വിദ്യ എല്ലാവരുടെയും വിദ്യ, എന്റെ ജ്ഞാനം സകലരുടെയും ജ്ഞാനം" എന്നു പറയുന്നതു് ആണു് വെളുപ്പ്. ഏതൊരു മനുഷ്യൻ സമസ്തവൎണ്ണങ്ങളെയും ത്യജിക്കുന്നുവോ, അവന്റെ ആത്മാവ് സമസ്തത്തിന്റേയും, സകല വിശ്വത്തിന്റെയും ആത്മാവത്രെ. അങ്ങിനെയുള്ളവന് യാതൊന്നും തേടേണ്ടതായുമില്ല, യാതൊന്നിനും ആഗ്രഹവുമില്ല. അവന്റെ സ്ഥിതി താഴെ വൎണ്ണിക്കപ്പെടുംപോലെയിരിക്കുന്നു:—



"നാനാവസ്തുക്കളെ തമ്മിൽ തരതമനിലയിൽ
 നോക്കി മൂല്യം കൊടുത്തും,
ന്യൂനാധിക്യം കണക്കാക്കിയുമിതി സകലം
 ഭേദഭാവാസ്പദത്വം
താനേ താങ്ങാക്കിനില്ക്കും ഭുവനമഹിതയാം-
 യുള്ള ജിജ്ഞാസപോലും
പായ്‌നീങ്ങാൻ വേണ്ടതെന്തെന്നിഹ മമയൊരു ജി-
 ജ്ഞാസമാത്രം വരട്ടേ!"

* * * *

"സുന്ദരമായൊരു പർദ്ദാ-തന്നെന്നിനച്ചാകിലാഗ്രഹം നിഖിലം,
എന്നതിനാലാഗ്രഹങ്ങ-ളൊന്നാകെ നശിക്കാൻ വരണമാശ മയി!"

* * * * *

" നീയെന്നൊന്നില്ലാതായ്
 പായിടുംവണ്ണമഞ്ഞു 'നിന്നെത്താൻ'
മായിച്ചെറിയുക ദൂരെ-
ദ്വയചിന്താഗന്ധവും നശിക്കട്ടെ."

ജിജ്ഞാസപോലും മനോഹരമായ ഒരു മൂടുപടം മാത്രമാണ്. അതിനാൽ ജിജ്ഞാസ തന്നെയില്ലാതാകാൻ ജിജ്ഞാസ ഉണ്ടാകട്ടെ! കിട്ടണമെന്നുള്ള ആശ തന്നെയാണു ഭേദഭാവന; അതിനാൽ ഇച്ഛതന്നെ തീരെ നശിക്കാനുള്ള ഇച്ഛ വരട്ടെ! 'നീ' എന്ന ഭാവനയെ തകർത്തു 'പരിച്ഛിന്നനായ നീ'യില്ലാതെയാകട്ടെ! നിന്നിൽ ദ്വൈതഭാവത്തിന്റെ ഗന്ധംപോലും ഇല്ലാതെയാകട്ടെ!

ഓം! ഓം!! ഓം!!!

"എന്നെന്റെ രസത്തിനായുള്ള പുഷ്പസൌരഭ്യം
താനേ കെട്ടടങ്ങി മാറിനിന്നൊരു നേരം
ധാത്രീവ്യാപ്തവിശാലപുഷ്പനവപുഷ്പസർവ്വസ്വ-
സൌരഭ്യസന്ദോഹങ്ങളാം സകലമെന്റേതായി; (1)

നാവിന്റെ രുചിയേകും ഭക്ഷ്യങ്ങളാം നിഖിലവും
കൈവിട്ടു വിരക്തനായ് നിന്നു ഞാൻ, അന്നേരത്ത്
പ്രപഞ്ചത്തിൽ വിവിധസ്വാദുമെന്നി-
ഷ്ടമായ്ത്തീർന്ന സ്വയമേവ സത്വരം; (2

നേത്രങ്ങളിൽനിന്നു ഞാൻ കാഴ്ചരസം
ത്യജിച്ചു വെച്ചങ്ങിനെയിരുന്നപ്പോൾ
വിശ്വവ്യാപകമായ സൌന്ദര്യം സമസ്തവും
വശ്യമായ്ത്തീർന്നു മമ ദർശനാവിനോദാർത്ഥം; (3)

# രാമതീർത്ഥപ്രതിധ്വനികൾ

എനിക്കു കാറ്റേൽക്കുവാനതാകും വെഞ്ചാമരം-
തിന്നെന്നുടൻ മോഹമെല്ലാം ത്യജിച്ചുവാഴുന്നേരം
മലയസമീരണവീജനഗതി
വഴിയായവന്നു മമ സാന്നിധ്യം തേടി സ്വയം;

അപാരമാം കൃതിരസമനവധിതിന്നുള്ളുമാനം
തീർത്തു ഞാൻ കൈവെടിഞ്ഞു വർത്തിച്ചസമയത്തിൽ
സകലതരംഗാലാപവാദ്യവാദനരസം
മികവിലെന്റേതായിവന്നുചേർന്നു ശ്രോത്രത്തിൽ;

ആനന്ദപ്രാപ്തിക്കുള്ള ചിന്തായത്നകലാപങ്ങൾ,
മാനസികോൽക്കണ്ഠകൾ, ഭംഗിയായ് ത്യജിക്കവേ,
സമസ്തസുഖപ്രദമാമാഹ്ളാദചിന്താ-
സമുദായമെന്നുള്ളിൽ കേന്ദ്രിച്ചുവന്നു തിങ്ങി!

ഹാ ഹാ ഹാ! മഹാശ്ചര്യവിനോദം! യാതൊന്നുമേ
ഹാ ഹാ! മദീയമായ്, സ്വന്തമായ് എനിക്കില്ല;
നാമരൂപാത്മകമാമൊന്നിനുമവകാശ-
മൊക്കെല്ലാമെനിക്കില്ലാതെയിരിക്കുന്നു.

എന്റെ കൈകളും കാലുമെല്ലാർക്കുമുള്ളതത്രെ;
എന്റെ കണ്ണുകൾ സകലർക്കുമുള്ള കണ്ണുകൾ;
എന്റെ ദേഹവും ലോകത്തിനുള്ളതത്രെ പൂർണ്ണം;
എന്റേതായ്ത്തീർന്നിതപ്പോൾ പ്രപഞ്ചം സമസ്തവും!

ഓം! ഓം!! ഓം!!!

